


# ഭാഗം 1. ഇന്ത്യയിലെ കൃഷിചരിത്രം

1 ചരിത്രാതീതകാലം - ബിസി 500 വരെ

2 ചരിത്രകാലം ബിസി 500-എഡി 1400-1600

3 വിദേശാധിപത്യകാലം എഡി 1600-1946

4 സ്വാതന്ത്ര്യാനന്തരകാലം 1946- ഇതുവരെ

**1 ചരിത്രാതീതകാലം -ബിസി 500 വരെ**

**കൃഷിഃ-** കൃഷ് എന്നാൽ ഭൂമി.അതിന് കർഷണശക്തിയുള്ളതുകൊണ്ട് ഈ നാമം വേദകാലത്ത് കൊടുത്തു.കൃഷ്ണനിറമുള്ളതാണ് ഭൂമി എന്നതുകൊണ്ടും. ഭൂമിയിലുണ്ടാവുന്നതെന്തും കൃഷിയാണ്. ഭഗവദ് ഗീത കൃഷിയെ ഗോരക്ഷ.വാണിജ്യം ഇവയോടു ബന്ധപ്പെടുത്തിയ തൊഴിലായി പറയുന്നു. അർത്ഥശാസ്ത്രവും അതിനെ വാർത്ത,വാർത്തികം എന്ന ഗ്രൂപ്പിലാണ് പെടുത്തിയിട്ടുള്ളത്.പശുപാല്യവും വാണിജ്യവും ഇതിലാണ് പെടുക. മഹാഭാരതം (111.. 1. 26)ഉഴുതുവിതക്കലും ഉപകരണങ്ങളും മനുഷ്യരും ഉപയോഗപ്പെടുത്തുന്ന മൃഗങ്ങളും ഉൾപ്പെടെ എല്ലാ ക്രിയാദികളും കൃഷിയാണെന്ന് പറയുന്നുണ്ട്. വ്യാസന്റേയും ശ്രീകൃഷ്ണന്റേയും കാലമായ ബിസി 3500 (മഹാഭാരതകാലം)മുതല് അർത്ഥശാസ്ത്രകാലം വരെ ഇതിനെ വൈശ്യവൃത്തിയിലാണ് പെടുത്തുന്നത്. ഇന്ത്യയുടെ സാമ്പത്തികവളർച്ചയുടെ പ്രധാനപ്പെട്ട അടിത്തറ

ഇതായിരുന്നു. (Ref .Mahabharatha V1 ,40,44, Bhagavad Geetha XV111 ,44, and Arthasaasthra 1,4,1).അമരകോശം കൃഷിയും ഉഞ്ഛവൃത്തിയും ശീലവൃത്തിയും തമ്മില് വേർതിരിച്ച് പറയുന്നു.( Amarakosa 11,9,2)കാശ്യപകൃഷിസൂക്തി പശുപാല്യം,അശ്വശാസ്ത്രം,ഗജശാസ്ത്രം,ഗോചികിത്സ,കൂപവിധി,തടാകവിധി ഇവയും കൃഷിയിലാണ് പെടുത്തിയിരിക്കുന്നത്.സീരജ്ഞാനം(കലപ്പയുടെ അറിവ്), സീതജ്ഞാനം(കലപ്പച്ചാലിന്റെ അറിവ്)എന്നിവ രാമായണകാലത്ത് ജനകമഹാരാജാവിനെപ്പോലുള്ളവർക്ക് അറിയാമായിരുന്നു.മഹാഭാരത കാലത്ത് ബലരാമനും അറിയാമായിരുന്നു. കൌടില്യനും ഇവയെ പരാമർശിക്കുന്നു.ഇത് തുടർച്ചയായി ഒരേ സംസ്കൃതി നിലനിന്നതിന്ന് തെളിവാണ്.

ഫലവേദാത്തതോ ജ്ഞാത്വാ നാഗവർഷസ്യ വാരകം
തസ്യ പൂജാ പ്രയോക്തവ്യ ഭക്ഷ്യഭോജ്യപുരസ്സരഃ(Nyaayamanjari Ahnika 64 ,Ahnika 4)

ഫലവേദമായ ജ്യോതിശ്ശാസ്ത്രത്തിൽനിന്ന് നാഗവർഷം ഗണിച്ചറിഞ്ഞ് , അന്ന് ഭക്ഷ്യഭോജ്യങ്ങളോടു കൂടി (നിവേദ്യം) പൂജ ,ചെയ്യണം. കൃഷിയും കൃഷ്ണനും ഭൂമിയും ഭൂമിയുടെ ദേവനുമാണ്. വൃഷ്ണിയുമാണ്. വർഷമെന്ന ധാതുവിൽനിന്ന് കാലത്തിന്റെ യൂണിറ്റായ വർഷവും അതില് കാലവർഷമെന്ന മഴയും കൃത്യമായി ലഭിക്കു ന്നതിനാലാണ് ഭൂമി സസ്യസമൃദ്ധമാകുന്നത്. വൃഷ്ണിയായ കൃഷ്ണനാണ് ഭൂമിയുടെ നാഥനായ വിഷ്ണു. വ്യാസന്റെ പിതാവായ പരാശരമുനി ഒരു കൃഷിശാസ്ത്രജ്ഞനായിരുന്നു. കാശ്യപേയകൃഷിസൂത്രത്തിലെ ഒരു ഭാഗം കൃഷിപാ രാശര്യത്തിനു നീക്കിവെച്ചിരിക്കുന്നു. മറ്റൊരുഭാഗം മുഴുവനും ഏറേല്വപാട്ടിനും. (കാളപൂട്ടുന്നവരുടെ, നിലം ഉഴുന്ന വരുടെ പാട്ട്)കാശ്യപശിൽപ്പത്തില് ഏറ്റവും പഴയ ശാസ്ത്രമെന്ന് കൃഷിശാസ്ത്രത്തെ വിളിക്കുന്നു. കൃഷിയും വൃക്ഷാ യുർവ്വേദവും ഉപവനവിനോദവും ഈ ഗ്രന്ഥത്തില് വിവരിക്കുന്നു.ഇപ്പോഴത്തെ അഗ്രികൾച്ചറും, ആർബോറിക ൾച്ചറും ഹോർട്ടികൾച്ചറുമാണ് ഇവ. ഇവയെല്ലാം അർത്ഥശാസ്ത്രത്തിലാണ് പെടുന്നത്.അതേസമയം ധർമ്മ ശാസ്ത്രത്തിലും (പൌരധർമ്മം) ഇത് ഉൾപ്പെടുന്നു. ഓരോ ഗ്രാമത്തിലും ഒരു ജ്യോതിശ്സാസ്ത്രജ്ഞൻ അതാതു കൊല്ലത്തെ വർഷഫലം,വർഷലക്ഷണം, സംവത്സരഫലം ഇവ നിരീക്ഷിച്ച് നാഗവർഷത്തിന്റെ ആരംഭമായ വിഷുദിനം വിഷുഫലം പ്രവചിക്കുന്നു. കൃഷിക്കാരന് കാലവർഷം,കൃഷിയിലുള്ള ലാഭനഷ്ടസാദ്ധ്യത ഇവ അറിയാനാണ് ഇത്. ഇതി പ്രവചിക്കുന്ന ശാസ്ത്രജ്ഞന് നെല്ലും മറ്റു ഫലങ്ങളുമായി നാട്ടുകാരും രാജാവും പ്രതിഫലം കൊടുക്കുന്നു.ഓരോ ജ്യോതിശ്സാസ്ത്രജ്ഞനും ഓരോ മെറ്റീരിയോളജിസ്റ്റ് ആണ്. ഓരോ ഗ്രാമത്തിലും ഈ പോസ്റ്റ് രാജാവ് ഉറപ്പു വരുത്തു ന്നത് രാജ്യത്തിന്റെ ഭക്ഷ്യസ്വയംപര്യാപ്തതക്കാണ്.വേദകാലം തൊട്ട് രാമായണമഹാഭാരതകാലം വരെയും അശോക ചക്രവർത്തിയുടെ കാലം വരെയും രാജാവ് ധാന്യസംഭരണികള് ഉണ്ടാക്കി ധാന്യം സൂക്ഷിച്ചിരുന്നതായി നാം കാണു ന്നത് സാഹിത്യത്തിലാണ്. അത്തരം ഗ്രാനറി മിത്തല്ല എന്ന് മോഹഞ്ചോദാരോവിലെ ഗ്രേറ്റ് ഗ്രാനറി തെളിയിക്കയും ചെയ്തു. കിണറുകളും കുളങ്ങളും കുഴിപ്പിക്കുക,ജലസ്രോതസ്സുകളെ സംരക്ഷിക്കുക മുതലായ പൂർത്തകർമ്മങ്ങള് പുണ്യമായി കരുതപ്പെട്ടു.കൂടാതെ വഴിനീളെ തണലും ഫലവും തരുന്ന മരങ്ങളും സത്രങ്ങളും ഉണ്ടാക്കുന്നതും പുണ്യമായി കരുതപ്പെട്ടു. പ്രകൃതിയെ സംരക്ഷിക്കുന്നത് പുണ്യമായി ജനത മുഴുവനും കരുതി. പൃഥുമഹാരാജാവാണ് കൃഷിയെ സാമ്രാജ്യമാകെ നടപ്പാക്കി ഭരണവ്യവസ്ഥയിലെ പ്രധാനകർത്തവ്യമാക്കി ഓർഗനൈസ് ചെയ്തവരില് ആദ്യത്തെ വ്യക്തി. . വലിയ സാമ്രാജ്യമാകുമ്പോൾ പലവിധം പ്രാദേശികഭാഷകളുടെ ബാഹുല്യം സംവേദനത്തിനു തടസ്സമാകും.ഇത് ഒഴിവാക്കാനാ ണ് വേദകാലത്തെ ഇന്ത്യ വിദ്യാഭ്യാസഭാഷയായി സംസ്കൃതത്തെ സൃഷ്ടിച്ചത്.അഇഉവരെയുള്ള പ്രാദേശികമായ ജ്ഞാനം മുഴുവനും അങ്ങനെ ക്രോഡീകരിച്ച് സംസ്കൃ തഭാഷയില് ഏവർക്കും ലഭ്യമാക്കി. സംസ്കൃതത്തിന്റെ ഉൽപ്പത്തി , ഇപ്രകാരം ശാസ്ത്രങ്ങളുടെ ഉൽപ്പത്തിക്കുശേഷമാ ണ്.ആദ്യം എല്ലാ ശാസ്ത്രവും പ്രാദേശികഭാഷകളിലായിരിക്കണം സംവേദനം ചെയ്തിരിക്കുക.ആ നാട്ടറിവെല്ലാം സംസ്കൃ തത്തിൽ എല്ലാവർക്കും കിട്ടാറാക്കിയത് വൈദികസംസ്കൃതത്തി ലൂടെയാണ്.

കൃഷിപാരാശര്യം(ശ്ലോകം 6) അന്നം ഊർജ്ജമാണ്,ഓജസ്സാണ്, ജീവന്റെ നിലനിൽപ്പാണ്. മനുഷ്യനും രാക്ഷസനും ദേവനും അന്നം വേണം.എന്ന് പറയുന്നു. ആ അന്നത്തെ കൃഷി ചെയ്യുന്നത് ജീവന്റെ നിലനിൽപ്പിനാണ്. വൈഷ്ണവ വൈഖാനസന്മാരുടെ ആരാധനയിൽ വിഷ്ണുപത്നിയായ ഭൂദേവിയും അവളുടെ കൃഷിവിഭവങ്ങളും ഐശ്വര്യവും പൂജി ക്കപ്പെടുന്നു. ലങ്കയിലേയും തെക്കേ ഇന്ത്യയിലേയും നാഗവർഷം ലങ്കാസ്ഥാനമായ മേടം ഒന്ന് എന്ന ഭൂമദ്ധ്യരേഖയോടു ബന്ധപ്പെട്ടതാണ്. ഉഴവരുടെ കലപ്പയും ഈ നാഗവർഷവും കാർഷികബന്ധം ഉള്ളവയാണ്. ഗ്രാമങ്ങളും നഗരങ്ങളും വളരുകയും ജനത വികാസം പ്രാപിക്കുകയും ചെയ്തതിന്റെ ആദിമമായ തെളിവാണ് കലപ്പ ഉപയോഗിച്ച കൃഷി. പരാ ശരന്റേയും ദേവലന്റേയും കാലത്ത് ബ്രാഹ്മണരും കൂടി കൃഷി ചെയ്തിരുന്നു. ഉഴുമ്പോൾ അറിയാതെ സൂക്ഷ്മജീവികളെ കൊല്ലുന്നതിന്നു പ്രായശ്ചിത്തമായി വിളവിന്റെ ഇരുപതിലൊന്ന് ദൈവത്തിനും, ആറിലൊന്ന് രാജാവിനും മുപ്പതിലൊ ന്ന് ശ്രേഷ്ഠനായ ബ്രാഹ്മണഗുരുവിനും നൽകുന്ന പതിവ് ഉണ്ടായിരുന്നു. ഇപ്രകാരമുള്ള നികുതി വിളവിന്റെ അനുപാത ത്തിലാകയാൽ കർഷകന് അതൊരു ഭാരമായിരുന്നില്ല. കൃഷിപരാശരമെന്നത് അനേകം പരമ്പരകളായി കർഷക

രുടെ അനുഭവത്തിൽനിന്ന് ഉണ്ടായ പഴഞ്ചൊല്ലുകളുടെ ഒരു സമാഹാരമാണ്. പ്രാദേശികഭാഷകളിലെ പഴഞ്ചൊല്ലുകളാണിവ. ദാസ്ഗുപ്തയുടെ അഭിപ്രായപ്രകാരം പഴയ മിഥിലയായ ബംഗാളിലെ ഭാഷ ജനിച്ചത് മലബാറിലെ കർഷകരുടെ പ്രാദേശികകാർഷികവിജ്ഞാനത്തിൽനിന്നാണ്. ((Das Guptha 1935,n1,224-225 q in pp 16 History of Krishisasthra Gyula Wojtilla 2006.Harassovitz verlag)മലബാറിലെ പ്രശസ്തമായ ജ്യോതിശ്ശാസ്ത്രജ്ഞാനം , കൃഷിചക്രങ്ങൾ, കൃഷിസമയനിർണ്ണയം,വർഷലക്ഷണം മുതലായ ഗ്രന്ഥങ്ങളിലേയും കൃഷിഗീതത്തിലേയും പരാമർശങ്ങളെന്നിവ വെച്ച് ദാസ്ഗുപ്തയെ ഗിയൂല വോത്തില്ല അനുകൂലിക്കുന്നു. ആരിയന്റെ ഇൻഡിക്കയില്, "Alone of the Indians they are experts in prophecy ,and none save a sophist is allowed to prophecy. They prophesy only about the the seaons of the year and any public calamity."എന്നവാചകം ശ്രദ്ധേയമാണ്. അതായത്,1. ആരിയനെന്ന ഗ്രീക്കുകാരന്റെ കാലം വരെ ഇന്ത്യക്കാർക്കു മാത്രമാണ് ജ്യോതിശ്ശാസ്ത്രജ്ഞാനം ഉണ്ടായിരുന്നത്, കാലാവസ്ഥ പ്രവചിക്കാനറിഞ്ഞിരുന്നത്. കാലവർഷക്കാര്റുകളുടെ ജ്യോതിശ്ശാസ്ത്രപരമായ പ്രാധാന്യം അവർക്കേ അറിഞ്ഞിരുന്നുള്ളു. 2. ഗ്രാമത്തിലെ ജ്യോതിശ്ശാസ്ത്രനിരീക്ഷകന്റെ പോസ്റ്റ് നല്ല ജ്ഞാനമുള്ള ആൾക്കേ കൊടുത്തിരുന്നുള്ളു.കയ്യിൽ കവിടിയുള്ളവരെല്ലാം ജ്യോത്സ്യരായി അംഗീകരിക്കപ്പെട്ടിരുന്നില്ല. 3. അവരുടെ പ്രവചനം ഋതുക്കളും അവയുടെ മാറ്റങ്ങളും അവകൊണ്ട് കൃഷിയിലും വിളവിലും വരാവുന്ന മാറ്റം,മഴ, കാറ്റ്,വെള്ളപ്പൊക്കം,ക്ഷാമം ഇവ മാത്രമായിരുന്നു. വ്യക്തിജീവിതത്തിലെ കല്യാണപ്പൊരുത്തം ആയിരുന്നില്ല. ഒരു നല്ല മെറ്റീരിയോളജിസ്റ്റും ആസ്ട്രോഫിസിസിസ്റ്റുമായിരുന്നു ഗ്രാമത്തിലെ ജ്യോതിഷി. വരാഹമിഹിരന്റെ ബൃഹദ്സംഹിതയും ഇത് സാക്ഷ്യപ്പെടുത്തുന്നു. പരാശരന്റെ കാലത്ത് കൃഷി അതിന്റെ പരീക്ഷണകാലഘട്ടം കഴിഞ്ഞ് വികസ്വരമായിരുന്നു. അത് അപ്ലൈഡ് പ്രാക്ടീസ് ആയി മാറിക്കഴിഞ്ഞിരുന്നു. ജ്യോതിശ്ശാസ്ത്രവും അതിന്റെ ഭാഗമായിരുന്നു. സേതു,ബന്ദ്,തോട് മുതലായവ കെട്ടി ജലസേചനം അന്നേ നിലവിലിരുന്നു .കാലാവസ്ഥാപ്രവചനം,ജലസേചനം,സസ്യശാസ്ത്രം,മൃഗപരിപാലനം, സാമ്പത്തികവും ഭക്ഷ്യപരവുമായ സ്വയംപര്യാപ്തതയെ ഉറപ്പുവരുത്താനുള്ള ഭരണം ഇവ അന്നുതന്നെ നിലവില് വന്നു എന്ന് അർത്ഥം.

**കാശ്യപേയകൃഷിസൂക്തിയിൽ കാണുന്ന കൃഷിയുമായി ബന്ധപ്പെട്ട പദങ്ങൾ:-**

1. കൃഷികർമ്മവിദ് (കൃഷിപ്പണിയിൽ വിദഗ്ധൻ)
2. കൃഷികോവിദ
3. കൃഷിപദ്ധതികോവിദ( കൃഷിപദ്ധതികളിൽ വിദഗ്ദ്ധൻ)
4. കൃഷിവിചക്ഷണൻ(കൃഷിയിൽ പരിചയസമ്പത്തുള്ളവൻ.

**കൃഷിപരാശരത്തിൽനിന്ന്:-**

1.പറിച്ചുനടാനുള്ള വിത്തുകൾ ആഷാഢത്തില് നടണം

2. ആഷാഢത്തിന്റെ ആദ്യത്തെ അഞ്ചുദിനത്തിൽ നെൽവിത്തു നട്ടാല് നല്ല വിളവു കിട്ടും. (ഇത് ബംഗാളിന്റെയും ആസാമിലെ ചിറാപുഞ്ചയിലെ വേനൽപുഞ്ചയുടേയും മലബാറിലെ കോൾപുഞ്ചയുടേയും കാര്യമാണ്)തിരുപ്പതിയിൽ പ്രചാരത്തിലുള്ള കശ്യപീയജ്ഞാനകാണ്ഡത്തിൽ,കോസലമാണ് ഏറ്റവും നല്ല നെല്ല് ഉൽപാദിപ്പിക്കുന്ന സ്ഥലം. രാമായണത്തിൽ(2.100.45)ധാരാളം മഴയുള്ളതും കൃത്രിമജലസേചനപദ്ധതികളാൽ പോഷിപ്പിക്കപ്പെട്ടതുമായ കൃഷി നടക്കുന്ന അദേവമാതൃകാരാജ്യമാണ് കോസലം. അർത്ഥശാസ്ത്രവും രാജതരംഗിണിയും ഭട്ടോൽപ്പലനും കാശ്യപനെ കാലാവസ്ഥാനിരീക്ഷണത്തിലും കൃഷിശാസ്ത്രത്തിലും പാണ്ഡിത്യമുള്ളവനെന്ന് വിളിക്കുന്നു. വേദത്തിലും പുരാണത്തിലും പറയുന്ന ഉദ്ദാലകആരുണി,ഉദ്ദാലകകാശ്യപന്മാർക്ക് ധാരാളം വയലുകളുണ്ടായിരുന്നു എന്ന് അർത്ഥശാസ്ത്രകാരനും പറയുന്നു. കേരളത്തിലെ കാശ്യപനാണ് കാശ്മീരിൽനദീജലത്തെ നിയന്ത്രിച്ച് കൃഷി നടത്താനുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുന്നത്. പല്ലവരാജാക്കന്മാരുടേയും കാശ്മീർതാഴ്വാരത്തിലേയും നദീതടജലസേചനപദ്ധതികളുടെ സാമ്യം യാദൃഛികമല്ല. ചേര,പല്ലവരാജാക്കന്മാരെല്ലാം നെൽകൃഷിയെ നന്നായി പോഷിപ്പിച്ചു. ഇത് വൈഖാനസന്മാരുടെ പുരാതനമായ പാരമ്പര്യപ്രകാരമാണ്. മഹാഭാരതം (12.49.56)പരശുരാമൻ കേരളത്തെ ദാനം ചെയ്തത് കശ്യപനാണെന്ന് പറയുന്നു. ബംഗാളിലും ആസാമിലും കാശ്മീരിലും തെക്കേ ഇന്ത്യ മുഴുവനും നെൽക്കൃഷിയുടെ വികാസം കശ്യപനിലൂടെ സംഭവിച്ചു.

കശ്യപന്റെ ഭൂമി കറുപ്പും ചുമപ്പും രാശിമണ്ണുള്ളതും ധാരാളം മഴ കിട്ടുന്നതുമായിരുന്നു. മഴ കൊണ്ട് കുളവും കിണറും തോട്ടമെല്ലാം നിറഞ്ഞുകവിഞ്ഞിരുന്നു. ചെമ്പാവ്(ചെമ്പകം)കലം മുതലായ വിത്തുകള്നന്നായി വിളഞ്ഞിരുന്നു. കശ്യപൻ വിവരിച്ച 120 സസ്യങ്ങളില് 80 എണ്ണം ഇപ്പോഴും കൃഷ്ണ-ഗോദാവരി ഡെൽട്ടയില് കാണുന്നുണ്ട്. നെല്ലിന്റെ ട്രാൻസ്പ്ലാന്റേഷന് അദ്ദേഹം വിവരിച്ചമാതിരി എഡി 100ൽപോലും ഇന്ത്യയില് നടന്നിരുന്നു. (കൃഷ്ണഗോദാവരി ഡെൽട്ടയിൽ)ഒരിടത്ത് വേനലാവുമ്പോൾ ഭൂമിയില് മറ്റൊരിടത്ത് തണുപ്പുകാലമാവുമെന്നും ഋതുക്കള് പല

യിടത്തും പലതാണെന്നും അത് ഭ്രൂഭ്രമണം കാരണമാണെന്നും അക്ഷാംശരേഖാംശമാറ്റംകൊണ്ടാണെന്നും ഇതറിഞ്ഞ് വിളവിറക്കണമെന്നും കാശ്യപൻ നിർദ്ദേശിച്ചു.
ഇന്ത്യയിലെ എല്ലാ പ്രദേശത്തും കാലാവസ്ഥാനിരീക്ഷണമനുസരിച്ച കാർഷികവർഷം ആരംഭിക്കുന്നത് മേടം ഒന്നിന് വിഷുവിനാണ്. (വിഷുവത്)കശ്യപന്റെ അഭിപ്രായത്തിൽ പ്രധാനകൃഷി നെല്ലാണ്. അദ്ദേഹത്തിന്റെ ഗ്രന്ഥം ഇപ്രകാരം വിഭജിച്ചിരിക്കുന്നു.

1. ഭൌതികവും ആത്മീയവുമായ ജീവിതത്തില് കൃഷിയുടെ പ്രാധാന്യം
2. ധാന്യങ്ങൾ കൃഷി ചെയ്യാനുള്ള മെത്തേഡ്:-ഇതിൽത്തന്നെ 14 ഭാഗമുണ്ട്. മുഖവുര,ഭൂവിഭജനം,ജലസംഭരണികളുടെ നിർമ്മാണം,തോടുംകിണറും ജലസേചനപദ്ധതികളും, നല്ല കൃഷിക്കാരന്റേയും ഗ്രാമാദ്ധ്യക്ഷന്റേയും ലക്ഷണം, ഉപകരണങ്ങളും മറ്റും നേടേണ്ട വിധം, കലപ്പയെ പൂജിക്കുന്നത്(ഇത് ഋഗ്വേദത്തിലുള്ളതാണ്),പശുക്കളേയും കാളകളെയും പൂജിക്കുന്നത്,നല്ല പശുക്കളുടേയും കാളകളുടേയും ലക്ഷണം,കൃഷിക്കു പറ്റിയതുറവും നെല്ലിനും മറ്റു വിളവുകൾക്കുമുള്ള ഭൂമിയും, വിത്തുസംഭരണം, വിത്തുവിതക്കാനായി നിലം ഉഴുന്നത്, ധാന്യവിളകളുടെ കൃഷിസമ്പ്രദായം,മറ്റുവിളകളുടെ കൃഷിസമ്പ്രദായം
3. പഴങ്ങളും പച്ചക്കറികളും, ഉപവനവിനോദം, വനപാലനം. ഇതെല്ലാം സമ്പദ്സമൃദ്ധിക്ക് സഹായിക്കുന്നു. ഖനനത്തെക്കുറിച്ചും ചില ശ്ലോകങ്ങൾ ഈ അദ്ധ്യായത്തിലുണ്ട്.
4. ധർമ്മശാസ്ത്രത്തേയും വൈഖാനസസ്മാർത്തസൂത്രത്തേയും ആധാരമാക്കി ,ഭക്ഷ്യയോഗ്യവും അയോഗ്യവുമായ വസ്തുക്കളുടെ വർഗ്ഗീകരണം
5. പാചകവും പോഷകവസ്തുക്കളും. അനേകം വസ്തുക്കളുടെ പാചകവിധി(ജിലേബിക അടക്കം)ഇതിലുണ്ട്.

കൃഷിഗീതപ്രകാരം കശ്യപനും മക്കൾക്കും തെക്കേ ഇന്ത്യ കൊടുത്ത പരശുരാമനാണ് അവരെ കൃഷി പഠിപ്പിച്ചത്. കശ്യപന്റെ ഗ്രന്ഥത്തിലുള്ള പോലെത്തന്നെയാണ് കൃഷിഗീതയിലും കൃഷിയെ വിവരിക്കുന്നത്. 17ആം നൂറ്റാണ്ടിനു മുമ്പ് കേരളത്തിൽ കൃഷിഗീത പ്രചരത്തിലുണ്ടായിരുന്നു. ഇതിൽ 4 അദ്ധ്യായങ്ങളാണുള്ളത്.

1. കൃഷിക്കാവശ്യമായ പശുത്തൊഴുത്ത്,വളക്കുഴി,കലപ്പ,മഴു,പിക്കാസ്, കന്നുകാലികൾ എന്നിവ.നല്ലകൃഷിക്കാരൻ മുതിർന്നവരെ ബഹുമാനിക്കുന്നവനും ലൈംഗികതൃഷ്ണ ശമിച്ചവനും മദ്യം കുടിക്കാത്തവനും സത്യസന്ധനും വിശ്വാസയോഗ്യനുമായിരിക്കണം. അപ്രകാരമെങ്കിൽ അദ്ദേഹത്തിന്റെ തൊഴിലും ഐശ്വര്യം തരും. വേലികെട്ടി വിളവു കാക്കാനും,വളം ചേർക്കാനും പാടങ്ങളെ വിഭജിക്കാനും, കള പറിക്കാനും വിറകുപെറുക്കാനും,മണ്ണിനെ സംരക്ഷിക്കാനും,വിളവിറക്കാൻ സജ്ജമാക്കാനും,വിത്തുസംഭരിക്കാനും ജലസ്രോതസ്സുകളെ ജലസേചനത്തിനായി ഉപയോഗപ്പെടുത്താനും അറിയണം.
2. ഉഴാനും,ഞാറുനടാനും, ജ്യോതിശ്ശാസ്ത്രപരമായ നല്ലദിനം അറിയണം. കൃഷിയെ നശിപ്പിക്കുന്ന കളകളേയും ജീവികളേയും വിവരിക്കുന്നു. മണ്ണിന്റെ ഗുണം നിശ്ചയിക്കുന്നത് അടുത്തുള്ള ജലസംഭരണിയാണ്.
3. കേരളവും ഇന്ത്യയിലെ മറ്റു സ്ഥലങ്ങളുമായുള്ള വ്യത്യാസമാണ് മൂന്നാം അദ്ധ്യായത്തിൽ. കുരുമുളകും കവുങ്ങും ഉയർന്നഭൂമിയിലും നെല്ല് താഴ്ന്ന പ്രദേശത്തുമാണ് നന്നായി വളരുക.നെല്ലവിത്തുകളുടെ ഇനങ്ങൾ, വയലിനെ സജ്ജമാക്കേണ്ട വിധം, കലപ്പ ഇണക്കേണ്ട വിധം,കാളയെ പൂട്ടാനുള്ള വിധം, ഞാറിന്റെ ലക്ഷണം, ചക്കയും തെങ്ങും മറ്റു ചെടികളും നടാനുള്ള പറമ്പ് സജ്ജമാക്കുന്നത്, മുളകുകൃഷി,പൂക്കൃഷി ,ആഴത്തിൽ ഉഴേണ്ടത്, വൃക്ഷങ്ങൾക്ക് കുഴിയെടുക്കുക,മാട്ടം മാടുക മുതലായവ, കാർഷികപഞ്ചാംഗം ഇവയും ഈ അദ്ധ്യായത്തിലുണ്ട്.
4. ഉഴാൻ എളുപ്പം പകലല്ല,രാത്രിയാണ്. ഒരിക്കലും വനം നശിപ്പിക്കരുത്. കൃഷി ഇറക്കാനുള്ള നല്ലദിനങ്ങളും ചീത്തദിനങ്ങളും. കാള,പോത്ത്,മറ്റു വളർത്തുമൃഗങ്ങള് ഇവയുടെ ഗുണദോഷങ്ങള്, അവയുടെ വാലും നട്ടെല്ലും,കൊമ്പും കുളമ്പും ദേഹത്തെ പുള്ളികളും മൂക്കുംതോളും രോമവും നോക്കി അവയെ ക്ലാസിഫൈ ചെയ്യുന്നവിധം(ലിന്നയസ്സിന്റെ ക്ലാസിഫിക്കേഷന് സഹസ്രാബ്ദങ്ങൾക്ക് മുമ്പാണിത്). കാളയേയും പോത്തിനേയും ഒരേ നുകത്തിൽ ജോഡിയായി കെട്ടരുത്,അവക്ക് ശക്തിയിൽ വ്യത്യാസമുണ്ട് എന്ന് പറഞ്ഞിരിക്കുന്നു.

കൃഷിപരിചയമുള്ള മറ്റുള്ളവർ:-നളരാജാവ്, അത്രി,നാരദൻ,മരീചി,. കശ്യപനും പരശുരാമനും പരാശരനും താഴ്ന്ന ഭൂമിയിലുള്ള നെൽക്കൃഷിയെപ്പറ്റിയാണ് കൂടുതലും പറഞ്ഞിരിക്കുന്നതെന്നത് കേരളത്തിന്റെ കോൾപ്പുഞ്ച നിലങ്ങളുടെ അനന്തരാവകാശികളായ നാം ശ്രദ്ധിക്കേണ്ടതാണ്. ആന്ധ്ര,കർണ്ണാടകം,തമിഴ്നാട്,ആസാം ഇവിടങ്ങളിലാണ് നെൽകൃഷി കൂടുതലുള്ളത്.

ഒറീസ്സയിൽനിന്നു കണ്ടെടുത്ത കൃഷിപാരാശര്യത്തിന്റെ ഒരു പതിപ്പിൽ, വാർഷികമേഘങ്ങളെ നിരീക്ഷിക്കണമെന്നും, മഴയുടെ അളവ് എത്ര ആഢകമെന്ന് അളന്ന് അറിയണമെന്നും മഴ പ്രവചിക്കുന്നതിനായി പോയ വർഷത്തെ പൌഷം,മാഘം,ഫാൽഗുനം, ചൈത്രം,വൈശാഖം, ജൈഷ്ഠം,ആഷാഢം,ശ്രാവണം എന്നീ മാസങ്ങളിലെ മഴ അറിഞ്ഞിരിക്കേണ്ടതാണെന്നും മഴ ഗ്രഹാദികളുടെ ഗോചരഫലമാണെന്നും (സഞ്ചാരഫലം)ക്ഷാമം,വരൾച്ച,അതിവൃഷ്ടി ,നല്ല വിളവ് ഇവ പ്രവചിക്കേണ്ടത് രാഷ്ട്രത്തിന്റെ സ്വയംപര്യാപ്തതയെ സഹായിക്കാനാണെന്നും കാണുന്നു. മാത്രമല്ല, ഗോക്കളുടെ ഉത്സവം,അവയുടെ ജാഥ, ചാണകം ഉപയോഗിക്കുന്ന വിധം, കലപ്പയുടെ ഭാഗങ്ങൾ,വിത്തുസൂക്ഷിക്കേണ്ട വിധം, പദവിഘട്ടനം(ഘട്ടനം)കൊണ്ട് നെല്ല് ചെടിയിൽനിന്ന് വേർതിരിക്കൽ(മെതി), ഭാദ്രമാസത്തിൽ ജലം തേകിക്കൊടുക്കല്,കളപറിക്കൽ, ജലസംഭരണികളെ സംരക്ഷിക്കൽ,നെല്ലിന് അസുഖം ബാധിക്കാതിരിക്കാനുള്ള മന്ത്രജപം, ആഗ്രഹായനത്തിൽ ഒരു കൈനിറയെ നെല്ലെടുക്കൽ,മേദി നടൽ, പൌഷത്തിലെ പുഷ്യയാത്രാ, നെല്ല് സൂക്ഷിക്കേണ്ടവിധം,ആഢകത്തിന്റെ വിശദീകരണം ഇതെല്ലാം കാണാം. ആദ്യംമുതൽ അവസാനം അളന്ന് പത്തായത്തിൽസൂക്ഷിക്കുന്ന വരെ ഓരോ ഘട്ടവും കൃത്യമായി പറയുന്നു. ഒരു നള(മുള)വയലിൽനാട്ടുന്ന ചടങ്ങിനുമുമ്പ്, (ഇത് വലിയകാറ്റുകളെ അറിയാനും അകറ്റാനുമാണ്, പക്ഷികളെ ഭയപ്പെടുത്താനും)ഒരുപിടി നെല്ലിന്റെ സാമ്പിളെടുത്ത് സാമ്പിൾസർവ്വേ ചെയ്യുന്ന ചടങ്ങ് പ്രത്യേകം പ്രസ്താവ്യമാണ്. അപ്പോൾത്തന്നെ ആ വർഷത്തെ വിളവിന്റെ ലാഭനഷ്ടക്കണക്കും അറിയാം.(പ്രവചിക്കാം). ധനത്തിനും ഐശ്വര്യത്തിനും ദേവതയും വിഷ്ണുപത്നിയുമായ മഹാലക്ഷ്മിയെ പൂജിക്കലാണ് അവസാനചടങ്ങ്.

ചാതുർവർണ്യത്തിൽപെട്ട മനുഷ്യർക്ക് കൃഷിയിലുള്ള പങ്കാളിത്തം അവരുടെ യോഗ്യതക്കനുസൃതമാണ്. ബ്രാഹ്മണന്മാർ എല്ലാ ക്രയവിക്രയങ്ങളുടേയും പ്രവചനങ്ങളുടേയും കണക്ക് കൃത്യമായി സൂക്ഷിക്കണം. അതിന്റെ അടിസ്ഥാനത്തിലാണ് ഗ്രാമസഭ നിയമങ്ങളുണ്ടാക്കുന്നത്. അവർ തികച്ചും നിസ്വാർത്ഥരാവണം. വിശ്വസ്തരുമാവണം.നാട്ടിലെ ഓരോ കുട്ടിക്കും അവരിൽ ബഹുമാനമുണ്ടാവുംവിധം തങ്ങളുടെ സത്യസന്ധത, വിശ്വസ്തത,നിസ്വാർത്ഥത എന്നിവ ബ്രാഹ്മണര് തെളിയിച്ചിരിക്കണം. അവരുടെ പ്രവചനത്തിലും പാണ്ഡിത്യത്തിലും ജനത വിശ്വാസം അർപ്പിക്കും വിധം അവരെല്ലാവരും അറിവു വളർത്തിയിരിക്കണം. നിസ്വാർത്ഥതയും പാണ്ഡിത്യവും തെളിയിക്കാനുള്ള പരീക്ഷകളില് അവര് വിജയികളാവണം. ഇത് ഇല്ലാത്ത ബ്രാഹ്മണരെ ഗ്രാമത്തിന്റെ ഗുരുവോ നിയമോപദേഷ്ടാവോ ആയി സ്വീകരിക്കുകയില്ല. രാജാവും ഇതുപോലെ തന്റെ സത്യസന്ധത,ധർമ്മനിഷ്ഠ എന്നിവ തെളിയിക്കണം. കൃഷിസംരക്ഷണത്തിനുള്ള കഴിവ് അദ്ദേഹം തെളിയിക്കണം. ഇതിനാണ് മുള്ളൻപന്നി,കാട്ടുപന്നി ഇവയെ വേട്ടയാടുന്ന പള്ളിവേട്ട എന്ന ചടങ്ങ് നടത്തിയിരുന്നത്. നായാട്ടുമനുഷ്യൻ ഗ്രാമത്തിലേക്ക് താമസംമാറ്റി കൃഷിക്കാരനായ നാൾമുതല് ഇത്തരം വേട്ടകള് നടത്തിയിരുന്നതിന്റെ ചരിത്രപരമായ ഓർമ്മക്കുറിപ്പ് മാത്രമാണ് ഇന്നും അമ്പലങ്ങളില് നടത്തുന്ന പള്ളിവേട്ട.നല്ല വൈശ്യനെ തന്റെ കൃഷി,ഗോരക്ഷ, വ്യവസായം,വാണിജ്യം ഇവയിലുള്ള സാമർത്ഥ്യം നോക്കിയാണ് തെരഞ്ഞെടുക്കുന്നത്.

കൃഷിശാസ്ത്രം അഥവാ കൃഷിസമയനിർണ്ണയം ചെന്നൈയിലെ ഗവണ്മെന്റ് ഓറിയന്റൽമാനുസ്ക്രിപ്റ്റ് ലൈബ്രറിയിൽമാത്രമാണ് ഉള്ളത്. ഒറ്റപ്പാലത്തെ കണ്ണൂർമനയിലെ നീലകണ്ഠൻനമ്പൂതിരിപ്പാടാണ് ഇതിന്റെ രചയിതാവ്. നിളാതീരത്തെ പന്നിയൂർഗ്രാമക്ഷേത്രത്തിനടുത്ത്നാളികേരം,നാഗലത(വെറ്റില),പൂഗം, കവുങ്ങ് മുതലായവ വളരുന്നതായി ഇദ്ദേഹം എഴുതുന്നു. ജലസേചനം ചെയ്തും അല്ലാതെയും കൃഷി അദ്ദേഹത്തിന്റെ കാലത്തുണ്ട്.(മലബാർ 1926-27)അക്കാലത്ത് നിരവധിപേരുടെ യോഗം(കൂട്ടം)ഒന്നിച്ച് കൃഷിനടത്തുന്നതായും പറയുന്നുണ്ട്.(കോഓപ്പറേറ്റീവ്). കോൾപുഞ്ചനിലങ്ങളില് ഇങ്ങനെയല്ലാതെ വ്യക്തികൾക്ക് ഒറ്റക്ക് കൃഷി നടത്താനാവില്ല. സ്വാതന്ത്ര്യം കിട്ടുന്നകാലം വരെ മലബാറിലെ കുടിപ്പള്ളിക്കൂടങ്ങളിൽ നിർബന്ധമായും പഠിപ്പിച്ചിരുന്ന ഒരു പനയോലഗ്രന്ഥമാണ് കേരളകൃഷി. ഇതിലും മെറ്റീരിയോളജിക്കൽപ്രവചനവും കൃഷിയും, കൃഷിസ്ഥലം ശ്രദ്ധയോടെ പരിപാലിക്കേണ്ടവിധം, വളം ചേർക്കേണ്ടത്, ഉഴുന്നത് ആറുപ്രാവശ്യത്തിൽകുറവാവരുത് മുതലായ കാര്യങ്ങളുണ്ട്. മൂന്നുവിധം നെൽകൃഷി പറയുന്നു. ഉണക്കിയ വിത്ത് നടുന്നത്, മുളച്ചവിത്ത് നടുന്നത്, പറിച്ചുനടുന്നത്. കാർഷികവർഷം ആരംഭിക്കുന്നത് മേടവിഷുവിനാണ്. രണ്ടാമത്തെ കൊയ്ത്ത് മകരത്തിലാണ്.

വരാഹമിഹിരന്റെ പുത്രിയായ കാന(കോന)എന്ന പണ്ഡിതയുടെ ഗ്രന്ഥമാണ് കാനാർബോക്കന്. അതിൽ പറയുന്നു:-ആഷാഢത്തിലെ പൌർണ്ണമികഴിഞ്ഞ് 9ആം ദിനം മഴപെയ്യുന്നപക്ഷം, കൊറ്റികൾ കടലിന്റെ തീരത്തുതന്നെ നടക്കും. അന്ന് മഴ ചാറിയേഉള്ളുവെങ്കിൽആ വര്ഷം ധാരാളംമഴകിട്ടും മത്സ്യങ്ങള് മലമുക

ളിലും കൂടി ചാടിക്കളിക്കും. അപ്പോഴപ്പോഴായി മഴ പെയ്താൽ നല്ല വിളവുകിട്ടും. മേഘമില്ലാത്ത തെളിഞ്ഞ ആകാശത്തിലാണ് സൂര്യാസ്തമയമെങ്കിൽ, ചെടികളൊന്നും വളരുകയേഇല്ല. ബൃഹദ്വാരാഹീസംഹിതയിൽ പറയുന്ന ആഷാഢയോഗമാണ് ഇത്.

ആസാമിലെ ദഹിദന്ധരഗ്രാമത്തിലെ ദക്കന്റെ മൊഴികൾ, ആസാം,ബംഗാളി,മൈഥിലി,രാജസ്ഥാനി ഭാഷകളിൽ ഉണ്ട്. രാജസ്ഥാനി സമ്പ്രദായം ഇദ്ദേഹം പരീക്ഷിത്തുരാജാവിന്റെ സമകാലീനനും, കാശിരാജാവ് ധന്വന്തരീപുത്രി സാവിത്രിയുടെ ഭർത്താവുമാണെന്ന് കരുതുന്നു. മറ്റുപലരും ഇദ്ദേഹം 9ആം നൂറ്റാണ്ടിലാണ് ജീവിച്ചതെന്നു വിചാരിക്കുന്നു. ഫാൽഗുനത്തിലും ചൈത്രത്തിലും മഴയുണ്ടായാല് സസ്യസമ്പത്തിനു വരാവുന്ന ദോഷങ്ങൾ ഇതിലുണ്ട്. പൌഷംമുഴുവനും മേഘാവൃതമായും, ചൈത്രത്തിലെ വെളുത്തപക്ഷത്തിൽ മേഘരഹിതമായും ആകാശം ഇരുന്നാൽ, ധാന്യവില വളരെ കുറയും.രാവിലെ പറക്കുന്നമേഘവും വൈകുന്നേരം തണുത്തകാറ്റും വരാനിരിക്കുന്നക്ഷാമത്തിന്റെ മുന്നോടിയാണ്. ഇടവപ്പാതികാലത്ത് മൃഗശിരസ്സിൽച്ചൂടും, രോഹിണിയിൽമഴയും ആർദ്രയില് കുറച്ചുതുള്ളിമഴമാത്രവും ഉണ്ടായാല് ഘോരാളം നെല്ലുവിളയും,തവള അതിന്റെ മൂക്ക് തിരിക്കും. കൂടി വരാഹമിഹിരനും ഇത്തരം നിരീക്ഷണങ്ങളുണ്ട്.(എഡി നാലാംനൂറ്റാണ്ട്) കണിയാനും ശാസ്ത്രജ്ഞനും മാത്രമല്ല,ഗ്രാമത്തിലെ ഓരോ കുട്ടിയും ഇത്തരം ശാസ്ത്രീയമായ കാര്യങ്ങളും തന്റെ നാടിന്റെ ഭൂപ്രകൃതിയും കൃഷിയും അറിഞ്ഞിരുന്നു. വേനൽവിള,ഹേമന്തവിള മുതലായവയെ കേരളത്തില് പുഞ്ച,വിരിപ്പ്, മുണ്ടകനെന്ന് വേർതിരിക്കുന്നു.വരാഹമിഹിരൻ ഇത്തരം കാലാവസ്ഥകളിലുണ്ടാവുന്ന സസ്യങ്ങളെ പ്രതിപാദിക്കുന്നു. വൈഖാനസാഗമം അഥവാ മരീചിസംഹിത എന്നും വിമാനാചനാകൽപ്പമെന്നും പേരുള്ള ഗ്രന്ഥത്തിലെ വിഗ്രഹപൂജ,ക്ഷേത്രനിർമ്മിതി, ക്ഷേത്രാധിഷ്ഠിതമായ കൃഷി ഇവ എട്ടാംനൂറ്റാണ്ടിനുമുമ്പേ ഉണ്ടെന്നതിനു തെളിവാണ്. ഇതിനോടനുബന്ധിച്ച കൃഷിയിൽ വൈശ്യരും വ്യാപാരികളും ആയ വ്യക്തിക ളുടെ പങ്ക് പല എപ്പിഗ്രാഫിക് രേഖകളിലും കാണാം. കാർഷികവ്യവസ്ഥയോടനുബന്ധിച്ച ക്ഷേത്രാചാരങ്ങളെല്ലാം കൃഷി, ഗോരക്ഷ,വാണിജ്യം ഉള്ള വൈശ്യരുമായി ബന്ധപ്പെട്ടവയുമാണ്. . ഇന്ത്യയുടെ സോഷ്യോപൊളിറ്റിക്കൽ ജീവിതത്തില് ഇവരുടെ പങ്ക് വളരെ നിർണ്ണായകമായിരുന്നു. തെലുഗുഭാഷയിലുള്ള പൈരുമടവ വിവരണം (കർത്താവാരെന്നറിയാത്ത പഴയ കൃതി) ഒരു വയലിൽനിന്ന് മറ്റൊന്നിലേക്ക് ചെറിയ മട തുറന്ന് ജലസേചനം നടത്തുന്ന വിധം വിവരിക്കുന്നു. വേദകാലത്ത് ആരുണി ഇത്തരമൊരു മടയിൽ ജലം അനിയന്ത്രിതമായി പ്രവഹിച്ചപ്പോൾ തന്റെ ശരീരം കൊണ്ടുതന്നെ അത് അടച്ചുപിടിച്ച് ഗുരുവിന്റെ പ്രീതിക്ക് പാത്രമായ കഥയുണ്ട്. മഹാറാണാ പ്രതാപസിംഹന്റെ കാലത്ത് ചക്രപാണി(1540-97)യുടെ വിശ്വവല്ലഭ എന്ന സംസ്കൃതകൃതി ഭൂഗർഭജലം ,അതിന്റെ മരുഭൂമിയിലെ സ്ഥാനം, നീർത്തടങ്ങളിലും പർവ്വതഭൂമിയിലും സമതലത്തിലും എവിടെ ഭൂഗർഭജലമുണ്ടെന്നറിയാനുള്ള വിദ്യ, കൂടാതെ പാറകളും ഭൂഗർഭജലം എവിടെയുണ്ടെന്ന് അറിയാനുപയോഗിക്കുന്നവിധം ഇവയെല്ലാം പറയുന്നു. ജലസംഭരണി കെട്ടേണ്ടവിധം, മണ്ണ് കൃഷിക്കുപയുക്തമോ എന്ന് പരീക്ഷിക്കുന്നത്, താമസസ്ഥലത്തിനടുത്തും കോട്ടകളിലും മരം വെച്ചുപിടിപ്പിക്കുന്നത്, ജലോപയോഗം, ചെടികളെ വളവും പോഷകമൂല്യവും നൽകി സംരക്ഷിക്കുന്നത്,അവക്ക് സംഭവിക്കാവുന്ന രോഗങ്ങളുടെ പ്രതിവിധി, മിന്നലും കാറ്റുവീഴ്ചയും കൊണ്ടുണ്ടാകാവുന്ന നാശം, അധികം വളവും ജലവും കൊണ്ട് വരാവുന്ന രോഗങ്ങൾ, എന്നിങ്ങനെ അനേകം കാര്യങ്ങളെ ചർച്ചചെയ്യുന്നു. സസ്യശാസ്ത്രത്തിലെ ചില അത്ഭുതങ്ങളും പറയുന്നു. ഇതിലൊന്ന് സ്വാഭാവികമായിത്തന്നെ ചുവന്ന പരുത്തിയാണ്. ഇത് രാമായണകാലത്തും ഉണ്ടായിരുന്നു. ഭരതൻ അയോദ്ധ്യയിലേക്കു വരുന്ന വഴി ഉദ്യാനത്തില് ചുവന്ന പരുത്തി വിളയുന്നത് നോക്കിക്കണ്ടതായി വാത്മീകിമഹർഷി പറയുന്നു. കാലിബംഗനിൽനിന്നുകിട്ടിയ നെല്ലും, മോഹഞ്ജോദാരോവിൽനിന്നു കിട്ടിയ ബാർലിയും, ആഹറിലെ സങ്കാലിഖനനത്തിൽകിട്ടിയ നെല്ലും ചെറുധാന്യങ്ങളും, കൃഷിക്ക് തെളിവുകളാണ്.

വേദത്തിലും പുരാണങ്ങളിലും അശ്വത്ഥം, ഖദിരം, സോമം,പലാശം, ന്യഗ്രോധം,പിപ്പലി, ബില്വം,ഉദുംബരം, അപമാർഗ്ഗം മുതലായി അനേകം വൃക്ഷനാമങ്ങളുണ്ട്. തിലത്തിൽനിന്നെടുക്കുന്ന തൈലം,തൈലികം മുതലായ പദങ്ങളുടെ ഉപയോഗം 3500 ബിസിമുതലുണ്ട്. കടുകും മസൂരപ്പരിപ്പും മുദ്ഗവും 1500 ബിസിമുതലേ ഉണ്ട്. അശ്വത്ഥത്തിലിരിക്കുന്ന ദേവതയെ ആരാധിക്കുന്ന മോഹഞ്ജോദാരോ സീലും പ്രത്യേകം പറയേണ്ടതുണ്ട്.

അഗ്നിപുരാണത്തിലെ (അദ്ധ്യായം 121)ഗോഷ്ഠയാത്ര എന്ന പശുക്കളുടെ ഉത്സവം , കൃഷികർമ്മസമാചരണം (കൃഷി ആരംഭം), ബീജാവാപനം(വിത്തുനടൽ)ധാന്യഛേദം( വിളവ് കൊയ്ത്ത്)ധാന്യപ്രവേശം(ധാന്യം ഇല്ലം നിറക്ക് കൊണ്ടുവരുന്നത്)ധാന്യനിഷ്ക്കരമണം(ധാന്യം ഉപയോഗിക്കാനായി പുറത്തെടുക്കുന്നത്) ഇവ ഇന്നും കേരളത്തിലും തെക്കേ ഇന്ത്യയിൽ പൊതുവേയും അനുഷ്ഠിക്കുന്നു.അമരകോശത്തിലെ (6ആം നൂറ്റാണ്ട്)ഉമികളയ

ൽ ഇന്നും അതേപോലെത്തന്നെ ഗ്രാമങ്ങളില് ചെയ്യുന്നു.അർത്ഥശാസ്ത്രത്തിലെ സീതാദ്ധ്യക്ഷപ്രകരണം കൌടില്യകാലത്തും ഈ വിധം കൃഷിസമ്പ്രദായം തന്നെ ഉണ്ടായിരുന്നതായി തെളിയിക്കുന്നു. മോഹഞ്ജോദാരോവിലെ പത്തായം ധാന്യസംഭരണത്തിൻ ഇന്ത്യ കൊടുത്തിരുന്ന പ്രാധാന്യം തന്നെ വിളിച്ചുപറയുന്നു. കലിത്തൊകൈ(4-6 നൂറ്റാണ്ട്)തിരുക്കുറൾ( 5-6 നൂറ്റാണ്ട്) കൃഷിപരമായ അറിവിനെ കാണിക്കുന്നു. പെരുംപാണാറ്റു പടൈ(ബിസി 100- എഡി 200) കൃഷിപരമായി പറയുന്നു. ഇങ്ങനെ മോഹഞ്ജോദാരോകാലം മുതലും അതിന്നു മുമ്പുമായി ആരംഭിച്ച് , ഇന്നുവരെ തുടരുന്ന കൃഷിസമ്പ്രദായമാണ് ഇന്ത്യയുടെ ഏറ്റവും പഴയശാസ്ത്രം.

**കൃഷിഗീതയിൽ പരാമർശിക്കപ്പെട്ട കേരളത്തിലെ നാമങ്ങൾ:-**

1. തില്ലനാട്ടു (കണ്ണൂരും മംഗലാപുരവും)തുളുനാട്
2. കോലനാട്ടു (പഴയപാലക്കാട്ട്,ഇപ്പോഴത്തെ തൃശ്ശൂരും എറണാകുളത്തെയും കോഴിക്കോട്ടെയും ഭാഗങ്ങളും)കോൾപുഞ്ചനിലം മുതല് പാലക്കാട്ട് മലനിരവരെ .
3. എടനാട് (തൃശ്ശൂരിന്റെ ഭാഗങ്ങളും എറണാകുളത്തിന്റെ ഭാഗങ്ങളും)
4. കുട്ടനാട്(ആലപ്പുഴ,കോട്ടയം)
5. വേണാട്(തിരുവനന്തപുരം,തിരുവിതാംകൂർ)
6. പരദേശം(കന്യാകുമാരി, നാഗർകോവിൽ-പാണ്ഡ്യദേശം)

റഫറൻസുകൾ:-

1.Banerji .S.C.Krishiparasara .Abook on agriculture .Bengal oriental research institute vol 36.1 &2.1955.1-32
2.Chakravarthy .C.Asokavana and itssignificance .Indological journal Vol 3(1965)57-60
3.Choudhary .K.A.Archeological plant remains from pre-and protohistoric periods as a source of history of sciences.Indian J of Hisory of sciences vol 4No:1 and 2.(1969)5-10. 80
4.Mehta .K.L.Sesame in India .(1970) From 3600 BC .(Indus valley period) .

# വേദസംഹിതകളിലെ ഇന്ത്യൻകൃഷി

1. **ഭൂമി:-**പാലുകൊണ്ടു സമൃദ്ധവും നെയ്യും തേനും കൊണ്ട് നനഞ്ഞതുമായ ഭൂമി ((ഋഗ് 1.18.5.5) അശ്വങ്ങളും രഥങ്ങളും വസ്ത്രവും സ്വർണ്ണാഭരണങ്ങളും ധാരാളം ഭക്ഷ്യപേയങ്ങളും കമ്പിളിയും ശിലമസസ്യവും ( നാരുള്ള സസ്യം.ഇതുകൊണ്ട് കലപ്പമേൽകെട്ടാനുള്ള കയറുപിരിക്കുന്നു) ഉള്ള സമൃദ്ധമായ സിന്ധുദേശം(ഋ . X 6.7.8).ഘാട്ടുകളിലും ഗിരികളുടെ താഴ്വരകളിലും സമതലത്തിലും കല്ലുപാകിയ സ്ഥലങ്ങളിലും വളഞ്ഞുകാണുന്നതും നിരപ്പായതുമായ സ്ഥലങ്ങളിലും താണനിരപ്പിലുള്ള പശിമയുള്ള മണ്ണിലെ കൃഷിയിടങ്ങളിലും വീടുകളും പശുക്കളുമുണ്ട്. (cows.( Y 227.29 ,245). ഇവയിൽനിന്ന് നല്ലതും ചീത്തയുമായ ഭൂമി തെരഞ്ഞെടുക്കാം. പുറഭാഗം പൂഴിയുള്ളതോ,കളിമണ്ണുള്ളതോ കല്ലുള്ളതോ, ആവാം, കുന്നോ മലയോ ആവാം. ഭൂമി കാട്ടുവിഭവങ്ങളും കൃഷി ചെയ്തുണ്ടാക്കുന്ന വിഭവങ്ങളും നിറഞ്ഞതാണ്.( (Y 245).
2. **മഴയും ജലസ്രോതസ്സുകളും—**മുനിമാര് നല്ല മഴക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ഐശ്വര്യത്തിനും പോഷണത്തിനുമായി,മേഘങ്ങളുടെ നടുവിലിരിക്കുന്ന വിസ്മയകരമായ ജലത്തെ ധാരാളമായി വേഗത്തിൽ ഒഴുക്കിത്തരിക (R 1.21.3.10) ഇന്ദ്രവാക്യം ഇങ്ങനെ. വജ്രായുധനായി, ഞാൻ ഈ ഒഴുകുന്ന ജലത്തെ സ്ഷ്ടിച്ചത് മാനവനന്മക്കാണ്. (R 1.23.1.8) ഭൂമിയിലെ വെള്ളപ്പൊക്കമേ, മേഘത്തെ പിളർന്ന് അതിലിരിക്കുന്ന ശുഭകരമായ ജലത്തെ ഞങ്ങൾക്ക് തരിക. (Y 132.6).ഋതുവിൽ തന്റെ ഇണയോടു ചേരുന്ന കന്യയെപ്പോലെ, ഹേ,ജലമേ, ഈ നെല്ലിനോടു കൂടിച്ചേരുക.( Athar .476.29)പർജ്ജന്യാ,

ഉയരമുള്ളതും താണതുമായ പ്രദേശങ്ങളെ സമമാക്കുക. നീ മഴ തന്നു.ഇനി മഴയെ നിയന്ത്രിക്കുക.(R 6.11.7.10)

3. **നദീജലവും ജലസേചനവും**—വൈദികഇന്ത്യയിലെ ബണ്ടുകളും അണക്കെട്ടുകളും എത്രതന്നെ പ്രാകൃതമായിരുന്നാലും അവകൊണ്ട് കൃഷിക്കുള്ള പ്രയോജനം ഇന്ത്യക്കാരെപോലെ മറ്റൊരു രാജ്യത്തെ ജനതയും മനസ്സിലാക്കിയിരുന്നില്ല എന്ന സത്യം അവശേഷിക്കുന്നു. മരക്കട്ടകളും മുളയും ചളിയും വൈക്കോലും കളിമണ്ണുമെല്ലാം ഉപയോഗിച്ച് വർഷംതോറും അവരുണ്ടാക്കിയിരുന്ന ചെറിയ ബണ്ടുകള് ഏക്കർകണക്കിലുള്ള പുഞ്ചനെല്ല് ഉണ്ടാക്കിയിരുന്നു. അത്ഭുതകരമായ വസ്തുത ഇന്നും കോൾപടവുകളിലെ കൃഷി ഇത്തരം ബണ്ടുകളുപയോഗിച്ചാണ് എന്നതാണ്. അതിന്റെ തുടർച്ചയും പ്രയോജനവും ഇന്നും നിലനിൽക്കുന്നു. വെള്ളപ്പൊക്കത്തെ ചില തോടുകളിലേക്ക് വഴിതിരിച്ചുവിട്ട് ജലസംഭരണികളിൽ സംഭരിക്കാനും, ഉപയോഗപ്പെടുത്താനും സഹകരണാടിസ്ഥാനത്തിലുള്ള പ്രയത്നവും കൃഷിയെക്കുറിച്ചും ജലസംഭരണത്തെക്കുറിച്ചും നല്ല പരിചയജ്ഞാനവും വേദകാലസമൂഹത്തിനുണ്ടായിരുന്നു എന്ന് ഈ ബണ്ടുകള് കാണിക്കുന്നു. ഒരു തോടോ,ബണ്ടോ അണക്കെട്ടോ സഹകരണാടിസ്ഥാനത്തിലുണ്ടാക്കാനും അതിനെ നാട്ടിനുമുഴുവനും ഉപയോഗപ്പെടുത്താനും ഒന്നിലധികം തൊഴിലുകളോ കഴിവുകളോ ഉള്ള ഒരു സമൂഹം മുഴുവനും ഒന്നിച്ചുചേരേണ്ടതുണ്ട്. തൊഴിലുകളില് വിദഗ്ധരായ ഋഭുക്കള് ഭൂമിയെ ഫലഭൂയിഷ്ഠമാക്കി, നദികളെ അവയുടെ വഴികളിൽ ഒഴുക്കി, തരിശുഭൂമികളിൽപോലും സസ്യസമൃദ്ധി ഉണ്ടാക്കി, ജലം രണ്ടു സ്ഥലത്ത് പരന്നു.( (R 4.4.1.7).തരിശുനിലത്തെയും ഫലഭൂയിഷ്ഠമാക്കാനായി അവിടേക്കും ജലം കൊണ്ടുചെന്നതിനാണ് രണ്ടിടത്തും ജലം പരന്നു എന്ന പറഞ്ഞിരിക്കുന്നത്. ജലസേചനം കൃഷിയെ പോഷിപ്പിച്ചു. സിന്ധുവിന്റെ അമ്മയായ സരസ്വതിയുടെ ഏഴാമത്തെ കൈവഴിയും, ധാരാളം ജലം വഹിച്ച് ഒഴുകി ഫലഭൂയിഷ്ഠമാക്കി വിളവുതരുന്ന നദികളും ജനങ്ങൾക്ക് ഐശ്വര്യം കൊണ്ടുവരട്ടെ. (R 7.3.3.6).മഴക്കുശേഷം ആയിരം തോടുകളായി പ്രവഹിക്കുന്ന ജലംപോലെ,ഒരിക്കലും വറ്റാത്ത നദികൾ നമുക്ക് ധാരാളം ധാന്യം തരട്ടെ,കർഷകർക്ക് സമൃദ്ധി ഉണ്ടാവട്ടെ(R 3.3.7.6).ഒരു വർഗ്ഗക്കാർ നദീസ്രോതസ്സിനെ ബന്ധിച്ച് നിർത്തിയപ്പോൾ, രാജാവ് അതിനെ തുറന്നുവിട്ട് ജനങ്ങളെ സഹായിച്ച കഥ വേദത്തിലുണ്ട്. യജുർവ്വേദം പറയുന്നു. ധാരാളം ജലം ഞങ്ങൾക്കു തരിക. ജലത്തിന്റെ ബന്ധനം മുറിക്കുക. അവരെ സ്വതന്ത്രമാക്കുക. ഭൂമിയിൽ വെള്ളപ്പൊക്കം വരുമ്പോള് പർജന്യന് തെളിഞ്ഞ ആകാശം പോലും കറുപ്പിച്ച് മഴ തരുന്നു(Y 132.1.2)ഇത് ഒരു കാലാവസ്ഥാനിരീക്ഷണമാണ്. യജ്ഞത്തിനായി, ഭണ്ഡാരത്തിന്റെ നിധി മുഴുവനും ദാനശീലരാല് സ്വതന്ത്രമാക്കുന്നതുപോലെ, പർജന്യന് അവരുടെ സ്ഥാനത്തുനിന്ന് മഴയെ സ്വതന്ത്രമാക്കുന്നു.( Y 132.3).നദീജലത്തെ ഒരു പൊതുജലസംഭരണിയിലേക്ക് നയിച്ചിരുന്നു. വിശാലവും മംഗളകരവുമായ വിപാശാനദിയുടെ ജലത്തെ ഒരു പൊതുസംഭരണിയിലേക്ക് നയിക്കുക(R3.3.4.4) നദികളെ ബന്ധിക്കുന്ന അഹിയെ നിഗ്രഹിച്ചപ്പോൾഇന്ദ്രന് ഞങ്ങളുടെ തോടുകളെ വരട്ടി.(R 3.3.4.6) അഹിയെ വജ്രത്താൽ പിളർന്നപ്പോൾ, ജലത്തിന്റെ ബന്ധനം നീക്കി, ജലം ആഗ്രഹിച്ച സ്ഥലത്തേക്ക് ഒഴുകി. (R 3.3.4.7).ശത്രുക്കളെ നശിപ്പിക്കുന്ന സൈന്യത്തെപ്പോലെ നദികൾ കരകളെ നശിപ്പിച്ചു.( R 4.2.9.7)എന്ന് മണ്ണൊലിപ്പിനെപ്പറ്റി പറയുന്നു. മണ്ണൊലിപ്പിനെ തടയാനുള്ള വഴിയും പറയുന്നു. ബണ്ടുകെട്ടിയ മനോഹരമായ നദീതീരങ്ങളിലൂടെ , വഴി തടയപ്പെടാതെ, മരുത്തുക്കളേ വരിക. (R 1.8.3.11)മരുത്തുക്കൾ ഗൌതമനുവേണ്ടി കിണറു കൊണ്ടുവന്നു. (R 1.14.1.11)ദാഹിച്ച മനുഷ്യനും കാളയും കിണറ്റിൻകരയിലേക്ക് ഗമിക്കുന്നു(അതുപോലെ ഞങ്ങളുടെ പ്രാർത്ഥനകളും നിന്നിലേക്ക് ഗമിക്കുന്നു. (R 1.19.4.2) കന്നുകാലികൾ കിണറ്റിലേക്കെന്നപോലെ പ്രാർത്ഥന നിന്നിലേക്കു വരുന്നു.(R 10.2.9.4)ജലപാത്രങ്ങളിൽ കയറുമുറുക്കിക്കെട്ടി , വറ്റാത്ത കിണറിൽനിന്ന് വെള്ളം കോരുക. കാലികളുടെ വെള്ളത്തൊട്ടി തുകൽപ്പട്ടകൊണ്ട് മുറുക്കിക്കെട്ടുക. കിണറിൽനിന്ന് അതിലേക്ക് വെള്ളം കോരിയൊഴിക്കുക.( R 10.9.2.5)മരുത്തുക്കള് എപ്പോഴും ഗണങ്ങളായി (കൂട്ടായ്മ)സഞ്ചരിക്ക ന്നതു പോലെ ജനതയും കന്നുകാലികളും ഗണങ്ങളായി സഞ്ചരിക്കുന്നു. കൃഷി,ഗോരക്ഷ, വാണിജ്യം ഇവക്ക് ഗണങ്ങളായി സഞ്ചാരമാണ് ഉചിതം. രാജ്യത്തിന്റെ മുഴുവനും നന്മക്ക് ജനത ഗണമായി പ്രവർത്തിക്കുന്നു. ആൾമറയുള്ള നന്നായി പണിത കിണറുകളും കുളിക്കാനും ജലസേചനത്തിനുമുള്ള സംവി ധാനവും കയറും തുകൽപ്പട്ടയും ഉപോഗിച്ച് കെട്ടിയ

ജലപാത്രവും വെള്ളത്തൊട്ടിയും, എല്ലാം വേദം വിവരിക്കുന്നു. വെള്ളത്തൊട്ടിക്കു സമീപം നിൽക്കുന്ന ഹരപ്പസീലിലെ ഗോമൃഗത്തെ ഋഗ്വേദത്തിലെ കന്നുകാലി തന്നെയാണ്. ചിത്രത്തിലും വേദസാഹിത്യ ത്തിലും ഒന്നുതന്നെ കാണുന്നു. എ.കെ.യജ്ഞനാരായണയ്യരുടെ അഭിപ്രായത്തിൽ (Director of agriculture and chairman of policy committee of agriculture- Agriculture and allied arts in Vedic India)തെക്കേ ഇന്ത്യയിൽ വേദകാലത്ത് തന്നെ കപ്പി ഉപയോഗിച്ച് വെള്ളം കോരുന്ന സങ്കീർണ്ണമായ സംവിധാനമുണ്ട്. ആൾമറയില്ലാത്ത ചെറിയ കുച്ചാക്കിണറുകള്കന്നുകാലികൾക്കും മനുഷ്യർക്കും ആപത്താകയാ ലാണ് ആൾമറ കെട്ടിത്തുടങ്ങിയത്.അതും വേദകാലത്തുണ്ട്. പൂഷാനേ,ഞങ്ങളുടെ കന്നുകാലികൾ, കിണറ്റിൽവീണ് നശിച്ചുപോകരുത്,അംഗഭംഗം നേരിടരുത് എന്ന പ്രാർത്ഥന ഇതാണ് കാണിക്കുന്നത്.( R 6.5.5.7). നദികളും തടാകങ്ങളും കുളങ്ങളും കിണറുകളും എല്ലാ ജലസ്രോതസ്സുകളും കടലും ജലദേവതയുടെ വാസസ്ഥാന മാണ്.അവയെ മനുഷ്യവംശത്തിന്റെ ഐശ്വര്യത്തിനായി പൂജിക്കുക. (Yajurveda Anuvaka 227)

4. **വയലുകൾ:-** -ഇന്ദ്രൻ തന്റെ സുഹൃത്തുക്കൾക്ക് വലിയനിധികളായ വിശാലമായ വയലുകളും മേച്ചിൽപ്പ റങ്ങളും കൊടുത്തു.(R 3.3.2.15).വയലിനെ കോലുകൊണ്ട് അളക്കുന്നു.(R 1.16.5.5) കോൽ പഴയ അള വുകോലാണ്. കോല്, കോലം,(ഗോളം) എന്നീ മാനദണ്ഡങ്ങളുടെ വിജ്ഞാനം ഭൂപടത്തിന്റെയും ഭൂമിശാ സ്ത്രത്തിന്റേയും കൂടി അറിവാണ്. വയലുകൾഗ്രാമങ്ങള് രാഷ്ട്രങ്ങള് ഇവയുടെ അതിർത്തി കൃത്യമായി അളന്ന് നിർവ്വചിച്ചിരുന്നു. ഞാനെന്റെ ആശ്രമത്തിനു ചുറ്റും വേലികെട്ടി സംരക്ഷിച്ചു(Y 13.3)എന്നതു കൊണ്ട് ഋഷിയുടെ അതിർത്തിയിലും മതിലോ വേലിയോ കെട്ടിയിരുന്നു എന്ന് കാണാം. ഗ്രാമത്തിലെ പാതകളുടെഇരുവശവും പാടങ്ങളുണ്ടായിരുന്നു. കോ ഓപ്പറേറ്റീവ് തലത്തിലുള്ള കൃഷിയാണ് ഇവിടെ നടന്നിരുന്നത്. ഭൂമി ഈശ്വരന്റേതാകയാല് ക്ഷേത്രത്തിന്റേതാണ്. എല്ലാവരും അതിന് അവകാശിക ളുമാണ് എന്ന സോഷ്യലിസ്റ്റ് വ്യവസ്ഥിതിയായിരുന്നു. ജനത ഈശ്വരനെ അദ്ദേഹം തന്ന വയലുക ൾക്കും പാതകൾക്കും സമ്പത്തുകൾക്കും ആരാധിക്കുന്നു. (R 1.15.4.2)ഞങ്ങൾക്കും ഞങ്ങളുടെ കന്നുകാലി കൾക്കും രഥങ്ങൾക്കും വണ്ടികൾക്കുമായി വിശാലമായ പാത തരിക.(R 8.7.9.13).ഭാരം താങ്ങു ന്നവർക്ക് പാതയോരത്ത് സത്രങ്ങളും അത്താണികളും ഉണ്ടായിരുന്നു. ഇതെല്ലാം പൊതുഖജനാവി ൽനിന്നും വ്യക്തിപരമായ ദാനങ്ങളിൽനിന്നുമാണ് ഉണ്ടാക്കിയിരുന്നത്. ശിരസ്സിൽ മുളകളുടെ ഭാരം വഹിക്കുന്ന വൻ, വഴിയരികിലെ തറമേൽ അതിറക്കിവെച്ച് ആശ്വസിക്കുന്നതുപോലെ (Y 354.8)എന്ന വാക്യം നോക്കുക. സ്വാതന്ത്ര്യാനന്തരകാലം വരെ ഇവ ഇന്ത്യയിൽ ഉണ്ടായിരുന്നു. (സംസ്കൃതിയുടെ തുടർച്ച) ജനത പൊതുനന്മക്കായി ജലാശയങ്ങളും അത്താണികളും വഴിവിളക്കുകളും സത്രങ്ങളും ദാനമായി സ്ഥാപിച്ചിരുന്നു(ഇതിന് പൂർത്തം എന്നു പറയുന്നു.)എകെ.യജ്ഞനാരായണയ്യർ മൈസൂർസ്റ്റേറ്റിലെ ഇത്തരം ഒരു അത്താണിയുടെ ഘടന,അതിനടുത്തുള്ള കരിങ്കല്ലുതൊട്ടിയിൽ വെള്ളം നിറച്ചിരിക്കുന്നത് ഇവ വിവരിക്കുന്നു. ഇത്തരം ദാനധർമ്മം വേദകാലത്തോളം പഴക്കമുള്ളതാണ്. മറ്റൊന്നും പ്രതിഫല മിഛിക്കാതെ നിഷ്കാമമായി പൊതുജനതാൽപ്പര്യം മുൻനിർത്തി അനുഷ്ഠിക്കുന്ന ദാനകർമ്മം പുണ്യവും മോക്ഷഫലപ്രദവുമാണ് എന്ന വിശ്വാസം ജനതക്ക് ഉണ്ടായിരുന്നു. നാലപ്പാട്ട് എന്റെ കുട്ടിക്കാലത്ത് മുത്തശ്ശിമാർ അത്താണിയും തണ്ണീർപ്പന്തലും വഴിവിളക്കും വഴിപോക്കർക്കായി സ്ഥാപിച്ചിരുന്നു. ഇപ്പോ ഴാണെങ്കിൽ,ചെയ്യുന്ന ചെറിയ ദാനം പോലും പത്രത്തില് വരാനാണ് ആളുകൾക്ക് വ്യഗ്രത. ജീവിതം വ്യക്തിപരവും പ്രതിഫലമിഛിച്ചുകൊണ്ടുള്ളതുമായിരിക്കുന്നു. ഒരു നല്ല വയലിനെ പണിയെടുക്കാത്ത ഭിക്ഷക്കാരനു കൊടുക്കുന്നതുപോലെ, നല്ല വയലിനെ ചീത്ത കൃഷിക്കാരനു കൊടുക്കുന്നപക്ഷം അതും ചീത്ത വയലാവും(R 10.3.4.6)നല്ല വയലുകളെ നന്നായി പണിയെടുത്ത് കൂടുതൽ സമൃദ്ധമാക്കുന്നവ നാണ് കൈവശം വെക്കേണ്ടത്. ഋഗ്വേദകാലത്തെ മനുഷ്യർ പുരാതനരെങ്കിലും ഇന്നത്തെ സോഷ്യലി സത്തേക്കാളും ശ്രേഷ്ഠമായ സോഷ്യലിസ്റ്റ വ്യവസ്ഥിതി കൊട്ടിപ്പടുത്തവരാണ്. അല്പം നർമ്മം കല ർത്തിയ ഈ ഭാഗം നോക്കു. എന്റെ അഛന്റെ കഷണ്ടിത്തല, എന്റെ ചെറിയ ശരീരം,ഈ തരിശായ നിലം-ഇവയെ ഇന്ദ്രാ നല്ല വിളവുനൽകി വളർത്തിയാലും."(R 8.9.11.6.5). ജമദഗ്നി ഈ പച്ചമരുന്ന് കൊണ്ടുവന്നു ഇത് നിന്റെ മുടിയെ മുളങ്കാടുപോലെ വളർത്തട്ടെ. (Ath 310).ഒഷധവിജ്ഞാനീയത്തിന്

ഇതു തെളിവാണ്. ബ്രാഹ്മണരുടെ വിവാഹാഘോഷത്തില് ഒരു വൈദികസന്ദർഭം അഭിനയിക്കാറുണ്ട്. അത്രിപുത്രി അപാലക്ക് ഇന്ദ്രന്റെ രഥം,രഥചക്രം,അതിലെ ദ്വാരം ഇവയിലൂടെ കടന്ന് സൌന്ദര്യം തിരിച്ചു കിട്ടിയ കഥ. ദർഭപ്പുല്ലുവളയം കൊണ്ട് രഥചക്രം സങ്കൽപ്പിച്ച് അതില് ഒരു തണ്ടുവെച്ച് വധുവിന്റെ ശിരസ്സിൽ വെക്കുന്നു. പ്രജനനത്തിനും വംശവൃദ്ധിക്കുമായി മന്ത്രോച്ചാരണം നടത്തുന്നു. ഫലപുഷ്ടിയുള്ള ക്ഷേത്രവും(ഭൂമി,വയൽ)സ്ത്രീയും ഒന്നാണെന്ന് കരുതുന്നു.അതിലാണ് ഔഷധിവനസ്പതികളും പുതിയ വംശവൃക്ഷങ്ങളും ജനിക്കുന്നത്. പുതിയ തലമുറക്കുള്ള ഭക്ഷണം ഈ ക്ഷേത്രങ്ങളിലാണ് വളരുന്നത്.

5. **ഋതുക്കൾ**:-വിളവുകളെ കുറിച്ചുള്ള അറിവും ഋതുക്കളെ കുറിച്ചുള്ള അറിവും ഒന്നിച്ചാണ് ഉണ്ടാവുന്നത്. അനുഭവജ്ഞാനമാണ് ഇതു തരുന്നത്. ഒരു വ്യക്തിയുടെ അറിവല്ല, പല തലമുറകളിലൂടെ കൈമാറിയ അനുഭവജ്ഞാനമാണ് ഈ അറിവ്.വേദകാലത്ത് ഇതുണ്ടായിരുന്നു എന്നതിന് അർത്ഥം വേദകാലത്തിന് എത്രയോ മുമ്പുള്ള തലമുറകളുടെ അറിവാണ് വേദം പകരുന്നത് എന്നാണ്. വൈദികഋഷിക്ക് കാലവ ർഷക്കാറ്റ്,മഴ, ഇന്ത്യയുടെ ഭൂമിശാസ്ത്രപരമായ പ്രത്യേകതകൾ,വിളവുകൾ,അവയുടെ വിപണിസാദ്ധ്യത ഇവയെല്ലാം അറിയാം എന്നതു തന്നെ വേദം ഏതോ വിദേശത്തുനിന്ന് ഇന്ത്യയിലേക്ക് ആരോ കൊണ്ടു വന്നതല്ല എന്നതിന് മതിയായ തെളിവാണ്. നിരീക്ഷണം,പരീക്ഷണം ,അനുഭവം ഇവ വളരെക്കാലം തുടർന്നശേഷം ജനത രൂപീകരിച്ച അറിവാണ് വേദത്തിൽ ക്രോഡീകരിച്ചിരിക്കുന്നത്. ഒരു വർഷത്തിലെ ദിനങ്ങളെ 94 ഭാഗമായി തിരിക്കുന്നു. ഈ വിഭാഗത്തിലെ വിവിധകാലത്ത് ഉണ്ടാവുന്ന വിളവുകളെ പറയുന്നു. വിഷ്ണു തന്റെ ശക്തിയാലാണ് 94 ഭാഗമുണ്ടാക്കുന്നത്. (R 1.21.16.6)വിൽസണ് ഇതിനെ വർഷം, 2 അയനം, 5 ഋതു, 12 മാസം, 24 പക്ഷം, 30 ദിനം, 8 പ്രഹരം, 12 രാ ശി ആകെ 94 എന്ന് കാണുന്നു. പകലും രാത്രിയും 15 ദിനമുള്ള പക്ഷങ്ങളിലും, 30 ദിനമുള്ള മാസത്തിലും, ഋതുക്കളോടുകൂടിയ വർഷത്തിലും ധാന്യങ്ങള് പാകമായി ആനന്ദം കൊണ്ടുവരട്ടെ.(Y. 366) 15 വിധമുള്ളസോമം എന്ന് ചന്ദ്രപക്ഷത്തിന് ഔഷധികളിലുള്ള പ്രഭാവം പറയുന്നു.(R 10.2.11.2)വെളുത്തപക്ഷത്തിലെ 15 ദിവസംകൊണ്ട് പുഷ്ടി പ്രാപിക്കയും കറുത്തപക്ഷത്തിലെ 15 ദിനംകൊണ്ട് വാടുകയും ചെയ്യുന്നതാണ് സോമലത. വസന്തം,ശിശിരം , ഗ്രീഷ്മം,വർഷം, ശരത്ത് മുതലായഋതുക്കളേയും വേദം പരാമർശിക്കുന്നു. pleasure.(Saama kanda 63.Hy 2). സൌരചാന്ദ്രപഞ്ചാംഗം അറിയാമായിരുന്നു എന്നതിനും തെളിവുണ്ട്. ജലമാർഗ്ഗമായ വാണിജ്യത്തിനും ജലവിഭവങ്ങൾക്കും നാഥനായ വരുണദേവന് കടലിനെക്കുറിച്ചും ഋതുക്കളെക്കുറിച്ചും അവയിലെ വിളവുകളെക്കുറിച്ചും എല്ലാം അറിയാമെന്നും വേദം പറയുന്നു.

| ശകമാസം | മലയാളമാസം | ഋതു | അയനവും വിഷുവത്തും |
|---|---|---|---|
| 1. പൌഷം<br>2. മാഘം<br>3. ഫാൽഗുനം | 1. മകരം<br>2. കുംഭം<br>3. മീനം | ശിശിരം<br><br>വസന്തം | ഉത്തരായനം |
| 4. ചൈത്രം<br>5. വൈശാഖം<br>6. ജ്യേഷ്ഠം | 4. മേടം<br>5. ഇടവം<br>6. മിഥുനം | ഗ്രീഷ്മം | വസന്തവിഷുവം |
| 7. ആഷാഢം<br>8. ശ്രാവണം<br>9. ഭാദ്രപദം | 7. കർക്കിടകം<br>8. ചിങ്ങം<br>9. കന്നി | വർഷം<br><br>ശരത്ത് | ദക്ഷിണായനം |
| 10. ആശ്വിനം<br>11. കാർത്തികം<br>12. മാർഗ്ഗശിരം | 10. തുലാം<br>11. വൃശ്ചികം<br>12. ധനു | ഹേമന്തം | ശരദവിഷുവം |

**6.ഇന്ത്യയിലെ കാലവർഷം**

ജനങ്ങൾക്ക് ആനന്ദമരുളുന്നതായിരുന്നു മഴ. വരുംകാലത്ത് സമൃദ്ധമായ ഭക്ഷണം കിട്ടുമെന്നാണ് മഴക്ക് അർത്ഥം. നല്ല മഴ,നല്ല അന്നം,നല്ല അന്നം മൃഗങ്ങൾക്കും സസ്യങ്ങൾക്കും സമൃദ്ധി. മഴയുടെ ദേവനായ പർജ്ജന്യനാണ് ഭക്ഷണം തരുന്നത്. മഴക്കാലത്തിന്റെ പ്രവാചകരാണ് തവളകൾ. സംഗീതകാലത്ത് സംഗീതജ്ഞരെന്നപോലെ അവർ മഴക്കാലത്ത് ഉണരുന്നു,സംഗീതം ചൊരിയുന്നു. ഉണങ്ങിയ തോലുപോലെ വരണ്ട ജലാശയ

ത്തിലുറങ്ങുന്ന അവരെല്ലാവരും മഴക്കാലത്ത് ഉണർന്ന് കരയുന്നതുകേട്ടാല് കുട്ടി കന്നിനോട് ചേരുമ്പോളുണ്ടാക്കുന്ന കരച്ചിൽപോലെ തോന്നും.(R 7.6.14.2)ദാഹിച്ച് മഴക്കുവേണ്ടി കാത്തിരിക്കുന്ന അവർക്ക് പർജ്ജന്യന് മഴ കൊടുത്തു. സംസാരിക്കാനാവാത്ത കുഞ്ഞ് തന്റെ ഭാഷയില് പിതാവിനോടു സംസാരിക്കാൻശ്രമിക്കുന്നപോലെ ഒരു തവള മറ്റൊന്നിനോട് ശബ്ദമുണ്ടാക്കുന്നു. (R 7.6.14.3).രണ്ടുപേരും വരാനിരിക്കുന്ന മഴയിൽ ആനന്ദിക്കുകയാണ്. മഴകൊണ്ടു നനഞ്ഞ പുള്ളിത്തവള തുടരെത്തുടരെ ചാടി, പച്ചത്തവളയെ സ്വാഗതം ചെയ്യുന്നു. (R 4).ഒന്നിന്റെ ശബ്ദം പശു കരയുന്നപോലെ.മറ്റേതിന്റേത് ആട് കരയുന്നപോലെ.പുള്ളിയുള്ളതും പച്ചയും ഒരേ നാമത്തിലറിയപ്പെടുന്നു. അവർക്ക് പലനിറങ്ങളുണ്ട്. പലയിടത്തുമായി അവരെ കൂട്ടംകൂട്ടമായി കാണാൻ തുടങ്ങുന്നു. അതിരഥയാഗത്തിൽ സോമം കടിക്കാനെത്തുന്ന ബ്രാഹ്മണരെപ്പോലെ അവര് തടാകത്തിനു ചുറ്റമിരുന്ന് രാത്രി മുഴുവനും കരയുന്നു. തവളകളെ എല്ലായിടത്തും കാണാനാരംഭിച്ചാൽ മഴക്കാലം വന്നു. (R 7.6.14.6.7)പശുകരയുന്ന ശബ്ദമുള്ള പുള്ളിത്തവളയും പച്ചത്തവളയും നമുക്ക് ഐശ്വര്യം കൊണ്ടുവരട്ടെ. (ibid 10)

7. **കലപ്പ**

ക്ഷേത്രപതിയെ അഭിസംബോധന ചെയ്യുന്ന സൂക്തങ്ങളിലാണ് കലപ്പയെ പറയുന്നത്. ക്ഷേത്രപതിയായ ഞങ്ങളുടെ സുഹൃത്തിനോടുകൂടി ഞങ്ങൾ വിജയിക്കുന്നു. കന്നുകാലികളും കുതിരകളും ഭക്ഷണവും സമ്പത്തും തന്ന് ഞങ്ങളെ അദ്ദേഹം ആനന്ദിപ്പിക്കുന്നു. ക്ഷേത്രപതേ, ഞങ്ങൾക്ക് മധുരമുള്ള ജലം ധാരാളം തരിക. കറവപ്പശു പാലുതരുന്നപോലെ, തേൻ ഒഴുകുന്ന പോലെ, വെണ്ണപോലെ മധുരമായ ജലം തരിക. ജലദേവന്മാർ ഞങ്ങൾക്ക് ആനന്ദം തരട്ടെ. വയലുകളിലെ ഔഷധികളെല്ലാം ഞങ്ങൾക്ക് മധുരമായി ഭവിക്കട്ടെ. ആകാശത്തിലെയും ഭൂമിയിലെയും ജലം ഞങ്ങളിൽ കനിയട്ടെ. ക്ഷേത്രപതി ഞങ്ങളിൽ കനിയട്ടെ. ശത്രുക്കളാൽ തടസ്സപ്പെടാതെ ഞങ്ങള് അദ്ദേഹവുമായി സഹകരിക്കട്ടെ. ശുനനോടും ശുനസീരനോടും അഭിസം ബോധന ചെയ്ത് 3 സൂക്തങ്ങളുണ്ട്. ശുനനെന്നത് സിറിയസ് എന്ന ശുനകതാരവും ഉഴുന്നവരുടെ ദേവതയുമാണ്. എന്റെ കാളകൾ ആനന്ദത്തോടെ വലിക്കട്ടെ. കലപ്പ ആനന്ദത്തോടെ ചാലുകീറട്ടെ. മനുഷ്യർ ആനന്ദത്തോടെ ജോലി ചെയ്യട്ടെ. കലപ്പയും നുകവും ആനന്ദമായി ഇണങ്ങട്ടെ. ശുനനും സീരനും ഞങ്ങളുടെ സ്തുതികേട്ട് ആനന്ദിക്കട്ടെ. അപ്രകാരം ആകാശത്ത് നിന്നാൽ സൃഷ്ടിക്കപ്പെട്ട ജലത്തെ ഭൂമിയിൽ തളിക്കട്ടെ. കലപ്പ ഭൂമിയെ ആനന്ദത്തോടെ കീറട്ടെ. കലപ്പ കാളയോടൊത്ത് ആനന്ദപൂർവ്വം പോകട്ടെ. പർജ്ജന്യന് ആനന്ദപൂർവ്വം മധുരജലം ഭൂമിക്ക് തരട്ടെ. ഹേ,ശുന,സീരാ,ഞങ്ങൾക്ക് ഐശ്വര്യം തരിക. (R 4 .5.12.1-8)വേദകാലം മുതൽ ശുനകതാരം എന്നബൈനറിയെ നോക്കി മഴ പ്രവചിക്കുന്നത് പതിവായിരുന്നു .ബകദാൽബ്യന്റെ സൂത്രം(ഛാന്ദോഗ്യഉപനിഷത്തിൽ) ഇത് പറയുന്നുണ്ട് (സുധാസിന്ധു നോക്കുക)കാലവർഷത്തെ പ്രവചിക്കുന്ന ഈ നക്ഷത്രോദയം കടലിനപ്പുറം കടന്ന് വാണിജ്യം ചെയ്തിരുന്ന കേരളത്തിലെ സമുദ്രതീരവാസികൾക്ക് വളരെ പ്രധാനമായിരുന്നു. സിത(ഉഴവുചാൽ)യെ സ്തുതിക്കുന്ന സൂക്തവും കാണാം. ഇന്ദ്രൻ അവളെ ധരിക്കട്ടെ,പൂഷാൻ അവളെ നയിക്കട്ടെ. അവൾ ധാരാളം ഭക്ഷണം തരട്ടെ. അവൾ ധാരാളം ജലം സംഭരിച്ച് വർഷംതോറും പാൽപോലെ ഞങ്ങൾക്ക് ചുരത്തിത്തരട്ടെ. ഞങ്ങളെ സ്വയംപര്യാപ്തരാക്കട്ടെ. കൃഷിക്ക് തൊട്ടുമുമ്പ് കലപ്പയെ പൂജിക്കുന്ന ചടങ്ങ് വേദകാലത്തെന്നപോലെ ഇപ്പോഴുമുണ്ട്. മൈസൂരിൽ ഇതിന് ഹൊന്നേരു എന്ന് പറയും.(പൊന്നേരു) സ്വർണ്ണനിറമുള്ള ഏറ് അഥവാ കന്ന്. ശ്രീ അഥവാ സമൃദ്ധി എന്നർത്ഥമുള്ള ഈ പദം ശ്രദ്ധേയമാണ്. സ്വർണ്ണനിറമുള്ള(സുവർണ്ണ)ശ്രീ വിഷ്ണുപതിയായ സിതയാണ്. സീതയാണ്. ഗ്രാമത്തലവൻ വയലിലേക്കുപോയി,ഉത്തമമായ മുഹൂർത്തത്തിൽ, കലപ്പ കൊണ്ട് കുറച്ചു ചാലുകൾ കീറുന്നു. ഗ്രാമവാസികളുടെ പൂജാദികൾക്കുശേഷം എല്ലാവരും ഉഴുന്നു. ജനകന് ഈ ചടങ്ങുസമയത്താണ് സിതയിൽനിന്ന് സീതയെ ലഭിച്ചത്. വേദകാലത്തെ കലപ്പ സുന്ദരമായി കലാപരമായി നിർമ്മിച്ചതാണ്. അലങ്കാരപ്പണിയുള്ള പിടികളുണ്ടായിരുന്നു. പഴയ തറവാട്ടുകളിൽ കലപ്പ ഐശ്വര്യത്തിന്റേയും അഭിമാനത്തിന്റേയും ചിഹ്നമായി പൂജിക്കപ്പെടുന്നു. കലപ്പയുടെ പിടിമാത്രമല്ല, അരിവാളിന്റെ പിടിയും കത്തിപ്പിടിയും വണ്്ിയുടെ ഭാഗങ്ങളും വിത്തുപാത്രവും എല്ലാം ഭംഗിയായി കലാപരമായി ഉണ്ടാക്കിയിരുന്നു.പലതിലും സിംഹക്കാൽ, ആടിന്റേയോ മനുഷ്യന്റേയോ കാളയുടേയോ പക്ഷിയുടേയോ മുഖം, പുഷ്പാലങ്കാരം എന്നിവ കൊത്തിയിരുന്നു. വലിയ വയലുകള് ഉഴുന്നതില് മനുഷ്യരുടെ സഹകരണം വേദം വിവരിക്കുന്നു. കൂർത്തഅറ്റവും അലങ്കാരപ്പിടികളുമുള്ള മംഗളകരമായ കലപ്പ ഭൂമിയെ പിളരുന്നു. പശുക്കളും ആടുകളും വളർന്ന കന്യകമാരും ആനന്ദിക്കുന്നു. വൃത്താകൃതിയിൽ ഉഴവര് ചുറ്റിച്ചുറ്റി ഉഴുന്നു. കലപ്പച്ചാലുകള് അടുത്തടുത്തായി വരുന്നു. ആഴത്തിലും വൃത്ത്തിലും വരുന്നു. അവർ സംഘമായി ആനന്ദത്തോടെ ഉഴുന്നു. നല്ല വിള പ്രതീക്ഷിച്ച് കലപ്പ ചുറ്റിച്ചുറ്റി ആനന്ദത്തോടെ

ഉഴട്ടെ. മഴദൈവം തേനും പാലും ഒഴുക്കട്ടെ. പലപ്പയും നുകവും അടുപ്പിച്ച് പൂട്ടുക. ഇന്ദ്രൻ കലപ്പയെ ഭൂമിയിലേക്ക് ആഴത്തില് അമർത്തട്ടെ. കൂർത്തഅറ്റം ഭൂമിയെ പിളർത്തട്ടെ. ചാലിന്റെ ഇരുവശവും ഉള്ള മണ്ണിനെ തള്ളട്ടെ. (Yajurveda 189.13-20) അന്ന് ഉപയോഗിച്ചിരുന്ന കലപ്പയുടെ ആകൃതിയിലാണ് ഇന്നും ഇന്ത്യയിലെ കലപ്പ. ഉഴുന്നതിന്റെ അദ്ധ്വാനം സൂചിപ്പിക്കുന്ന വേദവാക്യം ബാർലി കൃഷിക്കാര് വീണ്ടും വീണ്ടും ഭൂമി ഉഴുന്നപോലെ എന്നാണ് "(R 1.5.6.15)അദ്ധ്വാനം മറക്കുന്നത് പിന്നീട്ടു ലഭിക്കാനുള്ള വിളവ് ഓർത്താണ്. സംഘംചേർന്നുപാടുന്ന ഉഴവുപാട്ട്(ഏറ്റുപാട്ട് എന്ന് മലയാളം)കൊണ്ടും. ഉഴവരുടെ പാട്ടിനെ സംഘംകൃതികൾ പരാമർശിക്കുന്നു. ഏറ്റുപാട്ടും മൃഗസംരക്ഷണവും(ഗോരക്ഷ)കൃഷിയും ഒപ്പം പോകുന്നു. അന്നത്തെ മനുഷ്യന്റെ മൃഗങ്ങളോടുള്ള പെരുമാറ്റത്തെക്കുറിച്ച് നമുക്ക് മനസ്സിലാവുന്ന ചില വരികളുണ്ട് വേദത്തിൽ. കലപ്പയും നുകവുമായി ബന്ധിക്കുന്ന മൃഗങ്ങളോട് മൃദുലമായി പെരുമാറണം.അവയെ ഉപദ്രവിക്കയോ മുറിവേൽപ്പിക്കയോ അരുത്. നല്ല വാക്കുകൾ പറഞ്ഞും പാട്ടുകൊണ്ടും അവയെ സന്തോഷിപ്പിക്കണം. ഴഉന്നവൻ തന്റെ കാളയോട് സ്നേഹത്തോടെ സംസാരിച്ചും പാടിയുമെന്നപോലെ ജോലി വീണ്ടുംവീണ്ടും ആനന്ദത്തോടെ ചെയ്യണം. (R 8 .3.8.19). മൃഗങ്ങളെ നോവിച്ചും തെമ്മാടിത്തരം പറഞ്ഞും ശാസിച്ചുമുള്ള പണിയെടുപ്പിക്കലിന്റെ അശാസ്ത്രീയതയും മൃഗമനശ്ശാസ്ത്രവും അറിഞ്ഞവരായിരുന്നു വേദകാലത്തെ കാർഷികജനത. കാളകളേ,നിങ്ങൾ ശക്തരാണ്, നിങ്ങളുടെ തോളിൽ നുകം വലിക്കാനുള്ള ശക്തിയുണ്ട്.( Y 22.7)കാളകളും, ഉഴവരും, കലപ്പക്കയറും ശക്തവും വിജയികളുമാകട്ടെ, (Athar 88.6)പലപ്പോഴും കുതിരകളേയും ഉഴാനുപയോഗിച്ചിരുന്നു. ചൂടുകാലത്ത് കറുത്ത പരുത്തിമണ്ണില് മൂന്നോ നാലോ ജോടി കാളകൾക്കു മാത്രം വലിക്കാനാവുന്ന വളരെ കനം കൂടിയ കലപ്പ ഉപയോഗിക്കേണ്ടിവരും. അങ്ങനെയുള്ള സ്ഥലത്തും സമയത്തും മാത്രമാണ് കുതിരയെ ഉഴാനുപയോഗിച്ചിരുന്നത്.വെള്ളത്തൊട്ടി തുകൽകയറുകൊണ്ട് കെട്ടി വെള്ളം വറ്റാത്ത കിണറിൽനിന്ന് വെള്ളം കൊരി നിറക്കുക.ഉഴാനുള്ള കുതിരകൾക്ക് വെള്ളം കൊടുക്കുക. അവയെ തൃപ്തമാക്കുക(R X .9.2.3,5,7)സാധാരണയായി സവാരിക്കും രഥം വലിക്കാനും യുദ്ധത്തിനുമാണ് കുതിരയെ ഉപയോഗിച്ചിരുന്നതെങ്കിലും ഇപ്രകാരം അപൂർവ്വം സന്ദർഭങ്ങളില് നിലമുഴാനും ഉപയോഗിച്ചിരുന്നു. തങ്ങളെന്താണ് ചെയ്യുന്നതെന്ന് നന്നായിഅറിയുന്ന ശാസ്ത്രീയമായി കൃഷി നടത്തുന്ന സമൂഹമായിരുന്നു വേദകാലത്തെ കാർഷികസമൂഹം. പ്രാദേശികമായ ഭൂപ്രകൃതി,അവിടെ ഏറെകാലത്തെ കൃഷിപരിചയം ഇവയും നല്ല മനനശേഷിയുമുള്ള സമൂഹത്തിനല്ലാതെ ഇപ്രകാരം കൃത്യമായി ചിന്തിച്ച് കൃഷിചെയ്യാനാവില്ല. ഇതുതന്നെ വേദകാലത്തെ മനുഷ്യര് മറ്റെവിടെനിന്നെങ്കിലും വന്നവരല്ല എന്നതിനു തെളിവാണ്. ധാന്യം സമൃദ്ധമായി ഉണ്ടാവാൻ ഉഴുന്നതില് നിന്റെ സഹായം ,ഇന്ദ്രാ,ഞാൻ അഭ്യർത്ഥിക്കുന്നു (Y 16.10).താഴ്ന്ന നിലങ്ങളെല്ലാം നന്നായി ഉഴപ്പെട്ട് സമൃദ്ധമായി തേനും പാലും നെയ്യും ഒഴുക്കട്ടെ (Y 189.20). ഉഴവുചാലാണ് കൃഷിക്കാരനുള്ള അന്നം തരുന്നത്. (R X 10.5.7)അന്നത്തിനായി താണ നീർത്തടങ്ങളെ കൃഷിക്കുപയുക്തമാക്കുന്ന വേദകാലത്തെ ഋഷി അവിടെ നെല്ലാണ് ഉൽപ്പാദിപ്പിക്കുന്നത്.അതായത് , കേരളമാണ് വേദകാലഋഷി പറയുന്ന താണ നീർത്തടവും അന്നസമൃദ്ധിയുമുള്ള സ്ഥലം. കേരളത്തിലാണ് വേദമുണ്ടായതെന്ന് ഇതാണ് സൂചിപ്പിക്കുന്നത്. പരശുരാമന്റെ മഴ എറിഞ്ഞ് വീണ്ടും കൃഷിക്കുപയുക്തമാക്കപ്പെട്ട സമുദ്രാന്തർഭാഗം ഈ നീർത്തടങ്ങളാണ്. കേരളത്തിലെ താണ ഭൂപ്രദേശങ്ങളാണ്.

**8.വിത്തുവിതഃ**-കലപ്പകൊണ്ട് ഉഴുതുതയ്യാറാക്കിയ വയലിലാണ് ചെറിയ ധാന്യം വിതക്കുന്നത്. (R1.17.2. 21)ധാന്യമെല്ലാം സജീവമാകട്ടെ,ധാരാളം മഴ പെയ്യട്ടെ. ധാന്യം എല്ലാകാലവും എല്ലാ രാത്രിയും ദിനവും 15 പക്ഷവും 6 ഋതുവും കൊല്ലംമുഴുവനും പാകമായി വരട്ടെ(Y 366).വിത്തു വിതക്കുക.കതിർധാരാളമാവട്ടെ.കനമുള്ളതാവട്ടെ. അരിവാള്അതിനെ മുറിച്ചെടുത്ത് കുന്നായി കൂട്ടട്ടെ. ഈ മംഗളകരമായ കലപ്പ നമുക്ക് ശ്രീയും കന്നുകാലികളും രഥങ്ങളും ബലശാലികളും നന്നായി പോഷിപ്പിക്കപ്പെട്ടവരുമായ സ്ത്രീകളും കൊണ്ടുവരട്ടെ. (Ath 88.1.7)കലപ്പയെ നുകത്തോട് ചേർക്കുക. ഭൂമിയുടെ ഗർഭപാത്രം ഇപ്പോള് വിത്തുകളെ സ്വീകരിക്കാന് തയ്യാറായിരിക്കുന്നു.ഇന്ദ്രന് സ്തുതി. ധാരാളം അന്നമുണ്ടാവട്ടെ.ധാന്യക്കതിർ അരിവാളിന്റെ അറ്റത്ത് നിറയെ കൊയ്യാനായി ലഭിക്കട്ടെ. (R X.9.2.3)താൻപാതി,ദൈവം പാതി എന്നാണ് ചൊല്ല്.ഇവിടെ സ്വന്തം ശക്തിയിലും അറിവിലും കൃഷിപരിചയത്തിലും ആത്മവിശ്വാസവും ശാസ്ത്രീയമായ കൃഷിയെക്കുറിച്ച് ധാരണയും ഏറ്റവും നന്നായി കർമ്മം അനുഷ്ഠിക്കാനുള്ള ആവേശവും എല്ലാവർക്കും നന്മ മാത്രം വരണമെന്ന ആഗ്രഹവുമുള്ള വ്യക്തിയാണ് ബാക്കി കാര്യങ്ങളെല്ലാം ഈശ്വരന്റെ കയ്യിലാണെന്നു പൂർണ്ണവിശ്വാസത്തോടും അർപ്പണഭാവത്തോടും

ഈശ്വരനെ പ്രാർത്ഥിക്കുന്നത്. അല്ലാതെ ജോലി ചെയ്താലും ഇല്ലെങ്കിലും തനിക്ക് കൂലി വേണമെന്ന മനസ്ഥിതിയില്ല,കുറ്റമെല്ലാം ഈശ്വരനും നല്ലതെല്ലാം തനിക്കുമെന്ന അഹന്തയുമില്ല.

**9. വിളവ് ആവർത്തനം**( R X 11.3.2)എന്നത് കൃഷിശാസ്ത്രത്തിലെ വലിയ ഒരു പുരോഗമനമായിരുന്നു. കൃഷിക്കാരന് മണ്ണിന്റെ പ്രത്യേകതകളും കാലാവസ്ഥ അനുസരിച്ച വിളവുകളും അറിയാമെന്നും അതിനെ മാക്സിമം ഉപയോഗപ്പെടുത്താനും അറിയാമെന്നും ഇത് സൂചിപ്പിക്കുന്നു.ഋഗ്വേദസൂക്തങ്ങളെ ആധാരമാക്കി വിളവുകളെ മാറ്റിമാറ്റി ആവർത്തിച്ച് ഉപയോഗിക്കുന്ന ക്രോപ്പ് റൊട്ടേഷന് വേദകാലഇന്ത്യക്കാർക്ക് അറിയാമെന്ന് വെബ്സ്റ്റർ അഭിപ്രായപ്പെടുന്നു.
ഇന്ത്യക്കാരൻ വേദകാലത്ത് എന്തെല്ലാമാണ് കൃഷി ചെയ്തിരുന്നത്. നെല്ലും ഗോതമ്പും ബാർലിയും മറ്റു ധാന്യങ്ങളും പയറുപരിപ്പുവർഗ്ഗങ്ങളും പഴങ്ങളും പച്ചക്കറികളും കരിമ്പും ഇഞ്ചിയും മുന്തിരിയും അന്നും ഇന്നത്തെപ്പോലെ കൃഷി ചെയ്തിരുന്നു. പരുത്തി കൃഷി ചെയ്ത് അതു നെയ്യാനും വസ്ത്രമാക്കാനും പഠിച്ചുകഴിഞ്ഞിരുന്നു.വിത്തുവിതക്കാനും ഞാറുനടാനും കളപറിക്കാനും ഉഴാനും കൊയ്യാനുമുള്ള എല്ലാ അറിവും ഉണ്ടായിരുന്നു. R 1.5.6.15;1.17.2.21 ,Y 109.2)   Y 122.1   ബാർലിയെ പറയുന്നു. Ath 315.152 ,  R X 6.3.2 ഇവയിലും ബാർലിയെ പറയുന്നു. ബാർലിയെ അരിപ്പയിലിട്ട് കാറ്റത്ത് ഉമികളയുന്ന ഉപമ വാക്കിനും കൊടുത്തിരിക്കുന്നു. വാക്കിനെ നിയന്ത്രിക്കണമെന്നും വിവേകമുള്ള വാണി മാത്രമേ പുറത്തിടാവൂ എന്നും  ധാന്യം ഉമി നീക്കി മാത്രമേ ഉപയോഗിക്കാവൂ എന്നും ഉപമിച്ച് വൈദികഋഷി പറയുന്നു. കന്നുകാലികളെ തീറ്റാനും ബാർലി ഉപയോഗിച്ചിരുന്നു(R X 2.11.8)ഞങ്ങൾ നിനക്കായി ഉണക്കിയധാന്യവും തൈരും ഉണ്ടാക്കി, ബാർലി വറുത്തു, റൊട്ടിയും വെണ്ണയും ഒരുക്കി. (R 3.4.14.7)ഉണക്കിയ ബാർലി നെയ്യിലിട്ടു.( R 1.4.5.2) വറുത്ത പച്ചക്കറികളോട്ടുകൂടിയ അപ്പവും  അന്നവും കൊണ്ട് നിന്റെ ആരോഗ്യം വർദ്ധിക്കട്ടെ, തിളപ്പിച്ച പാലും ബാർലിയും കൊണ്ട് നീ തടിക്കട്ടെ.( (R 1.24 .8.8.and 9)കൃഷി, പോഷകാഹാരത്തേയും ആരോഗ്യത്തേയും കുറിച്ച അറിവ്,ഭക്ഷണരീതി ഇവയും ഈ സൂക്തങ്ങളിൽനിന്ന് അറിയാം.   ഗ്രാഹ്യശക്തി,  ഓർമ്മശക്തി ,അതുമൂലം വിജ്ഞാനം വർദ്ധിക്കാനാണ് വെണ്ണ,നെയ്യ് മുതലായവ കഴിക്കുന്നത്.
തീറ്റക്കൊതിയനായ സുഹൃത്തിനോട് ഒരു ഋഷി നർമ്മരസത്തില് പറയുന്നു. ബാർലിയും നെല്ലും നിനക്ക് വേണോ. നീ അവ വിഴുങ്ങി തിന്നുന്നത് കണ്ടാൽ ആടിനെ വിഴുങ്ങുന്ന പെരുമ്പാമ്പാണെന്ന് തോന്നും(Athar 313.2)നെല്ലും ബാർലിയും പ്രാണാപാനങ്ങളാണ്. പ്രാണൻ ബാർലി,നെല്ല് അപാനനാണ്(Athar 467.13)ഒന്ന് മറ്റൊന്നിന്റെ അഭാവം നികത്തുന്നു. ധാന്യം കൊണ്ട് നമ്മുടെ വിശപ്പും കന്നുകാലികളെക്കൊണ്ട് നമ്മുടെ ദാരിദ്ര്യവും നീങ്ങട്ടെ(R X.4.2.10)കന്നുകാലികളായിരുന്നു അന്നത്തെ കാലത്ത് പണം. ബാർട്ടർസമ്പ്രദായമായി രുന്നു. കൂടുതൽ കന്നുകാലികളുള്ളവനാണ് കൂടുതൽസമ്പന്നന്. മണ്സൂൺമഴ കിട്ടാത്ത സ്ഥലത്ത് ബാർലി പ്രധാനഭക്ഷണം. മഴ കിട്ടുന്ന സ്ഥലത്ത് മഴ പെയ്യാത്ത ക്ഷാമകാലത്തുമാത്രമാണ് നെല്ലിനു പകരം ബാർലി ഭക്ഷിച്ചിരുന്നത്. അവിടെ ബാർലിയുടെ പ്രധാനഉപയോഗം കന്നുകാലികളുടെ ഭക്ഷണമായിട്ടാണ്. യജുർവ്വേദം പല ധാന്യങ്ങളേയും പറയുന്നിടത്ത് ഗോതമ്പും പറയുന്നു. യജ്ഞത്തിലൂടെ എനിക്ക് ആനന്ദവും ധനവും ,സ്നേഹവും ശത്രുജയവും ഉഴവും, അന്നവും പാലും സത്യവും കൃഷിയും, സ്വർണ്ണവും നെല്ലും ബാർലിയും ചെറുപയറും ഉഴുന്നും തുവരപ്പരിപ്പും ഗോതമ്പും കടലയും പയറും നവരയും ചാമയും ചെറുമണി(ശിരുമണി) നെല്ലും തോട്ടംവിളവുകളും ലഭിക്കട്ടെ. (Y 244)   അഗ്നേ, മാംസം ദഹിപ്പിക്കുന്നവനേ, കറുത്ത ആടാണ് നിന്റെ വാഹനം, ഈയമാണ് നിന്റെ ധനം, അരച്ച ഉഴുന്നാണ് നിന്റെ ഹവനം.( Athar 475.53)  ചിതയിൽ ദേഹം ദഹിപ്പിച്ച പിതൃക്കളുടെ പൂജയിലുപയോഗിക്കുന്ന വസ്തുക്കളാണ് ഇവ. കറുത്തതും വെളുത്തതുമായ തിലം(എള്ള്) എണ്ണക്ക് ഉപയോഗിച്ചിരുന്നു. എള്ളുവിത്ത് അമർത്തി എണ്ണ എടുക്കുന്നവനെ തൈലികന് എന്നു വിളിച്ചിരുന്നു. വിളക്ക് കത്തിക്കാനും ഭക്ഷണം പാകം ചെയ്യാനും ദേഹത്ത് പുരട്ടാനും എണ്ണ ഉപയോഗിച്ചിരുന്നു. നെയ്യിന്റേയും എള്ളെണ്ണയുടേയും സ്വാദറിയുക(Atha 8.2)ഉണക്കിയ കരിമ്പും വെളുത്തഎള്ളും മുളകും ഞാനിതാ തരുന്നു(Athar 475.53.54)ഇവ വിറകായി ഇന്ദ്രനുപയോഗിക്കുന്നവയാണ്. ഗുളം ഉണ്ടാക്കുന്നു.അതിൽനിന്ന് ശർക്കരപ്പാവുംപഞ്ചസാരയും.. ബാക്കിവരുന്ന കരിമ്പുചണ്ടിയാണ് ബാർഗസ്സേ. ഇത് വിറകായി ഇപ്പോഴും ഇന്ത്യയിലെ പലദേശത്തും ഉപയോഗിക്കുന്നു. കരിമ്പ് സ്നേഹം, പ്രേമം ഇവക്കുള്ള മെറ്റഫറുമാണ്. കാരണം പ്രേമവും കരിമ്പും മധുരമാണ്. നിന്നെ ഞാൻ കരിമ്പുകൊണ്ട് ബന്ധിച്ചിരിക്കുന്നു, ഇഷ്ടക്കേട് ഇല്ലാതിരിക്കാനായി.( Atha 34)  കരിമ്പ് കാമനും ദേവിക്കുംവില്ലാണ്. ആയുധമാണ്.
പഴങ്ങളും പച്ചക്കറികളും പൂക്കളും ഔഷധസസ്യങ്ങളും കൃഷിചെയ്തിരുന്നു. പൂക്കളും പഴങ്ങളും തിന്നാവുന്ന വേരുകളുമുണ്ടാക്കുന്ന ചെടികളേ,അവനെ ആനന്ദിപ്പിച്ചാലും(Y 177.12)   നീ തന്ന പച്ചക്കറികളാല്,  പോഷിക്കപ്പെട്ട ഞാ

ൻ,അല്ലയോ രുദ്രാ, 100 ശരത്കാലം ജീവിച്ചിരിക്കട്ടെ(R 2.4.1.20)എന്ന ആയുർമന്ത്രം ആരോഗ്യത്തിന്റെയും പാരമ്പര്യപ്രകൃതിക്കിണങ്ങിയ വൈദ്യശാസ്ത്രത്തിന്റേയും തണലിലുള്ള ആയുരാരോഗ്യരഹസ്യമാണ്. ജലങ്ങളും വല്ലികളും വിളവുകളും ചെടികളും ഞങ്ങളെ അനുഗ്രഹിക്കട്ടെ(Y 87.4)മനുഷ്യർക്കും പശുക്കൾക്കും ആടുകൾക്കും കുതിരകൾക്കും ചെമ്മരിയാടുകൾക്കുമുള്ള ഔഷധികള് തരിക(Y 112.1)ഉർവ്വാരകം അതിന്റെ ഞെട്ടിയിൽനിന്നെന്ന പോലെ എന്നെ മൃത്യുവിൽനിന്ന് മോചിപ്പിച്ച് അമൃതത്വം തരിക(R6.4.5.12) തലച്ചോറില്ലാത്തവനെന്ന് കളിയാക്കിപ്പറയാനായി അഥർവ്വവേദം അവനൊരു ശൂന്യമായ മത്തങ്ങയാണ്(Ath 720,1.4)എന്നു പറയുന്നു. മുന്തിരി പിഴിഞ്ഞ് മധുവുണ്ടാക്കുന്ന വിദ്യയും വേദകാലത്തെ ഋഷിമാർക്ക് അറിയാം. വള്ളികളുടെ തല മുറിക്കുന്നപോലെ ശത്രുവിന്റെ തല മുറിച്ചാലുമെന്ന് ഉപമയിലൂടെ പ്രൂണിങ്ങും ചെയ്തിരുന്നതായി കാണിക്കുന്നു.( R 8.5.10.6) മധുപോലെ ലഹരിതരുന്ന സോമം നിന്റെ ഉള്ളിലിരിക്കുന്നുണ്ട്. (R 8.1.2.12)സുര എന്നതിനെ വിൽസണ് വൈനെന്ന് കരുതുന്നു. വടക്കുപടിഞ്ഞാറൻ പഞ്ചാബിലാണ് മുന്തിരിവളർത്തലിന്റെ കേന്ദ്രം.അവിടെ 4000 വർഷം മുമ്പുതന്നെ മുന്തിരിച്ചാറ് ഉണ്ടാക്കിയിരുന്നതായി De Condelle കരുതുന്നു. പരുത്തി എന്ന് എടുത്തുപറഞ്ഞിട്ടില്ലെങ്കിലും ഋഗ്വേദം നൂലും തറിയും നെയ്ത്തും പറഞ്ഞിട്ടുള്ളതുകൊണ്ട് പരുത്തിയും കൃഷി ചെയ്തിരുന്നു. മാർഷലിന്റെ അഭിപ്രായത്തില് 5000 വർഷംമുമ്പേ പ്രീആര്യൻഇന്ത്യക്കാര് പരുത്തിയും കമ്പിളിയും ഉപയോഗിച്ചിരുന്നു. (A.N.Gulati Microscopist Technological lab Bombay .Indian farming .March1949) മോഹഞ്ജോദാരോവിലെ ഒരു വെള്ളിപ്പാത്രത്തില് ഒട്ടിപ്പിടിച്ചിരുന്ന വസ്തുക്കഷ്ണത്തെ അനലൈസ് ചെയ്തപ്പോൾ അത് പരുക്കന് പരുത്തിയാണെന്നു കണ്ടു. അത് ഇപ്പോഴും ഇന്ത്യയിൽ ഉപയോഗിക്കുന്ന ഇനമാണ്.( Gulati and Turner (J of textile institute Manchester)നെയ്ത്ത് വീടുകളിലെ കുടിൽവ്യവസായമായിരുന്നു എന്നതിനു തെളിവുകളുണ്ട്.(മാക്കേ Mackay Indian civilization pp 138) മോഹഞ്ജോദാരോവിൽ പരുത്തിവസ്ത്രനെയ്ത്ത് ഉണ്ടായിരുന്നു. കാട്ടുപരുത്തിയും ഇന്ത്യക്കാർ വസ്ത്രം നെയ്യാനുപയോഗിച്ചിരുന്നതുകൊണ്ടാണ് അക്കാലത്തെ കൃഷിചെയ്യുന്ന ചെടികളുടെ കൂട്ടത്തിൽ ഋഗ്വേദം പരുത്തിയെ പറയാത്തതും നെയ്ത്തിനെ പറയുന്നതും. തറിയിലെ നൂലുപൊട്ടാതെ അവർ സംരക്ഷിക്കട്ടെ. (Y 383.4)അവനാണ് ഊടും പാവും(Y.398.8)യജ്ഞത്തിനു വേണ്ടി 34 വരി നൂല് നെയ്യുന്ന സമ്പ്രദായമുണ്ട്. പൊട്ടിയ നൂലുകളെ ഞാനിതാ കൂട്ടിച്ചേർക്കുന്നു(Y 375.1)വധു വിവാഹവേളയില് പഴയ വസ്ത്രങ്ങളെ ഉപേക്ഷിക്കുന്നു. ശരീരത്താൽ അശുദ്ധമാക്കപ്പെട്ട ആ വസ്ത്രം ഉപേക്ഷിക്കുക (R X.7.1.29)കേടായ സോമം പോലെ അത് അശുദ്ധവും നാറ്റമുള്ളതും കത്തുന്നതും വിഷവുമാണ്. സൂര്യനെ അറിയുന്ന ബ്രാഹ്മണൻ വധുവിന്റെ വസ്ത്രം മാത്രം ആവശ്യപ്പെടുന്നു. (R X 7.1.34)ആത്മസൂര്യനെ അറിയുന്ന ബ്രാഹ്മണന് ശരീരമെന്ന അശുദ്ധവസ്ത്രം ഉപേക്ഷിച്ച് ആതമാവെന്ന പുതുവസ്ത്രം മാത്രം കൈക്കൊള്ളുന്നു. വിവാഹമെന്നത് ഈ പവിത്രമായ ചടങ്ങാണ്. അശാസനന്നും വിശാസനന്നും അതിക്രാന്തനുമായ സൂര്യന്റെ മൂന്നുരൂപവും കാണുക . ഇവയിൽനിന്ന് ബ്രാഹ്മണൻ അവളെ മോചിപ്പിക്കുന്നു(.R X 7.1.35)അശാസനനെന്നത് വസ്ത്രത്തിലെ ബോർഡറാണ്. വിശാസനമെന്നത് ശിരോവസ്ത്രമാണ്. അവ അലങ്കാരപ്പണികളുള്ള ആഢംബരവസ്ത്രങ്ങളാണ്. അമ്മമാരും മുത്തശ്ശിമാരും അവ പെൺകുട്ടികള് പ്രായപൂർത്തിയാവുംമുമ്പേ അവർക്കായി അലങ്കാരപ്പണികളോടെ ഉണ്ടാക്കിവെക്കുന്നു. അവ രണ്ടും മുകളിലെ ശരീരഭാഗത്ത് ധരിക്കുന്നു.അതിവിക്രാന്തം താഴത്തെ ശരീരഭാഗത്തുള്ള വസ്ത്രമാണ്. ഇതു മാത്രമാണ് തുന്നിക്കൂട്ടിയ വസ്ത്രം .ഏതാണ്ട് അടിപ്പാവാട പോലെ ഒന്ന്. ഋഗ്വേദകാലത്തെ സ്ത്രീകൾ വിവാഹത്തിനു മുമ്പ് ഇവ ധരിക്കുന്നു.വിവാഹത്തിന് പ്രജനനത്തിന്നു വേണ്ടി ഇവ അഴിക്കുന്നു .ഋഗ്വേദം പറയുന്ന കലപ്പ കെട്ടുന്ന ശിലമനൂൽ.( X 6.7.8) *Abroma angusta എന്ന ശാസ്ത്രനാമമുള്ള ചെടിയുടെ നാരാണ്. വണ്ടി,രഥം,കന്നുകാലി, വല, കിണറ് ഇവകളിൽ കെട്ടാനായി പലതരം കയറുകളുപയോഗിച്ചിരുന്നു. മുക്കുവരും നായാട്ടുകാരും കർഷകരും പലയിനം കയറുപയോഗിച്ചിരുന്നു. കാട്ടുവള്ളിനാരുകളും കൃഷിചെയ്യുന്ന സസ്യങ്ങളുടെ നാരുകളും കയറുണ്ടാക്കാനുപയോഗിച്ചിരുന്നു. ഇവകൂടാതെ താമരനൂലും ഉപയോഗിച്ചിരുന്നു. താമരനൂലിനായി കുഴിക്കുന്നവനെന്നപോലെ അവൾ കൊട്ടമുടികളെ തകർക്കുന്നു*(R 6.5.12.2) ഇത് ശ്രദ്ധാപൂർവ്വം ചെയ്യേണ്ട ജോലിയാണ്. ദൈവീകകാര്യങ്ങൾക്കാണ് താമരനൂലിന്റെ ആവശ്യകത.

***10 വിളവെടുപ്പ്.*** *പ്രാർത്ഥനയോടെ വേണം വിളവെടുപ്പ് തുടങ്ങാൻ. ക്ഷേത്രത്തിൽ ഇതിന്ന് പ്രത്യേകം ഉത്സവമുണ്ട്. ആദ്യം കൊയ്ത കതിർക്കുല വിദഗ്ധരുടെ പരിശോധനക്കുശേഷം വിളവ് എപ്രകാരമെന്നു നിശ്ചയിക്കുന്നു. ആദ്യത്തെ കതിർക്കുല പൂജിച്ച് ഘോഷയാത്രയായി ക്ഷേത്രത്തിലെത്തിച്ച് പുത്തരിനിവേദ്യം വെക്കുന്നു. വാദ്യഘോഷങ്ങളോടെയും സംഗീതനൃത്താദികളോടെയും ഭഗവാനും ഭൂതഗണങ്ങൾക്കും ബലി തൂവുന്നു. കൊയ്യാനായി*

*അരിവാളെടുക്കുന്ന വ്യക്തി നിന്നോട് ഒരു പ്രാർത്ഥനയോടെ ഞാന് അരിവാളെടുക്കുന്നു എന്നാണ് പറയുന്നത്*
(R 8.8.9.10).വേദകാലം മുതൽ ഇന്നുവരെ ഇപ്രകാരമാണ് ഇന്ത്യയില് ചെയ്തുവരുന്നത്. ഇന്ത്യൻനാഷണല് കോൺഗ്രസ്സിന്റെ ആദ്യചിഹ്നമായ നുകം വെച്ച കാളയും കമ്യൂണിസ്റ്റപ്രസ്ഥാനത്തിന്റെ ആദ്യചിഹ്നമായ അരിവാൾക്കതിരും വൈദികസംസ്കാരത്തിന്റെ സിംബലുകളെയാണ് സ്വീകരിച്ചതെന്ന് ഓർക്കണം.
എന്റെ പ്രാർത്ഥന കേട്ട് വിളവ് വർദ്ധിക്കട്ടെ. കനമുള്ള കതിരുകളെ അരിവാൾ കൊയ്യട്ടെ. grain"(R 6.12.9.10)പാകമായ കതിരുകൊയ്ത് ധാരാളം അന്നം ലഭിക്കട്ടെ.( R 10.9.2.3)തറനിരപ്പിൽവെച്ചുതന്നെ നെൽച്ചെടി അറുത്തെടുക്കുന്നതും, കതിർഭാഗം മാത്രം കൊയ്യുന്നതുമായി രണ്ടുതരം കൊയ്ത്ത് ഉണ്ടായിരുന്നു. വൈക്കോൽ കിട്ടണമെങ്കില് തറനിരപ്പുമുതലേ ചെടി കൊയ്യണം. ബാർലി കതിരുമാത്രം ചെടിയിൽനിന്ന് വേർപെടുത്തി കൊയ്യുന്നു.( Y 122.1).നനഞ്ഞ തണ്ടിൽനിന്ന് പോഷകാംശമുള്ള ധാന്യത്തെ വേർപെടുത്തി എടുക്കുക(R 2.2.2.6)ഞാൻ നിന്നെ കൊയ്യുന്നതുകൊണ്ട് നീ നൂറുമേനി വിളയുക(Y 2.6)ഇത്തരം പരാമർശങ്ങളിൽനിന്ന് മനസ്സിലാവുന്ന കാര്യങ്ങൾ:-വൈക്കോൽ ഉപയോഗിച്ചിരുന്നത്, വളത്തിനായുള്ള പുൽകൃഷിയിൽനിന്ന് പലവട്ടം മുറിച്ചെടുത്തിരുന്നു.പലപ്പോഴും നല്ല വിളവിനുശേഷം വിതയോ ഉഴലോ കൂടാതെ, പഴയ ചെടിയുടെ ബാക്കിയില്നിന്ന് രണ്ടാമതും മുളച്ച് കതിരുണ്ടായിരുന്നു(രണ്ടാമതും ഒരു വിളവ്), ബാക്കിവന്ന വയലിൽ കാലികളെ മേയാനനുവദിച്ചിരുന്നു. മരങ്ങളെ വിറകായി ഉപയോഗിക്കുമ്പോൾ പലവട്ടം ഒരേ മരം തന്നെ മുറിച്ച്(ശാഖ) ഉപയോഗിച്ചിരുന്നു. വർഷംതോറും കാട്ടുമരങ്ങളെ പ്രൂൺചെയ്തിരുന്നു. കൃഷിക്കും വനസംരക്ഷണ ത്തിനും തുല്യപങ്ക് കൊടുത്തിരുന്നു. പ്രൂണിങ്ങിന് തോട്ടക്കാരന് നല്ല പരിചയം വേണം. പരിചയസമ്പന്നനെന്ന അർത്ഥത്തിലാണ് പ്രൂണറെ വൃദ്ധനെന്ന് ഋഗ്വേദം (8.5.10.6 )വിളിക്കുന്നത്.

### 11. ധാന്യസംഭരണം

ധാന്യം സംഭരിക്കുന്നതിനു മുമ്പ് ശുദ്ധീകരണം ചെയ്യണം. കാറ്റത്തിട്ട് ഉമി മുതലായവ കളയുന്നു.( Y 354.8)പത്തായം നിറക്കുമ്പോളുള്ള പ്രാർത്ഥന:-ധാന്യക്കൂമ്പാരം വളരട്ടെ. പത്തായം നിറയട്ടെ.( Y 109.2) കേരളത്തിലെ ഇല്ലംനിറ, വല്ലംനിറ, പത്തായംനിറ,ഉണ്ണിടെ വയറുനിറ ഈ പ്രാർത്ഥനതന്നെയാണ്. വൃത്തിയാക്കിയ ധാന്യം നിലത്ത് കൂനകൂട്ടി ഗ്രമവാസികള് അതിനെ പൂജിക്കുന്നു. അന്നം ബ്രഹ്മമാണ്. ഈശ്വരനാണ്, അതിനെ ആത്മാവായി പൂജിക്കുക എന്ന് ഉപനിഷത്തുകളിലെ പാഠം. ഇത് തിയറിയായല്ല, പ്രായോഗികജീവിതമായാണ് ഇന്ത്യയിലെ സംസ്കൃതി കണ്ടത്. പ്രധാനസംഭരണി വീട്ടിലോ ക്ഷേത്രത്തിലോ നിറക്കുന്നു. കൃഷിയും പത്തായത്തിലെ നെല്ലും അന്നമായും ഈശ്വരനായും പൂജിക്കപ്പെടുന്ന നാട്ടില് പട്ടിണിയും ദാരിദ്ര്യവും ഉണ്ടാവില്ല. ഇതെല്ലാം മതചിഹ്നമെന്ന് പുഛിച്ചുതള്ളുന്ന കാലത്ത് അന്നമില്ലാതെ,ക്ഷാമം വരും

.

### 12.രോഗങ്ങളും കൃഷി നശിപ്പിക്കുന്ന ജീവികളും

വണ്ട്,പുഴു,ഷഡ്പദം,പലഇനം ഫങ്കസ് (പരാദജീവി)മുതലായവ ധാന്യത്തെ നശിപ്പിക്കുന്നു. കുരുവി,എലി,പാറ്റ ഇവയും ധാന്യത്തിനു ശത്രുക്കളാണ്.കാണുന്നവരും കാണാത്തവരും ആണും പെണ്ണും പലതരവും പലനാമവും ഉള്ളവരും ഷഡ്പദവും പുഴുവും മറ്റുള്ളവയും, നേതാക്കളും അനുചരരും ആയ നിങ്ങളെ ഞാനിതാ സമൂലം ശാഖകളോടെ നശിപ്പിക്കുന്നു(Athar 165)അശ്വിനികളേ, ഞങ്ങളുടെ പത്തായം തുരക്കുന്ന എലികളേയും പെരുച്ചാഴികളേയും നശിപ്പിക്കണേ. അവ ഞങ്ങളുടെ ബാർളി മുഴുവനും നശിപ്പിക്കും. ഞങ്ങളുടെ ധാന്യങ്ങളെ രക്ഷിക്കുക. തുരപ്പന്മാരും ചാഴികളും പുൽച്ചാടികളും ഞങ്ങളുടെ കതിരുതുരന്ന് അവയെ പാകമാക്കാനനുവദിക്കാതെ നശിപ്പിക്കും.അവരെ നശിപ്പിക്കണേ. (Ath 223)വൈദ്യൻ തന്റെ ഔഷധികളെ പാത്രത്തിലിട്ട് അരക്കുന്നപോലെ കീടങ്ങളെയെല്ലാം അരച്ച് നശിപ്പിച്ചാലും. കാണുന്നവയും കാണാത്തവയും ശരീരത്തിലും തലയിലും രക്തക്കുഴലുകളിലും ഇരിക്കുന്നവയും, കുറ്റിക്കാട്ടിലും ഔഷധികളിലും പശുക്കളിലും ജലത്തിലും എന്റെ ശരീരത്തിലും ഇരിക്കുന്ന കൃമികളെയെല്ലാം നശിപ്പിച്ചാലും. (Athar 66) രോഗകാരണങ്ങളായ കൃമികീടങ്ങളെ നശിപ്പിക്കാനുള്ള പ്രാർത്ഥനയാണിത്. അവ എല്ലായിടത്തും ദൃശ്യമായും അദൃശ്യമായും ഇരിക്കുന്നുണ്ട് എന്ന അറിവ് വേദകാലത്തെ വൈദ്യശാസ്ത്രത്തിനുണ്ടായിരുന്നു. യജ്ഞനാരായണഅയ്യരുടെ പുസ്തകത്തില്, തന്റെ അമ്മൂമ്മ പ്രാദേശികഭാഷയിൽ മന്ത്രം ചൊല്ലി രോഗം മാറ്റിയിരുന്നതായും ആ പ്രാദേശികഭാഷാമന്ത്രങ്ങൾ,അഥർവ്വവേദത്തിലെ മന്ത്രത്തിനു സമാനമായിരുന്നതായും ഓർക്കുന്നു.ഒരിക്കൽ അദ്ദേഹം ഗവർമ്മെണ്ടിന്റെ ഇൻസെക്റ്റ് പെസ്റ്റ് കൺട്രോള്

പ്രോഗ്രാമില് പങ്കെടുത്തു.  യൂണിവേഴ്സിറ്റിയിൽ പഠിച്ച് ബിരുദമെടുത്ത ചെറുപ്പക്കാരനായ ഉദ്യോഗസ്ഥന് തനിക്ക റിയാവുന്ന എല്ലാ പണികളും പയറ്റിയിട്ടും ഉപദ്രവകാരികളായ പെസ്റ്റുകളെ നിയന്ത്രിക്കാനായില്ല. അപ്പോള്ഗ്രാമ വാസിയായ ഒരു വ്യക്തി വിളവിനു മുകളിൽ ഒരു മന്ത്രം ചൊല്ലി. അത്ഭുതകരമായി എല്ലാ പെസ്റ്റുകളും അപ്രത്യക്ഷ മായി. ആ ഉദ്യോഗസ്ഥൻ ഇക്കാര്യം തന്റെ ഡാറ്റയില് ചേർത്തതുകൊണ്ട് അദ്ദേഹം അന്ധവിശ്വാസിയാണെ ന്നും ശാസ്ത്രബുദ്ധി ഇല്ലാത്തവനാണെന്നും മേലുദ്യോഗസ്ഥർ കരുതി. അത് അദ്ദേഹത്തിന്റെ ജോലിക്ക് ബാധക മായി. മന്ത്രശക്തി എന്നത് നാദത്തിന്റെ (സൌണ്ട്) വൈബ്രേഷനൽ ഡൈനാമിക്സ് ആണെന്ന അറിവ് മേലു ദ്യോഗസ്ഥന് ഉണ്ടായിരുന്നില്ല.

**13 ഭക്ഷണം**

ധാന്യം വേവിച്ച് ഭക്ഷിക്കുന്നു. തെക്കെഇന്ത്യയിലായാലും വടക്കേ ഇന്ത്യയിലായാലും ധാന്യം കൊണ്ട് ചപ്പാത്തി, റൊട്ടി,പൂരി,പറാത്ത,അപ്പം,ദോശ,വട,ഇഡ്ഡലി എന്നിങ്ങനെ നിരവധി പലഹാരങ്ങളുണ്ടാക്കുന്നു. ഭക്ഷണം ധാരാളം നെയ്യ് ഒഴിച്ച് ഉണ്ടാക്കിയിരുന്നതിനാൽ ജനങ്ങൾക്ക് വേണ്ടത്ര ഊർജ്ജവും  കൊഴുപ്പും കിട്ടിയിരുന്നു. വിവാഹ ത്തിന് സഹോദരന് ഉണങ്ങല്ലരി വധുവിന്റെ കയ്യിൽ കൊടുത്ത് ഹോമിക്കാന് പറയുന്നു. പയറുപരിപ്പവർഗ്ഗങ്ങളും വിവിധതരം എണ്ണക്കുരുക്കളും ധാന്യവും ഔഷധഗുണമുള്ള സ്പൈസസും കൊണ്ട് ഇന്ത്യയിലെ പാചകശാസ്ത്രം സമ്പന്നമായിരുന്നു. ഇതിൽ സ്ത്രീകളും പുരുഷന്മാരും ഒരുപോലെ പ്രാവീണ്യം നേടിയിരുന്നു.മഹാഭാരതത്തിൽ നളമഹാരാജാവും ഭീമസേനനും പാചകത്തിൽ അദ്വിതീയരായിരുന്നു. കിഴങ്ങുകളും പച്ചക്കറികളും വെണ്ണ,നെയ്യ്, പാൽ,തൈര്, തേൻ മുതലായവയും വേദത്തില് ഭക്ഷണത്തിന് പറയപ്പെട്ടിട്ടുണ്ട്. ധാന്യം അമ്മിയിൽ അരക്കു ന്നതിനെ പറ്റിയും പറയുന്നു.  (R 11.7.93)വറുത്തുപൊടിച്ചധാന്യംകൊണ്ടുള്ള അപ്പവും തിളച്ച പാലും വേവിച്ച ധാന്യവും കൊണ്ട് നീ ഊർജ്ജസ്വലനും തടിച്ച വനുമാകട്ടെ. (R 1.24.8.9.10)ഉണക്കിയധാന്യപ്പൊടി നെയ്യി ൽമുക്കിയ പലഹാരവും വേദകാലത്തുണ്ട്. (R 1.4.5.2)നിനക്കായി ഞങ്ങൾ ഉണക്കിയ ധാന്യവും തൈരും വറുത്ത ബാർലിയും അപ്പവും വെണ്ണയും കരുതിവെച്ചിരിക്കുന്നു. (R 3.4,14.7)ഭക്ഷണം പ്രധാനമായും സസ്യഭക്ഷണമാ യിരുന്നു. നായാടികളും അലഞ്ഞുതിരിയുന്ന ജിപ്സികളും മരുഭൂമികളിലുള്ളവരും മാംസഭക്ഷണവും കഴിച്ചിരുന്നു. അത് പ്രധാനമായും നായാടിക്കിട്ടുന്നവയും ശാദ്വലഭൂമികളിൽ കാണുന്നവയുമായ ചെറുമൃഗങ്ങളുടെ മാംസമായി രുന്നു. മൃഗയാവിനോദത്തിനു പോകുന്ന രാജാവ് പഴയ വനവാസിക്ഷത്രിയരുടെ പതിവായ മാംസഭക്ഷണം വല്ലപ്പോഴും ചെയ്തിരുന്നു.പക്ഷേ അത് നിത്യവും ഉണ്ടായിരുന്നില്ല.  ഉത്സവത്തിന്റെ പള്ളിവേട്ട(വർഷത്തിലൊ രിക്കൽ) പിതൃശ്രാദ്ധം ഇവക്കാണ് ഇതു പതിവുള്ളത്.  ബ്രഹ്മക്ഷത്രരാജാക്കന്മാർ വെജിറ്റേറിയന്മാരായിരുന്നു. ജനത ഭൂരിഭാഗവും വെജിറ്റേറിയന്മാരായിരുന്നു. ബ്രാഹ്മണരും ബ്രഹ്മക്ഷത്രരും വൈശ്യരും സസ്യഭുക്കുകളാണ്. മറ്റുള്ളവർ ചി പ്രത്യേകദിനങ്ങളില് മാത്രം മാംസം കഴിച്ചിരുന്നു. പിതൃക്കൾക്ക് മാംസം ഹോമി ക്കുന്ന ദിനവും (R 1.22.6.12; Sathapatha 3.1.2.21) മാംസഭുക്കായ അതിഥി വീട്ടി ലെത്തുന്ന ദിനവുമാണ്( Grihyasoothra .A.Jacobi Encyclopedia of religions and ethics )മാംസം ഭുജിക്കുന്നത്.ചില വേദവാക്യങ്ങളെ( Rgveda 1.22.6.12) വ്യാഖ്യാതാ ക്കൾ താന്താങ്ങളുടെ ഇഷ്ടാനുസാരം വ്യാഖ്യാനിക്കുന്നുസായനനും മഹീധരനും ബലിമൃഗത്തിന്റെ മാംസം ലഭിക്കാ നായി തത്രപ്പെടുന്നത് ബലി സ്വീകരിക്കുന്ന ദേവതകളാണെന്ന് എഴുതുന്നു. വിൽസണാകട്ടെ, അപ്രകാരം ധൃതി കൂട്ടുന്നത് ഹോമിച്ചതിന്റെ ബാക്കി കിട്ടാനായി കാത്തുനിൽക്കുന്ന മനുഷ്യരാണെന്നും. (pp 262.vol 1 Wilsons translatory note)സായനനും മഹീധരനും ഇന്ത്യക്കാരുടെ വെജിറ്റേറിയനിസം എത്രമാത്രം രൂഢമൂലമാണെന്ന് അറിയാം, എന്നാൽ യൂറോപ്യനായ വിൽസണ് മാംസരുചി അറിഞ്ഞ മനുഷ്യന്റെ ആർത്തിയാണ് അറിയുന്ന ത്.ഇതുവെച്ചാണ് ഇവരുടെ വ്യാഖ്യാനം. ഗിരിവനവാസികളായ നായാട്ടുകാരാണ് നിത്യവും മാംസഭക്ഷണം കഴിച്ചിരുന്നത്.ഗ്രാമ,പുരവാസികളല്ല. പ്രത്യേകിച്ചും മരുഭൂമികളിലും ശാദ്വലഭൂമികളിലും ചെറുമൃഗങ്ങളുടെ മാംസം മാത്രം കിട്ടുന്ന സ്ഥലങ്ങളിലുള്ളവര്.നടേശശാസ്ത്രിയുടെ അഭിപ്രായത്തിൽ(Tamil translation of Manthraprasna .Kadalanghadi   Natesasasthri pp 185.,307.10)ഏറ്റവും വിലപ്പെട്ടതാണ് ഈശ്വരനും അതിഥിക്കും ദാനം കൊടുക്കുക. കാർഷികരാജ്യമായ ഇന്ത്യയില് കന്നുകാലികള് ഏറ്റവും വിലപ്പെട്ടതാണ്. നാട്ടിലെ അതിഥി വന്നാല് , അല്ലെങ്കിൽ ക്ഷേത്രത്തിലേക്ക് ദാനം ചെയ്യുമ്പോള് ജീവനുള്ള കന്നുകാലികളെ കൊടുക്കുന്നു.അവയെ ക്ഷേത്രത്തിലും അതിഥിയുടെ ഗൃഹത്തിലും വളർത്തുകയാണ് ചെയ്യുക.തിന്നാറി്ല്ല.അപൂ ർവ്വമായി , മാംസഭുക്കായ വിദേശത്തുള്ള അതിഥി വരുമ്പോളാണ് അതിഥിപൂജക്കായി ഏറ്റവും വിലപ്പെട്ട തന്റെ കന്നിനെ ബലി കൊടുക്കാൻ ഗൃഹസ്ഥന് ബാദ്ധ്യസ്ഥനാവുന്നത്. അത് നിഷ്കാമകർമ്മമായി അനുഷ്ഠിക്കുന്ന ധർമ്മമാണ്. വേദത്തിൽ കുതിര പ്രപഞ്ചത്തിന്റെ മുഴുവനും സിംബലും പശു ഭൂമിയുടെ സിംബലുമാണ്. ഇവയെ സ്വന്തം ഇഷ്ടാനിഷ്ടം നോക്കാതെ നിഷ്കാമമായി ത്യാഗം ചെയ്യുക എന്നതാണ് ഇവിടെ അർത്ഥം. ഹിംസയല്ല.(

Preface to yajurveda.Tamil translation.Ashiriyar M.R.Jambunathan pp12)ഭാഗവതകാലത്തിനു മുമ്പ് വാജപേയത്തിൽ 20 പശുക്കളെ ബലി ചെയ്തിരുന്നു. (Life of Appayyadeekshithar published in marghabandhu vol 14.No:9.pp22-24) ഭാഗവതകാലത്തി നുശേഷം ജന്തുബലി പൂർണ്ണമായി നിരോധിച്ചു. 3100 ബിസിക്കു മുമ്പ് വ്യാസനും കൃഷ്ണനും ജീവിച്ച കാലമാണ് ഭാഗവതകാലം. അതിനാൽ വേദങ്ങളില് ജന്തുബലിസംബന്ധമായി കാണുന്ന സൂക്തങ്ങളെല്ലാം ഭാഗവതകാലത്തിനു മുമ്പുള്ളതാണ്.

### 14.കൃഷിക്കും കൃഷിക്കാരനുമുള്ള സ്ഥാനം

ഉന്നതമായ സ്ഥാനമാണ് കൃഷിക്കാരനുണ്ടായിരുന്നത്. ഭൂമിയിലെ ജീവിതത്തിന് ആധാരം കൃഷിയാണ്. ഭൂമിയിലെ ആരോഗ്യത്തിനും ധനത്തിനും ആനന്ദത്തിനും കാരണവും കൃഷിയാണ്. അതിനാലാണ് കൃഷി തൊഴിലായി സ്വീകരിച്ചവരെ ആദരിച്ചിരുന്നത്. നിന്റെ ധനം കൃഷിയാൽ പോഷിക്കപ്പെടട്ടെ(Y118.1)എന്ന ആശീർവ്വാദം ഇന്ത്യൻസാമ്പത്തികശാസത്രത്തിന്റെ നട്ടെല്ല് കൃഷിയായിരുന്നു എന്ന് ചൂണ്ടിക്കാട്ടുന്നു. വെറുതെ ചൂതുകളിച്ചിരിക്കരുത്, കൃഷിചെയ്യൂ,അപരക്രാരം കിട്ടുന്ന ധനം കൊണ്ട് ആനന്ദിക്കൂ,ചൂതുകളിക്കാരാ നിനക്ക് പശുക്കളും ഭാര്യയും വീട്ടിലുണ്ടെന്ന് ഓർക്കുക, അവയെ സംരക്ഷിക്കേണ്ടതുണ്ട്(R 10.3.5.13, ). R 6.6.4.2 കാര്ഷികാധിഷ്ഠിതമായ ഇക്കോണമിയെ ചൂണ്ടിക്കാട്ടുന്നു. ധാരാളം കൃഷിസ്ഥലങ്ങളുള്ളവനും ഒരായിരം വിശാലമായ വയലുകളുള്ളവനും ആയ പുത്രനെ തരിക(R 6.2.5.1)ഇന്ദ്രൻ തന്റെ സുഹൃത്തുക്കൾക്ക് ധാരാളം മേച്ചിൽപ്പുറവും വയലും നിധിയും നൽകി(R 3.3.2.15)

ഉഴവന് സമൂഹത്തിൽ പ്രധാനസ്ഥാനം കൊടുത്തിരുന്നു. ജനകമഹാരാജാവ് ഉഴവനായിരുന്നു. ഉഴവരെപറ്റി ഋഗ്വേദം ഇങ്ങനെ പറയുന്നു.അവർ ബ്രാഹ്മണരല്ലെങ്കിലും, ഹോമം ചെയ്യുന്നില്ലെങ്കിലും, വേദശാസ്ത്രം പഠിക്കുകയോ വിവേകം നേടുകയോ ചെയ്തില്ലെങ്കിലും സംസ്കൃതമല്ലാത്ത പ്രാകൃതഭാഷ സംസാരിക്കുന്നുവെങ്കിലും ഉഴുന്നതുകൊണ്ട് , കൃഷിക്കാരായതുകൊണ്ട്, അവർ മഹത്തായ സ്ഥാനം നേടി. (R 10.6.3.9)വെള്ളക്കോളർ ജോലികൾക്ക് സ്റ്റാറ്റസ് വന്നത് വിദേശവിദ്യാഭ്യാസം വന്നശേഷമാണ്.അവർക്കുള്ള ഭക്ഷണവും കൃഷിക്കാരനാണ് തരുന്നത്. ചേരരാജാക്കന്മാരെയും ഉഴവരേയും കുറിച്ച് സംഘകാലസാഹിത്യത്തില് അനേകം പ്രശംസാവാക്യങ്ങളുണ്ട്. കാരണം അവരാണ് ഏറ്റവും കൂടുതൽ ധാന്യം ഉൽപ്പാദിപ്പിക്കുന്നത്. മഹാഭാരതയുദ്ധത്തിൽ 18 അക്ഷൌഹിണിക്കും 18 ദിനം സൌജന്യഭക്ഷണം കൊടുത്തത് പെരുംചോറ്റ് ഉതയന് എന്ന ചേരനാണ്.

### 15.വേദകാലത്തെ സസ്യങ്ങളും മൃഗങ്ങളും

വേദകാലത്ത് പറയുന്ന പല സ്സ്യങ്ങളേയും ഇപ്പോഴും കണ്ടെത്താനായിട്ടില്ല. എന്നാലും അറിഞ്ഞേടത്തോളം വെച്ച് ഒരു ലിസ്റ്റ് ലാറ്റിൻനാമത്തോട്ടുകൂടി നമുക്ക് ഉണ്ടാക്കാം.

| സംസ്കൃതനാമം | ബൊട്ടാനിക്കൽനാമം(ലാറ്റിൻ) |
|---|---|
| 1. സോമ | 1. sarcostemma acidum and Asclepias acida |
| 2. മധു(വനസ്പതി) | 2. liquorice root |
| 3. വിഭീതകം | 3. Terminalia bellerica |
| 4. ഖദിരം | 4. Mimosa catechu |
| 5. ശിശു | 5. Dalbergia sissoo |
| 6. ശമീ | 6. Acacia suma |
| 7. അശ്വത്ഥം | 7. Ficus religiosa |
| 8. ശാൽമലി | 8. Hippamone Marcella |
| 9. മുളകൾ പലതരം | 9. cyperus pangorei ,bamboo,and palms |
| 10. കുശം,ശരം,ദർഭ,വീരണ | 10. Grasses |
| 11. പത്മം | |
| 12. ശ്യാമി(രോഗനിവാരണി) | |
| 13. ശിരക്തിയൻ(സസ്യങ്ങള്ക്ക് രോഗംവന്നാല്) | |
| 14. പൃശ്നിപർണ്ണി(വൈദ്യത്തിൻ) | |

| | |
|---|---|
| 15. രോഹിണി(അസ്ഥിഒടിഞ്ഞാൽ)<br>16. സാപമാർഗ്ഗ(ഊർജ്ജവും ഓജസ്സും)<br>17. അരുന്ധതി(പശുവിന് പാലു കൂട്ടാൻ)<br>18. വിഷനാശൈ(രോഗനിവാരിണി)<br>19. പൈത്വം(പാമ്പുകടിക്ക്)<br>20. അശ്വതി(രോഗനിവാരിണി)<br>21. സോമവതി(രോഗനിവാരിണി)<br>22. ഉദ്രോജസി(രോഗനിവാരിണി)<br>23. പലാശം<br>24. വൃഷ്യം(വീര്യ)<br>25. അപസ്കംഭം(വിഷത്തിന്)<br>26. സൃഷ്ടി(വിഷത്തിന്)<br>27. വാരണാവതി(വിഷത്തിന്)<br>28. ഉത്ഥാനപർണ്ണ(സ്ത്രീകൾ ഉപയോഗിക്കുന്നു)<br>29. ജംഗിത(എല്ലാ രോഗത്തിനും)<br>30. ഔദുംബരണി(വളർച്ചക്ക്) | 23. Butea frondosa |

ചരകനും ശുശ്രുതനും കൊടുത്തിരിക്കുന്ന ലിസ്റ്റ് വളരെ വലുതാണ്. ശുശ്രുതസംഹിതയിലെ ലിസ്റ്റ് ആ ഗ്രന്ഥത്തിനുള്ള വ്യാഖ്യാനത്തിൽ കൊടുത്തിട്ടുണ്ട്. അതിനാൽ ആവർത്തിക്കുന്നില്ല. സോമലത കാട്ടുചെടിയാണ്. അത് നട്ടുവളർത്താറില്ല. കല്ലും പാറകളും മലയിടുക്കുകളുമുള്ള സ്ഥലത്താണ് കാണുക. അതുകൊണ്ടുതന്നെ ഇത് പഴയ വേടരാജാക്കന്മാരുടെ സ്ഥലമായ ഗിരികളിലാണുള്ളത്. കേരളത്തിൽ ഇത് പാലക്കാട്ട് ഭാഗത്ത് സഹ്യനിലാണുള്ളത്. ഇവിടെ കൊല്ലങ്കോട്ടുരാജാവിന്റെ അധീനതയിലാണ്. കൊല്ലങ്കോട്ടുരാജാവിനെ ഗന്ധർവ്വ (കന്തിരവ)എന്നു വിളിക്കുന്നു. യാഗത്തിൽ വണ്ടിയിൽ സോമലത എത്തിക്കുന്ന കാട്ടുവർഗ്ഗക്കാരുടെ രാജാവ് (ഗൻധർവ്വരാജാവ്) കൊല്ലങ്കോട്ടുരാജാവാണ്. സോമം പടരുന്ന ചെടികളുടെ രാജാവാണ്. (R 10.2,11.2, 9.7.11.2)വെളുത്ത പക്ഷത്തിൽ അത് വിടരുന്നു.കറുത്ത പക്ഷത്തിൽ വാടുന്നു. രണ്ടു കല്ലുകൾക്കു മദ്ധ്യത്തിലാണ് അത് ചതക്കുന്നത്, ഒരു ജോഡി മരക്കട്ടകൾ മദ്ധ്യേയാണ് പിഴിയുന്നത്.നല്ല കമ്പിളിത്തുണിയാലാണ് അരിച്ചെടുക്കുന്നത്. അരിച്ചുടുക്കുന്ന പാത്രം ദ്രോണകലശം എന്ന് പറയുന്നു. പച്ചയും മഞ്ഞയും കലർന്ന ഇളംനിറമുള്ള തെളിഞ്ഞ ദ്രാവകമെന്ന് വേദം സോമത്തെ വിളിക്കുന്നു. (R.10.2.1.1 ;2.9.2) ഉണ്ടാക്കിയ ഉടനെ കുടിക്കുന്നു. പുളിപ്പിക്കുകയില്ല. പുളിപ്പിച്ചത് വിഷമായിത്തീരുന്നു. (R 10.7.1.34). ബാർലി, തേൻ, തൈര് ഇവചേർത്തും കുടിക്കാം(. R 8.1.4.8 )തേനീച്ച ശേഖരിക്കുന്ന തേനും വനവിഭവമാണ്. മുന്തിരിച്ചാറുപോലെ മധുരവും ലഹരി തരുന്നതുമാണ് സോമം.(R 8.1.2..12)ലഹരി ആൽക്കഹോളിക് അല്ല,എന്നും ആവരുത് എന്നും പുളിപ്പിച്ചത് വിഷമാണെന്നും അത് കുടിക്കരുതെന്നുമുള്ള നിർദ്ദേശം കാണിക്കുന്നു. സൌത്രാമണിയിൽ എന്തിനാണ് സോമം കുടിക്കുന്നത്. മൂന്നു സന്ധ്യകളിൽ(പ്രഭാതം,മദ്ധ്യാഹ്നം,സായാഹ്നം) ഇന്ദ്രന് ശക്തി കൊടുത്തിരുന്നത് ഈ പാനീയമാണ്. (R 6.3.20.2) കടലെടുത്ത് തീരപ്രദേശങ്ങളും ഗ്രാമങ്ങളും നഗരങ്ങളും നശിച്ചാലും മനുഷ്യവംശം നിലനിൽക്കുന്നത് വനവിഭവങ്ങളാലാണ്. ഈ പഴയ സമ്പത്ത് എന്നേക്കുംമനുഷ്യന് ഉപകാരിയാണ് എന്ന അറിവ് നിലനിർത്താനാണ് ഇങ്ങനെയുള്ള ചടങ്ങുകൾ.വനവാസികളുടെ പ്രാധാന്യവും അതുതന്നെയാണ്. കാടെല്ലാം നാടാക്കലല്ല, കാടിനെ കാടായിത്തന്നെ നിർത്തലാണ് മനുഷ്യനന്മക്ക് ആവശ്യം. ത്രികദ്രുയാഗത്തിൽ മരുത്തുക്കളുടെ സഹായത്തോടെ ഇന്ദ്രൻ (വിഷ്ണുവിന്റെ സാന്നിദ്ധ്യത്തിൽ)തന്റെ ഉദരം ഒരു തടാകം പോലെ ആവുന്നവരെ സോമം കുടിച്ചു, മഹത്തായ കാര്യങ്ങൾ ചെയ്യാനുള്ള ശക്തി നേടി. (R 11.2 ;11.1.2) സോമം പാനംചെയ്യുന്നവരുടെ വംശപരമ്പര എന്നും നിലനിൽക്കുന്നു. (R. 8.6.6.3)സോമലതയെ തമിഴിൽ ആറ്റുക്കൊടി എന്നും പറയാറുണ്ട്.

നീലക്കാള, വൃഷഭം, വെളുത്തമാൻ, കാട്ടുപ്രാവ്, കുരങ്ങ്, മുതല,ആന(Y 263.1),മൂങ്ങ,കാട്ടാട്,പൂച്ച, കീരി,കൊറ്റി, മത്സ്യം, കടൽക്കാക്ക, അരയന്നം,മരംകൊത്തി, മലമ്പാമ്പ്, എലി,ഗൌളി,പാമ്പുകൾ, പുള്ളിമാൻ, ഞണ്ട്, ഗരുഡൻ,കാക്ക,കഴുകൻ,പലഇനം കോഴി, കുറുക്കൻ,ചെന്നായ, മുയൽ,ഓന്ത്, നായ,കഴുത.ഒട്ടകം, മുള്ളൻപന്നി, സിംഹം,

നരി,റൈനോസറസ്, കുതിര(Y 263-276)തവള, പശു,ആട്,ചെമ്മരിയാട്, പോത്ത്(R. 8.5.5.7)ഇവയെ അവയുടെ ലക്ഷണസഹിതം വിവരിക്കുന്നുണ്ട്. അവയുടെ പ്രയോജനം,ഉപയോഗിക്കേണ്ട വിധം,ശുശ്രൂഷിക്കേണ്ട വിധം, അവക്കു വരാവുന്ന രോഗങ്ങളും പ്രതിവിധികളും എല്ലാം വൈദികകാലത്തു തന്നെ അറിയാം. വേദകാലത്തെ ആര്യൻ ധ്രുവപ്രദേശത്തുനിന്നോ ഇറാനിൽനിന്നോ വന്നതല്ല എന്ന് ഇപ്രകാരമുള്ള സസ്യങ്ങളുടേയും മൃഗങ്ങളുടേയും കൃഷിയുടേയും വൈദികവിജ്ഞാനം തെളിയിക്കുന്നു. ബാലഗംഗാധരതിലകനാണ് ഈ മൃഗങ്ങളും സസ്യങ്ങളും ഇന്ത്യക്കു മാത്രം പരിചയമുള്ളവയാണെന്ന കാര്യം ആദ്യം ചൂണ്ടിക്കാട്ടിയത്. ട്രോപ്പിക്കൽ കാലാവസ്ഥയിലെ മൃഗങ്ങളും സസ്യങ്ങളും വേദകാലത്തെ ആര്യന്മാർക്കറിയാം. അതുതന്നെ ആര്യൻ അധിനിവേശം പുറത്തുനിന്നാണെന്ന വാദത്തിന് എതിരാണ്.

ഇന്ത്യയിലെ പശു-ഗോരക്ഷ.കൃഷി എന്നിവ തൊഴിലായി സ്വീകരിച്ച കാർഷികരാഷ്ട്രമായതുകൊണ്ട് പശു വളരെ പ്രധാനപ്പെട്ട ഒരു മൃഗമായി ഗണിക്കപ്പെട്ടു.പരിശുദ്ധവും ദൈവീകവുമായ മൃഗമായും പാലു ചുരത്തുന്ന അമ്മയായും അതിനെ ആരാധിച്ചു. പാലും വെണ്ണയും നെയ്യും തൈരും കൊണ്ട് രാഷ്ട്രത്തിലെ ജനത ആരോഗ്യമായിരിക്കുന്നതുകൊണ്ട് പോറ്റിവളർത്തുന്ന അമ്മക്കു തുല്യമായ സ്ഥാനം കൊടുത്തു. ഉഴവക്കാള,വണ്ടിക്കാള, പൊതിക്കാള, അമ്പലക്കാള എന്ന് നാലിനം കാളകളെ വളർത്തിയിരുന്നു. കന്നുകാലികളെ കൂട്ടമായി വളർത്തി. അവയെ മേക്കാനും നോക്കാനും ആളുകളെ ഏർപ്പാടാക്കിയിരുന്നു.കന്നുകാലികളാണ് സമ്പത്ത്. ഒരു പശുവില്ലാത്ത ഒരു വീടുപോലും വൈദികകാലഇന്ത്യയിലുണ്ടായിരുന്നില്ല. കന്നുകാലികളുടെ എണ്ണവും, പത്തായങ്ങളുടെ എണ്ണവും അവയിലെ നിറവും നോക്കിയാണ് സ്വത്ത് നിർണ്ണയിച്ചിരുന്നത്.കാളയോട്ടമത്സരം, കട്ടുകൊണ്ടുപോയ പശുക്കളെ വീണ്ടെടുക്കുന്ന പുരട്ചിപ്പോർ,അതിൽനിന്ന് വിജയിയായി തിരിച്ചുവരലെന്നിവ വേദസൂക്തങ്ങളിലുണ്ട്.മഹാഭാരതകാലം മുതൽ സംഘകാലസാഹിത്യം വരെ ഇവയുടെ തുടർച്ച കൺടിന്വസ് കൾച്ചറിന്റെ തെളിവാണ്. തെക്കും വടക്കും ഇന്ത്യകൾ തമ്മില് ഇക്കാര്യത്തില് ഭേദമില്ല.  മന്റം എന്നു പറയുന്ന അടച്ച സ്ഥലങ്ങളിലാണ് കന്നുകാലികളെ രാത്രി സൂക്ഷിക്കുക. കശുക്കറവും,പാലിൽനിന്ന് തൈരും മോരും വെണ്ണയും നെയ്യും എടുക്കലും എല്ലാ ഭവനങ്ങളിലും നിത്യവും ചെയ്തുപോന്നു. പല യാദവകുടുംബങ്ങളും ഇത് വലിയതോതിൽ ചെയ്ത് രാജഭവനങ്ങളിലേക്ക് ആവശ്യമുള്ളത്ര ദിനവും എത്തിച്ചു. പച്ചപ്പുല്ലുനിറഞ്ഞ മേച്ചിൽപ്പുറങ്ങളും ധാരാളം വൈക്കോലും ഗ്രാമത്തിന്റെ പൊതുസ്വത്തായിരുന്നു .അതുകൊണ്ട് പശുക്കളെല്ലാം വേണ്ടത്ര തിന്ന് ധാരാളം പാലുചുരത്തി. പാലു കൂട്ടാനായി ചെറിയ ധാന്യങ്ങളും പൊടിച്ച് വെള്ളത്തിൽ കലക്കി കൊടുത്തിരുന്നു. നദികളും തോടുകളും തടാകങ്ങളും നിറഞ്ഞ പ്രകൃതി അവക്ക് വേണ്ടത്ര ജലം കൊടുത്തു. പശുക്കളുടെ രോഗചികിത്സ വേദകാലഇന്ത്യക്കാർക്ക് അറിയാമായിരുന്നു. മച്ചിപ്പശുക്കളേയും സ്ഥിരമായി ഗർഭം അലസുന്ന പശുക്കളേയും അവര് പച്ചമരുന്നു കൊണ്ട് ചികിത്സിച്ച് സുഖപ്പെടുത്തി. പ്രജനനം കൊണ്ട് വംശവർദ്ധനവ്, കൂടുതൽ ഉൽപ്പാദനശേഷി,അതുകൊണ്ട് ഉണ്ടാവുന്ന ഐശ്വര്യം ഇവ നല്ലഇനം  മനുഷ്യരേയും ചെടികളേയും മൃഗങ്ങളേയും അളക്കാനുള്ള മാനദണ്ഡമായിരുന്നു. പാണ്ഡിത്യമുള്ളവർക്കും, പുണ്യം കിട്ടാനും, ദരിദ്രർക്കും പശുദ്ദാനം പതിവായിരുന്നു.  ദാനം കൊടുക്കാത്ത പിശുക്കന്മാർക്ക് ദേവന്മാരുടെ ശാപം കിട്ടുമെന്ന് വേദസൂക്തങ്ങളിലുണ്ട്. നല്ലപേരിനും പ്രശസ്തിക്കും മാത്രമല്ല,പുണ്യം കിട്ടാനും ദയകൊണ്ടുമാണ് ദാനം ചെയ്തിരുന്നത്. ഉദാരമായി ദാനം ചെയ്യുന്നവരെ എല്ലാവരും പുകഴ്ത്തി. സംഘകാലസാഹിത്യത്തിലെ പറമ്പിമലയിലെ പാരിയെ വള്ളലെന്നു വിളിക്കുന്നത് ഈ ദാനശീലം കൊണ്ടാണ്. മെൻഡലിന്റെ ക്രോസ്ബ്രീഡിങ്ങ് സമ്പ്രദായം കൊണ്ട് പല ഇനം സസ്യവും മൃഗവും ഉണ്ടാവുമെന്നും ഉണ്ടാക്കാമെന്നും ഉള്ള അറിവും വേദകാലത്തുണ്ട്. .ദേഹം മുഴുവനും ഒരേ നിറമുള്ളവരും, (Yajurveda 279-91)പുള്ളികളുള്ളവരും, ഒരുവശം ഒരുനിറവും മറുവശം മറ്റൊരുനിറവുമായവരും മുഖമോ ചെവിയോ മാത്രം നിറഭേദമുള്ളവരും, കാലിലോ നെറ്റിയിലോ മാത്രം നിറഭേദമുള്ളവരും,വാലിൽ മാത്രം നിറം മാറിയവരും മൃദുവോ പരുത്തതോ ആയ തൊലിയുള്ളവരും, കൊമ്പ് ഉള്ളവരും ഇല്ലാത്തവരും, കൊമ്പിന്റെ ആകൃതിയും വലിപ്പവും വ്യത്യാസമുള്ളവരും, നീണ്ടതോ ചെറിയതോ ആയ വാലുള്ളവരുമായി അനേകം ഹൈബ്രിഡ് ഇനങ്ങളെ അവർ ഉൽപ്പാദിപ്പിച്ചിരുന്നു. നല്ല കറവപ്പശുവിന്റെ ലക്ഷണം വലിയ അകിടും പുഷ്ടിയുള്ള ശരീരവുമാണ്. (R 1.21.13.6;R 2.3.10.3)ചത്ത പശുക്കളെ മറവുചെയ്യുന്ന ആളുകളെല്ലാം നഗരത്തിനു പുറത്താണ് വസിച്ചിരുന്നത്. അവരാണ് മനുഷ്യശവങ്ങളും ദഹിപ്പിച്ചിരുന്നത്. ഇവരെ നഗരത്തിനും ഗ്രാമത്തിനും പുറത്ത് താമസിപ്പിക്കുന്നത് ശവം ദഹിപ്പിക്കുന്നതുകൊണ്ടുള്ള പരിസരമലിനീകരണം , ദുർഗന്ധം ഇവ നഗരത്തിനും ഗ്രാമത്തിനും ബുദ്ധിമുട്ട് ഉണ്ടാക്കാതിരിക്കാനാണ്. മാത്രമല്ല, ഇത്തരം കാഴ്ചകൾ പുറത്താണ്, അകത്തല്ല നല്ല്ത് എന്ന പരിസരശുചീകരണബോധവും ഉണ്ട്. തുകൽവ്യവസായവും ഇവരാണ് ചെയ്യുന്നത്.തുകൽ ഊറക്കിടുന്നതും മറ്റും നഗരത്തിനു പുറത്താവുമ്പോള് നഗരവാസികളുടെ പരിസരശുചീകരണവും അതുമൂലമുള്ള ആരോഗ്യവും ഉറപ്പുവരുത്തുന്നു. പുറത്തു നടക്കുന്ന മറ്റു വ്യാപാരവ്യവ

സായങ്ങളിൽ, ചെരിപ്പ്,ചാട്ടവാര്,സംഗീതവാദ്യോപകരണനിർമ്മാണം കൊമ്പും ചർമ്മവും ഉപയോഗിക്കുന്ന എല്ലാ വ്യാപാരവ്യവസായങ്ങളും പെട്ടും.
കുതിരകള് സവാരിക്കും രഥം,വണ്ടി ഇവ വലിക്കാനും യുദ്ധത്തിനും യാഗത്തിനും മത്സരത്തിനും അപൂർവ്വം ഘട്ടങ്ങളിൽ ഉഴാനും ഉപയോഗിച്ചിരുന്നു. അവയുടെ ലക്ഷണങ്ങളും അവയെ ഉപയോഗിക്കുന്നതിനാവശ്യമായ ഉപകരണങ്ങളും അവയെ ശ്രദ്ധിക്കേണ്ടവിധവും അവക്ക് രോഗം വരാതെ കാക്കാനും രോഗം വന്നാൽ ചികിത്സിക്കാനുമുള്ള അറിവും വേദകാലത്തുണ്ട്. പെൺകുതിരയെ കാണുന്ന ആൺകുതിരയുടെ നാദത്തിന്റെ പ്രത്യകത പറയുന്നുണ്ട്. കുതിരകളുടെ പ്രജജനനം,ക്രോസ് ബ്രീഡിങ്ങ് എന്നിവ അതീവ ശ്രദ്ധയോടെ ചെയ്തിരുന്നു. പ്രാദേശികകുതിരകളെക്കൂടാതെ വിദേശത്തുനിന്ന് യുദ്ധക്കുതിരകളെ ഇറക്കുമതി ചെയ്തിരുന്നു (സിതിയൻകുതിര)ഇതെല്ലാം ചെയ്തിരുന്നത് വൈശ്യസമുദായമാണ്. ഇവരാണ് കലകളും സാഹിത്യവും സംസ്കാരവുമെല്ലാം വിദേശരാജ്യങ്ങളിലേക്ക് എത്തിച്ചതും. ബാബിലോണിയ,അസ്സീറിയ.സുമേരിയ.ഈജിപ്ത് മുതലായ വിദൂരരാജ്യങ്ങളിലും ഇന്ത്യയിലെ വൈശ്യസമുദായം നമ്മുടെ സംസ്കാരത്തിന്റെ വിത്തുകൾ പാകി. കൃഷി,വാണിജ്യ,ഗോരക്ഷ.കലാദികളായ വൈശികവൃത്തി ഇവയുടെ പ്രതിനിധിയായി മോഹഞ്ജോദാരോ ഹരപ്പകാലത്ത് ഇന്ത്യയിൽ ജീവിച്ചിരുന്ന മഹാപുരുഷനാണ് ശ്രീകൃഷ്ണൻ.ബിസി 3104ൽ അദ്ദേഹത്തിന്റെ തുറമുഖനഗരമായ ദ്വാരാപുരി കടലെടുത്തുപോയി. സൈന്ധവസരസ്വതിസംസ്കാരത്തെ പഠിക്കുന്ന ഏതൊരാൾക്കും ഈ കാലത്തെ ഐതിഹാസികപുരുഷനായ കൃഷ്ണനേയും അദ്ദേഹം നിയന്ത്രിച്ചിരുന്ന ഭാരതത്തിന്റെ പടിഞ്ഞാറെ സമുദ്രത്തിലെ ഗതാഗതമാർഗ്ഗങ്ങളേയും ഓർക്കാതെ കടന്നുപോകാനാവില്ല.

**വേദകാലത്തെ ഇന്ത്യയിലെ പഞ്ചായതനവും സംബന്ധപ്പെട്ട കലകളും തൊഴിലുകളും**

നാം ഇപ്പോഴും പഞ്ചായത്തുകളിലാണ് വസിക്കുന്നത്. പണ്ട് ഇത് പഞ്ചജനങ്ങളാൽ നിയന്ത്രിതമായ പഞ്ചായതനങ്ങളായിരുന്നു.ഉപനിഷത്തുകൾ ഇവയെ പഞ്ചപഞ്ചജനമെന്നു വിളിക്കുന്നു. കർഷകരും തൊഴിലുകളിലേർപ്പെട്ട കാരുക്കളും കൂടിയ ഒരു കുലസംഘമാണ് ഇത്. ഗ്രാമത്തിലെ(നഗരത്തിലെ) എല്ലാ അംഗങ്ങളും ഇതിൽ അംഗങ്ങളാണ്. പഞ്ചായതനമെന്നു വിളിക്കുന്ന കുലസംഘം ഒരു ഗിൽഡായി പ്രവർത്തിക്കുന്നു. കോട്ടകളും മതിലുള്ള നഗരങ്ങളും അനേകം വാതിലുകളുള്ള പുരങ്ങളും വേദകാലത്തുണ്ട്. ഇവയെല്ലാം നിർമ്മിക്കണമെങ്കില് വിവിധതൊഴിലുകളിൽ പ്രാഗത്ഭ്യമുള്ള അനേകം ആളുകൾവേണം. നല്ല പ്ലാനിങ്ങും കേന്ദ്രീകൃതമായ മാനേജ്മെന്റും വേണം. സഹകരണം വേണം. ഓരോ പുരത്തിനും കടലോര(നദിയോര) നഗരം കൂടാതെ ഒരു ഉള്ളൂർനഗരവുമുണ്ടായിരുന്നു.പുഴയോ കടലോ കര കവിഞ്ഞ് വെള്ളപ്പൊക്കമുണ്ടാവുമ്പോള്ജനങ്ങളെ മാറ്റിപ്പാർപ്പിക്കാനാണ് ഉള്ളൂരിലെ നഗരം. ഋതുഭേദമനുസരിച്ച് ആളുകൾ ഈ നഗരങ്ങളിൽനിന്ന് മാറിത്താമസിക്കുന്നതുകൊണ്ട് ആളപായമോ ധനനഷ്ടമോ ഉണ്ടായിരുന്നില്ല. ഭൂരിഭാഗം ജനത ഗ്രാമവാസികളായിരുന്നു. പുതിയ മേച്ചിൽപുറവും വാസസ്ഥാനവും തേടിയ യാത്രകളുണ്ടായിരുന്നു. മതിലുള്ള നഗരങ്ങൾ പ്രതിരോധത്തിനും സംഭരണത്തിനുമായിരുന്നു. വേദത്തിലെ ഇത്തരം നഗരങ്ങളാണ് മോഹഞ്ജോദാരോ ഹരപ്പ.യിലെല്ലാം നാം കാണുന്നത്. ഇതേ മാതൃകയിലാണ് തെക്കേ ഇന്ത്യയിലും നഗര,ഗ്രാമസംവിധാനം ക്ഷേത്രത്തിനു ചുറ്റുമായി കാണുന്നത്.
ഞങ്ങൾ രുദ്രനെ സ്തുതിക്കുന്നു, ഗ്രാമത്തിലെ ജനത നന്നായി ഭക്ഷണം കഴിച്ച് പുഷ്ടരായി അരോഗരായി ഇരിക്കട്ടെ. (R 1.16.9.1)ശോഭിക്കുന്ന അഗ്നേ, നീ ഗ്രാമത്തിലെ ജനങ്ങളുടെ സംരക്ഷകനാണ്. (R 1.9.1.10) കല്ലുകൊണ്ടു നിർമ്മിച്ച ആയിരം നഗരം ഇന്ദ്രന് തകർത്തു(R 4.3.9.20)ഇന്ദ്രാ, നീ കോട്ടകളെ തകർക്കുന്നവനാണ്. (R 386.38) അശ്ണന്റെ പുരാതനമായ കോട്ടകൾ ഇന്ദ്രന് നശിപ്പിച്ചു. (R 2 .2.9.5) ആരാലും ജയിക്കാനാവാത്ത ഇന്ദ്രൻ 100 വാതിലുള്ള കോട്ടയില് പ്രവേശിച്ച്, തന്റെ ശക്തികൊണ്ട് ലിംഗാരാധകരെ തോൽപ്പിച്ച് അവര് സമ്പാദിച്ച സ്വത്ത് കൈക്കലാക്കി(R 10.8.9.3)ശംബരനെന്ന ദസ്യുവിന്റെ കീഴടക്കാനാവാത്ത കോട്ടകളും നീ കീഴടക്കി. (R 6.3.8.4)വേദകാലത്ത് കോട്ടകളും നഗരങ്ങളും ഉണ്ടെന്നതിന് ഇത് തെളിവാണ്. ഒരുപക്ഷേ ലിംഗയതരായ നോലംബരും ഇക്കാലത്തും ഉണ്ടായിരുന്നിരിക്കാം. രാജാവിനെ ജനത തെരഞ്ഞെടുക്കുകയാണ് ചെയ്തിരുന്നത്. ജനത രാജാവിനെ തെരഞ്ഞെടുക്കുന്നപോലെ(R10.10.12.18),രാജാവ് ആനപ്പുറത്ത് പരിവാരസമേതം സഞ്ചരിക്കുന്നു.(R 4.1.4.1) നല്ലഭരണം കാഴ്ച വെക്കുന്ന സ്ഥലങ്ങളിൽ,വിജയികളും ഉണവാന്മാരുമായ ഇക്ഷ്വാകുക്കളുടെ രാജ്യത്ത്, അഞ്ചു ജനങ്ങളും സ്വർഗ്ഗത്തിലെന്നപോലെ ആനന്ദിക്കുന്നു. (R 10.4.18.4) നിനക്ക് ഞങ്ങൾ മൂന്നുനിലവീടും ധാരാളം വിളവും തരുന്നു. (R 7.6.12.2)
സമുദ്രയാനം പരിചിതമായിരുന്നു. ഗതാഗതത്തിനും വാണിജ്യത്തിനും യുദ്ധത്തിനും കപ്പലുകളുണ്ടായിരുന്നു.നല്ല സമുദ്രസഞ്ചാരികളായിരുന്നു വേദകാലത്തെ ഇന്ത്യക്കാർ. അവർക്ക് മൺസൂണ് കാലവർഷക്കാറ്റുകളുടെ ഗതി

അനുസരിച്ച് സഞ്ചരിക്കാനും രാത്രി നക്ഷത്രം നോക്കി പക്കലിന്റെ ഗതിയും ദിശയും അറിയാനും കഴിഞ്ഞിരുന്നു. കപ്പൽച്ചാലുകളും അവർക്ക് സുപരിചിതമായിരുന്നു. കടലിനപ്പുറം പഴയ സംസ്കൃതികളുമായി കൊള്ളക്കൊടുക്ക നടത്തിയതും സംസ്കാരം കൈമാറിയതും ഈ യാത്രികരാണ്. നദിയിലും കടലിലും സഞ്ചരിക്കാനുള്ള വ്യത്യ സ്തങ്ങളായ വഞ്ചികളുണ്ടാക്കിയിരുന്നു. ഇത്രയും കാര്യങ്ങൾ നിർവ്വഹിക്കുന്നതിന് ജനതക്ക് ആവശ്യമായ കേന്ദ്രീകൃതമായ ഭരണവും നിയമസംഹിതകളും ടെക്നിക്കൽ അറിവും അവര് സമ്പാദിച്ചിരുന്നു. ലോകത്തിന്റെ എല്ലാ ഭാഗത്തും മനുഷ്യർ കപ്പലില് എത്തിച്ചേരുന്നു.( R 10.4.14.7)കടലിൽ കപ്പലിനെയെന്ന പോലെ ഞങ്ങളെ നയിക്കുക(R 1.15.4.8)ഐശ്വര്യം കാംക്ഷിക്കുന്ന കച്ചവടക്കാർ കടലിലെ കപ്പലുകളില് തിങ്ങിക്കൂടി യാത്ര ചെയ്യുന്ന പോലെ(R 1.10.6.2) തിരമാലകൾ കടലിലെ കപ്പലിനെ എന്നപോലെ ഞങ്ങള് ശത്രുവിനെ തകർക്കട്ടെ(Y 135.9) 100 തുഴകളുള്ള മനോഹരമായതും ഓട്ടയില്ലാത്തതുമായ കപ്പലുകളില് ഞങ്ങള് കയറും. ( Y 387.7) വരുണന് കപ്പലുകളുടെ വഴി അറിയാം( R 1.6.2.4)ഹേ,അശ്വിനികളേ,നിങ്ങളീ മഹത്തായ കാര്യം നിറവേറ്റി. താങ്ങുകളി ല്ലാത്ത സമുദ്രത്തിൽ, വിശ്രമിക്കാനിടമില്ലാത്തതും യാതൊന്നിലും പിടിച്ചുതൂങ്ങാനിടമില്ലാത്തതുമായ സമുദ്രത്തില്, 100 തുഴയുള്ള കപ്പലിൽനിങ്ങള് ഭുജ്യുവിനെ അവന്റെ പിതാവിന്റെ അടുത്തെത്തിച്ചു.( R 1.17.1.5) തുഗ്രന് അശ്വിനി കളുടെ സുഹൃത്തായിരുന്നു. ദൂരെയുള്ള ദ്വീപിലേക്ക് തുഗ്രപുത്രനായ ഭുജ്യു യാത്ര ചെയ്തു. കപ്പൽ തകർന്നു.ഭുജ്യുവിന്റെ രക്ഷക്ക് അശ്വിനികള് വന്നു.അശ്വിനികൾക്ക് സമുദ്രയാനം അറിയാം. നദിയിലും ഗതാഗതമുണ്ടായിരുന്നു. നദിയി ൽ വഞ്ചിപോലെ ഞങ്ങളെ കൊണ്ടുപോവുക.( R 1.15.6.1)യാത്രക്കാരെ അക്കരെ കടത്തുന്ന വഞ്ചിപോലെ(R 1.19.5.2)ഭാരം അധികം കയറ്റിയ വഞ്ചി നദിയിലൂടെ വിറച്ചുകൊണ്ട് സഞ്ചരിക്കുന്നപോലെ(R 5.3.2)എന്നിങ്ങനെ നിരവധി വാക്യങ്ങൾ ഇതിനെ തെളിയിക്കുന്നു. കടലിലെ തിമിംഗലത്തിനും കാറ്റിനും പക്ഷിക്കും അറിയാവുന്ന സമുദ്രമാർഗ്ഗങ്ങളെപ്പററിയുംകപ്പലിന്റെ ഘടനയെപ്പറ്റിയും അനേകം പ്രസ്താവങ്ങള് ഋഗ്വേദത്തിലുണ്ട്.( http://www.scribd.com/doc/102186932/Corridors-of-Time)

**നെയ്ത്ത്**:-പരവതാനികളും വസ്ത്രങ്ങളും മികച്ചവയായിരുന്നു. പരുത്തിയും ചെമ്മരിയാടിന്റെ രോമവും ഉപയോഗിച്ചി രുന്നു. നല്ല ഗുണമേന്മയുള്ള നൂലിനായി ചെമ്മരിയാടുകളെ വംശസങ്കലനം കൂടാതെ ശുദ്ധമായി സംരക്ഷിച്ചിരുന്നു. ഇത് ശാസ്ത്രീയമായ അറിവിന്റെ മാത്രമല്ല, കമ്പിളിവ്യവസായം വരെ അധികം പുരോഗമിച്ചിരുന്നു എന്നതിന്റേയും തെളിവാണ്. തുന്നുന്ന വസ്ത്രങ്ങളുപയോഗിച്ചിരുന്നതിനാൽ സൂചിയും ഉപയോഗിച്ചിരുന്നു എന്ന് അനുമാനിക്കാം. ഏറ്റവും മൃദുല മായ പരവതാനികളുണ്ടാക്കിയിരുന്നു. സൌന്ദര്യം കൂട്ടാനായി ചിത്രപ്പണികളും തുന്നിപ്പിടിപ്പിച്ചിരുന്നു. സാധാരണ ഉപയോഗിക്കാനുള്ള വസ്ത്രങ്ങളും പുതക്കാനുള്ള കമ്പിളിയും പരുത്ത നൂലുകൊണ്ടായിരുന്നു. കാലാവസ്ഥ അനുസരിച്ച് കമ്പിളിയും പരുത്തിയും മാറിമാറി ഉപയോഗിച്ചു. നിന്നെ ഞാൻ കമ്പിളിപ്പരവതാ നിപോലെ മൃദുലമായ ആസനത്തിലിരുത്തി. (Y 11.8)കുശപ്പുല്ല് കമ്പിളിപ്പരവതാനി പോലെ മൃദുലമായി പരത്തി.(Y 387.83) ചെമ്മരിയാടിന്റെ നൂലുകൊണ്ട് വസ്ത്രം തുന്നുന്നവനേ, ശുദ്ധമായ ആൺചെമ്മരിയാടിനും പെൺചെമ്മരി യാടിനും പ്രഭുവായവനേ(R 10.2.10.6)രണ്ടു പ്രസിദ്ധരായ സ്ത്രീനെയ്ത്തുകാരെപ്പോലെ ഒരുമിച്ച് നൂലുനീട്ടി ഇത് മുഴുമിച്ചു (R 2.1.3.6)നെയ്ത്തുകാർക്ക് ഗുണനേന്മ നോക്കാനുള്ള മത്സരം നടത്തിയിരുന്നു. പശുക്കറവുകാർക്കും ഉണ്ടായിരു ന്നു. ഏറ്റവും മനോഹരമായ വസ്ത്രം കൊണ്ടുവരൂ, എളുപ്പം നന്നായി കറക്കുന്ന പശുക്കളെ കൊണ്ടുവരൂ(R 9.6.150) എനിക്ക് ഊടുംപാവും മനസ്സി ലാവുന്നില്ല,അവർ നെയ്തെടുക്കുന്ന വസ്ത്രവും (R 7.1.9.2)ജീവിതത്തിന്റെ രഹസ്യത്തി നുള്ള മറുപടി പോലെ അത് തറിയിൽ ഒരു പ്രത്യേക ശൈലി ഉണ്ടാക്കുന്നു. ഋക്കുകളാണ് ഊടിലെ നൂൽയജൂസ്സുക ളാണ് പാവിലെ നൂൽ. (Ath 487.6) എലി വസ്ത്രത്തിലെ നൂലു കരണ്ടുതിന്നുന്നപോലെ എന്നെ ആധി കരണ്ടു തിന്നു ന്നു .( R 1.15.12.8)സൃഷ്ടിയെ മുഴുവനും നെയ്ത്തിനോടു താരതമ്യപ്പെടുത്തുന്നു. ഞങ്ങളെ സൃഷ്ടിച്ച പൂർവ്വികർ, മുന്നോട്ടും പിന്നോട്ടുമായി നെയ്തു. പ്രപഞ്ചം സൃഷ്ടിച്ചപ്പോൾ അവര് പ്രജപതിയെ ആരാധിച്ചു. (R 10.11.2.1) ഇന്ദ്രാ, നീ യാഗ ശാലയിലെ തൂണിനെ സൂചി കൊണ്ട് ഭേദിച്ചു. ആടിനെക്കൊണ്ട് സിംഹത്തെ കൊന്നു ( R 7.2.1.17). കമ്പിളി അരി പ്പ കൊണ്ട് ശുദ്ധമാക്കി. (R 8.1.2.2) ആദ്യകാലത്ത് യാഗത്തിന് അരിപ്പ ഉണ്ടാക്കിയിരുന്നത് കാളത്തോലു കൊണ്ടാണ്.

**ആശാരിയും ചക്രവും**

വണ്ടിയും രഥവും ചക്രമുള്ള കളിപ്പാട്ടങ്ങളും ഉണ്ടാക്കിയിരുന്നു. കരയിലൂടെയുള്ള ഗതാഗതത്തിന് ഇവ ഉപയോഗി ച്ചിരുന്നു. ഉത്സവഘോഷയാത്രകൾക്കും യുദ്ധത്തിനും വാണിജ്യത്തിനും രഥവും വണ്ടിയും ഉപയോഗിച്ചിരുന്നു. ചക്രങ്ങളെ പല ആകൃതി,വലിപ്പം,അലങ്കാരം ഇവയോടെ ഉണ്ടാക്കിയിരുന്നു. അലങ്കാരചക്രമുള്ള തൂണുകളും ഉണ്ടായിരുന്നു. അക്ഷത്തിന് കല്ലുപയോഗിച്ചവയും ഉണ്ടായിരുന്നു.

കപ്പലുണ്ടാക്കുന്നതിൽ ആശാരിയുടെ കഴിവിനെ പ്രകീർത്തിക്കുന്ന നിരവധി സൂക്തങ്ങളുണ്ട്. R 6.4.4.23-24; 8.9.5.23; 1.11.4.4; 3.1.2.1; 3.3.9.1;1.21.2.2.9;5.2.55.6.7; 1.7.4.9;1.7.5.6;1.22.8.13; 3.5.1.19.20;1.17.3.2;3.2.3.5 Y 135.5;117.8;175.3) യുദ്ധരഥങ്ങളുടെ ചക്രത്തിന് ശക്തി കൂട്ടും. ഉരത്ത പ്രതലത്തിൽ വേഗം നീങ്ങാനാവും. പലവിധ ആയുധങ്ങളുടെ ഭാരം താങ്ങാനും കഴിയും. അസ്ത്രങ്ങളുടെ പിതാവായ ആവനാഴി യോദ്ധാവിനു വേണ്ടി പ്രത്യേകം നിർമ്മിക്കുന്നതിലും ആശാരി വിദഗ്ധനാണ്.(R6.14.5.6.7) കർഷകന് കലപ്പയും ഗ്രാമവാസികൾക്ക് ക്ഷേത്രവും വീടും പണിചെയ്യുന്നതും ആശാരിയാണ്.

**തുകൽഊറക്കിടുന്നവർ:**

ചത്തമൃഗങ്ങളെ പരിസരമലിനകരണം കൂടാതെ നഗരത്തിനു പുറത്തു കൊണ്ടുപോയി സംസ്കരിക്കുന്നവരാണ് അവയുടെ തൊലി ഉരിഞ്ഞെടുത്ത് ഊറക്കിടുന്നതും തുകൽവ്യവസായം നടത്തുന്നതും. നഗരത്തിനു പുറത്തുളള വാസം പരിസരശുദ്ധിയുടെ ഭാഗമാണ്. ഇവരും ജനജീവിതത്തിന്റെ അവിഭാജ്യഘടകമാണ്. ഒരുപാടു വസ്തുക്കൾ തുകലുകൊണ്ട് ഉണ്ടാക്കിയിരുന്നു. വെള്ളത്തിൽ പൊന്തിക്കിടക്കാനുപയോഗിക്കുന്നവ, ദീർഘദൂരയാത്രക്ക് വെള്ളം ശേഖരിക്കുന്നവ, ചെരിപ്പ്, കൈയുറ, യോദ്ധാക്കളുടെ കുതിരകളുടെ കടിഞ്ഞാണിലും മറ്റും ഉപയോഗിക്കുന്നവ, പെരുമ്പറകളിലുപയോഗിക്കുന്നവ ഇങ്ങനെ ഒട്ടനവധി വസ്തുക്കളുണ്ടാക്കി വിൽക്കുന്നത് ഇവരാണ്. ചാമര,ചണ്ഡാല, പറയ മുതലായ പേരുകളിലാണ് ഇവർ നാനാഭാഗത്തും അറിയപ്പെട്ടിരുന്നത്. ഗ്രാമ,നഗരാദികളിലെ പഞ്ചായതനത്തിൽത്തന്നെയാണ് ഇവരും ഉള്ളത്. സിൽക്ക് പോലെ മൃദുലമായിരുന്നു ചർമ്മം. തട്ടാനും മൂശാരിയും സംഗീതജ്ഞനും ഊതുന്ന ഉപകരണം ഉണ്ടാക്കുന്നത് ചാമരനാണ്.. Rgveda 8.1.5.38, R 8.1.1.17, R 7.5.19.2, R 10.6.4.2, R 1.24.12.10, Y 238.5, R 6.4.4.26, R 10.9.2.5, R 6.4.4.29-30, R 5.5.5.2, R 6.14.14, R 1.6.59 ഇവയെല്ലാംതുകലു കൊണ്ടുണ്ടാക്കുന്ന വിവിധ ഉപകരണങ്ങളുടെ റഫറൻസുകളാണ്. ഇത്രയധികം തുകൽ സാമഗ്രികള് ഉപയോഗിക്കുന്ന ഒരു ജനത തുകലുണ്ടാക്കുന്നവരെയും കശാപ്പ ചെയ്യുന്നവരേയും ശവം മറവുചെയ്യുന്നവരേയും നഗരത്തിനും ഗ്രാമത്തിനും പുറത്തു താമസിപ്പിച്ചതെന്തിന്. അന്നത്തെ ടൌൺപ്ലാനിങ്ങില് വൃത്തിക്കും സൊന്ദര്യത്തിനും കൊടുത്തിരുന്ന പ്രാധാന്യം കൊണ്ട്. വൃത്തിഹീനത കൊണ്ട് ഉണ്ടായേക്കാവുന്ന രോഗങ്ങളെ ഒഴിവാക്കാനുളള പ്രതിരോധനടപടിയായി . ദുർഗ്ഗന്ധമോ മലിനീകരണമോ പാടില്ല എന്നും കാണാൻ പ്രയാസം തോന്നുന്ന കാഴ്ചകളൊന്നും നഗരത്തിനകത്ത് ഉണ്ടാകരു തെന്നും അവര് നിശ്ചയിച്ചതുകൊണ്ട്. മാത്രമല്ല, ഹിംസ ഒരു നല്ല കാര്യമല്ല എന്നും മാംസഭക്ഷണം അഭികാമ്യമ ല്ല എന്നും ഇന്ത്യയിലെ ഋഷിമാർക്ക് അന്നേ അറിവുണ്ടായിരുന്നതുകൊണ്ട്. ഇതെല്ലാമാണ് ഉത്തരം. ഇന്നത്തെ നഗരങ്ങളിലും ഗ്രാമങ്ങളിലും ജലസ്രോതസ്സുകളിലും അടിഞ്ഞുകൂടുന്ന അറവുമാലിന്യം കാണുമ്പോഴാണ് പഴയ മനുഷ്യരുടെ ടൌൺപ്ലാനിങ്ങിലെ ശാസ്ത്രീയത മനസ്സിലാവുക.

**ലോഹപ്പണിക്കാർ:-**

സ്വർണ്ണം അമൂല്യമായിരുന്നു (R1.14.4.2)ആഭരണങ്ങളെക്കൊണ്ടുളള അലങ്കാരം പതിവായിരുന്നു. (R1.11.7.4) രത്നങ്ങളും വിവിധതരം കല്ലുകളും ധനത്തിന്റെ ചിഹ്നമായിരുന്നു. (Y230.1)സ്വർണ്ണംകൊണ്ട് കാതിലും കഴുത്തിലും ആഭരണം അണിഞ്ഞിരുന്നു. (R1.18.2.14) യോദ്ധാക്കൾ ഇരുമ്പുകന്തങ്ങളും സ്വർണ്ണം കൊണ്ടുളള കണ്ഠാഭരണവും ധരിച്ചിരുന്നു. (R 8.3.8.11) സ്വർണ്ണം കൊണ്ട് കവചമണിഞ്ഞവരും ഉണ്ടായിരുന്നു. (R 4.5.8.2)നവരത്നവും കല്ലുകളും പതിച്ച കണ്ഠാഭരണമണിഞ്ഞ് വധുവും വരനും ഒരുങ്ങിയിരുന്നു. (Y383.11). സോമം കുടിക്കാനായി സ്വർണ്ണം കൊണ്ടുളള പാത്രമുണ്ടായിരുന്നു.( Y392.25) കുതിരക്കും സ്വർണ്ണം കെട്ടിയിരുന്നു. (R 1.18.6.4) 100 സ്വർണ്ണക്കട്ടി യും 100 സ്വർണ്ണാഭരണവും സമ്മാനം കൊടുത്തിരുന്നു. (Ath.79.1.7.8)സ്വർണ്ണനാണ്യം, സ്വർണ്ണംപോലെ തോന്നിക്കുന്ന ലോഹം, വെള്ളി,ഈയം ഇവകൊണ്ടുളള വസ്തുക്കൾ എന്നിവ ഉണ്ടായിരുന്നു. (Y 257.4)ഇരുമ്പ്, സ്വർണ്ണം, വെള്ളി (Y 25.4) ഇവ കൊണ്ട് പണിയുന്നവരും ഉണ്ടായിരുന്നു.വായുരോഗങ്ങളെ മാറ്റാനായി ഈയം ഉപയോഗിച്ചിരുന്നു.( Ath.16.3) ബുദ്ധിയെ ഇരുമ്പുവാളിന്റെ അഗ്രംപോലെ കൂർപ്പിക്കുക(R 6.4.4.10) അംബഷ്ഠന്റെ കയ്യിലെ മൂർച്ചയുള്ള കത്തിപോലെ(R 8.1.4.16) മുതലായ ഉപമകൾ കാണുന്നു. തിളങ്ങുന്ന മൂർഛയുള്ള ആയുധം പണിക്ക് സജ്ജമായി.( R 1.18.1.7) കലപ്പയുടെ അറ്റത്തെ മൂർഛയുള്ള ഇരുമ്പ് ഭൂമി പിളർന്ന് മണ്ണിനെ ഇരു വശത്തേക്കും മാറ്റുന്നു(Ath 88.1.7) വേദകാലത്തെ ലോഹപ്പണിക്കാരെ ഈ വാക്യങ്ങളിൽനിന്ന് അനുമാനിക്കാം.

**കച്ചവടക്കാർ:-**

ചെറുകിട കച്ചവടക്കാരും വൻകിടക്കാരും ഉണ്ടായിരുന്നു.കച്ചവടക്കാരനെപ്പോലെ ഞങ്ങളെ ചൂഷണം ചെയ്യരുത് (R 1.7.3.3) വിൽക്കുന്നതും വാങ്ങുന്നതും ഇരുകൂട്ടർക്കും ഗുണകരമാവണം. (Ath 8.6.4) പണം നിക്ഷേപിക്കുന്നത് പണം തേടിക്കൊണ്ടാണ് കച്ചവടം കൊണ്ടു നേടിയ ധനം വർദ്ധിക്കട്ടെ. (Ath 86.5) ധനം തേടി കച്ചവടക്കാർ സമുദ്രത്തിലെ കപ്പലുകളിൽ സഞ്ചരിക്കുന്നതുപോലെ((R 1.10.6.2).മുതലായ വാക്യങ്ങളുണ്ട്.

**വൈദ്യർ:-**

അഥർവ്വനും ദധ്യാചിയും അശ്വിനികളും പ്രസിദ്ധവൈദ്യരും ശല്യചികിത്സകരുമായിരുന്നു. . അന്ധത, കുഷ്ഠം, മഞ്ഞപ്പിത്തം, ശരീരത്തിന്റെ വൈകല്യങ്ങൾ, എല്ല് പൊട്ടൽ, വാർദ്ധക്യരോഗങ്ങൾ, വന്ധ്യത, കഷണ്ടി, പാണ്ട്, അവയവം മാറ്റിവെക്കുന്ന ശസ്ത്രക്രിയ ഇങ്ങനെ അനേകം കാര്യങ്ങൾ വേദസൂക്തങ്ങളിലുണ്ട്. (R1.17.2.24; 1.17.2.7;1.17.2.18;)ഹരിദ്രോഗം മഞ്ഞപ്പിത്തവും ഹൃദ്രോഗം ഹൃദയരോഗവുമാ ണ്. ഇവരണ്ടും സൂര്യകിരണമേറ്റാ ൽ സുഖപ്പെടുമെന്ന് കാണുന്നു. (R 1.9.7.11) നവജാതശിശുവിനെ മഞ്ഞപ്പിത്തം മാറാനായി വെയിലു കൊള്ളി ക്കുന്നതും ഹൃദ്രോഗം വരാതിരിക്കാൻ പ്രഭാതത്തിൽ കുറച്ചു സമയം ഓടാനാവശ്യപ്പെടുന്നതും ആധുനികവൈദ്യ ശാസ്ത്രത്തിനും അന്യമല്ലല്ലോ. ,ച്യവനന് വാജീകരണം കൊണ്ട് യൌവനം വീണ്ടുകിട്ടിയ കഥ പ്രസിദ്ധമാണ്. (R1.17.1.10) അദ്ദേഹത്തിന്റെ പേരിലാണ് ച്യവനപ്രാശം ഇപ്പോഴും അറിയപ്പെടുന്നത്. ആന്തരാവയവങ്ങളുള്പ്പെടെ അവയവങ്ങളെ വിവരിക്കുന്നത് അനാറ്റമിയും അറിയാമെന്നതിനു തെളിവാണ്. (Y 304-312) അല്ലാതെ ശല്യ ചികിത്സ സാധ്യവുമല്ലല്ലോ. ചുമ,ശ്വാസകോശരോഗം, മുതലായവയും അറിയാം. പനിയെ കുറിച്ചു പറയുമ്പോൾ, മൂന്നു ദിവസത്തിലൊരിക്കലോ, രണ്ടുദിവസത്തിലൊരിക്കലോ തുടർച്ചയായി എല്ലാ ദിവസവുമോ വരുന്ന പനിയെ പരാമർശിക്കുന്നു.ഇത് മലേറിയ കൊണ്ടുളള പനിയാണ് (മലമ്പനി). മഞ്ഞുകാലത്തും മഴക്കാലത്തും വേനലിലും വരുന്ന വിവിധതരം പനിയെ പറയുന്നു( Ath 164). മാസം തികയാതെ പ്രസവം, ഗർഭച്ഛിദ്രം, കുട്ടിക്ക് വൈകല്യ ങ്ങളോടെ ജനനം(Ath 439) വീര്യം കൂട്ടാനുളള മരുന്നുകൾ(Ath 311) തൊണ്ടമുഴവീക്കത്തിനുളളവ(Ath 198) മഞ്ഞ പ്പിത്തത്തിനുളളവ(22) കുഷ്ഠത്തിനും ത്വക് രോഗങ്ങൾക്കുമുളളവ(Ath 124) പലവിധം കാസരോഗങ്ങൾ,( Ath 168) കഷണ്ടി(Ath 309-310) ഇവ പറയുന്നു, വൈദ്യൻ രോഗിക്ക് രണ്ടാമതൊരു ജന്മം കൊടുക്കുന്നതിനാല് രോഗിക്ക് പിതൃസ്ഥാനീയനാണ്.( Ath 44.1) വൈദ്യത്തിനായി അനേകം പച്ചമരുന്നുകളും ഇലകളും വൈദ്യന് ഉപവനത്തിൽ നട്ടുവളർത്തുന്നു.

**കുശവൻ:-**കുശവന്റെ ചക്രം,പണിയായുധം(R 1.8.1.16) കളിമണ്ണുപാത്രങ്ങളെ അടിച്ചുതകർക്കാനുളള ആയുധം(R 7.6.15.21) പലവിധം പാത്രങ്ങൾ, (R 9.7.3.13) ഇവ പറയുന്നു. കുശവൻ ഉണ്ടാക്കുന്ന മൺപാത്രങ്ങളും കുശവനും ജനജീവിതത്തിന് ഒഴിച്ചുകൂടാനാവാത്തവയായിരുന്നു.

അംബഷ്ഠൻ:- അംബഷ്ഠന് മുടി മുറിക്കുന്നപോലെ( R 1.14.8.4.) കത്തി മൂർച്ചയാക്കുന്നപോലെ (R 8.1.4.16 ) മുതലായ പ്രയോഗങ്ങളുണ്ട്. യജുർവ്വേദത്തിന്റെ 396ആം അനുവാകത്തിൽ, തൊഴിലനുസരിച്ച് ജനങ്ങളെ ക്ലാസിഫൈ ചെയ്ത് ഒരു നീണ്ട ലിസ്റ്റ് തന്നെ കാണാം. ഇത് ജാതി തിരിച്ചല്ല, ഔദ്യോഗികകർത്തവ്യങ്ങളനുസ രിച്ചുളള വിഭജനമാണ്. ബ്രാഹ്മണ,രാജന്യവൈശ്യ,ശൂദ്ര,കള്ളർ,നപുംസക,നർത്തക, നട്ടുവ, പെരുമ്പറയടിക്കുന്ന വ ർ,വൈണികർ,ചൂതുകളിക്കാർ,,ജാര,കന്യക,നാസ്തിക, കാമുക,രാജനർത്തക, വിദൂഷക,രോമശ,കഷണ്ടി ,ഗ്രാമമുഖ്യ, കണക്ക, ശംഖ് മുഴക്കുന്നവർ,സംഗീതജ്ഞൻ,തട്ടാൻ,ലിപികർ, കുശവൻ,രഥകാരൻ, ഞാണുണ്ടാക്കു ന്നവർ,നായാടി, മത്സ്യബന്ധകർ, നായയെ വളർത്തുന്നവർ,തോലിന് നിറം കൊടുക്കുന്നവർ,വണികൻ, ഇരുമ്പു രുക്കുന്നവർ,കാവൽക്കാർ,കലപ്പ ഉപയോഗിക്കുന്നവര്,ആനക്കാരൻ,ചെമ്മരിയാടുവളർത്തുന്നവർ,മാംസം വെട്ടുന്നവർ,കയറുണ്ടാക്കുന്നവർ,എഴുത്തുകാർ,ഗവേഷകർ,വൈദ്യർ,നക്ഷത്രനിരീക്ഷകർ,യുദ്ധക്കൊതിയന്മാർ,സുഗ ന്ധതൈലമുണ്ടാക്കുന്ന സ്ത്രീകൾ,മച്ചികൾ, അസുഖം ഭേദമാക്കുന്ന കൈകളോടുകൂടിയ ഇരട്ടക്കുട്ടികള്,ഒരു തൊഴിലും ചെയ്യാതെ നടക്കുന്ന തെമ്മാടികൾ,ഇങ്ങനെ അനേകം ആ ലിസ്റ്റിലുണ്ട്. ഋഗ്വേദം കനമില്ലാത്ത സ്റ്റേജിൽ വെച്ചു നടത്തുന്ന ഒരു പാവക്കൂത്ത് പറയുന്നു. (R 4.3.11.33). ചൂതുകളിയിൽ വഞ്ചന കാട്ടുന്നവരേയും പറയുന്നു. (R 4.6.13.8).പതിവുസ്ഥലത്തേക്കു ഗമിക്കുന്ന വേശ്യയും, (R 10.3.5.5) സ്ത്രീയെ ആശ്ലേഷിക്കുന്ന വിടനും, (R 4.3.11.16)

ഋഗ്വേദ കാലത്തെ ജനസമൂഹത്തിലുണ്ട്. വളരെ സങ്കീർണ്ണമായ സമൂഹവും വ്യത്യസ്തരായ മനുഷ്യരും തൊഴിലുകളും എല്ലാം ഇന്നത്തെ സമൂഹത്തോട് താരതമ്യപ്പെടുത്താവുന്നതാണ്. ശുദ്ധനും അശുദ്ധനും ഒരു പോലെ ഇവിടെ പറയപ്പെട്ടിരിക്കുന്നു. നന്മയും തിന്മയും ഒരുപോലെ വരച്ചുകാട്ടുന്നു. വളരെ വികസ്വരമായ ഒരു ഇക്കോണമിയാണ് അന്നത്തേതെന്നു വ്യക്തമാണ്.

## ഹരപ്പൻസംസ്കൃതിയിലെ കാർഷികസമ്പദ്വ്യവസ്ഥയും അവരുടെ ഇക്കോളജിയും

വളരെ വ്യത്യസ്തമായ കാലാവസ്ഥയുള്ള വിശാലമായ ഒരു ഭൂഭാഗത്ത് പടർന്നുകിടന്നിരുന്നതാണ് ഹരപ്പ-സിന്ധു-സരസ്വതിസംസ്കാരം. അതുകൊണ്ടുതന്നെ പ്രാദേശികമായി വളരുന്ന വിളവുകളിലും കൃഷിസമ്പ്രദായത്തിലും വ്യത്യാസമുണ്ടായിരുന്നതായി പാലിയോബൊട്ടാനിക്കലും ആർക്കിയോളജിക്കലുമായ കണ്ടെത്തലുകള് സാക്ഷ്യപ്പെടുത്തുന്നു. പഴയ ഭൂഗുകച്ഛത്തിൽ(ഗുജറാത്ത്)താഴ്ന്ന ലവലിലുള്ള അനൂപദേശമാണ്. കേരള,കർണ്ണാടകങ്ങളിലുള്ള പോലെ മഴകിട്ടുന്ന പ്രദേശമാണ്. മുകൾഭാഗത്ത് ശാദ്വലഭൂമികളും മരുഭൂമിയുമാണ്.
ആദ്യമായി ആദ്യകാലത്തെ ചില തിയറികള് നമുക്കിവിടെ പരിശോധിക്കാം.

1. Stein (1937). മഷ്ക്കെ ജലാവാൻ ഭാഗങ്ങളിലുള്ള ഗബർബണ്ടുകളെന്നു വിളിക്കുന്ന അണക്കെട്ടുകളുടെയും മനുഷ്യാധിവാസപ്രദേശങ്ങളുടേയും ആധിക്യം കൊണ്ട് ഇവിടെ പണ്ട് (സൈന്ധവകാലത്ത്)കൂടുതൽ നല്ല കാലാവസ്ഥയായിരുന്നു എന്ന് വിചാരിക്കാം.
2. Piggott(1950).സസ്യങ്ങളുടെ അവശിഷ്ടം. ധാരാളം ഇഷ്ടിക ചുട്ടെടുക്കാനാവശ്യമായ വിറകിന്റെ(മരം) ലഭ്യത, കാർഷികമായ പരിസ്ഥിതി ഇവ വെച്ച് കാലാവസ്ഥ അന്ന് മെച്ചമായിരുന്നിരിക്കണം.
3. Wheeler(1959). ധാരാളം കുറ്റിക്കാട്ടുകളും ആന വിഹരിക്കുന്ന കാടും പുലിയും റൈനോസറസും,മുതലയും പോത്തുമുള്ള വനങ്ങളും ഉണ്ടായിരുന്നതായി സീലുകളിലെ ചിത്രങ്ങളിൽനിന്ന് അനുമാനിക്കാം.
4. Fairservice(1967). Acacia Arabica,Tamario gallica, prosopis spicigera ഈ മൂന്നുമരങ്ങളാണ് പ്രാദേശികമായി ജനതക്ക് ഉണ്ടായിരുന്നത്. വിറകിന് ഇവ മതിയായിരുന്നു. ട്രോപ്പിക്കൽ മഴക്കാടുകള് മോഹഞ്ജോദാരോവിൽ ഉണ്ടായിരുന്നില്ല. പുൽമേട്ടുകളും തുറന്നവനങ്ങളും ഉണ്ടായിരുന്നു.
5. Raikes and Dyson(1961). മോഹഞ്ജോദാരോവെ പുനർനിർമ്മാണം ചെയ്യാന് വെറും 400 ഏക്കര് വനമേ വേണ്ടു.
6. Choudhary and Ghosh(1951):-മരങ്ങളുടെ അവശിഷ്ടം ഹരപ്പസംസ്കൃതികാലത്ത് അവിടെ മഴക്കാടുകളുണ്ടായിരുന്നതായി തെളിയിക്കുന്നില്ല.
7. 7.Banerjee and Chakraborthy(1973):-കാളിബംഗനിലെ റൈനോസറസ് അവശിഷ്ടങ്ങള് പഠിച്ചു. മുഗളരുടെ കാലത്ത് പഞ്ചാബിൽ റൈനോ ഉണ്ടായിരുന്നു.
8. Thaper (1977):-ഹരപ്പൻ,പ്രിഹാരപ്പൻകാലത്തെ കാലാവസ്ഥ വരണ്ടതാണെന്ന് ബാർലിയുടെയും ചൂളക്കു വെക്കാത്ത ഷ്ടികയുടേയും ഉപയോഗം കാണിക്കുന്നു.

കാലാവസ്ഥാമാറ്റം ഭൂമിയിലെമ്പാടും സംഭവിക്കുന്ന ഒന്നാണ്. നിയന്ത്രിതകാലാവസ്ഥയിലെ ഇക്കോളജിക്കൽ ഘടകങ്ങൾ ലോകമെങ്ങും പഠനവിധേയമാക്കിയപ്പോൾ, അതിന് തുടർച്ചയായ മാറ്റം ഉണ്ടെങ്കിലും ആവർത്തനാത്മകതയുമുണ്ടെന്നും വീണ്ടും പഴയ നിലയിലേക്ക് മടങ്ങിവരുമെന്നും കണ്ടു. ബിസി 3000-1000 ഇടയില് ഹിമമലകളുടെ വികാസം സംഭവിച്ചിരുന്നു.(ഗ്ലേഷ്യൽ എക്സ്പാൻഷൻ). ഇതി ഹിമമലകളല്ലാത്ത പ്രദേശങ്ങളിലെ വരൾച്ചക്ക് കാരണമാകും.
Beltzner 1976:ഏറ്റവും ചൂടുകൂടിയകാലം 8000 to 9000 BP തണുക്കാനാരംഭിച്ചത് 5500-5000 BP. മാക്സിമം ചൂട് 6000-7000 BC തണുപ്പ്കാലം 3500-3000 BC
National academy of sciences of United states( 1975) 7000-5000 വർഷം മുമ്പ് ഇപ്പോഴ ത്തേക്കാളും ചൂട് കൂടുതലായിരുന്നു. കഴിഞ്ഞ 5000 വർഷമായി ഹിമമലകളുടെ വർദ്ധനവും ചൂടുകുറവും സംഭവിച്ചു.
Australian academy of sciences(1976).5500 BP മുതൽഇപ്പോഴത്തെ പോലെയുള്ള താപനില ആരംഭിച്ചു. 2000 വർഷം തണുപ്പും പിന്നീട് ചൂടും ആവർത്തിക്കുന്ന സൈക്കിളുകളായി സംഭവിക്കുന്നു. ഇന്ത്യക്കാരുടെ കാലഗണന, വെള്ളപ്പൊക്കപ്രവചനം, അവരുടെ സാഹിത്യകൃതികളിലെ പരാമർശങ്ങള് ഇവയും പുരാവസ്തുഗവേഷണത്തിലെ കണ്ടെത്തലുകളും ഇത് സാധൂകരിക്കുന്നു.

Singh et al 1974. രാജസ്ഥാനിലെ പാലിയോക്ലൈമാറ്റിക് നിരീക്ഷണം വെച്ച്, പ്രീഹോളോസീൻ വരൾച്ച ഒഴികെയുളള കാലത്ത്, 10000 BP to 3500 BP വരെ രാജസ്ഥാന് ഇപ്പോഴത്തെക്കാളും നനഞ്ഞ പ്രകൃതിയുളളതായിരുന്നു. 5000-3500 BP വളരെ ജലസമൃദ്ധി, 3000- 2000 BPവല്ലാത്ത വരള്ച്ച, 2000 BPക്ക് ശേഷം ഇപ്പോഴത്തെ കാലാവസ്ഥയായി.

10000 BP-3500 BP= 8000 BC TO 1500 BC ( wet )

5000 BP-3500 BP= 3000 BC – 1500 BC(markedly wet)

3000 BP-2000 BP= 1000 BC – 1 AD(severe aridity)

AFTER 2000 BP = From AD 1 To the present day.(present climate)

നനഞ്ഞകാലത്ത് അരുവികളും നദികളും ഒഴുകുന്നു. നദീതീരങ്ങളിൽനിന്ന് മൈക്രോലിത്തുകള് കിട്ടിയിട്ടുണ്ട്. വർഷത്തില് 250 മിമീ മഴ കിട്ടുന്നപക്ഷം നദീതീരം ജനവാസയോഗ്യമാവും.പൂന യൂണിവേഴ്സിറ്റിയും ജോധ്പൂരിലെ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടും നടത്തിയ സർവ്വേ പുഷ്കരംഭാഗത്ത് 5000-6000 BP or 2000- 3000 BC കാലത്ത് ഇത് സംഭവിച്ചിരുന്നു എന്ന് കണ്ടു. മൽഹർ റാൺ, നാഗർജില്ല, മുതലായ സ്ഥലങ്ങളിലും പുരാവസ്തുഗവേഷണം ശാസ്ത്രീയമായി നടത്തി. ഇവയി ൽനിന്നെല്ലാം കിട്ടിയ തെളിവുവെച്ച്, 5000 BP(3000 BC)യിൽ രാജസ്ഥാന് നീ ർത്തടദേശമായിരുന്നു എന്നും 3500 BP (1500 BC)യിലാണ് വരളാനാരംഭിച്ചത് എന്നുമാണ്. ഇത് ഹരപ്പസിന്ധുസരസ്വതിസംസ്കാരത്തിന് ഭക്ഷണദൌ ർല്ലഭ്യം ഉണ്ടാക്കിയിരിക്കണം. ഉപ്പുകേറലും, അടുത്ത പ്രദേശങ്ങളിലെ വെള്ളപ്പൊക്കവും 1500 ലുണ്ടായ അസ്സീറിയക്കാരുടെ ആക്രമണവും വാണിജ്യമാന്ദ്യവും നഗരവാസിജനങ്ങളെ ബുദ്ധിമുട്ടിച്ചിരിക്കാം.

സസ്യപ്രകൃതിയെ ഓരോ 50 വർഷത്തിലും കാലാവസ്ഥാമാറ്റം ബാധിക്കുന്നുവെന്നും പിന്നെ വരുന്ന 50 വർഷ ത്തിൽ, ഇത് സംസ്കൃതികളെ ബാധിക്കുമെന്നും Wendland and Bryson(1974). അതായത് ഓരോ 100 വർഷവും സംസ്കൃതിക്ക് മാറ്റം വരും. ഇതിനെ ഇന്ത്യയിലെ നക്ഷത്രപഞ്ചാംഗം ഒരു നക്ഷത്രവർഷമെന്ന് വിളിക്കുന്നു. (സപ്തർഷിവർഷം) ഇത്തരം 27-28 സപ്തർഷിവർഷം 2700 വർഷം. ഇതിന്റെ ഇരട്ടിയായ 5400 ആണ് 10800 വർഷത്തിന്റെ ഒരു പാദം. 21600 വർഷം അഥവാ പ്രാണം(ജീവവർഷം) രണ്ടെണ്ണം കൂടിയ 43200 കലിയുഗകാലം. 432 നെ 100 കൊണ്ടു ഗുണിച്ചതാണ് (432 കാലാവസ്ഥാ മാറ്റം) കലിയുഗകാലം. 3104 ബിസി മുതൽ ഇപ്പോള് 2010 വരെ 5110 വർഷം കടന്നുപോയി. 1800 എഡിയിലാണ് 4320 വർഷം കഴിഞ്ഞ് കലിയു ഗത്തിന്റെ പത്തിലൊന്നുഭാഗം പോയത്. അതിനുമുമ്പത്തെ 100 വർഷത്തെ മാറ്റത്തിന്റെ ഫലമാണ് 18ആം നൂറ്റാണ്ടിലുണ്ടായത്. അന്ന് ഒരുപാട് വനനശീകരണവും ഇക്കോളജിയിൽ മാറ്റവും കാലാവസ്ഥാവ്യതിയാനവും ഉണ്ടായി. ഓരോ നൂറുകൊല്ലവും ഉണ്ടാവുന്ന കാലാവസ്ഥാവ്യതിയാനങ്ങളിൽ മനുഷ്യന്റെ പങ്ക് വലുതാണ്. അത് കുറക്കാനുളള കൂട്ടായ പ്രവർത്തനം നമുക്ക് ഭാവിതലമുറക്കു വേണ്ടി അനുഷ്ഠിച്ചേ മതിയാവൂ.

എന്തുകൊണ്ട് ഗാഗ്ഗറിനെപ്പോലെ വലിയ ഒരു നദി വരണ്ടു. (Harappan civilization ed Posshell D.P.Agarwal and R.K.Sood )8 കിമീ വീതിയുണ്ടായിരുന്നു അതിന്. ഗഗ്ഗറിന് കിഴക്കുളള വലിയ നദി ഇടക്കിടെ വഴിമാറി ഒഴുകിയിരുന്നു. ഭൂമികുലുക്കങ്ങളും ഉണ്ടായിക്കൊണ്ടിരുന്നു. സത്ലജിനേയും കിഴക്കൊഴുകുന്ന നദികളേയും ഗഗ്ഗറെന്ന പഴയ സരസ്വതിയിൽനിന്ന് ഇത്തരം സംഭവങ്ങള് എന്നേക്കുമായി വേർതിരിച്ചു. ഗഗ്ഗർ വലിയ ഒരു തടാകം പോലെയുളള കുഴിയിലേക്ക് അപ്രത്യക്ഷമായി .( ഏതാണ്ട് ഇതുപോലെയാണ് വളരെ വലുതായിരുന്ന ഭാരതപ്പുഴ ദേശമംഗലത്തുവെച്ച് ആറുകളും തടാകമായി മാറി വഴിമാറി ഒഴുകിയത്. )പ്രിഹരപ്പ,ഹരപ്പകാങ്ങളിൽ സരസ്വതി സജീവമാണ്. വേദകാലത്തും സരസ്വതി സജീവമായ വീതിയേറിയ നദിയാണ്. PGW കാലത്താണ് അത് വറ്റി യത്. ദക്ഷിണപശ്ചിമദേശത്തുളള അന്തപദേശങ്ങളുടെ ശിരസ്സിന്റെ (തല)സ്ഥാനമാണ് സരസ്വതി, ഭൃഗുകച്ഛ, മാഹിഷ്മതികൾക്ക്. അതുകൊണ്ടുതന്നെ ഇവ വിദ്യാഭ്യാസത്തിന്റേയും രാജഭരണത്തിന്റേയും കേന്ദ്രങ്ങ ളായി ഭവിച്ചു. നദികളുടെ വരൾച്ച ഈ വ്യവസ്ഥിതിക്കും കോട്ടം വരുത്തി. കൃതയുഗാദിയിൽനിന്ന് കലിയുഗമാവുമ്പോ ഴേക്കും ഈ മാറ്റം പ്രകടമായി.

ലോത്തലിൽ ഒരു തുറമുഖമുണ്ടായതെന്തിന്.

ദ്വാരകയിൽ കൃഷ്ണന് ഒരു തുറമുഖനഗരം സ്ഥാപിച്ചതെന്തിന്.

കൃഷ്ണന് മുമ്പ് , സഹസ്രാബ്ദങ്ങൾക്കു മുമ്പേ ഇവിടെ രൈവതകമനുവിന്റെ കുശസ്ഥലിനഗരം ഉണ്ടാവാനെന്തു കാരണം.

അതേ സ്ഥാനം തെരഞ്ഞെടുക്കാൻ കൃഷ്ണനെ പ്രേരിപ്പിച്ച ഘടകം എന്ത്

സഹ്യാദ്രിയിലെ വനങ്ങളിൽനിന്നുള്ള മരം എക്സ്പോർട്ട് ചെയ്യാനും വനവിഭവങ്ങളെ വാണിജ്യപരമായി ഉപയോഗിക്കാനും ഈ തുറമുഖങ്ങൾക്കുള്ള സാദ്ധ്യത പ്രധാന ഘടകമായിരുന്നിരിക്കയില്ലേ.
കേരളകർണ്ണാടകഭാഗത്തെ നീർത്തടങ്ങളിലെ നെല്ലുകൃഷിയും അന്നസമൃദ്ധിയും അത് അന്നസമൃദ്ധി ഇല്ലാത്ത സ്ഥലങ്ങളിലേക്ക് സമുദ്രമാർഗ്ഗം എത്തിക്കാനുള്ള എളുപ്പവും കാരണമായിരുന്നിരിക്കയില്ലേ.
സരസ്വതി വറ്റിയതും,ദ്വാരക മുങ്ങിയതും ഏതോ കാരണങ്ങളാല് ലോത്തല് സമുദ്രതീരത്തുനിന്ന് ഉള്ളിലേക്ക് മാറിയതും ഈ ഗതാഗതവാണിജ്യങ്ങളെ സ്ംഭിപ്പിച്ചതും മോഹഞ്ജോദാരോഹരപ്പ സംസ്കാരത്തെ തളർത്തിയ ഘടകങ്ങലിൽ പെടുകയില്ലേ. ഈ ചോദ്യങ്ങളെല്ലാം ചോദിക്കപ്പെടേണ്ടവയും ഉത്തരം കണ്ടെത്തേണ്ടവയുമാണ്.

ഹരപ്പനഗരസംസ്കൃതിക്ക് ആധാരമായിരുന്നത് ദ്രാവിഡകേരളസംസ്കൃതിയാണെന്ന് നമുക്ക് കാണാനാവും. ഹരപ്പന്മാരുടെ ഇടയിൽ അരി ഭക്ഷിക്കുന്ന ഉയർന്ന സമൂഹശ്രേണിയിലുള്ളവരും ക്ഷുദ്രധാന്യം (മില്ലറ്റ്) ഭക്ഷിക്കുന്ന താഴ്ന്ന സമൂഹശ്രേണിയിലുള്ളവരും ഉണ്ടായിരുന്നു എന്ന് ഇക്കണോമിസ്റ്റുകൾ പറയുന്നു. ഇത് ഉയർന്നതോ താഴ്ന്നതോ ആയ ഇക്കോണമിക്കൽനിലയെയല്ല, ഇക്കോളജി, ജ്യോഗ്രഫി, കാലാവസ്ഥ ഇവയെ ആധാരമാക്കിയ ഭക്ഷണശീലത്തെയാണ് കാണിക്കുന്നതെന്ന് ഞാൻ അഭിപ്രായപ്പെടുന്നു. കേരളത്തിലെ പാവപ്പെട്ടവനും പണക്കാരനും അരി ഭക്ഷിക്കുന്നു.വടക്കേഇന്ത്യയിലെ പാവപ്പെട്ടവനും പണക്കാരനും ഗോതമ്പു തിന്നുന്നു.ഇതുവെച്ച് ഉയർന്നതോ താഴ്ന്നതോ ആയ സമൂഹസ്ഥിതിയെ പറയുന്നത് ഭോഷ്കാണ്. വരണ്ട പ്രദേശങ്ങളിൽ കൂടുതലായി വളരുക ചെറുധാന്യങ്ങളാണ്. അതുകൊണ്ട് ആ പ്രദേശത്തുള്ളവർ അതു തിന്നുന്നു. ഹരപ്പയിലെ സസ്യപ്രകൃതിയെ പഠിക്കുന്നവർ അത് ജനതയുടെ സാമൂഹ്യസ്ഥാനമല്ല, കാലാവസ്ഥ അനുസരിച്ച് പ്രാദേശികമായി വളരുന്ന സസ്യജാലത്തെയാണ് കുറിക്കുന്നതെന്ന് അറിയണം.
ബലൂചിസ്ഥാനിലെ മുണ്ടിഗാക്ക് പഴയ കേകയത്തിലെ പ്രദേശമാണ്. അവിടത്തെ പ്രീഹരപ്പൻ ഇക്കോണമിഃ- കണ്ടെത്തിയ ധാന്യസസ്യാദികളുടെ അവശിഷ്ടങ്ങൾ ഇവയാണ്.
ഗോതമ്പ്ഃ- പ്രധാനമായും Triticum compactum. T aestivum,T.spherococcum
സിസിഫസ് ജുജുബേ സിന്ധിലും ബലൂചിസ്ഥാനിലും . കൃഷി ചെയ്യുന്നതും കാട്ടിൽ താനേ വളരുന്നതുമായ Z.mauritiana. Z.mummularia.
ഹരപ്പയിലെ മോണ്ട്ഗോമറി ജില്ല(പാക്കിസ്ഥാൻ) ഗോതമ്പ്T .compactum,T.sphaerococcum, ചെറിയ ഇനം ബാർലിHordeum vulgare, പയറുവർഗ്ഗം Pisum arvanse, എള്ള്sesamum indicum
ബനവാലി(ഇന്ത്യ)യിൽ ഗോതമ്പുമാത്രം, ലോത്തലിൽ അരി, ഗുജറാത്തിലെ രംഗ്പൂരിൽ അരി, ചതുപ്പുനിലങ്ങളിൽ കാട്ടുനെല്ലും , മറ്റിടങ്ങളിൽ കൃഷിചെയ്യുന്നതുമായി രണ്ട് ഇനം നെല്ല്. പാക്കിസ്ഥാനിലെ സിന്ധ് പ്രവിശ്യയിലുള്ള മോഹഞ്ജോദാരോ ചന്ദുദാരോ എന്നിവിടങ്ങളിൽ ഗോതമ്പും ബാർലിയും. മോഹഞ്ജോദാരോവിലെ ഗോതമ്പിന് ബിസി 1650 വരെയുള്ള പഴക്കമേ ഉള്ളൂ. . Pisum arvense and Brassicum juncea(കടുക്) ഇവയും കണ്ടെടുത്തു.
ഇപ്പോഴത്തെ ഗോതമ്പിന്റെ അളവുകൾഃ

| No of grains studied | Length mm | Breadth mm | Thickness mm |
|---|---|---|---|
| T sphaerococccum Humped grain( with constriction) 50 | Average 5.05 | 2.81 | 2.81 |
| T sphaerococcum Humped grain without constrction 50 | Average 5.16 | 2.81 | 2.71 |
| T.compactum 50 | Average 6.02 | 2.63 | 2.38 |

| | | | |
|---|---|---|---|
| | | | |
| T.aestivum 50 | Average 6.66 | 2.92 | 2.76 |

| Grain | Areas of each length X breadth X thickness= |
|---|---|
| T spherococcum with constriction | 39.875305 |
| T sphaerococcus without constriction | 39.293916 |
| T compactum | 36.681588 |
| T aestivum | 21.3674272 |

ഈ വിധത്തിലുള്ള എല്ലാ ധാന്യങ്ങളും ഇപ്പോഴത്തെ ഇന്ത്യയിലെന്നപോലെ സിന്ധുസരസ്വതിഹരപ്പസംസ്കൃതി കാലത്തും ജനത കൃഷിചെയ്യുകയും ഭക്ഷിക്കുകയും ചെയ്തിരുന്നു.

രാജസ്ഥാനിലെ കാളിബംഗനിലെ കുസുംഗാർഹ്, അഗർവാൽപ്രദേശങ്ങളിൽനിന്ന് കിട്ടിയ 2 ഇനം കരിഞ്ഞ ധാന്യം 2000 ബിസിയിലേതാണെന്നു കാണുന്നു. ബാർലിയും ഗോതമ്പുമാണ് ഇവിടെ കൃഷി. നെല്ല് ഇല്ല. Cicer arietinum, Pisum arvense ഇവയും കിട്ടി.

കച്ചിലെ അദേശറിനടുത്ത് സുർക്കോത്തദയിൽബിസി 1660-ബിസി 1970 വരെയുള്ള ധാന്യങ്ങളാണ് പഠിച്ചത്. പല ഇനം പുല്ലുവിത്ത്,രാഗി,മില്ലറ്റുകൾ, ഇവ കിട്ടി. പുല്ലിനങ്ങളില് പലതും നല്ല നനവുള്ള ചതുപ്പുനിലത്തില് കളയായി വളരുന്നവയും കാലാവസ്ഥ മാറുമ്പോളുണ്ടാവുന്നവയുമായിരുന്നു. കൂടാതെ അമരാന്തസ്സും പോളിഗോണവും യൂഫോർബിയയും കിട്ടി.

പഠനം തെളിയിച്ചത്:

ഭക്ഷണം ബാലൻസ്ഡ് വെജിറ്റേറിയന് .

കാർബോഹൈഡ്രേറ്റ്സ് – ഗോതമ്പും ബാർലിയും മില്ലറ്റും, ഗുജറാത്തിലെ ഭൂഗകഛത്തിൽ നെല്ലും(അരി)

പ്രോട്ടീൻ-peas,chickpeas,vigna, horsegram

കൊഴുപ്പ്. Sesame, mustard

വൈറ്റമിൻസ്-പഴവർഗ്ഗം.

പ്രാദേശികമായി വളരുന്ന ധാന്യങ്ങളിലും സസ്യവർഗ്ഗങ്ങളിലുമുള്ള വ്യത്യാസം കാലാവസ്ഥ,മഴയുടെ ലഭ്യത ഇവയെ ആധാരമാക്കിയതാണ്. ഇപ്പോഴും പണ്ടുകാലത്തും ഇതാണ് സ്ഥിതി. നെല്ല് ധാരാളം മഴ കിട്ടുന്ന നീർത്തടപ്രദേശങ്ങളിലെ ധാന്യമാണ്. മഴ 200 മി മീറ്ററില് കുറവുള്ള സ്ഥലത്ത് ജലസേചനം ചെയ്തും വളർത്താനാവും. ധാരാളം വെള്ളക്കെട്ടുള്ള താഴ്ന്ന പ്രദേശങ്ങളായ കടലോരദേശങ്ങളിൽ ഇത് ധാരാളം ഉണ്ടാവും. കേരളത്തിലെ ജനത അരി ഭക്ഷിക്കുന്നത് ഈ ലഭ്യത കൊണ്ടാണ്. ഇന്നത്തെ കാലാവസ്ഥയിൽനിന്ന് അന്നത്തെ കാലാവസ്ഥ വളരെ അധികമൊന്നും വ്യത്യസ്തമായിരുന്നില്ല എന്ന് ഇപ്പോഴത്തെ നമ്മുടെ ഭക്ഷണരീതിയെ താരതമ്യപ്പെടുത്തി പറയാനാവും. ബലൂചിസ്ഥാനിലും സിന്ധിലും പഞ്ചാബിലും ഇപ്പോഴും മഴ കുറവാണ്, ഗോതമ്പാണ് കൃഷി.ജലസേചനം ആവശ്യമാണ്. 1669 ബിസിയില് ഉപ്പുവെള്ളം കലരുകയോ മണ്ണിന്റെ ഗുണം മാറുകയോ ചെയ്തതാവണം കാളിബംഗനിൽ ബാർലിയുടെ അവശിഷ്ടം മാത്രം ലഭിക്കാനുള്ള കാരണം. എത്ര കഠിനമായ വരള്ച്ചയേയും ചെറുക്കുന്നT.sphaerococcus വളരുന്നത് ഹരപ്പയിലെ വരൾച്ചകാലങ്ങളെ സൂചിപ്പിക്കുന്നു. കേരളത്തിലും കർണ്ണാടകത്തിലും മഹാരാഷ്ട്രയിലുമുള്ള പോലെ വടക്കെ ഇന്ത്യയില് നെല്ല് കൃഷി ചെയ്യുന്ന സ്ഥലം ഗുജറാത്ത് മാത്രമാണ്. വേദകാലത്തെ ഋഷിമാർക്ക് നെല്ല് പലഇനം അറിയാമെന്ന കാര്യം ഇവിടെ ചേർത്തു വെച്ച് വായിക്കണം. ആര്യന്മാർ വേദവും കൊണ്ട് ഏതോ വിദൂരരാജ്യത്തുനിന്ന് വന്നതാണെങ്കില് അവരെങ്ങനെ ഇന്ത്യയിലെ,പ്രത്യേകിച്ചും ദക്ഷിണേന്ത്യ ഉൾപ്പെടെയുള്ള ഭാരതത്തിലെ , സകല കാര്യങ്ങളും വേദത്തിൽ പറഞ്ഞു എന്ന ചോദ്യം ചോദിക്കുക തന്നെ വേണം. മദ്ധ്യേഷ്യയിൽ നെല്ലുകൃഷി ഇല്ല. വേദം നെല്ലിനെ മാത്രമല്ല, കുതിരയേയും പറയുന്നുണ്ട്. വേദമുണ്ടാക്കിയത് ഇന്ത്യക്കാരാണെന്ന് സംശയമേ ഇല്ല. ദക്ഷിണേന്ത്യയിലെ മനുഷ്യരാണെന്നു പറയുന്നതാവും കൂടുതൽ ശരി. (വെങ്കലം കൊണ്ടുണ്ടാക്കിയ രഥം 5000 കൊല്ലം മുമ്പത്തെ സൈന്ധവ സംസ്കൃതിയുടെ ഖനനത്തിൽകണ്ടു. കുതിരയെ അറിയാത്ത ഹരപ്പന്മാർ എന്തിന് ഇത്തരമൊരു രഥമുണ്ടാക്കി . മാത്രമല്ല, ഹരപ്പയേക്കാളും പഴക്കമുള്ള ബിംബേക്ത ഗുഹയിലും ആദിവാസികളായ ഇന്ത്യക്കാർ കുതിരയെ വരച്ചി

ട്ടുണ്ട്. അത്രയും കാലം മുമ്പേ ഇന്ത്യക്കാർ കുതിരയെ അറിഞ്ഞിരിക്കെ ഹരപ്പന്മാർക്ക് കുതിരയെ അറിയില്ല എന്ന വാദത്തിൽ, വേദം പുറത്തുനിന്നു വന്നവരാണ് ഇന്ത്യയിലെത്തിച്ചതെന്ന നിഗമനം ബാലിശമല്ലേ.

അരിയാണ് ഏറ്റവും പഴക്കം ചെന്നതെന്ന് കരുതുന്ന ആദിമമനുഷ്യന്റെ കൃഷി. 5000 ബിസി മുതല് നിയോലി ത്തിക്ക് മനഷ്യൻ കാട്ടുനെല്ലും കൃഷിചെയ്തുണ്ടാക്കുന്ന നെല്ലും ഭക്ഷിക്കുന്നുണ്ട്. വിഷ്ണു-മിത്രേ(1978) മുതലായവര് എന്തുകൊണ്ടാണ് അരി വടക്കേഇന്ത്യയിൽനിന്ന് കിഴക്കൻരാജസ്ഥാനിലൂടെ മഹാരാഷ്ട്രയിലേക്കും പിന്നീട് കേരളം ഉൾപ്പെട്ട തെക്കേ ഇന്ത്യയിലേക്കും മനുഷ്യര് കൊണ്ടുവന്നു എന്ന് പറയുന്നതെന്ന് എത്ര യുക്തി പ്രയോഗിച്ചാലും അംഗീകരിക്കാനാവില്ല. ട്രോപ്പിക്കൽകാലാവസ്ഥയില്,ധാരാളം മഴകിട്ടുന്നതും സമുദ്രനിരപ്പിനോട് തൊട്ടുകിടക്കുന്നതുമായ നീർത്തടങ്ങളും ജലസമൃദ്ധിയുമുള്ള ചതുപ്പുകളാമ് നെല്ലിന്റെ ഉത്ഭവസ്ഥാനം എന്നിരിക്കെ, അവിടെയാണ് നെല്ല് വളരുന്നതെന്നിരിക്കേ ഇങ്ങനെ ഒരനുമാനം എങ്ങനെ ശരിയാവും. മാത്രമല്ല, ദക്ഷിണേന്ത്യയും ഉത്തരേന്ത്യയും തമ്മിലുള്ള പരസ്പരബന്ധത്തിന് മദ്ധ്യേഷ്യയിലെ ഒരു കൂട്ടം ആര്യജനങ്ങളുടെ വരവു വേണ്ടി വന്നു എന്നു വാദിക്കുന്നതിലുമുണ്ട് അർത്ഥമില്ലായ്മ. ധാരാശം സസ്യസമൃദ്ധിയുള്ള വനഭൂമികളിലാണ് മനുഷ്യർ ആദ്യമായി കാലാവസ്ഥയും സസ്യസമൃദ്ധിയും തമ്മിലുള്ള ബന്ധം, വിവിധസസ്യങ്ങളുടെ വർഗ്ഗീകരണം, അവയിലെ സങ്കരജാതികളെക്കുറിച്ച അറിവ്(മെൻഡലിന്റെ നിയമം)ഇവയെല്ലാം ആദ്യം അറിയുന്നത്. നിരീക്ഷണം അനുഭവം ഇവയാണ് അവർക്ക് ഈ കഴിവു കൊടുത്തത്. തെക്കേ ഇന്ത്യയിലെ, പ്രത്യേകിച്ചും സമുദ്രതീരത്തെ ജനതയുടെ നിരീക്ഷണങ്ങളും പരീക്ഷണങ്ങളും നെല്ലുകൃഷിയേയും വനഭൂമികളിലെ മനുഷ്യരുടെ നിരീക്ഷണം വനവിഭവങ്ങളുടെ കൃഷിയേയും വാണിജ്യത്തേയും സഹായിച്ചു. അർത്ഥശാസ്ത്രത്തിനു 200 കൊല്ലം മുമ്പുതന്നെ സുശ്രുതന്റെ സംഹിതയിൽ അനേകം സസ്യമൃഗാദികളുടെ വർഗ്ഗീകരണം (ക്ലാസിഫിക്കേ ഷ ൻ)ഉണ്ട്. മാർഗ്ഗശീർഷ,പൌഷാദികളിൽ ആദ്യമായി മാമ്പൂ വിരിയുന്നു. വൈശാഖത്തില് ഉണ്ണിമാങ്ങ ഉണ്ടാവുന്നു. ഭാദ്രം ആശ്വിനത്തോടെ അവ മൂക്കുന്നു. ഗ്രീഷ്മത്തിന്റെ അവസാനം കാറ്റുകളുടെ ഗതി കൊണ്ട് ഭാരതവർഷത്തില് മഴ ലഭിക്കുന്നു. കശ്യപന്റെ അഭിപ്രായത്തിൽ പൊതുവായി ഗംഗക്കു വടക്ക് ഹേമന്തപ്രകൃതിയും ഗംഗക്കു തെക്ക് പ്രാവൃഢവർഷപ്രകൃതിയുമാണ്. ഇതനുസരിച്ചാണ് കൃഷി.
സുശ്രുതകാലത്ത് 17 തരം നല്ല ശാലിനെല്ലും, 11 തരം സാസ്തികനെല്ലും 9 തരം വ്രീഹിനെല്ലും കൃഷിചെയ്തിരുന്നു. (37 തരം ശാലിവർഗ്ഗം).ശാലിനെല്ലിന്റെ വർഗ്ഗം കൂടാതെ കുടാന്യവർഗ്ഗമെന്ന ഇനം നെല്ല് ഉണ്ടായിരുന്നു. കൊരടൂഷകം, ശ്യാമാകം, നീവാരം, ശന്തനു, വരകനെല്ല്, ഉദ്ദാലകം,പ്രിയംഗു, മധൂലിക, നാന്ദീമുഖി, കുരുവിന്ദ, ഗവേധുക,ശരം,വരുകം, തോഡപർണ്ണി,മുകുന്ദകം, വേണുയവം(മുളയരി) ഇവ കുടാന്യവർഗ്ഗം. ശമീധാന്യവർഗ്ഗം പയറുപരിപ്പുവർഗ്ഗമാണ്. 11 തരം ഇതിലുണ്ടായിരുന്നു. മാഷം,കുലത്ഥം, തിലം,യവം,ഗോതുമാ, ചമ്പാ, കുസുംബ,അതസി, സിദ്ധാർത്ഥകം. ഇവ ഇതിലാണ് പെടുത്തിയിരുന്നത്.

**ഹരപ്പയിലെ ഗണിതസമ്പ്രദായം**

രണ്ടുതരം അളവുകളുണ്ടായിരുന്നു.( Gregory Posshell 2nd revised ed pp 415)ലോത്തലിലും രംഗപുരയിലും ഉൾപ്പെടെ എല്ലാ ഹരപ്പൻസ്ഥാനങ്ങളിലുമുള്ള 1:2:4:6:16:32:64. അനുപാതത്തിലുള്ള അളവ്. ലോത്തലിലും രംഗപുരത്തിലും മാത്രം കാണുന്ന ഒരു അളവ്. ഏറ്റവും ചെറിയ അളവ് 4.337, പിന്നത്തേത് 8.5733 (ബാബിലോണിലെ ഷെക്കലിന് ഇതിനോടാണ് സാമ്യം 837) ലോത്തലിലെ അളവ് 98.2, 156, 229.5, 271.2, 275.2, 280, 300gm. അവയുടെ സ്റ്റാൻഡേഡൈസേഷൻ, 8.5733. ഹരപ്പയിലെ std number ratio of 1:3/2 :3:6:12:18:32.

ചൂളക്കുവെച്ച ഇഷ്ടികകളുടെ സൈസ്

1. 1.2 X 1.2 X 18 cms
2. 12 X 12 X 8 cms
3. 29X 22/12 X ½ cms (wedgeshaped)
4. 20 X 20 X8 cms
5. 16 X 12 X 4 cms

1. pot with three long strokes and circumference of 193 cms and height of 64 cms has a volume of approximately 30 liters ( 27.30 only since a jar is a truncated spheroid and not a perfect sphere

2. with 6 long strokes and a circumference of 269 and height 74 has a volume of 60 liters for a perfect sphere and since it is a truncated sphere only 55.56 liters.
3. with a circumference of 262.5 and height of 85 cms and with seven strokes has a volume of 70 litres as a perfect sphere and as a truncated sphere it has only 65.89 liter capacity.

B.R.Lal. 1, 2, 8/3, 8, 16 ,32 എന്ന് 12800 വരെ പ്രോഗ്രഷനിലാണ് തൂക്കക്കട്ടികള്.

H.J.Winter of Exeter uty. 1:2:8/3:4:16:32:64:160:200:320:640 എന്ന അനുപാതം. (page38-40 The nature of European expansion and the Indus Valley weights .C.P.A.Vasudevan ed.Dr N Mahalingam .International socity for investigation of Ancient civilizations .102.Mount Road ,Guindy ,Madras 600032) ഇന്ത്യയിലെ പ്രധാനസംഖ്യയായ ഷോഡശത്തിനെ ആധാരമാക്കിയത്. ദശാംശത്തിലും ഇത് ഉപയോഗിക്കുന്നത് കാണുന്നു.
1, 2, 8/3 ,8, 16,32 and 64 എന്നതിലെ 8/3 ഇതിനെ റെഗുലര് പ്രോഗ്രഷനല്ലാതാക്കു ന്നു. ഇതുതന്നെയാണ് 160, 200, 320 , 640 ,and 12800 എന്നതിന്റെ സ്ഥിതിയും. ചിലത് 10ന്റെ ഗുണിതങ്ങളാണ്,സംഖ്യയെ ഇരട്ടിച്ചതിനെ 10 കൊണ്ടു ഗുണിച്ചത്. മറ്റു ചിലത് 100 കൊണ്ട് ഗുണിച്ചത്. അവയെ 4 വരികളിലായി ഇങ്ങനെ എഴുതുക.

| | |
|---|---|
| 1.The thirds | 8/3 |
| 2.Figures by doubling . | 1 2 4 8 16 32 64 128 |
| 3.multiplied by10 | 10 160 320 640 |
| Multiplied by 100 | 100 200 12800 |

ഇനി ഇവയിലെ ഇടവേളകളെ പൂരിപ്പിക്കുക.

| | |
|---|---|
| A. Thirds. | 1/3 2/3 4/3 8/3……………… |
| B.Primary sreni. | 1 2 4 8 16 32 64 1280 |
| C Dasaguna(X 10) | 10 20 40 80 160 320 640 1280 |
| D.Sathaguna (X 100) | 100 200 400 800 1600 3200 6400 12800 |

ഇപ്രകാരം പരാർദ്ധം വരെയും അതിനു മുകളിലും എഴുതാവുന്നതാണ്.വേദകാലത്ത് ഇത്രയും ഗണിതം പുരോഗമിച്ചിരുന്നു. .( Raagachikitsa .Readworthy publications .Dr Suvarna Nalapat and DC Books) കുത്തനെയും വിലങ്ങനെയും രണ്ടുതലത്തിലുള്ള പ്രോഗ്രഷനാണ് ഇവിടെ കാണുക. ഏഴുപ്രാവശ്യം ഇരട്ടിച്ച് ഒരു തലവും, 3 ഘട്ടങ്ങളായി, മൂന്നിലൊന്നു ഹരിച്ചും,, 10,100ഇവകൊണ്ടു ഗുണിച്ചും രണ്ടാമതൊരു തലവും.
ഇനി റാവുവിന്റെ നിരീക്ഷണവും അതിനെക്കുറിച്ച് സി,പി,എ വാസുദേവന്റെ പ്രശ്നവും പരിഹരിക്കണം.
റാവുവിന്റെ നിരീക്ഷണത്തിൽ, ലോത്തലിൽനിന്നു കിട്ടിയ ഏറ്റവും ചെറിയ തൂക്കമായ 1.8233 ഗ്രാം എന്ന ചെറിയ യൂണിറ്റിനെ ആധാരമാക്കിയ അനുപാതം 2,4,6,8,16,32,64,120. മറ്റുള്ളവയുടെ ശരാശരി മൂല്യം 3.488,5.172,6.896,13.792,27.584 ,55.168, 137 ഗ്രാം. ലോത്തലിൽനിന്നു കിട്ടിയ രണ്ടാമത്തെ സെറ്റ് തൂക്കങ്ങളുടെ അനുപാതം വളരെ കൃത്യമാണ്. അതിലെ ഏറ്റവും ചെറിയ തൂക്കം 1.2184 മറ്റുള്ളവയുടെ അനുപാതം 7/2 , 7, 14 ,28 ക്രമത്തില് ഇവയുടെ തൂക്കം4.33370,8.5753,18.1650, 32.3052 ഗ്രാം. വാസുദേവന്റെ കുറിപ്പ് ഇങ്ങനെ:-1.8233നെ മേൽപ്രകാരമുള്ള സംഖ്യകളെകൊണ്ട് ഗുണിച്ചാൽ, 3.448, 5.172 , 6.896 ഇപ്ര കാരമുള്ള ഉത്തരം കിട്ടില്ല. പക്ഷേ, ഏറ്റവും ചെറിയ തൂക്കം 17.24 ആയിരുന്നെങ്കിൽ, 2 3 4 8 16 32 80 ഇവ യായിരുന്നു സംഖ്യകളെങ്കിൽ ഈ ഉത്തരം കിട്ടുമായിരുന്നു. (വിക്കിപീഡിയ ചെറിയ തൂക്കം 17.24 എന്നു പറയു ന്നുണ്ട്) അപ്പോൾ മൂന്നു ദശാംശസ്ഥാനം വരെ കൃത്യമായി ഉത്തരം കിട്ടും, അവസാനത്തേതിനൊഴികെ. അവസാനത്തെ 137.90 എന്നത് 137. 920 എന്നാവേണ്ടിയിരുന്നു. 1.2184 ആണെങ്കിലും 4.3370 മുതലായ ശ്രേണികളെ 7/2. 7, 14 , 28 ഇവകൊണ്ടു ഗുണിക്കുമ്പോൾ കിട്ടില്ല. അതിനാൽ റാവുവിന്റെ ഏറ്റവും ചെറിയ തൂക്കവും അതിൽനിന്നുണ്ടാവുന്ന അനുപാതങ്ങളും തെറ്റാണ് എന്ന് വാസുദേവന്റെ നിരീക്ഷണം. 3, 6, 120 ഇവ ഉപയോഗത്തിലിരിക്കുന്നുവെങ്കില്, മറ്റൊരു പ്രോഗ്രഷൻശ്രേണിയും ഉപയോഗത്തിലിരുന്നിരിക്കണം.
1 3 6 12 24

10 30 60 120 240

100 300 600 1200 2400

മാത്രമല്ല, റാവുവിന്റെ ശ്രേണിപോലെ ½ 7/2 ഉപയോഗിച്ചാൽ, നാലാമതൊരു ശ്രേണി കിട്ടും.

½ 7/2

1 7 14 28 35 42 49 56 63 70

10 70 140 280 350 420 490 560 630 700

ഇപ്രകാരമുള്ള വളരെ സങ്കീർണ്ണമായ ഋക്കവും ശ്രേണികളും കമ്പൂട്ടറില്ലാതിരുന്ന ബിസി 3000ത്തിൽത്തന്നെ ഇന്ത്യക്കാർക്ക് അറിവുണ്ടായിരുന്നു എന്നത് ഇവിടത്തെ ഗണിതത്തിന്റെ മാത്രമല്ല, കലകളുംശാസ്ത്രങ്ങളും തത്വചിന്തയും അവയെ ഉപയോഗിച്ചിരുന്നു എന്നതും കൂടി ചേർത്തുവായിക്കാനാണ് ശ്രമിക്കേണ്ടത് എന്ന് ഞാന് കരുതുന്നു. സംസ്കാരത്തിന്റെ എല്ലാ തലങ്ങളിലും ഇവയെ ഉപയോഗിക്കുക എന്നു പറയുന്നത് അറിവിനെ സാർവ്വത്രികമാക്കുക എന്നതാണ്,പ്രായോഗികതലത്തിൽ കൊണ്ടുവരിക എന്നതാണ്. കൃഷിക്കാരനു മുതൽ എല്ലാവർക്കും ഇതറിയാമെന്നും ജനജീവിതത്തിന്റെ ഭാഗമായിരുന്നു എന്നുമാണ്. ഇന്നും നമ്മളും ലോകത്തിന്റെ പല ഭാഗങ്ങളിലുമുള്ളവരും ഹരപ്പക്കാരുടെ സിസ്റ്റം തന്നെ പിൻതുടരുന്നുണ്ട്,നാമറിയാതെ. സ്വാതന്ത്ര്യത്തിനു മുമ്പുള്ള ഇന്ത്യയിലെ കണക്ക് നോക്കൂ.

4 പൈ ഒരണ

16 അണ 1 രൂപ (1, 2 , 5 ,10 ,20 50, 100 മുതലായ നിരക്കില് രൂപ)

½ രൂപ 0.50 പഴയ എട്ടണ

¼ രൂപ 0.25 പഴയ നാലണ

1/8 1 രൂപ 0.125 പഴയ രണ്ടണ

1/16രൂപ 0.0625 പഴയ ഒരണ അഥവാ 4 പൈ

അണയുടെ ½ o.50 2 pai

അണയുടെ ¼ 0.25 ഒരുപൈ

അണയുടെ 1/8 0.125 നാലുപൈയുടെ 1/8 തന്നെ. അണയുടെ 1/16 എന്നാൽ പൈയാണ്.

പൈയെ വിഭജിക്കുന്നത്:-

1/16ന്റെ പകുതി 1/32. അതിന്റെ പകുതി (പൈയുടെ ¼) 1/64

1/16ന്റെ 1/8 ഭാഗം 1/128

1/16ന്റെ 1/16 ഭാഗം 1/256 ഇപ്രകാരം മൂല്യം ചുരുങ്ങിവരും. വികസിക്കുന്നതും ചുരുങ്ങുന്നതുമായ കാലം പോലെ തന്നെ പണത്തിന്റെ മൂല്യവും ഒരേ അനുപാതത്തിലാണ് വികസിക്കുന്നതും ചുരുങ്ങുന്നതും. സംഖ്യകൾ കൂട്ടുന്തോറും നാണയശാസ്ത്രത്തിലും ഋണസംഖ്യകളും ഫ്രാക്ഷനുകളും പൂർണ്ണസംഖ്യകളായി ധനസംഖ്യകളായി മാറും. പൂജ്യവും ദശാംശവും കണ്ടെത്തിയതുകൊണ്ടാണ് ഇന്ത്യക്കാർക്ക് ഹരപ്പകാലത്തുതന്നെ ഈ ജ്ഞാനമുണ്ടായത്. ദശാംശം ഉപയോഗിക്കുന്ന ജനതക്ക് 1/16 എന്നാല് 0.0625 ഉം 1/32എന്നാൽ 0.03125ഉം 1/64 എന്നാല് 0.0156440625 ഉം, 1/128 എന്നാല് 0.0078203046875 ഉം ആണ്. 1/128 എന്നത് 13 സ്ഥാനമുള്ള ഒരു ദശാംശസംഖ്യയാണ്. 10 എന്നതിനെ 13 പ്രാവശ്യം ഗുണിച്ച $10^{13}$ പരാർദ്ധമാണ് വേദകാലത്തെ ഇന്ത്യക്ക്. ദശാംശത്തിൽ സ്ഥാനമാറ്റമേ ഉള്ളൂ. ബിസി 500 മുതല് എഡി 1600 വരെ പാശ്ചാത്യലോകം ഉത്തരം കാണാനായി കിണഞ്ഞു ശ്രമിച്ച പല ഗണിത,ജ്യോതിശ്ശാസ്ത്രപ്രശ്നങ്ങളും ഹരപ്പയിലെ ഇന്ത്യക്കാർ എന്നേ പരിഹരിച്ചിരുന്നു. ഹരപ്പക്കാരുപയോഗിച്ചിരുന്ന മൂന്നു ഫ്രാക്ഷനുകളിലേക്ക് പോകാം.

1. 3/2 (in std hexagon ratios of Harappa)
2. 8/3(1 2 8/3 .4 8, 16 ,32 ,64 100 .,200 .. B.R.Lal Series)
3. 7/2 (റാവുവിന്റെ ശ്രേണിയിൽ വാസുദേവന് ചൂണ്ടിക്കാട്ടിയത്)

3/2 എന്നത് 1.5. അതിന്റെ അനുപാതം 1:1.5:3:6:12:18:32

8/3 എന്നത് 2.26666. ആവർത്തിക്കുന്ന ദശാംശസംഖ്യ.അതിനാൽ അനുപാതം1 2 2.66 4 8 16 32 64 100 200 എന്ന് എഴുതാം.

7/2 എന്നാല് 3.5. അതിനാൽ അനുപാതം മൊത്തമായി ഇപ്രകാരം എഴുതാവുന്നതാണ്. 1: 1.5: 2 : 2.66: 3.5 4 8 16 32 64 128 അതിന്റെ ശതഗുണങ്ങളും എഴുതാം. അങ്ങനെ ഒരു ഫ്രാക്ഷൻ ഒന്നിനും രണ്ടിനുമിടയിലും മറ്റൊന്ന് രണ്ടിനും നാലിനുമിടയിലുമാണ് വരിക. 3 , 7, 9, 11 മുതലായ സംഖ്യകളെ ഇത് ശ്രേണിയിലേക്ക് കൊണ്ടുവരുന്നു. 1/3 ആവർത്തിക്കുന്ന ദശാംശസംഖ്യ 0.3333333. 1/7 ഇന്ത്യയിലെ ഏറ്റവും പഴയ ജ്യോതിശ്ശാസ്ത്രഗ്രന്ഥമായ പൈതാമഹസിദ്ധാന്തം ഉപയോഗിക്കുന്ന ആവർത്തിക്കുന്ന ദശാംശസംഖ്യ 0.142857. 1/9ന്റെ ആവർത്തിക്കുന്ന ദശാംശസംഖ്യ 0.1111111.

8/3 ഉപയോഗിക്കുന്നതുകൊണ്ട് 3 അതിന്റെ ഗുണിതങ്ങളെന്നിവയെ 2 4 8

16…എന്ന ശ്രേണിയിലേക്ക് കൊണ്ടുവരുന്നു. 7 വരുമ്പോള് അടുത്ത സ്വാഭാവികസംഖ്യയായ 11ഉം വരുന്നു. 1x 7=7 .

11X 7 =77

7/1==7

1/7 (ജ്യോതിശ്ശാസ്ത്രപരമായ സംഖ്യ)

11X 2=22

223 71(220+3 , 70+1) 294 ഇതില് 11 വരെയുള്ള എല്ലാ സംഖ്യകളും അടങ്ങിയിരിക്കുന്നു. 223/71 അതുകൊണ്ട് പരിധി ആയി കരുതി അതിന്റെ മൂല്യം കാണുന്നു. ഇതിനെ ലഘൂകരിച്ചതാണ് 22/7 എന്ന് പ (പൈ)യുടെ മൂല്യം. പൈ അഥവാ പഴയ കാശു മാത്രമല്ല,അതിനെ സൂക്ഷിക്കുന്ന പൈ എന്ന ബാഗമാണ്, വൃത്തപരിധിയുമാണ്. (നാനാർത്ഥം)പൈന എന്നാലോ വേദമാണ്. ഒരു ബാഗിൽ കൊള്ളാവുന്ന പഴയകാശ് അതിന്റെ വാള്യവും നിശ്ചയിക്കുന്നു. ഒരു കുടം അഥവാ ഘടം എന്നതിനും ഇതേ അളവാണ്. നക്ഷത്രഗണനത്തിലും വാസ്തുവിലും തൂക്കം , കട്ടികളിലും ഒരേ വിധം അളവാണ് ഹരപ്പന്മാരുപയോഗിച്ചത്,സംഗീതശാസ്ത്രത്തിലും ഇതാണ് ഉപയോഗിച്ചത്. കുന്നിക്കുരു,കവിടി,ധാന്യം ഇവയുടെ തൂക്കം കൊണ്ട് സ്വർണ്ണവും അളന്നിരുന്നു. ഇവയും ജലവും വെച്ച് അവരുണ്ടാക്കുന്ന ഓരോ പാത്രത്തിനും കൃത്യമായ അളവു കൊള്ളുംവിധമുള്ള ഉൽപ്പാദനപ്രക്രിയ അവർക്ക് സാധിച്ചിരുന്നു . കപ്പലിനും വഞ്ചിക്കും കേവുഭാരം കൃത്യമായി അളന്ന് തിട്ടപ്പെടുത്തിയായിരുന്നു നിർമ്മിതി. ബിസി 7000-8000 വരെയുള്ള കാലത്തെ (മെഹ്ർഗാർഹ്) അവരുടെ സൃഷ്ടികളെല്ലാം ഇത്തരം കൃത്യത പുലർത്തുന്നവയാണെന്നത് ആലോചിച്ചാലറിയാം അവരുടെ ബുദ്ധിശക്തിയുടെ പഴക്കം. ബിസി 8000ത്തിൽ ഇത്ര കൃത്യത ഉണ്ടാവണമെങ്കിൽ ഉൽപ്പാദനപ്രക്രിയ ഏതുകാലത്ത് ആരംഭിച്ചിരിക്കണം. ഗണിതത്തിലും സംഗീതത്തിലും ബ്രഹ്മാണ്ഡത്തിലും പാത്രം,കപ്പൽ മുതലായവയിലും ഒരേ അളവ് ഉപയോഗിക്കുന്ന കമ്പ്യൂട്ടര് ബുദ്ധി അവർക്കല്ലാതെ ആർക്കും ആ കാലത്ത് ഉണ്ടായിരുന്നതായി അറിവില്ല. ബുദ്ധിയുടെ പരമാവധിയിലാണ് പരബ്രഹ്മനെന്ന പ്രതിഭാസത്തിന്റെ അദ്വൈതം അവർ കണ്ടെത്തിയിരിക്കുക.

ചരിത്രകാലത്ത് കൊടില്യന്റെ അർത്ഥശാസ്ത്രത്തിലെ സ്വർണ്ണം ,തുലാക്കോൽ, സമവൃത്തതുലാക്കോൽ, truncated spheroidal ആകൃതിയിലുള്ള ദ്രോണം ഇവ നാം കാണുന്നു. ഇവയെല്ലാം സിന്ധുസരസ്വതികാലത്തും ഉണ്ടായിരുന്നതായി ഖനനവും സീലുകളിലെ ചിത്രങ്ങളും കാണിക്കുന്നു. അക്കാലത്തെ വോളുമെടിക്ക് അനാലിസിസ് ചന്ദ്രഗുപ്തമൌര്യകാലത്തും അതേ പടി നലനിന്നു. സമവൃത്തതുലാത്തിന്റെ നിർമ്മിതിക്ക് 72 ഇഞ്ച് അഥവാ 3 മുഴം കോൽനീളം എടുക്കുന്നു, 70 എന്നത് 9 പലം. 72 എന്നാൽ, 9.24 to 9.33 അഥവാ 9 1/3 പലം.

6”=1 പലം

3”=1/2 പലം 0.5

2”=1/3 പലം 0.33 a recurrent decimal

1 ½ “=1/4 പലം 0.25

¾ “=1/8 പലം 0.125

10 X 7 അഥവാ 70 കിട്ടാനായി 2 =35 പലം ഇരുമ്പ് വേണം. 9.33 X 9.33 =87.0389 ആണ് 72 പലത്തിന് വേണ്ടത്. 8573ന്റെ ദശാംശമായ 85.73ൽനിന്നുള്ള വ്യത്യാസം 1.20. ദ്രോണത്തെക്കുറിച്ചുള്ള കൌടില്യന്റെ വിവരണം ശ്രദ്ധാപൂർവ്വം നോക്കാം. ദ്രോണത്തിന് 4 വിധം വോളുമെടിക്ക് അളവ് അദ്ദേഹം തരുന്നു.

1. 200 പലം ധാന്യം കൊള്ളുന്ന ആയമാനം. അതിന്റെ പകുതിയുടെ പകുതി കൊള്ളുന്നത് (50 പലം) ആഡകം. ആയമാനത്തിന്റെ പകുതി കൊള്ളുന്നത് പ്രസ്ഥം. (100 പലം ധാന്യം)പ്രസ്ഥത്തിന്റെ

പകുതിയുടെ പകുതിയെ (25 പലം) കൊള്ളിക്കാവുന്ന നാഴി അഥവാ നാഴിക. ഇതിന്റെ പേരുകളാണ് കുടം,കുടവം, ഘടം,കുഡുംബം ഇവ. പറ ,അഥവാ പ്രസ്ഥം സിലിന്ഡ്രിക്കലും കുടം truncated spheroid ഉമാണ്.

2. വ്യാവഹാരികദ്രോണത്തിലേക്ക് ഇതിനെ പ്രായോഗികമാക്കുമ്പോള്, 187 ½, .47, 93, 23 to 24 പലം ക്രമത്തിൽകിട്ടും.
3. 175 പലം കൊള്ളുന്ന ഭാജനീയത്തിൽ, 43 ¾ ; 87.5, 22 എന്നു കിട്ടും. (87.5നെ 9.33നെ സ്ക്വയർചെയ്തു കിട്ടിയ 87.0389നോട് താരതമ്യപ്പെടുത്തുക)
4. അന്തപുരമെന്ന ദ്രോണം 162 പലം കൊള്ളുന്നതാണ്. അനുപാതം.40-41; 81 ¼ ; 20-21

തുലാക്കോലിന്റെ നിർമ്മിതിയില് നീളത്തിലുളള വ്യത്യാസം (8)ഒരു പലം കൂടുതൽ ഇരുമ്പ് ഉപയോഗിച്ചാണ്.

72 ഉളള സമാവൃത്തതുലാത്തിന്റെ മൂല്യമായ 9 പലം + 1/3rd of 6" എന്നതിൽനിന്നാണ് ഏകദേശമൂല്യം കിട്ടുന്നത്. നാഴികവട്ടയിലെ ജലത്തിന്റെ വോള്യൂം വെച്ചാണ് സമയമളക്കുന്നത്. അതായത്, നാഴികവട്ടയിലെ ജലത്തിന്റെ തോത് അതന്റെ വോള്യൂം, അത് മുങ്ങാനെടുക്കുന്ന സമയം വെച്ച് എത്ര ജലം ആദേശം ചെയ്തു എന്ന ആർക്കിമിഡിസ് തത്വം ഇവയും അക്കാലത്ത് അറിയാം. ശങ്കുഛായ വെച്ച് ഛായാമാനവും പുരുഷമാനവും അടിയളവും കാണാനും സമയം ഗണിക്കാനും മനുഷ്യര് പഠിച്ചുകഴിഞ്ഞിരുന്നു. 84 ആണ് ഒരു പുരുഷൻ രണ്ടുകൈകളും വിരിച്ചുനിന്നാലത്തെ വ്യാമം (മാറ്). ഈഅളവിലുളള രജ്ജു (രജ്ജുമാനം) കൊണ്ട് ഖതപൌരുഷമാനം( ഖനികളുടെ ആഴം)അളന്നിരുന്നു. ഗൃഹസ്ഥന്റെ കോൽ (ഗാർഹപത്യദണ്ഡം) അഗ്നി അളക്കാനുളള 4 അരത്തിയാണ്.(96)

ഒരു പൌരുഷമാനം(അഗ്നിചയസ്സ്) 96" =8 ഛായ (ദിനത്തിന്റെ 1/ 18th ഭാഗം കഴിഞ്ഞനേരത്ത്)
6 കമ്പം ഒരു ബ്രഹ്മദേയം(അതിഥിസത്രം)

10 ദണ്ഡം ഒരു രജ്ജു(1920")

2 രജ്ജു ഒരു പരിദേശം

3 രജ്ജു ഒരു നിവർത്തനം

42 വിരല് 36"

84 വിരല് 72 " എന്നാണ് 72ൽ എത്തിച്ചേരുന്നത്. വിലലിലെ ഒരു ചെറിയ സന്ധിക്ക് ഒരു നവരനെല്ലിട യാണ് അളവ്.



അപ്പോൾ 84 ഇഞ്ച് എത്രയായിരിക്കും. 84X 84/72= 7126/72 = 0.9 അതിനാലാണ് 84 ഒരുമാറായി എടുക്കുന്നത്. അത് കൈ പരത്തിനിൽക്കുന്ന ആളുടെ വ്യാസവും, നീളവും( vertical to horizontal line )ഉണ്ടാക്കുന്ന ഗോളാകൃതിയാണ്. ഈ പിണ്ഡാണ്ഡമാണ് കോസ്മിക്ക് ഗോളത്തോടു തുലനം ചെയ്യുന്നത്. പാശ്ചാത്യരാജ്യങ്ങളിലെല്ലാം ഇപ്പോളിത് സേക്രഡ് ജ്യോമെട്രി എന്ന പേരിലാണ് പ്രചരിക്കുന്നത്.

ഒരുപുരുഷമാനം ഛായകൊണ്ട്(1"=1/4th ) ദിനം കഴിഞ്ഞു. 8 പുരുഷമാനമാവുമ്പോള് 0 ആണ്.(കാരണം അപ്പോൾ മദ്ധ്യാഹ്നത്തില് ഛായഇല്ല).രാത്രി നാഴികവട്ടയോ കുംഭസ്സോ ഉപയോഗിക്കണം.കപ്പൽയാത്രക്കാർക്ക് ഇത് അനിവാര്യമാണ്. സ്ഥൂലവസ്തുവെ കാലത്തോട് (ദേശത്തെ കാലത്തോട്) തുടർച്ചയായി അളക്കുന്ന പ്രക്രിയഃ-

¼ നിമിഷം ഒരു ത്രുടി. 2 ത്രുടി ഒരു ലവം. 2 ലവം ഒരു നിമേഷം. 5 നിമേഷം ഒരു കാഷ്ഠ. 30 കാഷ്ഠ ഒരു കല, 40 കല ഒരു നാഴിക. നാഴികയെ നാഴികവട്ട എന്ന വസ്തുകൊണ്ട് (അതിലടങ്ങുന്ന ജലത്തിന്റെ വോള്യൂം)കൊണ്ട് നിർണ്ണയിക്കുന്നതിനാലാണ് ദേശകാലങ്ങളുടെ തുടർച്ച ഗണിക്കുന്നത്. പാത്രം,കപ്പൽ,വഞ്ചി,സിലിണ്ടർ, ഖം(ആകാശം),മനുഷ്യശരീരം ഇവയുടെയെല്ലാം വോള്യൂമെട്രിക് അനാലിസിസ് ഒരേ വിധം നീളവും ഉയരവും വെച്ച് അളക്കുന്നു. ശരീരത്തെ ബ്രഹ്മാണ്ഡം പോലെ ഗോളാകൃതിയിലാണ് അളക്കുന്നത്.

സംഖ്യകളിൽ വ്യത്യാസമില്ല, അളവിലേ വ്യത്യാസമുള്ളൂ.അളവിലുള്ള വ്യത്യാസം പുതിയ തരം ഗുണങ്ങൾക്ക് കാരണമാകുന്നു എന്നുമാത്രം. ഇത് എല്ലാവരും(കൃഷിക്കാരടക്കം) അറിഞ്ഞിരുന്നുതാനും.ഇത് ഇന്ത്യയിലെ വേദകാലവിദ്യാഭ്യാസപദ്ധതിയുടെ സാർവ്വജനീനമായ സ്വഭാവത്തിന് നിദാനമാണ്.

ഹരപ്പയിലെ തൂക്കവും തെക്കേ ഇന്ത്യയിലെ കുന്നിമണിത്തൂക്കനാമങ്ങളും കൂടി താരതമ്യം

| Harappan wts gms | Binary unit | Decimal unit | Average of the 21 wts per unit | No of kunni seed | Binary and decimal | Tamil/southern names 0.571 |
|---|---|---|---|---|---|---|
| 0.571 | 1 | .87 | .87 | 8 | | 2 പണമിട |
| 1.770 | 2 | | .89 | 16 | | 4 പണമിട |
| 2.285 | | 2.5 | .86 | | 20 | 1 കഴഞ്ച് |
| 3.434 | 4 | | .86 | 32 | | 1 വരകുനെല്ലിട |
| 4.337 | | 5 | .87 | | 40 | 2 കഴഞ്ച് |
| 6.829 | 8 | | .85 | 64 | | 2. വരകുനെല്ലിട |
| 8.575 | | 10 | .86 | | 80 | 1കാശു(കാർഷാപണം) |
| 13.731 | 16 | | .86 | 128 | | 4 വരകുനെല്ലിട |
| 18.165 | | 20 | .91 | | 160 | 2 കാശു |
| 27.405 | 32 | | .86 | 256 | | 8 വരകുനെല്ലിട |
| 33.05 | | 40 | .83 | | 320 | 1 പലം |
| 54.359 | 64 | | . 85 | 512 | | 16 വരകുനെല്ലിട |
| 136.02 | | 160 | .85 | | 1280 | 4 പലം |
| 174.5 | | 200 | .87 | | 1600 | 5 പലം |
| 271.33 | | 320 | .85 | | 2560 | 1 സേർ |
| 546.7 | | 640 | .85 | | 5120 | 2 സേര് |
| 1417.5 | | 1600 | .86 | | 12800 | 1 വീശം |
| 2781.4 | | 3200 | .84 | | 25600 | 1 തട |
| 5556 | | 6400 | .87 | | 51200 | 2 തട |
| 6603 | | 8000 | .83 | | 64000 | 1 തുലാം |
| 10875 | | 12800 | .85 | | 102400 | 1 മടങ്ങു |
| Total 28456 | | Total 33525 | .85 | | | |

കുന്നിമണിക്കണക്ക്

| Fractions | Names of fractions | Binary/decimal as in previous table of Kunnimani | Break up of fraction |
|---|---|---|---|
| 1/8 | arakkaal | 8 | ½ X ¼ |
| 1/16 | Veesam/makaaaani | 16 | |
| 1/20 | Oru Maa | 20 | |
| 1/32 | Ara veesam | 32 | ½ X 1/16 |
| 1/40 | Ara maa | 40 | |
| 1/64 | kal veesam | 64 | |
| 1/80 | kaani | 80 | |

| | | | |
|---|---|---|---|
| 1/128 | Araikkal veesam | 128 | ½ X ¼ X 1/16 |
| 1/160 | araikaani | 160 | ½ X 1/80 |
| 1/256 | Munthriye keel kaal | 256 | 1/320 +1/320 X ¼ |
| 1/320 | Munthry | 320 | |
| 1/512 | Keel aria arakkal | 512 | 1/320 X 5/8 |
| 1/1280 | Keel kaal | 1280 | 1/320 X 1/4 |
| 1/1600 | Keel nanma | 1600 | 1/320 X 4/20 |
| 1/2560 | Keel kaal nama | 2560 | 1/320 X ¼ X 4/20 |
| 1/5120 | Keel veesam | 5120 | 1/320 X 1/16 |
| 1/12800 | Keel aria maa | 12800 | 1/320X 1/40 |
| 1/25600 | Keel kaani | 25600 | 1/320 X 1/80 |
| 1/51200 | Keel araikkani | 51200 | 1/320 X 1/160 |
| 1/64000 | Keel nanma ara maa | 64000 | 1/320 X 4/20 X 1/40 |
| 1/102400 | Keel munthri | 102400 | 1/320 X 1/320 |

ദശാംശ,ബൈനറിസിസ്റ്റങ്ങളെ പരസ്പരം ഇഴചേർത്താണ് ശ്രേണികളുണ്ടാക്കിയിരിക്കുന്നതെന്ന് ശ്രദ്ധിക്കണം. ബിസി 3500ലെ കൃത്യമായ ഗുക്കക്കട്ടികളുടെ മുന്നോടി ദക്ഷിണേന്ത്യയിലെ ആദിമമനുഷ്യരുടെ കുന്നിക്കുരുഗുക്കമാണെന്നും, അതിൽനിന്ന് കൂടുതല് കൃത്യത വരാനായി ഇന്റഗറുകളും കൂടി ചേർത്താണ് ഗുക്കക്കട്ടികളുണ്ടാക്കിയിരുന്നതെന്നും മനസ്സിലാവും. ഇന്നും ഇതെല്ലാം കൃത്യമായി ഇന്ത്യയില് നിലനിൽക്കുന്ന അറിവുകളാണെന്നും അറിയണം.ഇത് കൃഷിസംബന്ധമായ പുസ്തകമായതുകൊണ്ട് ഗണിതത്തെ ഇതിലധികം വിസ്തരിക്കുക സാദ്ധ്യമല്ല. കൃഷിയിലും ധനതത്വശാസ്ത്രത്തിലും വാണിജ്യത്തിലും ക്ഷേത്രഫലം കാണുന്നതിലും ഇന്ത്യക്കാരുപയോഗിച്ചിരുന്ന ഗണിതം ആധുനികഗണിതശാസ്ത്രത്തിന്റെ പല കണ്ടുപിടുത്തങ്ങളേയും ആദ്യം തന്നെ ഉപയോഗിച്ചിരുന്നതായി നമുക്ക് തെളിയിച്ചുതരുന്നുണ്ട്.

2 ചരിത്രകാലം ബിസി 500-എഡി 1400-1600

**ചരിത്രകാലം-കൌടില്യന്റെ അർത്ഥശാസ്ത്രം. (ബിസി 321-298ലെ കൃഷിസമ്പ്രദായം)**

വിദ്യ നാലുവിധം. അന്വീക്ഷികി,ത്രയി,വാർത്ത, ദണ്ഡനീതി. മനുപക്ഷത്തിന് ത്രയി ആന്വീക്ഷികിയുടെ ഭാഗമായതുകൊണ്ട് 3 തരമേ ഉള്ളു. –ത്രയി,വാർത്ത,ദണ്ഡം. ബൃഹസ്പതിയുടെ പക്ഷത്തിന് 2 മാത്രം-വാർത്തയും ദണ്ഡനീതിയും. ജീവിതയാത്ര അറിയുന്നവർക്കുള്ള സുരക്ഷ മാത്രമാണ് അവർക്ക് ത്രയി. ശുക്രനീതിയിലും ദണ്ഡനീതിയുണ്ട്. കൌടില്യന് 4 ഭാഗമുണ്ട് വിദ്യക്ക്. അവ ധർമ്മവും അർത്ഥവും അറിയുന്നതിനുള്ളവയാണ്.

ആന്വീക്ഷികി:-സാംഖ്യം,യോഗം,ലോകായതം.

ത്രയി:-ധർമ്മം,അധർമ്മം ഇവയുടെ വിവേകത്തിനായി 3 വേദം (സാമം,ഋക്ക്,യജുസ്സ്).അഥർവ്വവും ഇതിഹാസങ്ങളും വേദാംഗവും ഇതിൽ പെടും. നാലു വർണ്ണത്തിനും നാല് ആശ്രമത്തിനും സ്വധർമ്മം രക്ഷിക്കാനാണ് ത്രയി പഠിക്കുന്നത്. ബ്രാഹ്മണന്റെ സ്വധർമ്മം പഠിക്കലും പഠിപ്പിക്കലും യജ്ഞവും ദാനവും പ്രതിഗ്രഹവും . ക്ഷത്രിയന്റേത് ആയുധങ്ങളും ഉപകരണങ്ങളും അറിഞ്ഞ് അവകൊണ്ട് രക്ഷ. ദാനം, രാജ്യരക്ഷ, നീതിപരിപാലനം . വൈശ്യന്റേത് പഠനം,യജ്ഞം, ദാനം,കൃഷി,ഗോരക്ഷ,വാണിജ്യം. ശൂദ്രന് സേവനം, വാർത്ത,സന്ദേശം, ശിൽപ്പം,കല, കുശീലവകർമ്മം(പാട്ട്,നൃത്തം)

വാർത്തയില് അർത്ഥവും അനർത്ഥവുമുണ്ട്. ദണ്ഡത്തിൽ നയവും അപനയവുമുണ്ട്. ആന്വീക്ഷികി ഇവയെയെല്ലാം അന്വേഷിക്കുന്നു, തർക്കത്തിന്റെ സഹായത്താല് അവയുടെയെല്ലാം ഗുണദോഷങ്ങളെ

വിവേചിച്ചറിയുന്നു. അപ്രകാരം ഏതാണ് ലോകത്തിനു മുഴുവനും ഹിതകരമെന്ന് നിശ്ചയിക്കുന്നു. അത് സുഖദുഃഖങ്ങളിൽ ചഞ്ചലിക്കാതെ ബുദ്ധിയെ ഋജുവാക്കിവെച്ച്, പ്രജ്ഞ,വാക്ക്,കർമ്മം ഇവയിലുള്ള സാമർത്ഥ്യം വർദ്ധിപ്പിക്കുന്നു.

വൈവസ്വതമനുവിന്റെ കാലത്ത്, ഉൽപ്പാദിപ്പിക്കപ്പെട്ട ധാന്യത്തിന്റെ $1/6^{th}$ ഭാഗം ,മറ്റുള്ള ഉൽപ്പാദനവസ്തുക്കളുടെ $1/10$ ഭാഗം രാജാവിനു കൊടുക്കാനായിരുന്നു വ്യവസ്ഥ. ആരണ്യകന്മാരുടെ ഉഞ്ഛധാന്യവും ഇതുപോലെ രാജഭോഗമായി കൊടുത്തിരുന്നു. ഇതുകൊണ്ട് രാജാവ് രാജ്യത്തിന്റെ എല്ലാ ക്ഷേമപ്രവർത്തനവും നടത്തിക്കൊള്ളണം. രാജാവിന്റെ പുത്രന്മാർക്ക് സമ്മാനമായി കിട്ടുന്ന സ്വർണ്ണം സ്വന്തമായി എടുക്കാം. അതല്ലെങ്കിൽ കൃത്രിമസ്വർണ്ണം ഉണ്ടാക്കിയോ സ്വർണ്ണം ,വെള്ളി, നവരത്നങ്ങള് ഇവ വ്യാപാരം ചെയ്തോ പണം ഉണ്ടാക്കി ജീവിക്കാം. അവർക്ക് കാരു,ശിൽപ്പി, കുശീലവൻ,വാഗ്മി. വൈദ്യൻ, പാഷണ്ഡൻ മുതലായ തൊഴിലുകളിലും ഏർപ്പെട്ട് ഉപജീവനം കഴിക്കാം. ഇത് ചരിത്രകാലത്തും തുടർന്നുവന്നു. ഗുരുവാ യൂരിലെ ഇരിങ്ങപ്രദേശത്തെ , തലപ്പള്ളി രാജപുത്രന്മാരുടെ മണിഗ്രാമം ഇതിന് പേരുകേട്ടതായിരുന്നു.

**രാജാവിന്റെ ഒരു ദിനത്തിലെ ജീവിതം**

ഛായ കൊണ്ട് ദിനത്തെ എട്ടായി വിഭജിക്കുന്നു. മൂന്നാൾനീളമുള്ള ഛായ ത്രിപൌരുഷി. അതിന്റെ ആദ്യത്തെ $1/8^{th}$ ഭാഗത്തില് സുരക്ഷാസംവിധാനവും, ധാന്യത്തിന്റെ വരവുചെലവുകണക്കും നോക്കണം. രണ്ടാമത്തെ $1/8^{th}$ ഭാഗത്തില് പ്രജകളുടെ പരാതികേൾക്കയും തീർത്തുകൊടുക്കയും ചെയ്യണം. മൂന്നാമത്തെ $1/8^{th}$ വെറും 4 വിരലുനീളം ഛായക്കുള്ള ചതുരംഗുലമാണ്. അതിൽ, കുളിയും ഭക്ഷണവും കഴിക്കാം. നാലാമത്തെ $1/8^{th}$ ഭാഗത്തില് ലഭിച്ച സ്വർണ്ണം പരീക്ഷിക്കുകയും വിവിധ അദ്ധ്യക്ഷന്മാരെ അന്നന്നത്തെ ജോലികൾ ഏൽപ്പിക്കുകയും ചെയ്യണം.അഞ്ചാമത്തെ ചതുരംഗുലത്തിൽ ഗൂപ്തചാരന്മാരെ കാണുകയും സഭയിലെ മന്ത്രിമാരായ അംഗങ്ങളിൽനിന്ന് വിവരങ്ങളറിയുകയും ചെയ്യണം. ആറാമത്തെ $1/8^{th}$ സ്വന്തം കാര്യങ്ങൾ നോക്കാനോ കളിക്കാനോ മന്ത്രത്തിനോ ഉപയോഗിക്കാം. ഏഴാമത്തെ $1/8^{th}$ ആന,കുതിര, രഥം,സൈന്യം ഇവയെ നിരീക്ഷിക്കാനുള്ളതാണ്. എട്ടാമത്തെ $1/8^{th}$ സേനാപതിയുമായി യുദ്ധകാര്യങ്ങളും പ്രതിരോധമുറകളും ചർച്ചചെയ്യാനാണ്. പിന്നെ സന്ധ്യക്ക് സന്ധ്യാവന്ദനം.

രാത്രിയെ നാഴികവട്ടവെച്ച് എട്ടായി വിഭജിച്ചിട്ടുണ്ട്. അതിലെ ആദ്യത്തെ $1/8^{th}$ ഗൂഢപുരുഷന്മാരുമായി സംസാരിക്കലാണ്. പിന്നത്തെ $1/8^{th}$ കുളിക്കാനും ഭക്ഷണത്തിനും. മൂന്നാമത്തെ $1/8^{th}$ സംഗീതം,നൃത്തം മുതലായവ ആസ്വദിക്കണം. അഞ്ചാമത്തെ $1/8^{th}$ ഉറങ്ങാനുള്ളതാണ്. ആറാമത്തെ $1/8^{th}$ സംഗീതധ്വനികൾ കേട്ടുണർന്ന് ശാസ്ത്രവിചാരം ചെയ്യാനും അന്നത്തെ ജോലികള് പ്ലാന് ചെയ്യാനുമാണ്. ഏഴാമത്തെ $1/8^{th}$ ഗൂഢപുരുഷരെ കാണാനും മന്ത്രാലോചന ചെയ്യാനും. എട്ടാമത്തെ$1/8^{th}$ ഋത്വിക്കുകൾ,ഗുരു, പുരോഹിതർ, വൈദ്യർ, പ്രധാനപാചകക്കാരൻ, ജ്യോതിഷി ഇവരുമായിരുന്നു സ്വാദ്ധ്യായം ചെയ്യണം. അതിനുശേഷം ഋഷഭത്തോടും കുട്ടിയോടും കൂടിയ ധേനുവിനെ കാണണം. അവരെ പ്രദക്ഷിണം വെച്ച് ദർബാറിലേക്ക് പോകണം.

**രാജാവ് എങ്ങനെ പുതിയ ജനപദവും ഗ്രാമവും ഉണ്ടാക്കുന്നു**

അധികം ജനസംഖ്യയുള്ള സ്ഥാനത്തുനിന്ന് ജനങ്ങളെ കൊണ്ടുവന്നോ,മറ്റേതെങ്കിലും രാജ്യത്തെ ജനതയെ മാറ്റി താമസിപ്പിച്ചോ മുമ്പ് ജനപദമുണ്ടായിരുന്ന സ്ഥലത്തെ അല്ലെങ്കിൽ ജനപദമില്ലാതെ തരിശായി കിടന്ന സ്ഥല ത്തെ വീണ്ടും ജനപദമാക്കണം. കൂടുതലും കൃഷിക്കാരായിരിക്കണം . മിനിമം 100, മാക്സിമം 500 കുടുംബങ്ങളുണ്ടാവാം. 500 കുടുംബമുള്ളത് അഞ്ഞൂറ്റവര് ഗ്രാമം. 1 അല്ലെങ്കില് 2 ക്രോശം വിസ്തീർണ്ണമുണ്ടാവണം. അതിരുകൾ വ്യക്തമായിരിക്കണം. നദിയോ,മലയോ,കാടോ,കിടങ്ങോ, തടാകമോ ആണ് അതിരായി വെക്കുക.അവ ഇല്ലാത്ത സ്ഥലത്ത് ഒരു വൃക്ഷമോ കല്ലോ അതിർത്തിയായി നിശ്ചയിക്കാം. 10 ഗ്രാമത്തിന്റെ നടുക്കാണ് ഒരു സംഗ്രഹണം. ഇരുനൂറുഗ്രാമത്തിനു നടുക്കാണ് ഒരു ഖർവ്വതികം. 400 ഗ്രാമത്തിനു നടുക്കാണ് ഒരു ദ്രോണമുഖം. 800 ഗ്രാമത്തിനു നടുക്കാണ് ഒരു സ്ഥാനീയം. (തലസ്ഥാനം) ഇവയെല്ലാം പരസ്പരം ബന്ധപ്പെട്ടിരിക്കണം. ജനപദത്തിന്റെ അതിർത്തി യില് കാവലിനായി കാപ്പ് ഉണ്ടാവണം. ഇവ കോട്ടകളാണ്. ഇവ അടുത്തുള്ള ഗ്രാമങ്ങളിലേക്ക് തുറന്നിരിക്കും. ഇവയുടെ ഇടവേളകളെ വാഗുരികരെന്ന മുക്കുവരാണ് കാക്കുന്നത്. കൂടാതെ പുളിന്ദ,ശബര, വനവാസി,ചണ്ഡാലവർഗ്ഗക്കാരും അതിർത്തി കാക്കുന്നു. ഋത്വിക്കിനും പുരോഹിതനും ഗുരുവിനും ശ്രോത്രിയനും

ബ്രഹ്മദേയമായി കരമൊഴിവായി ഭൂമി കൊടുക്കണം. അദ്ധ്യക്ഷനും സാംഖ്യായകനും (കണക്കെഴുതുന്ന വൻ) ഗോപനും ( ഒരു തറവാടിന്റേയോ 5 ഗ്രാമത്തിന്റേയോ മുഖ്യനാണ് ഗോപൻ) സ്ഥാനികനും (രാജ്യത്തിന്റെ കാൽഭാഗം സ്ഥാനികന്റെ കയ്യിലാണ്) അനീകസ്ഥനും (ആനപ്പടയുടെ പരിശീലക ൻ) ചികിത്സകനും അശ്വദമകനും ജംഘാകാരികനും (വേഗം ഓടി സന്ദേശം കൊടുക്കുന്നവൻ) ഭൂമി കൊടുക്കുന്നത് ക്രയവിക്രയത്തിനുള്ള അനുവാദം ഇല്ലാതെയാണ്. അത് ഔദ്യോഗികസ്ഥലം മാത്രമാണ്. ഒരാളുടെ മരണം വരെ (ഏകപുരുഷികകാലം) മാത്രമാണ് നികുതിദായകർക്ക് ഭൂമി. പിൻഗാമി കൃഷിചെയ്യാനും ഭൂമിയെ പോഷിപ്പിക്കാനും തയ്യാറാണെങ്കില് മാത്രമേ ഭൂമിക്ക് അവകാശമുള്ളൂ. തരിശുകിടന്നഒരു ഭൂമിയെ കൃഷിയോഗ്യമാക്കുന്ന ഒരാളെ യാതൊരു കാരണവശാലും അവിടെനിന്ന് ഇറക്കിവിടരുത്. തരിശുകിടക്കുന്ന ഭൂമി അതു കൃഷിചെയ്യാന് തയ്യാറായവർക്കോ, ഗ്രാമത്തിലെ സേവകർക്കോ , വൈദേഹികർക്കോ (കച്ചവടക്കാർ) കൊടുക്കാം. കൃഷിചെയ്യാതെ തരിശിടുന്നവർക്ക് അതിനായി പ്രത്യേകം നികുതി ചുമത്തണം. രാജാവ് ധാന്യവിത്ത്, പശു,സ്വർണ്ണം , എന്നിവ കടമായി കൊടുത്ത് കൃഷിചെയ്യാൻ സഹായിക്കുന്നു. ബുദ്ധിമുട്ടില്ലാതെ കാലക്രമത്തില് കടം വീട്ടാനുള്ള സാവകാശം ജനതക്ക് കൊടുക്കുന്നു. നാട്ടിൽ ക്ഷാമം,വെള്ളപ്പൊക്കം മുതലായ കെടുതികളുണ്ടാവുമ്പോൾ ഭണ്ഡാരത്തെ കഴിയുന്നത്ര സ്പർശിക്കാതെ തന്നെ അതിനെല്ലാം പരിഹാരം കാണാന് രാജാവ് ശ്രമിക്കുന്നു. രാജാവ് പിതാവും ജനത അദ്ദേഹത്തിന്റെ പ്രജകളുമാണ്. രാജ്യാതിർത്തി,ദ്രവ്യം, വനം, ആനകളുള്ള കാട്, പശുക്കൾക്കുള്ള മേച്ചിൽപുറം, ഗതാഗതമാർഗ്ഗങ്ങൾ, ചന്ത,സത്രം മുതലായവ പരിരക്ഷിക്കേണ്ടത് രാജാവാണ്. സഹോദകത്തിനായി(മഴവെള്ളം സംഭരിക്കാൻ:) ചിറയോ ആഹാര്യോദകത്തിനായി (ജലസേചനം) തോടും കനാലുകളുമോ രാജാവ് ഉണ്ടാക്കേണ്ടതാണ്. അതിനുള്ള സാമഗ്രികൾ(ഭൂമി,വഴി, ഉപകരണങ്ങൾ, മരം, സേവനം) ഗ്രാമത്തിലെ ജനതതന്നെ തരുന്നതാണ്. കുളത്തിലെ (ഗ്രാമം) മത്സ്യം ,പക്ഷി, മൃഗം ഇവ ഈശ്വരന്റെ പ്രതിനിധിയായ രാജാവിന്റേതാണ്.അവയെ കൊല്ലാനോ ക്രയവിക്രയം ചെയ്യാനോ പാടില്ല. രാജ്യത്ത് ഒറ്റ സന്യാസിയും പാടില്ല, ഒരു വാനപ്രസ്ഥനുണ്ടാവണം.അയാള് ഗൃഹസ്ഥനായി ജീവിച്ച് എല്ലാ പൌരധർമ്മവും അനുഷ്ഠിച്ചവനാവണം. എല്ലാവർക്കും നന്മക്കായി സഹകരണാടിസ്ഥാനത്തില് രൂപീകരിച്ച ഗ്രാമസഭ യല്ലാതെ മറ്റൊരു സംഘവും പ്രവർത്തിക്കരുത്. അതിന്നായി നീക്കിവെച്ചകാലത്തും,ഉത്സവകാലത്തുമ ല്ലാതെ മറ്റൊരുകാലത്തും ജനത വെറുതേ സമയം കളയാനായി ഓരോന്നില് ഇടപെടരുത്. കൃഷിയിൽ ജനത നല്ല താൽപ്പര്യവും ശ്രദ്ധയും കാണിച്ചാലല്ലാതെ, പത്തായവും ഭണ്ഡാരവും നിറഞ്ഞ് സമൃദ്ധി ഉണ്ടാവുകയില്ല, ധാന്യവും പഴങ്ങളും ഇലകളും ഭക്ഷിച്ച് ജനതയുടെ ആരോഗ്യം നന്നായി പാലിക്കുന്നതിന് കൃഷി വേണം. കൃഷിയോഗ്യമല്ലാത്ത ഭൂമി മേച്ചിൽപ്പുറമാക്കാം. ബ്രഹ്മാരണ്യം (വേദം പഠിക്കുന്നസ്ഥലം) ബ്രാഹ്മണർക്കും, സോമാരണ്യം(സോമയാഗത്തിനുള്ള) രാജാക്കന്മാർക്കും തപോവനം തപസ്വികൾക്കു മാണ്. മൃഗവനം (രാജവിഹാരം) രാജാക്കന്മാർക്കുള്ളതാണ്.ഇവയെല്ലാം സംരക്ഷിതവനങ്ങളാണ്. രാജ്യാതിർത്തിയില് സർവ്വാതിഥിമൃഗവനം (ധാരാളം ബയോഡൈവേഴ്സിറ്റിയുള്ള, സകലസസ്യവും മൃഗവും ഉള്ള കാട്) സംരക്ഷിക്കണം. വ്യാപാരാവശ്യങ്ങൾക്കായി ഒരേതരം മരം വേണമെങ്കില് അത്തരം കാടുവളർത്താം.ഹസ്തിവനം പ്രത്യേകം രക്ഷിക്കണംആനയെ വധിക്കുന്നവന് ശിക്ഷ വധമാണ്. ആന സ്വാഭാവികമായി മരിക്കുമ്പോള് അതിന്റെ കൊമ്പ്,നഖം മുതലായവ രാജാവിന് വാണിജ്യാവശ്യ ങ്ങൾക്ക് ഉപയോഗിക്കാം. കലിംഗം,അംഗം,ചേദി, പ്രാചി,കാരുഷകം എന്നിവിടങ്ങളിലെ ആനകൾ ഉത്തമങ്ങളാണ്. ദശാർണ്ണം ,അപരാന്തം എന്നിവ മദ്ധ്യമങ്ങളായ ആനകളേയും സൌരാഷ്ട്രവും പഞ്ചനദവും ഏറ്റവും താണതരം ആനകളേയും ഉൽപ്പാദിപ്പിക്കുന്നു.ദുർഗ്ഗങ്ങളുടെ സ്വഭാവം വെച്ചു നോക്കിയാൽ കേരളം അന്തർദ്വീപ,നിമ്ലാവരുദ്ധ, ഔദകദുർഗ്ഗ(ജലദുർഗ്ഗ)മാണ്. മലകളും ഗിരികളും അതിനെ പർവ്വതദുർഗ്ഗവുമാക്കുന്നു. ധാരാളം ചേറും ചളിയും വനവും ജലവുമുള്ളതിനാൽ വനദുർഗ്ഗം, ഖഞ്ചനോദകം, സ്തംബഗഹനം മുതലായ വകുപ്പിലും പെടും. ഒരേസമയം ജലദുർഗ്ഗവും വനദുർഗ്ഗവും പർവ്വതദുർഗ്ഗവുമായതുകൊണ്ട് ഇവിടേക്ക് പുറമേയുള്ളവർക്ക് പ്രവേശിക്കാനോ , പ്രവേശിച്ചാൽ പുറത്തുപോകാനോ സാദ്ധ്യമായിരുന്നില്ല. സ്ഥാനീയദുർഗ്ഗങ്ങള് എപ്പോഴും പുഴയുടെ ആഴമുള്ളതും വറ്റാത്തതുമായ കൈവഴികള് ചേരുന്നയിടത്താവും. കിഴക്കുനിന്ന് പടിഞ്ഞാട്ടും വടക്കുനിന്ന്

തെക്കോട്ടുമായി മുമ്മൂന്നുവീതം(6) പ്രവേശനമാർഗ്ഗങ്ങളുണ്ടാവും .(വർത്തുളാകാരമെങ്കിൽ) അല്ലെങ്കിൽ (ചതുരം) നാല്.
ഓരോവീടിനും വിശാലമായ അങ്കണത്തിൽ ധാരാളം ചെടികളുണ്ടാവും. 10 കുടുംബങ്ങൾക്ക് ഒരു കിണറെങ്കിലും ഉണ്ടാവും. ഓരോ ദുർഗ്ഗത്തിലും അനേകം വർഷത്തേക്കുള്ള നെല്ലും ധാന്യവും, പഴവും (ഉണക്കിയത്) നെയ്യും ഒഷധികളുംഉപ്പും മറ്റ് സാധനങ്ങളും ശേഖരിച്ചുവെച്ചിരിക്കും. പഴയതാവുമ്പോൾ അവ ഉപയോഗിച്ച് പുതിയ സ്റ്റോക്ക് ശേഖരിക്കും. അതിനാൽ, ക്ഷാമകാലത്തുപോലും ജനത ഭക്ഷണമില്ലാതെ കഷ്ടപ്പെട്ടിരുന്നില്ല.
സമാഹർത്താവ്:- ഇദ്ദേഹം പല വകുപ്പുകളുടേയും മേൽനോട്ടം വഹിക്കയും കാര്യങ്ങള് അപ്പപ്പോള് മുകളിലെ ഉദ്യോഗസ്ഥനെ അറിയിക്കയും ചെയ്യുന്നു. കരണീയം,സിദ്ധം,ശേഷം, ആയം,വ്യയം ഇവ (ഇനി ചെയ്യാനുള്ളത്, ശേഖരിച്ച വസ്തുക്കൾ, ഇനിയും ശേഖരിക്കാനുള്ളത്, വരവ്,ചെലവ്), ദുർഗ്ഗം,രാഷ്ട്രം,വനം, ഖനി,സേതു,വ്രജം, ഇവകളിലെ ആയശരീരം(ആകെ വരവ്),ആയമുഖം(ആകെ വരവിന്റെ മൂല്യം) വ്യയശരീരം(ആകെ ചെലവ്) കാലം(ഇവ കിട്ടുന്നതും ഉപയോഗിക്കുന്നതുമായ കാലം) ഇവ ഇദ്ദേഹത്തിന്റെ മേൽനോട്ടത്തിലാണ്.. കരണീയത്തിൽ എത്രധാന്യം,ഏതുദേശത്തിൽനിന്ന് ശേഖരിക്കാനുണ്ട്, അതിന്റെ ഗതാഗതമാർഗ്ഗം, അതിന്റെ വിപണി, ശേഖരിക്കുന്നവിധം, ആകെ ശേഖരിക്കാനുള്ളതും ശേഖരിച്ചതുംഇവ പെടുന്നു. ശേഷത്തിൽ, കടംകിട്ടാനുള്ളതും, ചെലവിനുശേഷം സൈന്യത്തിനു കൊടുക്കാനുള്ളതും, രാജാവിനുകൊടുക്കാനുള്ളതും, പ്രധാനകടികളിൽനിന്ന്(ദേശം) കിട്ടാനുള്ളതും, എല്ലാം പെട്ടതാണ്. ദൈനന്ദിനമായും,വാർഷികമായും , മുമ്പത്തെ അദ്ധ്യക്ഷന്റെ കീഴിലും ലഭിക്കുന്ന ലാഭവിഹിതം, പിഴകളിൽനിന്ന് കിട്ടുന്നത്, പ്രത്യേകസാഹചര്യങ്ങളിലുള്ള നികുതി മുതലായവ, നഷ്ടപരിഹാരമായി ഈടാക്കുന്നത്, നിർമ്മാണപ്രവർത്തനം,യുദ്ധം മുതലായവക്ക് ചെലവായതു കഴിച്ചുള്ളത്, അപ്രതീക്ഷിതമായി ഉണ്ടായ നേട്ടം ഇവയെല്ലാം ആയമാണ്.  . ഇതിന്നു വിപരീതമായി ഉണ്ടാവുന്ന ചെലവുകളെല്ലാം വ്യയമാണ്. ആദ്യം ഉണ്ടായിരുന്ന സ്വത്തിൽനിന്ന് വരവും ചെലവും കഴിച്ച് ബാക്കിയാവുന്നതാണ് നീവി. ഇത് പ്രതീക്ഷിച്ചതും,അപ്രതീക്ഷിതവുമെന്ന് രണ്ടുതരം. ഇവയെല്ലാം കൃത്യമായി അറിഞ്ഞ് രാജാവിനെ സമാഹർത്താവ് അറിയിക്കണം. ദുർഗ്ഗങ്ങളിലേക്കുള്ള ശുൽക്കം(ചുങ്കം), പിഴ,തൂക്കവും കട്ടിയും കൃത്യമായിരിക്കുന്നത്, നികുതിപിരിവ്, ലക്ഷണങ്ങളിലെ (നാണ്യനിർമ്മാണകേന്ദ്രം) പ്രവർത്തി, മുദ്രാദ്ധ്യക്ഷന്മാരേയും(രാജമുദ്ര കൊടുത്ത് അകത്തേക്കു വിടുന്ന ഉദ്യോഗസ്ഥര്) സുരാദ്ധ്യക്ഷന്മാരേയും (സുര ഉണ്ടാക്കുന്നതിനെ പരിഷോധിക്കുന്നവർ) മറ്റെല്ലാ വിധ ഉൽപ്പന്നങ്ങളുടേയും പ്രവർത്തികളുടേയും അദ്ധ്യക്ഷന്മാരേയും, കാരുശിൽപ്പിയേയും, ചന്ത,സത്രം,വ്യഭിചാരത്തെരുവ് ഇവയേയും ദേവതാദ്ധ്യക്ഷന്മാരേയും ദ്വാരപാലകരേയും അദ്ദേഹം നിരീക്ഷിക്കുന്നു.
സിത എന്നത് ഉഴുന്നതിന് ഈടാക്കുന്ന നികുതിയാണ്. ബലി എന്നത് രാഷ്ട്രത്തിലെ അന്തേവാസികൾ സ്വമേധയാ ചെലുത്തുന്ന ദാനമാണ്.ഇത് ക്ഷേത്രങ്ങളിലാണ് ചെലുത്തുക. അല്ലെങ്കിൽ നേരിട്ട് രാജഭവനത്തിലോ അദ്ധ്യക്ഷന്റെ കയ്യിലോ കൊടുക്കും.ബലി എന്നതുകൊണ്ട് വസ്തു മാത്രമല്ല, വിശ്വസ്തത, സേവനം മുതലായവയും സ്വമേധയാ അർപ്പിക്കുന്ന ചടങ്ങും പെടും. പുഷ്പവാടങ്ങളും വയലുകളും മറ്റു കൃഷിസ്ഥലങ്ങളും രാജാവ് സേതു കെട്ടി ജലസേചനസൌകര്യം ഉണ്ടാക്കിക്കൊടുക്കണം. ആയശരീരത്തിലാണ് കടലും നദിയും സ്ഥലവും വഴിയുള്ള സഞ്ചാരമാർഗ്ഗം. ഭൂമിശരീരം(ഭൂമിശാസ്ത്രം) അറിയാതെ ഗതാഗതമാർഗ്ഗം അറിയാവതല്ല. വ്യയശരീരം ദേവപൂജക്കും പിതൃപൂജക്കും സ്വസ്തിവചനങ്ങൾക്കുമുള്ള സ്ഥലവും അന്തഃപുരവും ആണ്. അടുക്കള,പത്തായം,കാലിപ്പുര, മേച്ചിൽസ്ഥലം ഇവയും ഇതിലാണ് പെടുക. രാജവർഷമെന്നത് ഒരു പുതിയ രാജാവ് ഭരണമേറ്റെടുത്ത ദിനം മുതലാരംഭിക്കുന്നു. ഭരണകാലത്തുണ്ടായ നേട്ടങ്ങളും കോട്ടങ്ങളും ഈ ഗണനകൊണ്ട് അറിയുന്നു. മുമ്പത്തെ രാജാക്കന്മാരുടെ ഭരണകാലവുമായി ഇവയെ തട്ടിച്ചുനോക്കുന്നു. ആരുടെ ഭരണകാലത്താണ് സമൃദ്ധി ഉണ്ടായതെന്ന് അറിയുന്നതിനുള്ള ഇക്കണോമിക്ക് കാലമാണിത്. സാധാരണ കാലം ജ്യോതിശ്ശാസ്ത്രപരമായ കാലഗണനയനുസരിച്ചാണ്. അക്ഷപടലാദ്ധ്യക്ഷൻ ഇവയെല്ലാം കൃത്യമായി രേഖപ്പെടുത്തുന്നു. ഈ പുസ്തകത്തെ നിബന്ധപുസ്തകമെന്ന് വിളിക്കുന്നു.(നിയമപുസ്തകം). ഇത്തരം റെക്കൊഡുകളെല്ലാം നന്നായി പരിശോധിച്ച് , പക്ഷഭേദമില്ലാതെ നിർണ്ണയിച്ച് രാജാവിനെ ബോധിപ്പിക്കുന്നത് മഹാമാത്രബ്രാഹ്മണ

രാണ്. (ഇത് ഒരു ഔദ്യോഗികബിരുദമാണ്). ഉല്പാദനശേഷി (പ്രചാരസമൃദ്ധി) നില നിൽക്കുന്നത് ചരിത്രാനുഗ്രഹം(പുരാതനമായ ധർമ്മം അറിഞ്ഞ് സംരക്ഷിക്കുന്നതുകൊണ്ടുളള അനുഗ്രഹം), ചോരനിഗ്രഹം(കളളന്മാരെ ഇല്ലാതാക്കൽ), യുക്തപ്രതിഷേധം( വിവിധവകുപ്പദ്ധ്യക്ഷന്മാരില് അഴിമതി ഇല്ലാതിരിക്കൽ), സസ്യസമൃദ്ധി( കൃഷിയിലുളള അഭിവൃദ്ധി), വാണിജ്യവൃദ്ധി, കടബാദ്ധ്യത ഇല്ലാതിരിക്കൽ, നികുതി ജനങ്ങൾതന്നെ സ്വമേധയാ കൊടുക്കൽ, ഇവയെ ആസ്പദമാക്കിയാണ്. അഴിമതി,ആർഭാടം, മടി,ഉൽപ്പാദനക്ഷമത കുറയൽ, ഇവകളാലാണ് രാഷ്ട്രം ദരിദ്രമാകുന്നത്. അവിമതി ചെയ്യുന്ന ഉദ്യോഗസ്ഥരെ സഭയുടേയും സമിതിയുടേയും മുന്നിൽവെച്ച് വിചാരണചെയ്ത് പിഴ ഈടാക്കണം. അഴിമതിയില്ലാത്ത രാജാവിനേയും ഉദ്യോഗസ്ഥരേയും ജനത തെരഞ്ഞെടുക്കണം.
ചാണക്യകാലത്ത് കേരളത്തിൽനിന്നു കിട്ടിയിരുന്ന മുത്തുകൾഃപാണ്ഡ്യകവാടകം, താമ്രപർണ്ണികം, കൌടലീയം,ചൌർണ്ണേയം, മഹേന്ദ്രം,പാശിക്യം. കൌടം,മാലേയകം എന്ന മരതകങ്ങളും കേരളത്തിൽനിന്നായിരുന്നു. 16 വിധം ചന്ദനങ്ങളില് 3 എണ്ണം കാമരൂപത്തിൽനിന്നും 13 എണ്ണം മലയപർവ്വതത്തിലെ കേരളകർണ്ണാടകഭാഗത്തുനിന്നും ആയിരുന്നു. ഏറ്റവും നല്ല പരുത്തിവസ്ത്രങ്ങളുണ്ടായിരുന്നത് കുന്തളരാജ്യതലസ്ഥാനമായ മാഹിഷ്മതി, മധുര,കൊങ്കണ, കലിംഗ,കാശി,വംഗ, വത്സ, കൌശാംബിദേശങ്ങളിലാണ്. ചാണക്യകാലത്ത് കേരളം ഉൽപ്പാദിപ്പിക്കയും കയറ്റിഅയക്കയും ചെയ്തിരുന്ന വനവിഭവങ്ങളോടൊപ്പം ഇവയെല്ലാം ഉണ്ടായിരുന്നു.
കൃഷിനികുതിഃ- പിണ്ഡാരകം(രാഷ്ട്രത്തിന്റെ ആകെ നികുതി.) ഷഡ്ഭാഗം( ആറിലൊന്ന്) സേനാഭ്ക്തം (സേനക്കുളളത്), . ഭിക്ഷാഭക്തം അഥവാ ബലി സ്വമേധയാ കൊടുക്കുന്നതാണ്. കരം മരങ്ങളുടെ മേലുളളതാണ്. ഉത്സവത്തിന്റെ പൊലി മുതലായവ ഉത്സംഗം.
സാരദാരുവർഗ്ഗം(കാതലുളള തടിയോടുകൂടിയ വൃക്ഷം)വേണുവർഗ്ഗം, വല്ലിവർഗ്ഗം, വൽക്കവർഗ്ഗം, പത്രം, ഔഷധം,സ്ഥാവരം, വിഷം,ലോഹം,മൃഗം ഇങ്ങനെയാണ് കുപ്യവർഗ്ഗങ്ങളുടെ ക്ലാസിഫിക്കേഷൻ.
ഇന്ത്യയിലെ ചിലപ്രദേശങ്ങൾക്ക് ആവശ്യമായ മഴ പറയുന്നുണ്ട്. ആരട്ടക(അശ്മാക)ദേശത്തിന് 13 ½ദ്രോണം, അവന്തി(മാളവ)ദേശത്തിന് 23 ദ്രോണം, എന്നിങ്ങനെ. കൊങ്കണ(അപരാന്ത)ദേശത്തിന് അമിതമഴ കിട്ടുന്നു. ഹൈമന്യദേശത്തിന്(ഹിമാലയം) കൃഷിക്ക് ഹിമം ഉരുകിയിട്ടാണ് ജലം കിട്ടുന്നത്. മഴക്കാലത്തിന്റെ തുടക്കത്തിലാണ് ശാലി,വ്രീഹി,കോദ്രവം(വരക്)തിലം,പ്രിയംഗു(തിന) ,ഉദാരകം(നെടുവരക്) വരാകം(ചെറിയ ഇനം)മുതലായവ നടേണ്ടത്. മഴക്കാലത്തിന്റെ മദ്ധ്യത്തിൽ, കുസുഭം,മസൂരം,കുലത്ഥം (മുതിര), യവം,ഗോതമ്പം, കലായം(വട്ടച്ചാണ),അതസ്,സർഷപം ഇവ നടാം. ഋതുനോക്കിവേണം വിത്തുനടാൻ.ചുവന്ന ശാലിനെല്ല് ഉത്തമമാണ്. തോട്ടത്തിലുണ്ടാവുന്ന പറമ്പിൽ)നെല്ല് മദ്ധ്യമം. അവിടെ ഇടക്കാലത്ത് നേന്ത്രപ്പഴം മുതലായവ കൃഷി ചെയ്യാം. കരിമ്പിനെ അധമകൃഷിയായി കരുതുന്നു.

**തിരുവള്ളുവരുടെ തിരുക്കുറൾകാലത്തെ (ബിസി 30)കൃഷി**

വള്ളുവനാട്ടുകാരനാണ് വള്ളുവർ. വരരുചിയുടെ 12 മക്കളിലൊരാളെന്നും പറയുന്നു. ആദ്യത്തെ10 കുറലിൽ ഈശ്വരനെ സ്തുതിച്ചു കഴിഞ്ഞ് വള്ളുവര് നേരിട്ട് മഴയെക്കുറിച്ച് പറയാനാരംഭിക്കുന്നു. മഴയെ അമൃതായി അറിയുന്നതാണ് വിവേകം. മഴയാണ് അന്നം. മഴയാണ് കൃഷിയും. മഴയില്ലെങ്കിൽ വിശപ്പ് ലോകത്തെ ദുർബ്ബലമാക്കും,അത് കടലുകൊണ്ട് ചുറ്റപ്പെട്ടതാണെങ്കിലും കൂടി. കുറൾ 13ൽ വിയ്യൻഉലകം എന്ന് വാക്ക് ഉപയോഗിക്കുന്നു. (വിയ്യം കായലിന്റെ പേർ)കുറൽ 22ലും ഈ വാക്ക് ലോകമെന്നതിന് ഉപയോഗിക്കുന്നു. മഴ ഇല്ലാതാവുമ്പോള്ചിലയിടത്ത് പട്ടിണി,ദുർഭിക്ഷം ഉണ്ടാവും.അപ്പോൾ അന്നം ഉളള സ്ഥലത്തുനിന്ന് ഇല്ലാത്ത ഇടത്തേക്ക് അന്നം കൊണ്ടുപോകാനായി കേന്ദ്രീകൃതമായ ഭരണസംവിധാനത്തിന്റെ ആവശ്യകത അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. വളരെക്കാലം മണ്സൂൺമഴക്കാലത്തെ നിരീക്ഷിച്ചും കൃഷി ചെയ്തുമുളള പരിചയം കൊണ്ടാണ് ഒരു ജനത അപ്രതീക്ഷിതമായി ഉണ്ടാവുന്ന ക്ഷാമകാലത്തെ പ്രതിരോധിക്കാനുളള വഴികളെല്ലാം കണ്ടെത്തുന്നതെന്നും അദ്ദേഹം നിരീക്ഷിക്കുന്നു. ഓരോ സ്ഥാനീയദുർഗ്ഗത്തിലും ക്ഷേത്രത്തിലും പത്തായങ്ങളില് ഏറെക്കാലം ജനതക്ക് ആവശ്യമായ ധാന്യാദികള്സംഭരിച്ചുവെക്കുന്ന പതിവ് ഇങ്ങനെയുണ്ടായതാണ്. കുറൽ 14ൽ ഉഴവർ,ഏറ് മുതലായ പദങ്ങളുപയോഗിക്കുന്നു. കലപ്പ കാർഷികരാജ്യത്തിന്റെ സമൃദ്ധിചിഹ്നമാണ്.ഏറെക്കാലം മഴയില്ലാതെ കിടന്നാൽ

കർഷകരെല്ലാം മടിപിടിച്ച് കലപ്പ ഉപേക്ഷിക്കും. ഒരുജോഡി കാളകളെയാണ് ഏറ് എന്നു പറയുന്നത്. മഴയുടെ കർമ്മം നിഷ്കാമകർമ്മമമാണ്.അതുപോലെയാവണം സമൂഹത്തിലെ വ്യക്തികളുടെ കർമ്മവും. വള്ളുവർക്ക് ഇന്ദ്രനെന്നത് ഇന്ദ്രിയജയം നേടിയ ഋഷിമാരുടെ സാക്ഷിയായ ദേവനാണ്. മഴയുടെ ദൈവത്തെയാണ് വള്ളുവർ പ്രകീർത്തിക്കുന്നത്. മൂന്നടികൊണ്ട് മൂപ്പാരും അളന്ന വിഷ്ണുവിന്റെ കഥ വള്ളുവർ പറയുന്നുണ്ട്. മറ്റൊരു ജീവനെ ഉപദ്രവിക്കാത്തവരും അഹിംസയെ അറം(ധർമ്മം)ആയി ജീവിക്കുന്നവരും ആയ അന്തണർ മാത്രമാണ് ഭൂമിയിലെ ദേവന്മാരെന്ന്(ഭൂദേവർ)കുറൾ 30ൽ അദ്ദേഹം പറയുന്നു. അഹിംസക്ക് അം+തണ്മൈ എന്നും ഹിംസക്ക് ചെം+തണ്മൈ എന്നും ആണ് അദ്ദേഹം പറയുന്നത്. മാതൃകാപുരുഷന്മാരായ ചാന്റോന്മാരുടെ ധർമ്മം എപ്പോഴും നല്ലതുമാത്രം ചെയ്യലാണ്. ജീവിതത്തിന്റെ എല്ലാ തുറകളിലും ഈ ധർമ്മം പാലിക്കുന്നവരെ മാത്രമാണ് ആര്യപുത്രന്മാരെന്നു പറയുന്നത്. ഈ വാക്കുകളിൽനിന്ന് ആര്യപുത്രന്മാരെന്നത് അഹിംസാവ്രതികളും കാരുണ്യശീലരുമായ മനുഷ്യരാണ് എന്ന് മനസ്സിലാക്കണം. അവരെ പുറത്തുനിന്ന് വന്നവരായി ചിത്രീകരിക്കുന്നതിലെ വിഡ്ഢിത്തവും. ഇന്ത്യയിലല്ലാതെ ഏതു രാജ്യത്താണ് വേദകാലം മുതലേ അഹിംസയെ പരമധർമ്മമായി മനസ്സിലാക്കിയിട്ടുള്ളത്.

**എങ്ങനെയാണ് ജനസേവനം ചെയ്യേണ്ടത്.**

1. ജനങ്ങളുടെ ആവശ്യങ്ങൾ മനസ്സിലാക്കുക
2. വ്യക്തിപരമായ കർമ്മംകൊണ്ടും ധനം കൊണ്ടും മറ്റു മാർഗ്ഗങ്ങളാലും അവ ആവുംവിധം നിറവേറ്റിക്കൊടുക്കാനായി പ്രയത്നിക്കുക
3. സമൂഹത്തിന്റെ ചിന്തയും ഇച്ഛയും ധനവും മറ്റും ആ ദിശയിലേക്ക് തിരിച്ചുവിടുക
4. സ്വന്തം തൊഴിൽരംഗത്ത് ,സ്വന്തം പ്രദേശത്ത് സേവനത്തിനുള്ള സാഹചര്യം കണ്ടറിഞ്ഞ് അതിനെ വേണ്ടതു പ്രയോജനപ്പെടുത്തുക
5. അന്തർദ്ദേശീയമായി സാഹോദര്യവും സമാധാനവും പരസ്പരസഹകരണവും ഉണ്ടാക്കുക

ഇവയെല്ലാം സ്വാർത്ഥചിന്ത കൂടാതെ ചെയ്യുന്ന പക്ഷം ഇതുതന്നെയാണ് സ്വദേശത്തിനു ചെയ്യാവുന്ന ഏറ്റവും വലിയ സേവനം. കൃഷ്ണന്റെ നിഷ്കാമകർമ്മം തന്നെയാണ് വള്ളുവരുടെ നിഷ്കാമസേവനവും. (കുറൽ 34) ബൈബിളിലെ (22.11 Proverbs, 5.8 Mathew) വചനവും ഇതുതന്നെയല്ലേ. വേദകാലത്തെ പഞ്ചയജ്ഞത്തിന് വള്ളുവരുടെ തമിഴ്പദം ഐംപുലത്താറു എന്നാണ്. പഞ്ചയജ്ഞം ചെയ്യുന്ന ഗൃഹസ്ഥൻ മഹത്തായ ജനസേവനം അനുഷ്ഠിക്കുന്നു. മാതാപിതാക്കൾക്കും, അതിഥികൾക്കും ,വിശന്നെത്തുന്നവർക്കും , വൃദ്ധർക്കും സന്യാസിക്കും , സർവ്വചരാചരങ്ങൾക്കും അന്നം കൊടുക്കുന്ന കർത്തവ്യം ആ ഗൃഹസ്ഥനാണ്അനുഷ്ഠിക്കുന്നത്. പെരിയപുരാണത്തിൽ (26) പറയുന്നപോലെ ഗൃഹസ്ഥൻ തന്റെ വരവിന്റെ ആറിലൊന്ന് നികുതിയായി രാജാവിനു കൊടുക്കുന്നു. ബാക്കി 5 ഭാഗം ദൈവം,പിതൃ,അതിഥി, ബന്ധുജനം,സമൂഹം ഇവക്ക് സമമായി ചെലവാക്കുന്നു. അപ്രകാരമുള്ള ധർമ്മം മഹത്തരമായി വേദകാലം മുതല് ഇന്ത്യയിലെ ജനത കരുതി. കുറാനിൽ(Ch 2,Rukoo 9)മാതാപിതാക്കൾക്കും ബന്ധുക്കൾക്കും നിർദ്ധനർക്കും സഞ്ചാരികൾക്കുമായി ധനം ചെലവാക്കണമെന്ന് പറയുന്നു. കുറലില് ധർമ്മം അനുസരിച്ച് നടക്കുന്ന മനുഷ്യനാണ് ,ജനതയാണ് സമൂഹത്തിന്റെ ശിരസ്സ്(തല) അഥവാ മുഖ്യൻ. . 47ആം കുറലിലെ ഈ പരാമർശം വെച്ച് പണ്ട് തലപ്പള്ളിയിലെ മുഖ്യന്മാരെല്ലാം ധാരാളം അന്നം കൊടുക്കുന്ന ധർമ്മിഷ്ഠരായിരുന്നു. പാരിവള്ളലെന്ന പദം ഈ ദാനധർമ്മത്തെ കുറിക്കുന്നു. വൈയ്യത്തുൾ വാഴ്വാങ്കു വാഴ്പവന് വാനുരയും ദൈവത്തുള് വായ്ക്കപ്പെടും എന്ന വാക്യം വയ്യത്തില് ധർമ്മത്തോടെ ജീവിക്കുന്നപക്ഷം ആകാശത്തിലെ ദൈവമായി ഭൂമിയില് മതിക്കപ്പെടും(ഈശ്വരതുല്യം-ഭൂദേവസ്ഥാനം) എന്ന് പറയുന്നു. സ്ത്രീയും പുരുഷനെപ്പോലെ ധർമ്മിഷ്ഠയാവണം. ഒരു പുരുഷൻ ഋഷഭത്തെപ്പോലെ തലയുയർത്തിപ്പിടിച്ച് നടക്കണമെങ്കില് അവന്റെ സ്ത്രീയും ധർമ്മിഷ്ഠയാവണമെന്നും അവള് തിന്നലും കുടിക്കലും ആഡംബരവും ചീത്തവാക്കുകളുപയോഗിക്കലുമായി നടന്നാൽ അവന് എത്രതന്നെ നല്ലവനായിരുന്നാലും അവന്ന് ബഹുമാനം കിട്ടുന്നതല്ല എന്നും തിരുവള്ളുവരുടെ അഭിപ്രായം. ഒരാളുടെ അതിഥികളുടെ ഗുണം വെച്ചാണ് എണ്ണം വെച്ചല്ല അയാളുടെ മഹത്വം അളക്കേണ്ടതെന്നും പറയുന്നു.കുറൽ 134ൽ പാർപ്പനർ(ദർശകർ) ഗ്രന്ഥം മറന്നാലത്, വീണ്ടും പഠിച്ചെടുക്കാം, പക്ഷേ ധർമ്മം പിഴച്ചാല് അവന്റെ ജന്മാവകാശം( പിറപ്പൊഴുക്കം) എന്നേക്കുമായി നഷ്ടമായി. ധർമ്മിഷ്ഠരാണ് ധാർമ്മികമായി ധാരാളം ധനം ചേർക്കാനും അതിനെ ധാർമ്മികമായി വിനിയോഗിക്കാനും സമൂഹത്തിന് പ്രചോദനം തരുന്നത്. എന്നും വറ്റാത്തതും മഴക്കാലത്ത് വീണ്ടും നിറയുന്നതും ജനതക്ക് മുഴുവനും ജീവസ്രോതസ്സുമായ നദിയോടാണ് അയാളെ ഉപമിക്കുന്നത്. ഗ്രാമത്തിലുള്ള സകലർക്കും

പഴം തരുന്ന മരമായും ഔഷധമായും അയാളെ ഉപമിക്കുന്നു. കുരൾ 256 കരുണയുടെ മൂല്യം ഉയർത്തിപ്പിടിക്കുന്നു. വള്ളുവരുടെ അഭിപ്രായത്തിൽ എല്ലാവരും മാംസഭക്ഷണം അവസാനിപ്പിക്കുന്നപക്ഷം ആരും മൃഗങ്ങളെ കൊല്ലുകയില്ല.

വള്ളുവരുടെ അർത്ഥശാസ്ത്രത്തില് 6 എണ്ണം ഒഴിച്ചുകൂടാത്തവയാണ്. 1. പടൈ,(സേന) 2. കുടി (ജനത)3. കൂഴ് (കഞ്ഞി അഥവാ ഭക്ഷണം) 4. അമൈച്ച (മന്ത്രി)5 നട്പ്പ് (സുഖദുഃഖങ്ങളിലെല്ലാം കൂടെ നിൽക്കുന്ന ബന്ധു രാജ്യം)6. അറന്മനൈ (കോട്ടയും രാജധാനിയും. അരചന്മാരിലെ ഏറ്റു(ഋഷഭം) ആയും നരന്മാരിലെ സിംഹമായും വാഴ്ത്തപ്പെടുന്ന രാജാവ് ഈ 6 ധനവുമുളളവനായിരിക്കണം. ഇത്തരം രാജാവായി തിരുവായ്മൊഴിയില്(34.8) പറയപ്പെടുന്നത് ചേര,വലഭനാട്ടിലെ കുലശേഖരനെയാണെന്നതും അദ്ദേഹത്തെ വിഷ്ണുവോടുപമിക്കുന്നു എന്നതും ശ്രദ്ധേയമാണ്.7. രാജാവാണ് ഏഴാമത്തെ ധനം. കുടിമക്കളുടെ സഹായസഹകരണവും സ്നേഹവും കൂടാതെ രാജാവിന് പ്രവർത്തിക്കാനാവില്ല. ധർമ്മിഷ്ഠനായ രാജാവിനു മാത്രമാണ് ഒറ്റക്കൊടിക്കീഴില് അഖണ്ഡരാഷ്ട്രം കൊണ്ടുവരാനാവുക.

ഏറ്റവും വലിയ കോട്ട ധർമ്മമാണ്. രണ്ടാമത്തേത് സ്വാഭാവികമായി രാജ്യത്തിനു ചുറ്റും ഉണ്ടാവുന്ന പർവ്വതം, സമുദ്രം ,പുഴ മുതലായവ. ഇവയ്ക്കു പിന്നാലെയാണ് മനുഷ്യനിർമ്മിതമായ കോട്ട. ഉരുപ്പൊരുളും(കപ്പലുകൾ കൊണ്ടുവരുന്ന) ഉൽക്കുപ്പൊരുളും(ഉൽക്കം,ശുൽക്കം മുതലായ ചുങ്കപ്പിരിവ്) തെരുപ്പൊരുളും(പരാജിതനായ രാജാവിൽനിന്ന് കിട്ടുന്നത്) ആണ് രാജ്യത്തിന്റെ മറ്റു സമ്പാദ്യം. രാജാവ് പക്ഷഭേദം കാണിക്കുന്നപക്ഷം അത് മടിയോ ഭയമോ കൂടാതെ പറയുന്ന മന്ത്രിമാരും രാജാവിന് ധനമാണ്. കച്ചവടക്കാരും വ്യാപാരികളും ധർമ്മിഷ്ഠരായി തൂക്കം,കട്ടി മുതലായവ കൃത്യമായി ഉപയോഗിച്ച് ജനങ്ങളെ ദ്രോഹിക്കാതെ കർത്തവ്യം നിറവേറ്റുന്ന വരാവണം. അയ്യാവോൾശാസനത്തിലുളളപോലെയാണ് വള്ളുവരുടെയും വണികധർമ്മം. രാജാവിന്റെ പ്രകാശം കുടയും കുടിയും(ജനതയുടെ യോഗക്ഷേമം)ചെങ്കോലുമാണ്. ഔദാര്യം,കരുണ,ധർമ്മം ഇവ അദ്ദേഹത്തിന് ദിവ്യപ്രകാശം കൊടുക്കുന്നു. രാജാക്കന്മാർക്ക് ഇപ്രകാരമുളള ഗുണങ്ങളുണ്ടാവാനുളള വിദ്യാഭ്യാസരീതികളാണ് ആവിഷ്കരിച്ചിരുന്നത്. മനുഷ്യന് ജീവിതം നന്നാക്കാനുളള രണ്ടു കണ്ണുകളാണ് എണ്ണും എഴുത്തും.ഇത് ഗുരുവാണ് തരുന്നത്. ഇപ്രകാരമുളള കണ്ണുകളുളളവരെ പാപ്പനർ(ദർശകർ) എന്ന് വിളിച്ചിരുന്നു. (പാപ്പിനിശ്ശേരി, പാപ്പനംകോട്,പാർപ്പനരങ്ങാടി,പാരപ്പനനാട് ഇങ്ങനെ ഇവരുടെ കേന്ദ്രങ്ങൾ )ഇത്തരം ദർശകരെ ചിലപ്പതികാരവും മണിമേഖലയും എല്ലാം പറയുന്നു. ഇവരുടെ ഉപദേശം ശ്രവിച്ച് ജീവിക്കുന്നവരെ ഒരപകടവും തീണ്ടുകയില്ല. അതിനാലാണ് പാപ്പനരായ ബ്രാഹ്മണർക്ക് ഇത്രയേറെ ബഹുമാനം സമൂഹം കൊടുത്തത്. മഹാന്മാരായ ഗുരുക്കന്മാരായിരുന്നു ഇപ്രകാരം വിളിക്കപ്പെട്ടത്. ഒരാള് എത്ര ആഴത്തിലാണോ കുഴിച്ചത് അത്രയുമധികം വെള്ളം കിട്ടുന്നു. അതുപോലെ എത്ര പഠിക്കുന്നുവോ അത്രയും ആഴവും പരപ്പും കൂടുന്നതാണ് അറിവ്. (തൊട്ടണൈത്തു ഊറും മന്ത്രക്കേണി മാന്തരുക്കു കറ്റണൈത്തു ഊറും അറിവു) ഈ ജന്മത്തിലെ വിദ്യ ഏഴു ജന്മങ്ങളിലേക്ക് നിലനിൽക്കും(കുറൽ398)നമ്മുടെ പഠിപ്പും അറിവും എത്രയേറെ പേരെ സഹായിക്കയും ആനന്ദിപ്പിക്കയും ചെയ്യുന്നുവോ അത്രക്കേറെ നമ്മുടെ അറിവിനുളള ദാഹവും ശ്രമവും കൂടും. അറിവില്ലാത്തവൻ തരിശിട്ട ഭൂമിപോലെയാണ്. അറിവുളളവനും അറിവില്ലാത്തവനും തമ്മിലുളള വ്യത്യാസം മനുഷ്യനും മൃഗവും തമ്മിലുളളതാണെന്ന് വള്ളുവർ കരുതുന്നു. വിവേകമുണ്ടാവാൻ, വിവേകികള് പറയുന്നത് ശ്രദ്ധിക്കണം. വിവേകമാണ് മനുഷ്യന്റെ ഏറ്റവും വലിയ സ്വത്ത്. വിവേകി എക്കാലവും എപ്പോഴും ലോകത്തെ സ്നേഹിക്കുന്നു. കുരൽ 425)ഭഗവദ്ഗീതയിലും (7.8.9) സമാനചിന്താഗതി കാണാം. വരാനിരിക്കുന്നത് മുൻകൂട്ടി കാണാനും അതിനെ പ്രതിരോധിക്കാനും വിവേകിക്കേ കഴിയൂ. ധീരന്മാരായ അവരാണ് സമൂഹത്തെ സംരക്ഷിക്കുന്നത്. വിവേകി തിനയളവിലുളള കളങ്കം പോലും തന്നിലുണ്ടാവാനനുവദിക്കയില്ല. അതുപോലും പനയളവെന്നു കരുതി അതിനെ ഒഴിച്ചുനിർത്തും. ഇപ്രകാരം പരിശുദ്ധി നേടിയതുകൊണ്ടാണ് ബുദ്ധിയും പ്രജ്ഞയും വിവേകവും ഉണ്ടായതുതന്നെ. ദുർജ്ജനങ്ങളെ ഒഴിവാക്കുന്നതാണ് മനസ്സ് ശുദ്ധമായി വെക്കാനുളള ഒരുമാർഗ്ഗം. കാരണം ചെമ്പുലപ്പേയൽനീർപോലെ( ചുവന്ന മണ്ണിലൂടെ ഒഴുകുന്ന ജലം) മനസ്സും ദുർജ്ജനങ്ങളുടെ സംസർഗ്ഗം കൊണ്ട് കളങ്കിതമാകും. ഒരു വ്യക്തിയുടെ സ്വഭാവം വിവേകി ഗ്രഹിക്കുന്നത് അയാളെ ചുറ്റിയിരിക്കുന്നവരുടെ സ്വഭാവം നോക്കിയാണ്. ഇത് തുണൈ(ഭാര്യ.ഭർത്താവ്)യുടെ കാര്യത്തിലും ബാധകമാണെന്ന് വള്ളുവർ കരുതുന്നു. ഗൃഹസ്ഥാശ്രമം, രാജധർമ്മം ഇവയെ പറഞ്ഞ ശേഷമാണ് വള്ളുവര് അർത്ഥശാസ്ത്രത്തിലേക്ക് കടക്കുന്നത്. ഏതൊരു കർമ്മം ആരംഭിക്കുമ്പോളും മൂന്നു കാര്യം ആദ്യം ചിന്തിക്കണം.നഷ്ടം,ലാഭം,അന്തിമമായ മൂല്യം. നേരത്തേ സമ്പാദിച്ചതിനെ നഷ്ടപ്പെടുത്താതെ മാത്രമേ വിവേകി പുതിയ സംരംഭം തുടങ്ങൂ . നന്നായി ശ്രദ്ധിച്ച് തീരുമാനിച്ചുറപ്പിച്ചേ പുതുസംരംഭത്തിനിറങ്ങാവൂ. അല്ലെങ്കിൽ ഉളളതും കൂടി നഷ്ടപ്പെടാനിടയാകും.

**വള്ളുവരുടെ ആക്ഷൻപ്ലാൻ:-**

1. കാര്യം ചെയ്തുതീർക്കാനായി എത്ര മൂലധനം വേണമെന്നും ഉണ്ടെന്നും കൃത്യമായി കണക്കാക്കുക
2. അതിന്റെ ബലവും ബന്ധുബലവും കണക്കാക്കുക
3. എല്ലാവിധ പ്രതിബന്ധങ്ങളും അവക്കുള്ള പ്രതിരോധവും അടക്കം പ്രൊജക്റ്റിന്റെ എല്ലാ വശവും നന്നായി അനലൈസ് ചെയ്ത് മാത്രം കർമ്മത്തിലേക്ക് പ്രവേശിക്കുക.
4. പൂർണ്ണശ്രദ്ധ കർമ്മരംഗത്ത് ഉണ്ടാവുക
5. ഇപ്രകാരമായാൽ വിജയം സുനിശ്ചിതമാണ്.

ആത്മവിശ്വാസം വേണം പക്ഷേ അത് അമിതമാവരുത്. ഒരു മയിൽപ്പീലിക്കുപോലും വണ്ടിച്ചക്രത്തിന്റെ നാഭിയെ തകർക്കാനാവുമെന്ന തത്വം സ്മരിക്കണം. ഏറ്റവും തുഞ്ചത്തെ കൊമ്പിലേക്ക് കയറിയാൽ പൊട്ടി താഴെ വീഴും. ചെറിയ തോട്ടിലൂടെ വെള്ളം അമിതമായി കുത്തിയൊഴുക്കരുത്. വരവും ചെലവും സമമാവണം. കൃത്യസമയത്ത് കൃഷിയിറക്കിയാലാണ് നല്ല വിളവു കിട്ടുക. നെല്ല് കൃഷി ചെയ്യുന്നവൻ അതിനു പറ്റിയ പ്രദേശം നോക്കി ചെയ്യണം.മണ്ണ്,ജലലഭ്യത, കാലാവസ്ഥ ഇവ അനുകൂലമാവണം. കിട്ടിയ വിളവ് സമൂഹവു മായി പങ്കിടണം. . കുറൽ 496ൽ വള്ളുവര് പറയുന്നു: നാലുചക്രമുള്ള രഥം കടലിലോ , വേഗതയുള്ള കപ്പൽ കരയിലോ ഉപയോഗശൂന്യമാണ്. അതിനാൽ ഓരോ ഗതാഗതമാർഗ്ഗവും വിപണിയും നേരത്തേ പ്ലാൻചെ യ്തിരിക്കണം.

ഒരാളുടെ ഭരണശേഷി തെളിയിക്കാനുള്ള നാലു പരീക്ഷണങ്ങളുണ്ട്. ധർമ്മം,അർത്ഥം,കാമം, പ്രതിബന്ധ ങ്ങളെ നേരിടാനും അതിജീവിക്കാനുമുള്ള കഴിവ്. നല്ല നേതാവിനെ മാത്രമേ ജനത തെരഞ്ഞെടുക്കാവൂ. അധർമ്മിയെ തെരഞ്ഞെടുക്കുന്ന ജനത നശിക്കും. നല്ല രാജാവിനെ ജനത ഇപ്രകാരം ധാർമ്മികമായി തെരഞ്ഞെടുക്കുന്ന പതിവ് സംഘകാലത്തും വേദകാലത്തും നിലവിലിരുന്നു. ഇതുപോലെത്തന്നെ ശ്രദ്ധ യോടുകൂടിയാണ് സഭാംഗങ്ങളേയും തെരഞ്ഞെടുക്കേണ്ടത്. സമൂഹസേവനമാണ് നേതാവിന്റെ ഏറ്റവും വലിയ തെരഞ്ഞെടുപ്പുപരീക്ഷണമെന്ന് ജനത അറിഞ്ഞിരിക്കണം. പെരുമയും ചിരുമയും വയസ്സിൽമാത്രമല്ല, ഒരാളുടെ സ്വഭാവത്തിലും പെരുമാറ്റത്തിലും കൂടിയാണ് അളക്കേണ്ടത്. നല്ല നേതാവിന്,

1. നാട്ടിന്റെ വരവു കൂട്ടാൻ കഴിയും
2. ഏതു പ്രദേശത്തെ ഭരിക്കുന്നുവോ അതിന്റെ സമൃദ്ധി ഉറപ്പാക്കും
3. ഏതു പ്രശ്നത്തിനും കൃത്യമായ പരിഹാരം കണ്ടുപിടിക്കാനുമാവും

തെരഞ്ഞെടുപ്പിന് വിശ്വസ്തത, ഉത്തരവാദിത്തബോധം, തീരുമാനമെടുക്കാനുള്ള കഴിവും അറിവും, നിഷ്കാ മകർമ്മം ഇവയാണ് മാനദണ്ഡമാക്കേണ്ടത്. സ്വന്തക്കാർക്കുമ ാത്രം നീതിവഴങ്ങുന്നവനെ തെരഞ്ഞെടു ക്കരുത്. അർഹതയുള്ള ഉദ്യോഗസ്ഥരെ കർമ്മപദ്ധതികള് ഏൽപ്പിക്കുന്നത് (ഡെലിഗേഷൻ ഓഫ് പവർ) നല്ല ഭരണാധികാരിയുടെ രീതിയാണ്. ഇത് എല്ലാവർക്കും പ്രചോദനമായിത്തീരും. മാത്രമല്ല, അധികാരവി കേന്ദ്രീകരണവും സാദ്ധ്യമാകും. എല്ലാവരും ഒരേ ധർമ്മം അനുസരിക്കുമ്പോളാണ് രാഷ്ട്രം മെച്ചപ്പെടുക. സമൂഹത്തെ സംരക്ഷിക്കുന്നത് ഉൽപ്പാദനത്തെ വർദ്ധിപ്പിക്കുന്ന തടാകജലത്തെ ബണ്ടുകെട്ടി സംരക്ഷിച്ച് എല്ലാവർക്കുംസമമായി കൊടുക്കുന്നതിനു തുല്യമാണ്. ഈ പ്രത്യേകതരം കോ-ഓപ്പറേറ്റീവ് കൃഷി കേരള ത്തിലെ കോൾനിലങ്ങളിലാണ് പ്രായോഗികമാക്കിയിരുന്നത്. വള്ളുവർക്ക് ഇതറിയാമെന്നത് പ്രത്യേകം പ്രസ്താവ്യമാണ്. കുറൽ 524ൽ ഇത്തരം കുലസംഘങ്ങളെ പരാമർശിക്കുന്നു. അനുഭവസമ്പത്തോടുകൂടിയ കുലമുഖ്യന്റെ നേതൃത്വത്തിലുള്ള കുലസംഘം എല്ലാവരുടേയും ഐശ്വര്യത്തിനും യോഗക്ഷേമത്തിനും കാര ണമായിത്തീരുന്നു. സാമദാനങ്ങളാണ് അദ്ദേഹത്തിന്റെ സമൂഹത്തെ നിയമങ്ങൾക്ക് അധീനമാക്കി നിർത്തുന്നത്. അന്തണർന്നൂർക്കും അറത്തിർക്കും ആതിയായ് നിന്റതുമന്നവൻ കോൽ(543)അന്തണരു ടെ(ബ്രാഹ്മണരുടെ വേദത്തിനും ധർമ്മത്തിനും ആധാരമായിരിക്കുന്നത് മന്നവന്റെ വയാത്ത ചെങ്കോലിന്റെ സംരക്ഷണമാണ്.)ചെങ്കോലും തുലാക്കോലും കോൽനിലങ്ങളും( ധർമ്മം, അർത്ഥം, അന്നം) പഠിപ്പുള്ള അന്തണരുടെ സംരക്ഷണത്തിലുമാണ്. പരസ്പരമുള്ള സഹകരണം സമൂഹത്തെ സംരക്ഷിക്കുന്നു. ധർമ്മത്തെ സംരക്ഷിക്കുന്നവനെ ധർമ്മം സംരക്ഷിക്കും. ധർമ്മിഷ്ഠനായ രാജാവിനെ സംഗീതത്തോടും വള്ളുവർ ഉപമിക്കുന്നു.

പൺ എന് ആം പാടർക്കു ഇയൈപ്പു ഇന്റേല്

കൺഎൻആം കണ്ണോട്ടം ഇല്ലാത കൺ(573)
പാട്ടിൽ മെട്ടും ഭാവവും സാഹിത്യവും നന്നായി ഇണങ്ങിച്ചേർന്നിരിക്കണം. ദയവില്ലാത്ത കണ്ണോട്ടമുള്ള രാജാവിന്റെ നോട്ടം ഇവയൊന്നും ഇണങ്ങാത്ത പാട്ടുപോലെ അരോചകമാവും. ഒറ്റും ഉരൈ ചാന്റ നൂലും(ഗൂഢപുരുഷന്മാരുടെ ബുദ്ധിയും ബുദ്ധിമാന്മാരുടെ വേദവും) രാജാവിന്റെ ഇരുകണ്ണുകളാണ്. .
മടിയില്ലാത്ത ഒരു ഭരണകർത്താവ് ത്രിവിക്രമന് അളന്ന മൂന്നടിയായ ലോകം മുഴുവനും നേടുന്നു. (ബിസി 30ൽ വള്ളുവരുടെ കൃതി മഹാബലി ,വാമനകഥ പറയുന്നു)
രാജാവിന്റെ ഉപദേഷ്ടാക്കൾ അറിഞ്ഞിരിക്കേണ്ടവഃ-കരുവി (ഉപകരണവിജ്ഞാനം),കാലശാസ്ത്രം, ചെയ്കൈ ( ചെയ്യേണ്ട വിധം), ചെയ്യ(പ്രായോഗികമായി പ്രവൃത്തിപരിചയം), അറുവിനൈ( എന്തിന്റേയും കുറ്റവും കുറവും ലാഭവും നഷ്ടവും കണക്കാക്കി നിശ്ചയം എടുക്കുന്നത്), സമൂഹനന്മക്ക് വേണ്ടവ. സ്വന്തരാജ്യത്തിന്റെ ഭൂപ്രകൃതി,സമ്പ്രദായം,ചരിത്രം , കൃഷിചരിത്രം, വാണിജ്യചരിത്രം, സംസ്കൃതി ഇവ അറിയണം. പ്രഭാഷണപാടവം, ഉണ്ടാവണം. ചർച്ചകളില് സജീവമായി പങ്കെടുക്കാനുള്ള അറിവുണ്ടാവണം.
ഇഛാശക്തിയും അറിവുമുള്ള മനുഷ്യനാണ് ജീവിതത്തിൽ വിജയിക്കുന്നത്. സഭയിൽ ജ്ഞാനി ചെയ്യുന്ന പ്രഭാഷണം എല്ലാ സസ്യങ്ങൾക്കും ഒരുപോലെ വെള്ളം തേവുന്ന തോടുപോലെയാണ്.പറയുന്നവന്റെ ബുദ്ധിശക്തിയെ മനസ്സിലാവാത്തവരോടു സംസാരിക്കുന്നത് തേനെടുത്ത് അഴുക്കുചാലിലേക്ക് ഒഴിക്കുന്നതുപോലെയും. (720)
ഐശ്വര്യപൂർണ്ണമായ രാജ്യത്തിന് ധാരാളം വിളവുവേണം, (ഭക്ഷ്യസ്വയംപര്യാപ്തത)വിദ്വാന്മാരും ധർമ്മിഷ്ഠരുമായ വിവേകികളുടെ ഉപദേശം വേണം, ധർമ്മിഷ്ഠരും ദാനവീരരുമായ ധനികരും വേണം. വിശപ്പും രോഗവും പകയുമില്ലാത്ത രാജ്യമാണ് നല്ല രാഷ്ട്രം. ഹിംസയുള്ള രാജ്യത്ത് സമാധാനമുണ്ടാവില്ല. നികുതിപിരിവ് ജനങ്ങളെ ബുദ്ധിമുട്ടിക്കാതെയും അതേസമയം രാഷ്ട്രത്തിന് നഷ്ടം വരാതെയുമാവണം. നല്ല പൌരനും നല്ല കുലസംഘവും കലഹമില്ലാതെ സഹകരിച്ച് ധർമ്മം പാലിക്കണം. ഉഴുന്നതും കൃഷി ചെയ്യുന്നതുമാണ് ഏറ്റവും മാന്യമായ ഉപജീവനമാർഗ്ഗം.കൃഷിക്കാരനാണ് നാടിന്റെ ഐശ്വര്യം. Thomas Jefferson കൃഷിക്കാരെ chosen people of God എന്നും .Dr Johnson കൃഷിയെ noblest science എന്നും വിളിച്ചത് വള്ളുവരെപ്പോലെയാണ്. .ഉഴുതുണ്ടു ജീവിക്കുന്നവരെ അല്ലാത്തവരെല്ലാം തൊഴുതുണ്ടു( വണങ്ങി)ജീവിക്കുന്നു. He who tills his land has enough to eat. Proverbs(2,11)
കൃഷി ഇക്കണോമിക് സ്വാതന്ത്ര്യവും ഭക്ഷ്യസ്വയംപര്യാപ്തതയും തരും. കുരൽ 1037:ൽ modern principle of effective aereation and nitrogenisation of soil വള്ളുവര് പറയുന്നു. അത്തരം കച്ചത്തൊടിയിൽ വളം വളരെ കുറവ് മതി,അല്ലെങ്കിൽ തീരെ വേണ്ട. This is a integration of geographical (length,bredth and area) into weight (mass) which gives perfect astronomical and cosmic measurement integration of whole earth in relation to its mass and energy
.

**3 വിദേശാധിപത്യകാലം എഡി 1600-1946**

**ബ്രിട്ടീഷ് പ്രീ-ബ്രിട്ടീഷ് കാലം**

വിജയനഗരകാലത്ത് സമുദ്രവാണിജ്യം ചില കേന്ദ്രങ്ങളെ ആധാരമാക്കിയായിരുന്നു.

1. കർണ്ണാടകത്തിലെ ചിലഭാഗങ്ങളും , കേരളത്തിലെ താനൂർ, കോഴിക്കോട്, വേണാട്, സിലോൺ എന്നിവിടങ്ങളും കേന്ദ്രമാക്കി സിലോൺ, ഗൾഫ് രാജ്യങ്ങൾ, യമൻ,കിഴക്കേ ആഫ്രിക്ക.
2. ബംഗാളും പെഗുവും കേന്ദ്രമാക്കി പടിഞ്ഞാറൻ ഇന്തോചൈന, മലാക്ക, സുമാത്ര, സിലോൺ,മാലദ്വീപ്.
3. മലാക്കയിലെ ചെമ്പ് സുമാത്രക്ക് വടക്ക് വരെ കൊണ്ടുപോയിരുന്നു . കുരുമുളക് പകരം കൊടുത്താണ് ചെമ്പ് എടുത്തിരുന്നത്. മലാക്കയിലെ മർത്താബത്തില് അരിക്ക് കുരുമുളക് പകരം കൊടുത്തിരുന്നു .മലബാറിലെ അരിയും ഇഞ്ചിയും കുരുമുളകും എല്ലാ തീരദേശരാജ്യങ്ങളിലും സിലോണിലും അന്തർദ്ദേശീയ വിപണികളിലും എത്തിച്ചിരുന്നു. ചരിത്രാതീതകാലത്തുതന്നെ ജാവയിലെ പ്രാകൃതമനുഷ്യർക്ക് മല

ബാറിലെ പലവ്യഞ്ജനങ്ങൾ എത്തിയിരുന്നു. ഗുജറാത്തിലേയും കോറോമാൻഡല് തീരത്തേയും വസ്ത്രങ്ങളും അന്നേ ഇവിടെയെത്തിയിരുന്നു. വിജയനഗരകാലത്തും ഈ പതിവ് തുടർന്നു.

4. ഹൊർമ്മിസിലേക്കും ഈദനിലേക്കും നന്നായി പൊടിച്ച പഞ്ചസാര വിജയനഗരം അയച്ചിരുന്നു. ബംഗാളിൽനിന്നുള്ളത് ചണയോ പരുത്തിനൂലോ കൊണ്ടുള്ള ചാക്കില് മുറുക്കിക്കെട്ടിയാണ് അയച്ചിരുന്നത്. മറ്റു സ്ഥലങ്ങളിൽനിന്ന് കറുത്ത കളിമണ്ണുഭരണികളില് പഴച്ചാറും പച്ചക്കറിച്ചാറും കൊണ്ട് ജാഗറിപോലെ പ്രിസർവേറ്റീവോട്ടുകൂടിയാണ് അയച്ചിരുന്നത്.
5. ബംഗാളിലെ മസ്ലിനും കോറോമാണ്ടലിലെ നിറമുള്ള വസ്ത്രവും വിദേശത്ത് ഡിമാന്റുള്ളവയായിരുന്നു. ഗുജറാത്തിന് വസ്ത്രവ്യാപാരത്തിൽ വിപുലമായ നെറ്റ്വർക്ക് ഉണ്ടായിരുന്നു.
6. പരുത്തിയും ഇൻഡിഗോ കൃഷിയും-വസന്തകാലത്ത് ഓരോ ഗ്രാമത്തിലും ഇവ ചെയ്തിരുന്നു. ഓരോ ഗ്രാമത്തിനും തനതായ മെത്തേഡ് ഉണ്ടായിരുന്നു. അവ തനിമ നിലനിർത്തി.
7. ഗുജറാത്തിലെ പരവതാനികളും ,അഗേറ്റും, തോലും, കാർണീലിയനും ആനക്കൊമ്പുംശംഖും കൊണ്ടുള്ള വസ്തുക്കളും കണ്ണാടിച്ചില്ലുകളും പ്രസിദ്ധമായിരുന്നു.
8. പടിഞ്ഞാറൻതീരത്ത് കുരുമുളക്,ഇഞ്ചി, ചുക്ക്,അരി ഇവ സ്വർണ്ണത്തിനും ലോഹങ്ങൾക്കും പകരമാണ് കൊടുത്തിരുന്നത്. കുരുമുളക് മുതലായവ കൂടാതെ പലതരം അണ്ടിവർഗ്ഗങ്ങളും, ജാതിക്ക, ഗ്രാമ്പൂ, മൺപാത്രം,വസ്ത്രം ഇവയും കയറ്റിഅയച്ചിരുന്നു. ഒരിക്കൽ ഇന്ത്യയിലെ ജനങ്ങളുടെ കയ്യിലെത്തിയ സ്വർണ്ണം പിന്നെ അവിടെനിന്ന് പുറത്ത് പോയില്ല.അപ്രകാരം മലബാർതീരം സ്വർണ്ണത്തിന്റെ ഒരു നിധിയായി മാറി.
9. രത്നവ്യാപാരത്തിൽ ബനിയ(വണികഃരും ജൈനരും(വൈശ്യ) ആയിരുന്നു കുത്തക. ഇവർ രാജാക്കന്മാരായിരുന്നില്ല,രാജപുത്രരായിരുന്നു.

ഇക്കാലത്ത് തുറമുഖ,തീരദേശ നഗരങ്ങളിലെ സഞ്ചാരികളും മുക്കുവരും ഇസ്ലാമിലേക്ക് മതം മാറി. 16ആം നൂറ്റാണ്ടിൽ, ടോം പയേഴ്സ് എഴുതിഃ- ഇന്ത്യയിലെ കാംബേ ഉൾക്കടല് അതിന്റെ രണ്ടുകരങ്ങളും നീട്ടുന്നു,ഒന്ന് ഏദനെ തൊടുന്നു. മറ്റേത് മലാക്കയേയും. വിജയനഗരകാലത്ത് സാമൂതിരിയാണ് മലബാറിലുള്ളത്, അന്ന് മലബാർ മോപ്ലമാരെല്ലാം മതംമാറിയവരാണ്. . കോഴിക്കോട്ടുതുറമുഖത്തുണ്ടായിരുന്ന നെസ്റ്റോറിയൻ ക്രിസ്ത്യൻകച്ചവടക്കാരെ ഇവര് പൂർണ്ണമായും തുടച്ചുനീക്കി. ക്രിസ്ത്യാനിമതംമാറ്റക്കാർക്ക് കുരുമുളകുവിപണി നഷ്ടപ്പെട്ടു. (1503ൽ കൊച്ചിരാജ്യത്ത് മതംമാറി ക്രിസ്ത്യാനികളായവരാണ് ഇവരും).സത്യം പറഞ്ഞാല് സാമൂതിരിയും കൊച്ചിയും കൂടിയുള്ള കലഹം, ഈ രണ്ടു വാണിജ്യക്കാരുടെ സമുദ്രവാണിജ്യക്കുത്തകക്കുള്ള കലഹമായിരുന്നു. 1504ൽ കായംകുളത്തുനിന്ന് മത്തിയാസ് എന്ന പോർച്ചുഗീസുകാരനാണ് പോർച്ചുഗീസ് കപ്പലിലേക്ക് വാണിജ്യവിഭവം കയറ്റുന്നത്. അതിനുശേഷം നാം ചരിത്രത്തിൽ കാണുന്ന രണ്ടുനാമങ്ങൾ പലരും മുസ്ലീംനാമങ്ങളാണെന്ന് ധരിച്ചുവെച്ചിട്ടുണ്ട്. ചെറിയാനെന്നും പത്തേമരക്കാരെന്നുമാണ് ആ രണ്ടുനാമം. (Merchants ,companies and trade .Europe and Asia in the early modern era.Studies in modern capitalism.Ed Sushil Chowdhury.and Michael Morineau .Cambridge uty press 1999) ചേരനാട്ടിലെ അയ്യനെന്ന ചേരയ്യനാണ് അന്നത്തെ ചെറിയാൻ. പത്തേമ്മാരിക്കാരനാണ് പത്തേ മരക്കാര്. തമിഴിൽനിന്നാണ് ഈ രണ്ടുനാമവും. കട്ടുമരം തുഴയുന്നവനെ കട്ടുമരക്കാരനെന്നും പത്തേമ്മാരിതുഴയുന്നവനെ പത്തേമ്മാരിക്കാരനെന്നും വിളിക്കുന്ന രീതി. മരക്കാരനെന്ന മുക്കുവനാമം പിന്നീട് മുസ്ലീം മതമാറ്റം കഴിഞ്ഞും തുടർന്നു. അങ്ങനെ മരക്കാർ മുസ്ലീമെന്ന് വന്നു. പോർത്തുഗീസുകാരുടെ വരവുകാലത്ത് കേരളവും ഗുജറാത്തും സമുദ്രവ്യാപാരത്തിൽ മുൻപന്തിയിൽത്തന്നെയാണ്. (ദ്വാരകാതുറമുഖകാലത്തെന്നപോലെ)വേദകാലത്തും ചരിത്രാതീതകാലത്തും ശതവാഹനകാലത്തും എന്നപോലെ ഇവിടത്തെ തീരദേശവാസികളുടെ വാണിജ്യവും പ്രതിരോധശേഷിയും വളരെ കൂടുതലായിരുന്നു. ഈ ആളുകളെ മതംമാറ്റുകവഴി ആദ്യം പോർച്ചുഗീസുകാരും പിന്നെ മുഗളസാമ്രാജ്യവും വിപണിയാണ് കയ്യടക്കാൻ ആഗ്രഹിച്ചത്. അതവർക്ക് സാധിക്കയും ചെയ്തു. മതംമാറിയ ആലിരാജാ മാലിദ്വീപും അന്തമാനും പിടിച്ചടക്കുന്നതും ഇതിനാണ്. വിപണിയാണ് എല്ലാവരുടേയും ലക്ഷ്യം. പോർത്തുഗീസുകാലത്ത് നൈനാചാത്തു, നൈനാ തിരിവങ്ക, നൈനാ കൊപ്പത്താലു ഇവരാണ് മലാക്കയിലെ അരി,വസ്ത്രം വിപണി നിയന്ത്രിക്കുന്നത്. ഇവർ പെഗുവിലേയും സിയാമിലേയും ജാവയിലേയും മൊളൂക്കസ്സിലേയും വാണിജ്യം നിയന്ത്രിക്കുന്ന ഇന്ത്യക്കാരായ വണിക്കുകളാണ്.മാത്രമല്ല, മലാക്കയിലെ സുൽത്താന്മാരായി മാറിയ തമിഴ്ഹിന്ദു രാജകുമാരന്മാരേയും ഇവരാണ് സംരക്ഷിക്കുന്നത്.

ചെട്ടി,ശ്രേഷ്ഠി വണികന്മാരാണ് പണംകടംകൊടുക്കുന്നതും രത്നവ്യാപാരം നിയന്ത്രിക്കുന്നതും. ഇവരെല്ലാം കേരളക്കാരായിരുന്നു. ഇവർക്ക് പല്ലക്കും സ്വർണ്ണക്കാഹളവും അകമ്പടിയും ബ്രാഹ്മണർക്കെന്നപോലെത്തന്നെ അനുവദിച്ചുകൊടുത്തിരുന്നു. ഈ ആനുകൂല്യങ്ങൾ പിന്നീട് ക്രിസ്ത്യാനി,യഹൂദവണികർക്കും കേരളത്തില് അനുവദിച്ചിരുന്നു. മതമല്ല, ജീവിതമാർഗ്ഗമാണ് ഇത്തരം ആനുകൂല്യങ്ങൾക്ക് ഉപാധിയായി അന്നും ഇന്ത്യയിലെ സമൂഹം കണ്ടിരുന്നത്.

1510ൽ നാം കാണുന്നത് ഹോർമ്മിസ്,മലാക്ക,ഗോവ മുതലായ കേന്ദ്രങ്ങളെല്ലാം പോർച്ചുഗീസുകാരുടെ കുത്തകയാവുന്നതാണ്. ഈജിപ്ത് ഒട്ടോമൻതുർക്കികളുടേതായി.ഇറാൻ സഫാവിദുകളുടേതായി. ഇന്ത്യ മുഗളരുടേതും. രണ്ടുവിധമതംമാറ്റക്കാരുടെ കയ്യിലേക്ക് സമുദ്രസഞ്ചാരവും വിപണിയും എത്തിയതോടെ സഹസ്രാബ്ദങ്ങളായി കാത്തുസൂക്ഷിച്ചുപോന്ന ഇന്ത്യയുടെ സുരക്ഷയും സ്വയംപര്യാപ്തതയും ആടിയുലയാനും തുടങ്ങി. അതുവരെയുണ്ടായിരുന്ന സഹകരണവും ഒരുമയുംപോയി.ഇന്ത്യയിലെ തന്നെ വിവിധരാജ്യങ്ങള് വിദേശികളുടെ അപ്പക്കഷ്ണത്തിനായി പരസ്പരം പോരാടി.ആ പോരാട്ടങ്ങളിൽ ഏറ്റവും നിർണ്ണായകം മലബാറിലെ കൊച്ചി-സാമൂതിരിമാരുടെ ശത്രുതകൊണ്ട് നഷ്ടപ്പെട്ട സമുദ്രവാണിജ്യക്കുത്തകയാണ്. ഇതിനെക്കുറിച്ച് The networks of economy were lost and financial burden made the unsuspecting people and their kings succumb to the worst which they least expected എന്ന് ചരിത്രം പറയുന്നു.

**ആദ്യകാലബ്രിട്ടീഷ്ഭരണകാലത്ത് ഇന്ത്യയിലെപ്രശ്നം പഠിക്കാനും പരിഹരിക്കാനും രൂപീകരിച്ച കമ്മിറ്റികളും നിയമങ്ങളും-**

1. ക്ഷാമകമ്മിറ്റി 1901 .സർ എഡ്വാർഡ് ലോയുടെ ഈ കമ്മിര്റി പിന്നീട് 1904ൽ ഇന്ത്യന് കോഓപ്പറേറ്റീവ് സൊസൈറ്റി ആക്ട് ആയി
2. കോഓപ്പറേറ്റീവ് സൊസൈറ്റി ആക്ട് 1912
3. എഡ്വാർഡ് സക്ലഗന് കമ്മിര്റി 1914.1915ൽ റിപ്പോർട്ട് സമർപ്പിച്ചു. ആധുനികഇന്ത്യയുടെ കോഓപ്പറേറ്റീവ് ചരിത്രത്തിലെ നാഴികക്കല്ലായി കരുതപ്പെടുന്നു. അദ്ദേഹം ചൂണ്ടിക്കാട്ടിയ പ്രധാനകാര്യങ്ങൾ:
    - ഇന്ത്യക്കാർക്ക് സഹകരണതത്വങ്ങളറിയാം. അവരുടെ അംഗങ്ങളെ തെരഞ്ഞെടുക്കലും ഈ തത്വം അനുസരിച്ചാണ്.
    - സത്യസന്ധതയും ധർമ്മവുമാണ് അവര് കടംകൊടുക്കുന്നതിന് മാനദണ്ഡമായി എടുക്കുന്നത്.
    - വിശ്വസ്തരായ അംഗങ്ങളുമായി മാത്രം അവർ കച്ചവടവും വ്യവഹാരവും നടത്തുന്നു.
    - ആവശ്യമില്ലാത്ത സ്പെക്കുലേറ്റീവ് കാര്യങ്ങൾക്ക് കടം കൊടുക്കാറില്ല.
    - കടം കൊടുക്കുന്നതിനു മുമ്പ് നന്നായി പരിഷോധിക്കും. കടം കൊടുത്തുകഴിഞ്ഞാൽ അവരുടെ പ്രവർത്തനം നടപടി ഇവ നന്നായി നിരീക്ഷിക്കുകയും ചെയ്യും
    - അവസാനത്തെ നിയന്ത്രണം(അധികാരം)ഉദ്യോഗസ്ഥരിലല്ല, രാജാവിലല്ല, ഗ്രാമത്തിലെ സഹകരണസംഘ ത്തിന്റെ അംഗങ്ങളിലാണ്.
    - മിതമായ ചെലവും മൂലധനവും വേണമെന്ന് നിഷ്കർഷ ഉണ്ടായിരുന്നു.
    - പഞ്ചായത്ത് സഭയിൽ ഒരംഗത്തിന് ഒരു വോട്ടേ ഉള്ളൂ
    - മൂലധനം അംഗങ്ങളുടേയും അയൽക്കാരുടേയും സമ്പാദ്യത്തിൽനിന്നാണ് ശേഖരിച്ചിരുന്നത്.
    - കടം കൃത്യമായി അടയ്ക്കണമെന്ന് നിഷ്കർഷ ഉണ്ടായിരുന്നു.
    - ഇങ്ങനെയൊക്കെയാണെങ്കിലും ജനത സാക്ഷരത ഇല്ലാത്തവരും അജ്ഞരുമാണ്. ഉദ്യോഗസ്ഥരുടെ ഇടയിൽ അഴിമതിഉണ്ട്. ,പണം ദുർവ്വിനിയോഗം ചെയ്യാനുള്ള പഴുതുക ളുമുണ്ട്.വളരെ ഒളുപ്പത്തിൽ കടം കൊടുക്കുന്നുണ്ട്. (ലീനിയന്റ് ആണ്). കർഷകര് പുറത്തുനിന്നുള്ള കടം (പലിശക്കാരിൽനിന്ന്) വാങ്ങുന്നുണ്ട്.
4. ഗവർമ്മെണ്ട് ഓഫ് ഇന്ത്യാ ആക്ട് 1919
5. കോഓപ്പറേറ്റീവ് സൊസൈറ്റി ആക്ട് ബോംബേ. 1925.
6. കോഓപ്പറേറ്റീവ് സൊസൈറ്റി ആക്ട് മദ്രാസ് 1932

7. കോഓപ്പറേറ്റീവ് സൊസൈറ്റി ആക്ട് ബീഹാറും ഒറീസ്സയും 1935
8. കോഓപ്പറേറ്റീവ് സൊസൈറ്റി ആക്ട് കൂർഗ്ഗ് 1937
9. കോഓപ്പറേറ്റീവ് സൊസൈറ്റി ആക്ട് ബംഗാൾ. 1941
10. മറ്റു സംസ്ഥാനങ്ങൾ 1912ലെ കേന്ദ്രനിയമം തന്നെ അനുസരിച്ചു.

1919-1930നെ വികസനകാലമെന്നും (രാംദാസ് പന്തലു pp 555-556 Mamoria 1969)1928-35-1945 നെ അധപതനകാലമെന്നും വിളിക്കുന്നു. .29-33 കാലത്ത് വിലതാഴ്ച. കടം കൂടി.ജനങ്ങൾക്ക് ഗവർമ്മെണ്ടിന്റെ സഹകരണത്തിൽ വിശ്വാസം പോയി. രണ്ടാം ലോകമഹായുദ്ധകാലത്ത് കൺസ്യൂമര് സ്റ്റോറുകളും മാർക്കറ്റിങ്ങ് സൊസൈറ്റികളും മിൽക്ക് സപ്ലൈയൂണിയനുകളും പഴവും കരിമ്പും വളർത്തുന്നവരുടെ യൂണിയനുകളും മോട്ടോർട്രാൻസ്പോർട്ട് സൊസൈറ്റികളും വന്നു. 1945ൽ കോഓപ്പറേറ്റീവ് പ്ലാനിങ്ങ് സൊസൈറ്റി വന്നു (1955 വരെ). അതായത് ആധുനികഇന്ത്യയിലെ കോഓപ്പറേറ്റീവ് പ്രസ്ഥാനം പൌരാണികഇന്ത്യയിലെ കോഓപ്പറേറ്റീവ് പ്രസ്ഥാനത്തിൽനിന്ന് പ്രചോദനം ഉൾക്കൊണ്ട്, അതിന്റെ ധാർമ്മികവശം താരെ ഇല്ലാതാക്കി, കച്ചവടത്തിനു വേണ്ടി ബ്രിട്ടീഷുകാരുണ്ടാക്കിയ പ്രസ്ഥാനമാണ്. ധർമ്മവും സത്യവുമില്ലാത്ത കച്ചവടമെന്ന അവരുടെ സ്വഭാവമാണ് നാമിപ്പോഴുള്ള പ്രസ്ഥാനങ്ങളിൽ കാണുന്നത്. അതിനെ ധാർമ്മികമാക്കി പുരാതനമൂല്യം തിരിച്ചുകൊണ്ടുവരേണ്ടത് നമ്മുടെ കൂട്ടായ കർത്തവ്യമാണ്.

**വില്യം ലോഗന്റെ മലബാർ:-**

കോഴിക്കോട് ഈസ്റ്റ് ഹില്ലിലെ കലക്ടേഴ്സ് ബംഗ്ലാവിൽ ഇരുന്ന് 1887 ജനുവരി 7ന് മലബാർമാന്വലിന്റെ ഒന്നാംഭാഗത്തിന് ലോഗൻ മുഖവുര എഴുതി. “In any descriptive and historical account of the Malayali race,-the position,namely ,which was occupied for centuries on centuries by the Nayar caste in the civil and military organizations of the province –a position unique and so lasting that but for foreign intervention there seems no reason why it should not have continued to endure for centuries on centuries to come.Their function in the body politic have been tersely,described in their own tradition as the eye ,the hand ,and the order ,and to the present day we find them spread throughout the length and breadh of the land ,but no longer—I could almost say,alas—preventing the rights (of all classes )from being curtailed or suffered to fall into disuse……..To understand Malabar and the Malayali race aright, it is above all things necessary to know this central fact –this distribution of authourity –this “Parliament”as it was called so long ago as 28th May 1746 by one who has settled in the country and watched its working –this chastiser of the unwarrantable acts of Ministers of state –this all powerful influence tending to the maintainance of customary observances –should be firmly grasped by the mind” ഏറ്റവും പരിശുദ്ധവും സ്വഭാവജവുമായ ഹിന്ദുകമ്യൂണിറ്റി എന്ന് അദ്ദേഹം വിളിക്കുന്ന മലയാളിസമൂഹത്തെക്കുറിച്ച് ബെന്താമിന്റെ ഏറ്റവും കൂടുതലാളുകൾക്ക് ഏറ്റവും കൂടുതലാനന്ദമെന്ന ആധുനികസിദ്ധാന്തത്തെ പണ്ടേ പ്രായോഗികമാക്കി ജീവിച്ചുകാണിച്ചവരെന്ന് ലോഗൻ പ്രകീർത്തിക്കുന്നു. ഇന്ത്യൻഉപഭൂഖണ്ഡത്തിലെ ഈ മലബാറാണ് ഇന്ത്യയെക്കുറിച്ച് ഏറ്റവുമധികം ഉപകാരപ്രദമായ വിവരം ശേഖരിക്കാനുള്ള സ്ഥലമെന്നും അത് ഇവിടത്തെ നാട്ടുകാരിൽനിന്നുതന്നെ വേണമെന്നും അദ്ദേഹം തുടരുന്നു. ഇവിടെ ഇപ്പോഴുള്ള ഹിന്ദുക്ഷേത്രങ്ങളെല്ലാം എട്ടാം നൂറ്റാണ്ടിലും അതിനുമുമ്പുമാണ് ഉണ്ടായതെന്നും ആദ്യത്തെ മുസ്ലീം ശവക്കല്ലറയുടെ കാലം പതിനാലാം നൂറ്റാണ്ടുമാത്രമാണെന്നും അദ്ദേഹം നിരീക്ഷിക്കുന്നു. മാത്രമല്ല, നായർസ്ത്രീകൾ, തങ്ങളുടെ വയലുകളിലെ ചക്രങ്ങൾ തിരിച്ച് അഭിമാനപൂർവ്വം കൃഷി നടത്തുന്നതു കണ്ടതായും രേഖപ്പെടുത്തുന്നു. മലബാറിനെക്കുറിച്ച ആദ്യസമഗ്രപഠനം ലോഗന്റേയാണ്. അദ്ദേഹത്തിന്റെ മലബാർമാന്വലിനേക്കാളും വിലപ്പെട്ടതായി മറ്റൊരു പുസ്തകം മലബാറിനെക്കുറിച്ച് മറ്റൊരു വിദേശിയും എഴുതിയിട്ടില്ല. അതിനാൽ, ഈ ഗ്രന്ഥരചനക്ക് അദ്ദേഹത്തിന്റെ നിരീക്ഷണങ്ങളെ താഴെ കൊടുക്കുന്നു.

ഈ പ്രദേശത്തിന്റെ പേർ മലയാം ഗിരിപ്രദേശമെന്നാണ്,ഇവിടെ ഭരിക്കുന്ന ജനത മലയാളി എന്നറിയപ്പെടുന്നു.(മലൈ ആളുവർ) മല,ആഴി എന്ന് രണ്ടു ദ്രാവിഡപദമാണ് ഇതിന്നുത്ഭവസ്ഥാനം. ഇതിനെ ഉച്ചാരണഭേദം കൊണ്ട് മലബാരം(മലവാരം)എന്നും പിന്നീട് മലബാറെന്നുമാക്കി. കോസ്മോസ് ഇൻഡിക്കോപ്ലൂറ്റസിന്റെ കാലം(എഡി 522-547)മുതൽ, 11-12 നൂറ്റാണ്ടുവരെ, അറേബിയയിലെ സമുദ്രസഞ്ചാരികൾ ഇവിടെനിന്ന് സുഗന്ധവ്യഞ്ജനങ്ങളും കുരുമുളകും കൊണ്ടുപോകയും ഇതിനെ മാലി എന്നു വിളിക്കുകയും ചെയ്തു. അക്കാലത്ത് പലതരം ഉച്ചാരണഭേദ

ങ്ങളോടെ ഈ പ്രദേശം അറിയപ്പെട്ടു:-മലിബാർ,മണിബാർ, മുനിബാർ, മെലിബാർ(മാർക്കോപോളോ), മിനിബാർ,മിലിബാർ, മിനുബാർ മെലിബാറിയ,മലബാറിയ മുതലായ ഉച്ചാരണഭേദം ഭാഷകളുടെ ഭേദമാണ്,സ്ഥലം ഒന്നുതന്നെ. മലയാളഭാഷയിലെ ശരിയായ ഉച്ചാരണം മലയാംജില്ല അഥവാ മലവാരം എന്നാണ്, മലയോര ദേശങ്ങളും അവയിൽവാഴുന്നവരും ഭരിക്കുന്നവരുമായ മലയാളികളുമാണ് ഇവിടത്തെ ജനത. ഈ ഭൂഭാഗത്തെയാണ് കേരളമെന്നും വിളിക്കുന്നത്. റെനോഡിന്റെ തർജ്ജമയില് വാരമെന്നാല് തീരമെന്നാണ്.
ലോഗന്റെ കാലത്തെ മലബാറിന്റെ അതിർത്തികൾ:-

1. മലബാറിന്റെ വടക്ക്, തെക്കൻകാനറജില്ല, കിഴക്കൻകുടക്, മൈസൂർ,നീലഗിരി, കോയമ്പത്തൂർ. തെക്ക് കൊച്ചിസംസ്ഥാനം , പടിഞ്ഞാറ് കടലും കിഴക്ക് സഹ്യനും . വടക്ക് latitude 10 .15' -12.18' കിഴക്ക് 75.14'-76.56' അക്ഷാംശരേഖാംശങ്ങൾക്കിടയിൽ, 150 മൈലുണ്ട്.
2. ഇതുകൂടാതെ 19 ഒറ്റപ്പെട്ട പ്രദേശങ്ങളുണ്ട്. 15 എണ്ണം കൊച്ചി സംസ്ഥാനത്തിലും നാലെണ്ണം തിരുവിതാംകൂറിലുമാണ്.
3. തിരുവിതാംകൂറിലെ തങ്കശ്ശേരി, അഞ്ചിങ്കോ ഇവ വേറെയുമുണ്ട്.
4. ലക്ഷദ്വീപിലെ ചില ദ്വീപുകൾ ജനവാസമുള്ളവയും ചിലത് ജനവാസമില്ലാത്തതുമാണ്. അഗത്തി, കവരത്തി, ആന്ത്രോത്ത്,കൽപ്പേനി ഇവയില് ജനവാസമുണ്ട്.
5. മേനകയത്തും(മിനിക്കോയ്)അടുത്തുള്ള വിരിങ്കില്ലിയും ദ്വീപുകൾ ദ്വീപവാസികളുടെ മാറ്റിപ്പാർപ്പിനുള്ളതാണ്.(മാരകരോഗം വരുമ്പോൾ ക്വാരന്റൈന് ചെയ്യാനാണ്. )

ഇപ്രകാരം ആകെ 4 ഡിഗ്രി അക്ഷാംശവും രേഖാംശവും മലബാറിലുൾപ്പെടുന്നു. ദ്വീപുകളെ കൂട്ടാതെ 6200 സ്ക്വയർമൈല് വരും. സഹ്യപർവ്വതത്തിനുപരിയുള്ള വയനാടിന്റെ ഒരുഭാഗം മൈസൂർസമതലത്തിലാണ് വരുന്നത്. തെക്ക് നീലഗിരിതാഴ്വരയിലായി രണ്ട് വനമേഖലയുണ്ട്. സൈലന്റ്വാലിയും അട്ടപ്പാടിയും. മലബാറിലെ ഏറ്റവും വിസ്മയകരമായത് പാലക്കാട്ട് ചുരമാണ്. ഉപഭൂഖണ്ഡത്തിന്റെ നട്ടെല്ലിലെ 20 മൈലോളം നീളമുള്ള ഒരു ഇടവേള. ഇതെങ്ങനെയുണ്ടായെന്ന് വ്യക്തമല്ല. മിക്കവാറും സ്വാഭാവികമായ ഏതോ പ്രകൃതി പ്രക്രിയകൊണ്ട് ഉണ്ടായതാവാം. മലയെ പിന്നോട്ടെറിഞ്ഞ് കുന്നുകൂട്ടിയപോലെയാണ് തോന്നുക. ഒരുപക്ഷേ ഒരു പ്രളയം മലകൾക്കിടയിലൂടെ കടന്ന് അതിനെ ഇടത്തോട്ടും വലത്തോട്ടും പിളർന്നുമാറ്റിയ പോലെ. (It seems like a natural agency broke it and the mountain look thrown back and heaped up ,as if some overwhelming deluge had burst through sweeping them to left and right) ഈ വിവരണം ഇന്ത്യയിലെ പരശുരാമന്റെ കാലത്തെ കടലേറ്റവും കടലിന്റെ പിന്മാറ്റവും കാണിക്കുന്നപോലെയുണ്ട്. കുളിർത്തതെക്കൻകാറ്റ് കോയമ്പത്തൂർസമതലത്തെ കുളിർപ്പിക്കുന്നത് ഇതിലൂടെയാണ്. കർണ്ണാട്ടിക്കിനെ കേരളവുമായി ബന്ധിക്കുന്നതും ഈ ചുരമാണ്. ഗതാഗതമാർഗ്ഗമായ ഇത് പലകാലമായി ഇവിടത്തെ വാണിജ്യപാതയായിരുന്നു. കിഴക്കും പടിഞ്ഞാറുമുള്ള ഇന്ത്യക്കാരെ ഇതാണ് പരസ്പരവിനിമയത്തിനു സഹായിക്കുന്നത്. സാമ്പത്തികമായി ഇതിന്റെ പ്രത്യേകത വളരെയാണ്. നാളികേരവും നെല്ലും വിളയുന്ന തീരദേശം, കായലും നദികളും,തോടുകളും കടലും കൊടുക്കുന്ന ഗതാഗതമാർഗ്ഗങ്ങളുടെ സമൃദ്ധി, ഇവ എടുത്തുപറയുന്നു. ഏലിമല എന്ന സമുദ്രഗിരിദ്വീപ്(855 അടി ഉയരം) പണ്ടേ സഞ്ചാരികൾക്ക് അറിയാം. (വാസ്കോഡഗാമയുടെ കൂടെ വന്നവർ ഇതിനെ തദ്ദേശീയര് എലിമല അഥവാ മൂഷകമല എന്നു വിളിക്കുന്നതായി റെക്കോഡു ചെയ്തിട്ടുണ്ട്)അവിടെനിന്ന് കോഴിക്കോട്ടുവരെ ഉയരം കുറഞ്ഞ കുന്നും സമതലവുമാണ്. കോഴിക്കോട്ടുമുതൽ തെക്കോട്ട് ഒറ്റ തീരപ്രദേശമാണ്. ഇവിടത്തെ അനുഭവസ്ഥരായ നാവികർക്ക് ദൂരം കൃത്യമായി അറിയാം.

**മലകളും കൊടുമുടികളും-**

കുടകിലും വയനാടിലും സഹ്യന് 3000-5000--- അടി സമുദ്രനിരപ്പിൽനിന്ന് ഉയരമുണ്ട്. ചില കൊടുമുടികള് 6000-8000 അടി ഉയരമുണ്ട്. നീലഗിരികുണ്ഡമുഖം 6000 അടിയാണ്. തെക്ക് നീലഗിരിക്ക് 4000 അടിയേയുള്ളു. പാലക്കാട്ടു ചുരത്തിന്റെ തെക്കും വടക്കും തെന്മലയും വടമലയുമാണ്. തെക്ക് ആനമലക്ക് 4000-5000 അടി ഉയരം. വെസ്റ്റരാജകുമാരനായിരുന്ന വൈതാളകുമാരന്റെ പേരിലുള്ള വേതാൾമല (വൈതൾമല) വയനാട്ടിലാണ്. ലോഗന്റെ കാലത്ത് അദ്ദേഹത്തിന്റെ പിൻതലമുറക്കാരിലെ ഒരു സ്ത്രീയുടെ വംശം മാത്രമേ അവശേഷിക്കുന്നുള്ളു. ഏപ്രിൽ,മേയ്,ഒക്ടോബർമാസങ്ങളില് രണ്ടു കാലവർഷക്കാറ്റുകളോടും ബന്ധപ്പെട്ട് ഒരുതരം ഇടിയും കൊടുങ്കാറ്റും വേതാള്മലയിലുണ്ടാവുന്നു. ബ്രഹ്മഗിരിയിലാണ് കുടക്. ബാണാസുരം(ബാലാസുരം)കൊടുമുടി മഹാബലിപുത്രനായ ബാണന്റേതായിരുന്നു. നട്ടുവാരം മല ഒരു ത്രികോണമിതിഅളവുസ്റ്റേഷനാണ്. താമരശ്ശേരി

യിലാണ് താനോത്തുമല. വയനാട്ടിലെ ഏറ്റവും നല്ല കാപ്പി ഉൽപ്പാദിപ്പിക്കുന്നത് എളമ്പിലേരിഗിരിയിലാണ്. കാപ്പിയുണ്ടാക്കുന്ന വെള്ളറമല, വാവുൽമല(ഒട്ടകമല)ഇവയുമുണ്ട്.
നീലഗിരി,മുക്കർത്തി, കരിമല, അഞ്ചിണ്ട, കല്ലടിക്കോട്, ഇവ തെക്കാണ്. കരിമല പാലക്കാട്ടെ ഏറ്റവും വലിയ കൊടിമുടിയാണ്. കല്ലടിക്കോട് ഏറ്റവും ഉഗ്രമായ ക്ഷോഭമുള്ള കൊടുങ്കാറ്റ് വീശുന്ന കൊടുമുടിയും. കല്ലടിക്കോടൻ കോപം വന്നാൽ കരുഗപ്പുഴ നിറയില്ലേ എന്ന പഴമൊഴി മലബാറിലുണ്ട്.
എലിമലയെ ഏഴുമല എന്നും വിളിക്കുന്നു.ആന്ധ്രകന്മാരുടെ സപ്തശൈലമെന്ന പദംപോലെ. സപ്തകുലശൈലമെന്ന ഭാരതീയസങ്കൽപ്പമാണിത്. മാർക്കോപോളോ ഇതിനെ 7 കൊടുമുടികളുള്ള നാട് എന്നു വിളിക്കുന്നു. ഇബ്ന ബത്തൂത കോലത്തിരി രാജവംശത്തിന്റെ ഏറ്റവും പഴയ കോവിലകങ്ങളിലെ രണ്ടാമത്തെ ശാഖയാണ് ഇവിടെ ഭരിക്കുന്നതെന്നു പറയുന്നു. (ഒന്നാംശാഖ പെരുമ്പടപ്പ് തലപ്പള്ളി ഭരിക്കുന്നു).
പുഴകൾ:- ലോഗന്റെ കാലത്ത് പൊന്നാനിപ്പുഴയോരത്ത് കോട്ട കെട്ടിയിട്ടില്ല. വിദേശികളുടെ ഫാക്ടറികളെല്ലാം ചേറ്റുവാഅഴി കേന്ദ്രീകരിച്ചാണ്. തെക്ക് തങ്കശ്ശേരി, അഞ്ചിങ്കോ ഇവയും അവരുടെ ഫാക്ടറികളായി. സാമൂതിരി കോലത്തിരിയിൽനിന്ന് ബുദ്ധിമുട്ടി നേടിയ പൊന്നാനി പെട്ടെന്ന് സമുദ്രതീരവാണിജ്യഭൂപടത്തിൽനിന്ന് അപ്രത്യക്ഷമാകാനുള്ള കാരണം പിന്നീടൊരിക്കൽ വിവരിക്കാം.നീലേശ്വരംപുഴ,ഏലിമലപ്പുഴ, ആലിരാജാ ഉണ്ടാക്കിയ 2 മൈലുള്ള കനാൽ( വളർപട്ടണം ,തളിപ്പറമ്പുപുഴകളുടെ മുഖത്തുള്ള കായലിനോട് ഇത് ബന്ധിക്കുന്നു) കോലത്തിരിമാരുടെ പഴങ്ങാടിയിലൂടെ തളിപ്പറമ്പുപുഴ ഒഴുകുന്നു. വളർപട്ടണംപുഴയുടെ തീരത്താണ്. ശ്രീകണ്ഠപുരം എന്ന പഴയ നഗരം. ബോട്ടിലൂടെ ഇവിടേക്ക് ഒരുദിനം മതി ഏലിമലയിൽനിന്ന് യാത്രചെയ്യാനെന്ന് ഇബ്നബത്തൂത. വളർപട്ടണമെന്ന വല്ലഭപട്ടണത്തിന്റെ പുഴയുടെ മുഖത്ത് കുന്നിന്മേല് സംരക്ഷിക്കപ്പെട്ട കോട്ടയുണ്ട്. പടിഞ്ഞാറ് തടാകത്തിലെ ദ്വീപിലാണ് മാടായിക്കര കോട്ട. (വല്ലഭനും ശ്രീകണ്ഠനും പണിതകോട്ടകൾ). അഞ്ചരക്കണ്ടി, തലശ്ശേരി, കോടോലി, മാഹി,കോട്ട, വടകര,പയ്യോളി, അഗലപ്പുഴ മുതലായ ജലഗതാഗതമാർഗ്ഗങ്ങളും ലോഗന്ന് അറിയാം.
എലത്തൂർപുഴയും കല്ലായിപ്പുഴയും കായലും ചേരുന്നിടത്ത് ബേപ്പൂർപ്പുഴയോടു ബന്ധിപ്പിക്കുന്ന കനോലിക്കനാലും ഉണ്ട്. തിരുവിതാംകൂറിൽനിന്ന് വടക്കേ മലബാറിലേക്ക് ധാരാളം വെള്ളം എത്തിക്കാനാണ് പല പുഴകളേയും കൂട്ടിയിണക്കുന്ന കനോലികനാൽ 1822ൽ ഗ്രേം നിർദ്ദേശിച്ചത്. 1848ൽ കനോലിയാണ് അത് മുഴുമിപ്പിച്ചത്
വടക്കേ മലബാറിൽ പശ്ചിമഘട്ടത്തിൽനിന്ന് ധാരാളം വെള്ളം കൊണ്ടുവരുന്ന ഒരേ പുഴ ബേപ്പൂർപുഴയാണ്.. ഇതിന്റെ ഒരുശാഖ നീലഗിരിസമതലത്തിലെ കുന്ദഗിരിയിലും മറ്റേത് തെക്കുകിഴക്കേ വയനാട്ടിലും ഉത്ഭവിക്കുന്നു. ഈ ശാഖ സ്വർണ്ണം ഉള്ള നദിയാണ്.( കർക്കൂർചുരത്തിന്റെ തെക്കൊഴുകുന്നശാഖ)വയനാട്ടിൽനിന്നുവരുന്ന ശാഖയാണ് ചാലിയാർ. (ചോലനദി). വയനാടിലെ ചോലാടിചുരത്തിനടുത്ത് ഉത്ഭവം. നിലമ്പൂർതേക്കുതോട്ടത്തിൽവെച്ച് രണ്ടും ഒന്നായി ബേപ്പൂർപ്പുഴയായി കടലിലേക്ക് ഒഴുകുന്നു. വാവുലിമലയുടെ ഛായയിലൂടെ വേനലിലും കുടിമമ്പാട്ടുവരെ ഇതിലൂടെ വഞ്ചിഗതാഗതം സാധിക്കും. ഈ പുഴയും മലബാറിലെ മറ്റുപുഴകളും പുരാതനകാലം മുതലേ സ്വർണ്ണം ഉള്ള നദികളാണ്. നീലഗിരിയുടെ സമതലത്തിലും സൈലന്റ്വാലിയിലുമുത്ഭവിക്കുന്ന കടലുണ്ടിപ്പുഴയിലൂടെ മലപ്പുറം വരെ ഗതാഗതം സാധിക്കും. വേനലിൽ പുഴ ഒഴുക്കുകുറയും,നേർക്കും അപ്പോളിത് സാധിക്കില്ല. 1857വരെ കലക്ടർമാര് ഇതിനെ വീതികൂട്ടി പൊന്നാനിപ്പുഴയോടു ചേർക്കാനുള്ള ശ്രമം നടത്തിയിരുന്നു. ഈശ്രമം നടക്കാതിരുന്നത് എന്തുകൊണ്ട്. ലോഗൻ നല്ല ഒരു വിശദീകരണം തരുന്നു:- A short length below the surface a bed of clay or mud was found which oozed and filled canal completely to prevent passage of boats.It was of the same nature as found forced upwards from the bottom of the sea ,by submarine volcanic action,or by subterraneous pressure of water from the large inland backwaters ,forms mudbanks or mudbays in which at one or two places on the coast ,(notably at Narakkal and Alleppey)ships can ride in safety and load and discharge cargo throughout the monsoon season.The same difficulty was noticed in Calicut in making a short canal from kallayi river to the main bazaar.കോഴിക്കോട്ടുമുതൽ പൊന്നാനിവരെയുള്ളത് മുമ്പ് സമുദ്രത്തിനടിയിലായിരുന്നു എന്നാണ് ഇതിന് അർത്ഥം. ചേറ്(ചളി)നിറഞ്ഞ അനേകം പ്രദേശങ്ങളുള്ള മലബാറിന് ചേരനാട് (ചേരുള്ളത്)എന്ന പേരു വന്നതാവാനുള്ള സാദ്ധ്യത കാണാം. പൊന്നാനിപ്പുഴ മലബാറിലെ ഏറ്റവും നീളമുള്ള പുഴയാണ്. തിരൂരിലേക്ക് ഇതുവഴി ഗതാഗതമുണ്ട്. തെക്ക് വെളിയങ്കോട്ടുകായലിനോടും ഇത് ബന്ധിച്ചിരിക്കുന്നു.ഇവിടെ നിന്ന് 200 മൈലപ്പുറം തിരുവനന്തപുരംവരെ ജലമാർഗ്ഗം സുഗമമായി സഞ്ചരിക്കാം. ഇപ്പോഴുള്ള പൊന്നാനി വെളിയങ്കോട്ട കനാലിന് 15അടി വീതിയേഉള്ളു എന്നും അതിനെ 2 മൈൽവീതിയാക്കണമെന്നും ലോഗന് വിചാരിക്കുന്നു. തീര

ത്തിനടുത്തുകൂടിയുള്ളഒരു മാട്ടം കിഴക്കുനിന്നും പടിഞ്ഞാറുനിന്നുമുള്ള ജലത്തെ കെട്ടിനിർത്തി വർഷക്കാലത്ത് കായൽ(തടാകം) ഉണ്ടാക്കുന്നു. ഇതിന്ന് ചളിയും വൈക്കോലും വെച്ചുണ്ടാക്കിയ താൽക്കാലികബണ്ടുകളാണ് ഉപയോഗിക്കുന്നത്.മഴക്കുമുമ്പ് ഇവ കെട്ടി സമുദ്രജലം ശുദ്ധജലത്തോടു ചേരുന്നത് തടയുന്നു. തെക്ക് ചേറ്റുവാ യോട് ഇത് ചെന്നുചേരുന്നു. ചേറ്റുവാപ്പുഴയുടെ 6 മൈല് ബ്രിട്ടീഷ്മലബാറിലും 2 മൈല് കൊച്ചിരാജ്യത്തുമാണ്. 8 മൈൽനീളമുള്ള ചേറ്റുവാപ്പുഴയുടെ അറ്റത്ത് ഒരു തടാകമുണ്ട്.ഇത് ഭാഗികമായി സ്വാഭാവികതടാകവും ബാക്കി മനുഷ്യനിർമ്മിതവുമാണ്. ഇതിനെ ഏനാമാക്കൽതടാകമെന്നു വിളിക്കുന്നു. ഇവിടത്തെ കോൾനില നെല്ലുകൃഷി യെ ക്കുറിച്ച് ലോഗന്റെ തന്നെ വാക്കുകളെ ഉദ്ധരിക്കാം. Of 25 sq miles and is a singular effort of human industry against the forces of nature which the cultivation of its beds demands.From the subsidence of the floods of one year to the commencement of the following rains,the space of time is barely sufficient for the garnering of a crop.At the close of the rains the water in the lake ,which is protected from tidal influences by a masonry dam at Enamakkal,is drained of by ceaseless labour day and night with Persian wheels aided not unfrequently now-a-days by patent pumps driven by portable steam engines ,whose fires glow weirdly across the waste of waters on dark nights while the incessant throb and rattle of the engines and machinery strive hard to dispel any illusions.Every foot of ground that can be thus reclaimed is protected by fences of wattle and mud and is planted up with wellgrown rice seedlings.Spaces are left between the fields ,and into these channels the water drawn from the fields is poured ,so that boats can be employed for visiting the different fields ,the dry beds of which lie some 3 or 4 ft below the level of the water in the canals.In dry weather the lake presents a magnificent level green expanse of the most luxurious growing rice ,the pleasant effect to the eye is heightened by contrast with the snowy plumage of innumerable cranes and other aquatic birds which here revel in a continual feast.ഒരിക്കലെങ്കിലും ഈ ദൃശ്യം കണ്ടിട്ടുള്ളവര് അത് മറക്കുകയില്ല.

തെക്കുപടിഞ്ഞാറൻ കാലവർഷത്തെ ഉദ്ഘോഷിക്കുന്ന ആദ്യത്തെ ഇടിമുഴക്കത്തോടുകൂടി, വരാനിരിക്കുന്ന വെള്ളപ്പൊക്കത്തെ പ്രതിരോധിക്കാനുള്ള ശ്രമവും തുടങ്ങും. മുളകൊണ്ടുള്ള കൂടുകൾക്കകത്ത് നിരവധി പേഴ്സ്യൻചക്രങ്ങളുടെ തിരിച്ചിലാരംഭിക്കും. ആഭിജാത്യമുള്ള നായർഭവനങ്ങളിലെ സ്ത്രീകളടക്കം എല്ലാവരും ഈ ചക്രങ്ങളുടെ മുകളിലിരുന്ന് വെള്ളം വറ്റിക്കുന്നു. രാപ്പകലുള്ള ഈ അദ്ധ്വാനം കൊണ്ട് അവരെല്ലാം ചേർന്ന് വിളവ് സംരക്ഷിക്കുന്നു. ഈ അദ്ധ്വാനത്തിനുള്ള പ്രതിഫലം പോലെ എപ്പോഴും നല്ല വിളവു കിട്ടുന്നുമുണ്ട്. ഏനാമാക്കലിൽ താൽക്കാലികബണ്ട് പോര, ഒരു കല്ലണ വേണമെന്ന് ബ്രിട്ടീഷുകാർ കരുതി. സാമൂതിരിയും കൊച്ചിരാജാവും കൂടി 18ആം നൂറ്റാണ്ടിൽ പണിത അണ പോരെന്ന് അവർക്ക് തോന്നി. 1802ൽ അസിസ്റ്റന്റ് കലക്ടർ ഗ്രമ്മണ്ട് , നാട്ടുകാർക്ക് ഉപകാരം ചെയ്യുകയാണെന്ന ധാരണയില് അതിനെ പുതുക്കിപ്പണിയാനുള്ള ശ്രമത്തിൽ അതിനെ ഭാഗികമായി നശിപ്പിച്ചു. ഉപ്പുവെള്ളം കയറി വലിയഭാഗം കൃഷിക്ക് അനുയോജ്യമല്ലാതായതു മാത്രം ഫലം. 1823ലും 1842ലും ശ്രമം വീണ്ടും തുടർന്നു. ചേറ്റുവായിൽ അണ കെട്ടാമെന്ന പുതിയ നിർദ്ദേശം വന്നു. 1855ലും 1858ലും ഇതിനുള്ള നീക്കം നടന്നു. 35000 രൂപ വെറുതെ മുടക്കിയശേഷം ഇതൊന്നും നടപ്പിലാക്കാ നാകാതെ പഴയ അണയാണ് നല്ലതെന്ന് മനസ്സിലാക്കി. ബ്രിട്ടീഷ്മലബാറിലെ സർക്കാരും കൊച്ചിരാജാവും കൂടി പഴയ അണ കൊല്ലംതോറും നവീകരിക്കുന്നതാണ് നല്ലതെന്നു തീരുമാനിച്ചു.

ഭവാനിപ്പുഴയുടെ ഏറ്റവും വലിയകൈവഴിയായ ശിരുവാണി പാലക്കാട്ട് ചുരത്തിനടുത്ത് മുത്തുക്കുളമെന്ന തടാ കമുണ്ടാക്കുന്നു. മലമുകളിലെ ഈ തടാകത്തിൽനിന്ന് പലതരം ശബ്ദങ്ങളുണ്ടാവാറുണ്ട്. ഐതിഹാസികമെന്നും ദൈവീകമെന്നും നാട്ടുകാർ ഇതിനെ കരുതുന്നതായി ലോഗന്.( എഡി 2-3 ശതകങ്ങളിലെഴുതപ്പെട്ടതെന്നു കരുതുന്ന ചിലപ്പതികാരത്തിൽ ഇതിനെ പറയുന്നുണ്ട്)

ഋതുക്കളുടെ കൃത്യത:-22 മാർച്ച് 2 മണിക്ക് ആദ്യത്തെ മഴകിട്ടുമെന്ന് നാട്ടുകാര് പറഞ്ഞത് ശരിയാണോ എന്ന് ലോഗൻ നിരീക്ഷിച്ചു. അന്ന് വെർണല് ഇക്വിനോക്സ് ആണെന്നും 2 മണി കടൽകാറ്റും കരക്കാറ്റും കൂടിയുള്ള യുദ്ധാരംഭമാണെന്നും അതിനാലിത് വെറും ഊഹമല്ല എന്നും അദ്ദേഹം മനസ്സിലാക്കി. ആദ്യത്തെ ഇടിമുഴക്കവും അപ്പോഴാണ് കേൾക്കുന്നത്. സൂര്യൻ ഭൂമദ്ധ്യരേഖ കടന്ന് വടക്കേ അർദ്ധഗോളത്തിലേക്ക് കടക്കുമ്പോള് പ്രകൃതിയുടെ പെൻഡുലവും പിന്നോക്കം ആടുന്നു. ഇപ്രകാരം കൃത്യമായ കാലാവസ്ഥയിൽ ജീവിച്ചുശീലമില്ലാത്ത തന്നെപ്പോലുള്ളവര്ക്ക് ഇതൊരു വിസ്മയകരമായ അനുഭവമാണെന്നും പറയുന്നു. മാർച്ച് അവസാനവും ഏപ്രില് ആദ്യവുമായി ഇടിമുഴക്കം കേൾക്കും. മേയ് അവസാനം തൊട്ട് ജൂൺആദ്യമാവുമ്പോഴേക്കും തെക്കുപടിഞ്ഞാറന്

കാലവർഷം ശക്തമാവും. വൈദ്യുതികളോട്ടുകൂടിയ കൊടുങ്കാറ്റും മഴയുമുണ്ടാവും 1882 മേയ് 18-19 തിയ്യതികളില് കോഴിക്കോട്ട് നല്ല മഴ പെയ്തതായി അദ്ദേഹം രേഖപ്പെടുത്തുന്നു. .1873ൽ ശക്തമായ ഒരു ഇടി മിന്നല് 35 നിമഷം നീണ്ടുനിന്നു. തെക്കുനിന്ന് വടക്കോട്ടാണ് കാലവർഷം കിട്ടുന്നത്. സപ്തംബർ അവസാനത്തേക്ക് കാലവർഷം തീരും. പ്രകൃതിപെൻഡുലം തിരിച്ചുവെക്കും. ഒക്ടോബറിൽ വടക്കുകിഴക്കന് കാലവർഷം ശക്തമാകും. മഴ കുറവാണ് കിട്ടുക. ഡിസംബറോട്ടുകൂടി തീരെ മഴ ഇല്ല.

ലോഗന്റെ മാന്വലിൽ Periplus Maris Erythraei തെക്കുപടിഞ്ഞാറൻ കാലവർഷത്തെക്കുറിച്ച് പറഞ്ഞതിന്റെ തർജ്ജമ(M'Crindle) ഉണ്ട്.

The whole round of travel from Kane to Endaimon Arabia used to be performed in small vessels which kept close to shore and followed its windings but Hippalos was the pilot who first ,by observing the bearings of the port and configuration of the sea ,discovered the direct course across the ocean.Whence as ,it seems ,our own Etesians are blowing ,a periodical wind from ocean likewise blows in the Indian sea,this wind which is the southwest,is it seems,called in these seas Hippalos. From the time of this discovery,to the present day,the merchants who sail for India either from Kane or as others do from Aromata,if Limurike be their destination,must often change their track,but if they are bound for Borugaza or Skythia they are not retarded for more than three days.,after which committing themselves to the monsoon which blows right in the direction of their course ,they stand far out to the sea,leaving all the gulfs we have mentioned in the distance."

ഹിപ്പാലോസ് എന്ന കാറ്റിനെ എഡി ഒന്നാം നൂറ്റാണ്ടിലാണ് കണ്ടെത്തിയത്(യൂറോപ്യർ).ഹിപ്പാലോസ് എന്നത് ഗ്രീക്കുഭാഷയിൽ ഹിപ്പോ (കുതിര)യാണ്. ഇന്ത്യക്കാരുടെ അശ്വിനികളാണ് രണ്ടു കാലവർഷക്കാറ്റ്. വേദകാലത്തെ ഇന്ത്യക്കാരുടെ മഴക്കാറ്റിന്റെ പേരായ അശിനി ഗ്രീക്കുകാരുടെ ഹിപ്പാലാസാവുന്നത് വളരെക്കാലം കഴിഞ്ഞാണ്. ഒരു ചോദ്യം കൂടി ഇവിടെ പ്രസക്തമാണെന്നു ഞാൻ വിചാരിക്കുന്നു.ഇപ്രകാരം കാറ്റുകളുടെ വഴി യൂറോപ്യരായ ഗ്രീക്കുകാരറിഞ്ഞു എന്നു പറയുന്നുവെങ്കിലും , പിന്നെയും വാസ്കോഡിഗാമയുടെ കാലം വരെ അവരാരും തന്നെ ഇവിടേക്കുള്ള വഴി കണ്ടെത്തിയിരുന്നില്ലെന്നും ചരിത്രം പറയുന്നു. അതായത്, ഗ്രീസോറോമോ ഇന്ത്യയിലെ സമുദ്രസഞ്ചാരികളുടെ സഹായം കൂടാതെ ഇവിടെ എത്തിയിരുന്നില്ല.

എലത്തൂർ ബീച്ചുമുതല് മൈസൂരിലെ അതിർത്തി വരെ സഞ്ചരിച്ച് ലോഗന് ഇവിടത്തെ സസ്യമൃഗപ്രകൃതിയെ വർണ്ണിച്ചു. ഇതിന്റെ മുഴുവനും വിവരണം അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽനിന്നുതന്നെ വായിച്ചറിയണം. കോഴിക്കോട് സാമൂതിരിയുടെ കാലം മുതൽ മാത്രമാണ് വിദേശവിപണികളുടെ തുറമുഖമായതെന്ന് ലോഗന് രേഖപ്പെടുത്തിയി ട്ടുണ്ട്. അതുവരെ, കോഴിക്കോട് കോലത്തിരി ചേരരാജാക്കന്മാരുടെ കീഴിലായിരുന്നു. അവരുടെ തുറമുഖം അവരുടെ കേന്ദ്രസ്ഥാനമായ കുടനാട്ടിലെ പൊന്നാനിയും ചെറിയ ഇളങ്കൂറിന്റെ സ്ഥാനമായ തിരുവനന്തപു രവുമായിരുന്നു. (രണ്ടാമത്തെ അവകാശി). വടക്കൻമലബാറിലെ കോലത്തിരി യുവരാജാവായിരുന്നു(ആദ്യത്തെ അവകാശിയുടെ-കൊട്ടിരാജാവിന്റെ മൂത്ത പെങ്ങളുടെ മൂത്ത മകൻ) മൂത്ത മകൻ) .ബാബിലോണിയയിലും അസ്സീറിയയിലും സുമേരിയ,ഈജിപ്ത്,ചൈനയിലും, കേളികേട്ട വിപണികളുണ്ടാക്കിയത് ഈ പുരാതനകോലത്തിരി, ചേരവംശമാണ്. അവരുടെ കാലത്തൊന്നും ഒരു വിദേശിയും കേരളത്തിലും അങ്ങനെ ഇന്ത്യയാകെയും വിദേശക്കുത്തക സ്ഥാപിച്ചിട്ടില്ല.

പശിമ,പശിമരാശി,രാശി എന്ന് മൂന്നുതരം മണ്ണാണ് കേരളത്തിലേത്. ഓരോന്നിനും മൂന്നുവീതം സബ്ഡിവിഷനുള്ളതിനാൽ ആകെ 9 തരം. ഒരു കുഴി കുഴിച്ചാൽ അത് തൂർക്കാന് എടുത്ത മണ്ണോളം വേണ്ടിവരാത്തത് പശിമമണ്ണാണ്. അതാണ് കൃഷിക്ക് ഉത്തമം. കൃത്യമായി തൂർക്കാനാവുന്ന മണ്ണ് പശിമരശി. കുഴി തൂർക്കാന് കൂടുതല് മണ്ണ് വേണമെങ്കിൽ അത് രാശിമണ്ണ്. രാശിമണ്ണ് തീരദേശത്തെ പൂഴിയാണ്. അതിലാണ് നാളികേരം വളരുക. വള്ളുവനാട്ടിലെ ലാറ്ററൈറ്റ് കുറവുള്ളതും പശിമയുള്ളതുമായ മണ്ണിലാണ് നെല്ല് മുതലായ ധാന്യങ്ങൾ ധാരാളം വളരുക.മലവാരങ്ങളിൽ ധാരാളം സസ്യങ്ങളുടെ ജീർണ്ണിച്ച അവശിഷ്ടങ്ങളുള്ള മണ്ണാണ്. അവിടെ എല്ലാവിധ സസ്യവും വളരുന്നുണ്ട്. തെക്കുപടിഞ്ഞാറൻ കാലവർഷക്കാറ്റ് കൊണ്ടുവരുന്ന മഴയും കാലാവസ്ഥയും മലബാറിന്റെ (കേരളത്തിന്റെ) സസ്യസമൃദ്ധിക്ക് കാരണമാണ്. കൃഷിക്ക് മാത്രമല്ല, സമുദ്രസഞ്ചാരത്തിനും ഇത് കേരളത്തെ സഹായിച്ചിട്ടുണ്ട്. M'Crindle's translation of Periplus Maris Erythraei ഉദ്ധരിച്ച് ലോഗന് പറയു

ന്നു. തെക്കുപടിഞ്ഞാറൻ കാലവർഷക്കാറ്റിനെ ഇന്നാട്ടുകാര് ഹിപ്പലോസ് എന്നു വിളിക്കുന്നത് ആദ്യമായി അത് കണ്ടുപിടിച്ച വ്യക്തിയുടെ നാമത്തിലാണെന്ന്. ഒന്നാംനൂറ്റാണ്ട് എഡിയിലാണ് ഹിപ്പലോസ് കണ്ടുപിടിച്ച തെന്ന് പറയപ്പെടുന്നു. ഗ്രീക്കുഭാഷയിലെ ഹിപ്പോസ് അഥവാ കുതിര എന്ന നാമമാണ് അതിനു കൊടുത്തതെന്നും. കുതിര എന്ന അശ്വിനികളെന്ന വിപരീതഗതിയുള്ള കാറ്റുകളെ സമുദ്രസഞ്ചാരത്തിനുപയോഗിച്ചിരുന്ന ഇന്ത്യക്കാരിൽനി ന്നാണ് ഗ്രീക്കുകാർ ഈ പേരു കണ്ടുപിടിച്ചതെന്ന് ആരും പറയുന്നില്ല. വേദകാലത്തെ അശ്വിനികൾക്കുശേഷം ഒന്നാംനൂറ്റാണ്ടിലെ ഗ്രീക്കുകാരാണത്രെ ആദ്യം ഇത് കണ്ടുപിടിച്ചത്. പിന്നെയും 14 നൂറ്റാണ്ടുവേണ്ടിവന്നുവത്രെ വാസ്ക്കോഡഗാമ എന്ന വിദേശിക്ക് മൂന്നാമതും ഇത് കണ്ടുപിടിക്കാൻ. അതിന്നിടയിലെല്ലാം ഇന്ത്യക്കാരുടെ സമുദ്രവ്യാപാരം നടന്നുകൊണ്ടേ ഇരുന്ന വിവരം സൌകര്യപൂർവ്വം മറക്കുന്നു.കാലവർഷക്കാറ്റ് റോമിലും ഗ്രീസിലും പോർത്തുഗലിലും  അറേബിയയിലും ഇല്ല. ഇന്ത്യയിലേ ഉള്ളു. അതുകൊണ്ട് നമ്മളത് കണ്ടുപിടിച്ചു  എന്നു പറയുന്നതിലെന്താ യുക്തിരാഹിത്യം. 1847ലെ കൊടുങ്കാറ്റിൽകടല് പൊങ്ങി,  അയിനിച്ചിറബണ്ട് പൊട്ടി അതിനുമുകളിലുള്ള  മുകളിലുള്ള കൃഷി നശിച്ചത് ലോഗന് പറയുന്നുണ്ട്.

ലോഗൻ തരുന്ന കേരളത്തിലെ സസ്യാദികളുടെ ലിസ്റ്റ് വളരെ വിപുലമാണ്. ഇത് കോഴിക്കോട്ടുമാത്രം അദ്ദേഹം കണ്ടതാണ്. മലയോരങ്ങളിൽ കുമരികൃഷി ചെയ്ത് രാഗിപ്പുല്ല് വളർത്തിയിരുന്നു. Just look at the magnificent trees here.And no wonder they are so fine ,for  the soil is a deep rich loam,nearly black,and composed entirely of the rich surface –soil  washed down from low hills around the monsoon rains.The rainfall is about 80 inches  here.There stands a magnificent teak surrounded by thousands of Mutty  trees(T.tomentosa)and venghai(Pterocarpus marsupium)and venteak(Lagerstroemia microcarpa)rosewood(D.latifolia)and just off the road a monstrous fig(Ficus  mysorensis)that was blown down in the fearful monsoon gales of 1882.A famous tree it  was too,known amongst the kurumbas as the great “Goni Barray”.Its branches bore twice  a year a rich crop of wax and honey , for over a hundred colonies of large bees (Apis  dorsata)have resorted for years to this mighty tree to rear their broods in fancied security  എന്നദ്ദേഹം എഴുതി.

പ്രകൃതിയെ സ്നേഹിക്കാനുള്ള പ്രചോദനം ഇത്തരം പുസ്തകങ്ങളാണ് കുട്ടികൾക്ക് തരിക. കൃഷി.സസ്യപ്രകൃതി, ചുറ്റുമുള്ള ജൈവലോകം ഇവയെ സ്നേഹിക്കുമ്പോളാണ് നമ്മൾ ലോകത്തെയാകെ സ്നേഹിക്കുക. എല്ലാത്തിനേയും സംരക്ഷിക്കണമെന്ന ബോധം നമുക്ക് ഉണ്ടാവുക. പ്രകൃതിസംരക്ഷണത്തിനും പരിസ്ഥതിസംരക്ഷണത്തിനും ഒരു ദിനം മാത്രം ഉഴിഞ്ഞുവെച്ചാല് പോര എന്ന് നമുക്ക് തോന്നുക. ടീച്ചർമാരും കുട്ടികളും കൂടി പ്രകൃതിയെ സംരക്ഷി ക്കുന്ന ശീലം സ്കൂളിലാരംഭിച്ചാൽ അത് വീട്ടിലേക്കും വ്യാപിക്കും.

**ബ്രിട്ടീഷ് ഭരണകാലത്തെ പൊന്നാനി താലൂക്ക്:-(മലബാർ മാന്വല് വാള്യം 2 അപ്പെൻഡിക്സ്.XX1)**

മലബാറിന്റെ ഏറ്റവും തെക്കുഭാഗത്തെ താലൂക്കായ പൊന്നാനി വെട്ടത്തുനാട്ടും കുടനാട്ടും ചാവക്കാട്ടും കൂടിയതായിരുന്നു. വടക്ക് ഏറനാട്ടു താലൂക്കും, കിഴക്ക് വള്ളുവനാട് താലൂക്കും, കൊച്ചിസംസ്ഥാനവും.പടിഞ്ഞാറ് അറബിക്കടലും. 1861 ലെ അതിർത്തികളിങ്ങനെ. 1881ലെ കാനേഷുമാരിക്കണക്കുപ്രകാരം 258154 ഏക്കറാണ് വിസ്തീർണ്ണം. (404 സ്ക്വയർ മൈൽ).തീരദേശത്ത് തെക്കുവടക്ക് നീളം 64 മൈലാണ്. (മറ്റു പ്രദേശങ്ങളിൽ + or – 2 to 20 miles) തീരദേശം സമനിരപ്പും ഉൾപ്രദേശം ചെറിയ കുന്നുകളും കുറ്റിക്കാടുകളും നിറഞ്ഞതുമാണ്. നെൽപ്പാടങ്ങളും നാളികേരത്തോപ്പുകളും ഇടയ്ക്കിടെ കവുങ്ങും പ്ലാവും മാവും മറ്റു മരങ്ങളും നിറഞ്ഞ പുരയിടങ്ങളും. തീരദേശത്ത് കരിങ്കല്ലില്ല. ഉൾപ്രദേശത്ത് ഏറ്റവും പഴയ GNEISS , കരിങ്കല്ലുകുന്നുനിര ഏറനാടിലും വള്ളുവ നാടിലും പൊന്നാനിയിലും കാണുന്നത് ഈ നാട്ടുകള് ഒറ്റ നാടായിരുന്നു എന്നതിന്റെ സൂചനയാണ്. പഴക്ക മുള്ളതാണ് എന്നതിന്റെയും. കായലും പുഴയും തോടുകളും ജലഗതാഗതത്തിന് നാട്ടുകാരെ സഹായിക്കുന്നു. തിരുരുനിന്ന് പൊന്നാനിക്കും അവിടെനിന്ന് ചാവക്കാട്ടേക്കും കൊടുങ്ങല്ലൂരിലേക്കും, അവിടെനിന്ന് കൊച്ചിയി ലേക്കും കൊച്ചിനിന്ന് തിരുവിതാംകൂറിലേക്കും ജലഗതാഗതമുണ്ട്. തിരൂരുമുതൽ കൊച്ചിവരെയുള്ള 93 നാഴിക ജലപാതയുടെ 77 നാഴികയും പൊന്നാനിതാലൂക്കിലാണ് ഉള്ളത്.

തിരൂർ-പൊന്നാനി  16 മൈല്

പൊന്നാനി –ചാവക്കാട് 17 മൈല്

ചാവക്കാട്-കൊച്ചി 60 മൈൽ.

യാത്രക്കാരെയും പണ്യവസ്തുക്കളേയും കയറ്റുന്നത് വഞ്ചികളിലാണ്. ഒരു നാഴികയ്ക്ക് മാക്സിമം കൂലി 2 അണയാണ്. സ്പീഡ് മണിക്കൂറിൽ രണ്ടര മൈലും. രാത്രിയും പകലും കടത്തുവഞ്ചിയുണ്ട്. 5 മൈല് സ്പീഡുള്ള ക്യാബിന്

ബോട്ടിന് 3 മുതല് 5 അണ വരെ കൂലിയുണ്ട്. ഇവയ്ക്ക് വേനൽക്കാലത്ത് ചില ഭാഗങ്ങളിലൂടെ സഞ്ചരിക്കാനാവില്ല. പൊന്നാനിപ്പുഴയും ചെറിയ പോഷകനദികളും ഈ താലൂക്കിനെ ജലസമൃദ്ധമാക്കുന്നു. മഴക്കാലത്ത് ആനമല, മണ്ണാർക്കാട് വനങ്ങളിൽനിന്ന് മരത്തടി ഈ നദിവഴി ഒഴുക്കിവിടുന്നു. ഇത് കൊച്ചിഗവണ്മെന്റിന്റെ പ്രാദേശിക ഡെപ്പോകളിലെത്തിക്കുന്നു. രണ്ടു വലിയ തടാകങ്ങളാണ് പൊന്നാനി താലൂക്കിലുള്ളതെന്ന് ലോഗൻ പറയുന്നുണ്ട്. പൊന്നാനിനിന്ന് 3 മൈല് കിഴക്ക് വിയ്യത്തില് തടാകം സ്ഥിതി ചെയ്യുന്നു. ലോഗന്റെ കാലം വരെ ഇതിന് വിയ്യത്തിൽ തടാകം എന്ന തമിഴുപേരുതന്നെയാണ് എന്ന് ശ്രദ്ധിക്കുക. വ എന്നത് ഉച്ചാരണശുദ്ധിയില്ലാതെ ഉച്ചരിച്ച് ബിയ്യംകായലായി ഇപ്പോഴത് പറയപ്പെടുന്നു.(വയ്യകം എന്നാല് ഭൂമി. വൈയ്യകത്തിലെ തടാകം വിയ്യത്തിൽ തടാകം. ഭാരതഭൂമിയിലെ തടാകം. ഇതിനോടനുബന്ധിച്ച നദിക്കുമാത്രമാണ് ഇന്ത്യയിൽ ഭാരതപ്പുഴ എന്ന പേരുള്ളത് എന്നും ശ്രദ്ധിക്കണം.) ചേറ്റുവാ നിന്ന് 3 മൈല് കിഴക്കും ചാവക്കാട്ടുനിന്ന് 8 മൈല് മാറിയും കിടക്കുന്ന തൃശ്ശൂർ തടാകമാണ് രണ്ടാമത്തേത്. വെളിയംകൊട്ടും ചേറ്റുവായും വെച്ച് ഈ രണ്ടു ശുദ്ധജലതടാകങ്ങളും കടലിനോട് ബന്ധിതമാണ്. ഈ രണ്ടു സ്ഥാനത്തും ബണ്ടുകെട്ടി സമുദ്രജലം കടക്കാതെയാണ് കാലവർഷക്കാലത്തിനുശേഷമുള്ള നെൽകൃഷി നടക്കുന്നത്. വിയ്യത്തിൽ തടാകം പൂർണ്ണമായും പൊന്നാനി താലൂക്കിലും തൃശ്ശൂർ തടാകം ഭാഗികമായി കൊച്ചിസംസ്ഥാനത്തിലുമാണ്. വിയ്യത്തിൽ തടാകത്തിലെ 7920 ഏക്കറിലെ കൃഷിയിൽനിന്ന് ശരാശരി 10865 രൂപ റെവന്യൂ ലഭിക്കുന്നു. തൃശ്ശൂർ തടാകത്തിലെ 2292 ഏക്കറേ പൊന്നാനി താലൂക്കിലുള്ളൂ. അതിലെ ശരാശരി റെവന്യൂ 2960 രൂപയാണ്.തൃശ്ശൂർതടാകത്തിന്റെ പേര് ഇപ്പോള് ഏനാമാക്കൽ തടാകമെന്നാണ്.

ജനങ്ങളുടെ ആരോഗ്യം തൃപ്തികരമാണ്. ശുദ്ധജലം തിരൂർ, പൊന്നാനി നഗരങ്ങളിലൊഴികെ എല്ലായിടത്തും ലഭ്യമാണ്. പ്രാദേശികഫണ്ടുകളിലൂടെ ജോലിക്കാരെ നിയമിച്ചാണ് ശുചീകരണപ്രവർത്തനം. ജനസംഖ്യയിൽ ഈ താലൂക്ക് മുൻപന്തിയിലാണ്. 1881ലെ കാനേഷുമാരിക്കണക്കനുസരിച്ച ജനസംഖ്യ:- 392654.

പുരുഷൻ:-194150. സ്ത്രീ:-198504

ഹിന്ദു 231402 ( 59 ശതമാനം)മൊഹമ്മദൻ: 146868 (37 ശതമാനം)ക്രിസ്ത്യൻ:-14363 ( 4 ശതമാനം)മറ്റുള്ളവർ 21, 1871 കാനേഷുമാരിയിൽനിന്ന് ഉള്ള ജനസംഖ്യാവർദ്ധനവ് വെറും 4.78 ശതമാനം മാത്രമാണ്. (പോപ്പുലേഷൻ കൺട്രോള് പ്രോഗ്രാം ഇല്ലാതെത്തന്നെ അന്ന് ജനസംഖ്യാനിയന്ത്രണം ഉണ്ടായിരുന്നു).78148 വീടുകളില് 70625 എണ്ണത്തിലാണ് താമസമുള്ളത്. ബാക്കി പൂട്ടിക്കിടക്കുകയാണ്. ഒരു വീട്ടിൽ ശരാശരി 5- 6 വരെ ആളുകളുണ്ട്.

1881 കാനേഷുമാരി പ്രകാരം ജനങ്ങളുടെ ജോലി:-

88509 കൃഷിപ്പണി

ഇൻഡസ്ട്രിയൽ:65652

ജോലി പറയാനാവാത്തത് 222741

പ്രൊഫഷനൽ:-5750

വീട്ടുപണി 1306

കമേഴ്സ്യൽ: 8696

ആകെ 392654. (ഒരേ വ്യക്തി തന്നെ പല ജോലി ചെയ്യുന്നതിനാലാണ് ജനസംഖ്യയേക്കാളധികം ജോലിസംഖ്യ)ഭരണസൌകര്യത്തിനായി താലൂക്കിനെ 73 അംശമായി തിരിച്ചിരുന്നു. അധികാരിക്കാണ് സിവിൽ ക്രിമിനൽ അധികാരവും നികുതിപിരിവുചുമതലയും. താസിൽദാരാണ് ജനറല് റെവന്യൂപിരിവ്. നെല്ലും നാളികേരവുമാണ് പ്രധാനവരുമാനമാർഗ്ഗം. നഞ്ച,പുഞ്ചനിലത്തുനിന്നും തോട്ടങ്ങളിൽനിന്നും ഗവണ്മെന്റിന് ഇനാം ലഭിക്കുന്നു. 148318 ഏക്കറും കൃഷിഭൂമിയാണ്.(232 സ്ക്വയർമൈൽ) ഇത് താലൂക്കിന്റെ ആകെ വിസ്തീർണ്ണത്തിന്റെ 57 ശതമാനത്തിലധികമാണ്. കൃഷിഭൂമിയുടെ 40 ശതമാനമേ തോട്ടങ്ങളുള്ളൂ. പാട്ടം , കൃഷിനികുതി ,മറ്റു നികുതികളെന്നിവ ചേർത്ത്, 4018326.21 രൂപ ബ്രിട്ടീഷ് സർക്കാരിന് പൊന്നാനി താലൂക്കിൽനിന്ന് മാത്രം കിട്ടിയിരുന്നു.

പൊന്നാനിതാലൂക്കിലെ പ്രധാനനഗരങ്ങൾ ലോഗന്റെ കാലത്ത്:-

1. താന്നിയൂർ:- താന്നി ത്രിഫലയിലെ ഒരു ഘടകമാണ്. Terminalia bellerica. 8ആം നൂറ്റാണ്ടിലെ അവിസെന്നയുടെ മെഡിക്കൽ നിഘണ്ടു ത്രിഫല അറബിരാജ്യങ്ങളില് വളരെ ഡിമാന്റ് ഉള്ളതായിരുന്നു എന്ന് കാണുന്നു. 5ആം നൂറ്റാണ്ടുമുതല് വരരുചിപുത്രനായ നാരായണത്തുഭ്രാന്തന്റെ ചരിത്രമുള്ള രായിരമംഗലം അംശത്തിലാണ് താന്നിയൂർ. കേരളേശ്വരം അഥവാ കേരളാധീശ്വരമെന്ന ക്ഷേത്രവും ഈ അംശത്തിലാണ്. വളരെ പഴക്കമുള്ള ക്ഷേത്രമാണ്. പരിയാപുരം അംശത്തിലെ തൃക്കൈക്കാട്ട്ശിവനും

ഭഗവതിയും അയ്യപ്പനും, ശ്രീകോവിലിലെ ത്രിമൂർത്തി,നരസിംഹചിത്രങ്ങൾ, ദ്വാരപാലകശില്പങ്ങളെന്നിവ അദ്ദേഹം വിവരിക്കുന്നു. ,

2. വെട്ടത്തുപുതിയങ്ങാടി. 1793ൽ അവസാനരാജാവും നാട്ടുനീങ്ങി രാജ്യം ടിപ്പുവിന്റേതായതോടെ വെട്ടത്തു രാജവംശം ഇല്ലാതായി. ഇവിടത്തെ തലക്കാട് അംശത്തിലെ ജുമാമസ്ജിദിന് ചെമ്പുമേഞ്ഞ ഗോപുരവും , വടക്കേ കവാടത്തിലെ നടവഴിയിലെ കരിങ്കല്ലിൽ ഇതുവരെ വായിച്ചിട്ടില്ലാത്ത ലിഖിതവുമുണ്ടെന്ന് ലോഗന്റെ മാന്വലിലുണ്ട്. വെള്ളാമശ്ശേരിദേശത്തെ ഗരുഡൻകോവിലും തൃക്കണ്ടിയൂരിലെ പരശുരാമപ്രതിഷ്ഠയായ ശിവനും ലോഗന്റെ ചരിത്രത്തിലുണ്ട്.
3. പരോന്ന(പരവണ്ണ) കടലോരത്തുള്ള പച്ചാട്രിഅംശമെന്ന ഗ്രാമത്തിലെ നാട്ടുവാഴി പറവണ്ണൂര് പണിക്കരുടെ നഗരം.
4. കൊടക്കല്ല്. ധാരാളം കുടക്കല്ലുകളുണ്ട്. വെട്ടത്തുപുതിയങ്ങാടിനിന്ന് 2 മൈല് തെക്കുകിഴക്കുള്ള തൃപ്രങ്ങോട് അംശത്തിലാണ്. ചാലിയരുടെ ഒരു സങ്കേതമാണ്. തൃപ്രങ്ങോട്,ഹനുമാൻകാവ്, തിരുനാവായ, ചമ്രവട്ടം മതലായി അനേകം പഴയ ക്ഷേത്രങ്ങളുണ്ട്. തിരുപ്പറവൻകോട് അംശത്തിലാണ് തൃപ്രങ്കോട്ടും ഹനുമാൻകാവും. വെട്ടത്തുപുതിയങ്ങാടിനിന്ന് തൃത്താലക്കു പോകുന്ന റോഡിൽ പൊന്നാനിപ്പുഴക്ക് വടക്കേകരയിലാണ് തിരുനാവായ. 1743ലാണ് അവസാന മാമാങ്കം നടന്നത്. ഓത്തന്മാർമഠവും ബ്രഹ്മാവിന്റെ ക്ഷേത്രവും മഴ തരുന്ന ചമ്രവട്ടം അയ്യപ്പനും ലോഗന്റെ കൃതിയിലുണ്ട്.
5. കൂട്ടഴി. പൊന്നാനി തിരൂരിലെ കായലുകളും കടലും കൂടി സംഗമിക്കുന്ന സ്ഥാനമാണ് അതാണ് കൂട്ടഴി എന്ന് പേര്.
6. പൊന്നാനി(പൊൻനാണയം-പൊന്നാനയം). 1510 മുതല് ഇവിടെ ഇസ്ലാം മതം പഠിപ്പിക്കുന്ന പാഠശാല യുണ്ട്. മരം,മുള,നാളികേരം, കയറ്, ഉപ്പ്,അരി ഇവ വ്യാപാരം നടത്തിയിരുന്ന ചെറിയ തുറമുഖമായിരുന്നു . പൊന്നാനിനിന്ന് അരമൈൽ തെക്ക് തൃക്കാവ് ദുർഗ്ഗാദേവിക്ഷേത്രമുണ്ട്. (പള്ളിപ്രം അംശം)ഇത് ശുകപുരം ഗ്രാമത്തിലാണ് സ്ഥിതി ചെയ്യുന്നത്. ഇവിടത്തെ വിഗ്രഹം (പരശുരാമപ്രതിഷ്ഠ)ടിപ്പു നശിപ്പിച്ച് ക്ഷേത്രം തന്റെ താവളമാക്കി. രാജവംശം തിരുവിതാംകൂറിലേക്ക് അഭയം തേടി. പിന്നീട് തിരിച്ചുവന്ന് ക്ഷേത്രം പുനർനിർമ്മിച്ചു. 1861ൽ സാമൂതിരി ഇന്നു കാണുന്ന ക്ഷേത്രം പുതുക്കിപ്പണിതു. തൊട്ടടുത്ത് സമുദ്രത്തിൽ കപ്പൽഛേദത്തിൽപെട്ട ചെട്ടിയും മുഹമ്മദനും കൂടി പ്രാർത്ഥിച്ച് നിർമ്മിച്ചതാണ്. വിഷ്ണുക്ഷേത്രവും പള്ളിയും ഒന്നിച്ച് കാണാം.
7. എടപ്പാൾഃ- വട്ടംകുളം അംശത്തിലാണ് ശുകപുരം ക്ഷേത്രം. ചെക്കോട് അംശത്തിലെ പന്നിയൂർ വരാഹമൂർത്തിക്ഷേത്രം.
8. തൃത്താലഃ കുറ്റനാട് അംശത്തിലെ തൃത്താലയിലെ സത്രവും ആഴ്ച്ചച്ചന്തയും പ്രസിദ്ധമായിരുന്നു. ഇവിടെ പഴയ മൺകോട്ട കാണാം. ഇതിന്ന് മൂന്നുമൈൽ വടക്കുകിഴക്ക് ,പടിഞ്ഞാറങ്ങാടിനിന്ന് ഷൊർണ്ണൂർക്കു ള്ള വഴിയിൽ, കട്ടിൽമാടം എന്ന കരിങ്കല്ലുഗൃഹത്തിന്റെ (ക്ഷേത്രം)അവശിഷ്ടമുണ്ട്. 10 അടി സ്ക്വയറായി വാവന്നൂരിലുള്ള ഇത് നേത്രിമംഗലം അംശത്തിലെ ശിവക്ഷേത്രത്തിന്റെ പഗോഡയായിരുന്നു എന്ന് പറയുന്നു.(വള്ളുവനാട്ടിലാണ് നേത്രിമംഗലം. പുഴയുടെ മറുകരയ്ക്ക്).
9. തൃത്താലക്കടുത്ത് വെള്ളിയാങ്കല്ല്. മേഴത്തൂരിന്റെ സ്ഥലം
10. ചാലിശ്ശേരി. കാപ്പൂർ, കോതച്ചിറ അശങ്ങളുടെ അതിർത്തിയിൽ. അടക്കാക്കച്ചവടം. കൃസ്ത്യൻ സമൂഹം കൂടുതലുണ്ട്.
11. വെളിയങ്കോട് അംശത്തിലെ വെളിയങ്കോട്. പൊന്നാനിക്ക് 4 മൈല് തെക്ക്. തൊട്ടടുത്ത അയിരൂർ അംശത്തിലാണ് അണ്ടത്തോട് സബ്റജിസ്ട്രാരുടെ ഓഫീസ്.
12. കൊട്ടപ്പടി. പുന്നത്തൂർ കോട്ടയിലേക്കുള്ള പടി, വാതിൽ. സിറിയൻ കൃസ്ത്യന്മാരുടെ താവളം. വെളിച്ചെണ്ണക്കച്ചവടം. പന്നികളെ വളർത്തി നീലഗിരിയിലേക്ക് കച്ചവടം ചെയ്യുന്നു.
13. കൂട്ടുങ്ങൽ. പാലയൂർ അംശം. പൊന്നാനിനിന്ന് കൊച്ചിക്കുള്ള കനാലിന്റെ വക്കത്ത്. പൊന്നാനിനിന്ന് 17 മൈൽ തെക്ക്. സിറിയോറോമൻ കാത്തലിക്ക് പള്ളി, യൂദപ്പള്ളി ഇവയുണ്ട്. യൂദപ്പള്ളിയിൽ ശില്പം കൊത്തിയ കരിങ്കല്ലുകളും ശിവലിംഗവും വട്ടെഴുത്ത് ലിഖിതവുമുണ്ട്. ബാബിലോണിലെ പാടിയാർക്കിസി ന്റെ അധീനത്തിലാണ് പാലയൂർപള്ളി. .
14. ഗുരുവായൂർ കൂട്ടുങ്ങലിൽനിന്ന് 2 മൈല് വടക്ക്. പ്രസിദ്ധമായ വിഷ്ണുക്ഷേത്രം. പടിഞ്ഞാറെ ഗോപുരം പണിക്കവീട്ടിലെ ഇട്ടിരാരിച്ചകാര്യക്കാരാണ് പണിതത്. (കൊല്ലം 922).കിഴക്കേ ഗോപുരത്തിലെ സംസ്ക-

തലിഖിതം.
ഭൂപാലൈർവനജാദ്യൈഃകലിമലഹിതൈരാർജ്ജിതാന് പുണ്യലോകാന്
ആരൂഢാ നിഷ്ഠയാസം നിജസുകൃതിജിതാൻ ദിവ്യസോപാനമാർഗ്ഗം
തുംഗം ഏന്നേത്രരമ്യം ഗുരുപവനപുരേശാഗ്രതോ ഗോപുരാഗ്ര്യ-
വ്യാജേനാദോക്ഷം ജാഗ്രൌകൃതമതിരകാരോശൈ്ചലവാരാന്നിധീശഃ

15. ചിറ്റാട്ടുകര അംശത്തിലെ ബ്രഹ്മംകുളം. നാളികേരവും വെളിച്ചണ്ണയും കച്ചവടം. ചിറ്റാട്ടുകരയും ബ്രഹ്മംകുള വും കൂടി ഇപ്പോൾ ആർത്താറ്റ് എന്ന് പറയുന്നത് ക്രിസ്ത്യന് പള്ളി ആർത്താറ്റ് വന്നതുകൊണ്ടാണ്.
16. ഏനാമാക്കൽ. വെങ്കിടങ്ങ് അംശം. നാളികേരവും വെളിച്ചണ്ണയും കച്ചവടം.സിറിയൻ ക്രിസ്ത്യന് പള്ളി ഇവിടേയുമുണ്ട്.
17. വലപ്പാട്. പള്ളിപ്പുറം അംശത്തിലാണ്. ഒരു മൈൽ വടക്ക് നാട്ടിക അംശത്തിലാണ് തൃപ്രയാര് ക്ഷേത്രം. ശ്രീകോവിലിലെ ലിഖിതം വായിച്ചിട്ടില്ല. കിഴക്കേ ഗോപുരത്തിലെ മലയാളം ലിഖിതം. പഴഞ്ചേരി പടനായ രും തൃപ്പരയാട്ടുദേശത്ത് പെരിങ്ങോട്ടുദേശത്തും അരിയപ്പൊന്നിദേശത്തും ഊരാളരും കാരാളരും നെട്ടാന്മ കൊണ്ടവരും കൂടി ഇരിമ്പാടത്തിരി ........ അരിയപ്പൊന്നി അഥവാ ആര്യപ്പൊന്നി എന്ന് പൊന്നാനിദേശ ത്തെ വിളിക്കുന്നു. നെട്ടനെന്നത് കൃഷിയിലും കച്ചവടത്തിലുമുള്ള നേട്ടം ആണ്. നെട്ടന്റെ കുറി എന്നാണ് ഇവിടങ്ങളിലുള്ളവർ കനത്ത മഴ പെയ്യുന്ന ദിനത്തെ പറയുന്നത്.
18. എടത്തുരുത്തി.
19. മതിലകം .തൃക്കണാമതിലകംക്ഷേത്രം. ചേറ്റുവാ പിടിച്ച ഡച്ചുകാരാണ് ക്ഷേത്രം നശിപ്പിച്ചത്. അവശിഷ്ട ങ്ങളേ ഉള്ളൂ. പാപ്പിനിവട്ടം അംശത്തിൽ പഴയ ക്രിസ്ത്യന് സെറ്റിൽമെന്റ് കാണാം.

225757 ബ്രാഹ്മണരും 37291 സഞ്ചാരികളും വൈരാഗികളും പൊന്നാനിതാലൂക്കിലെ 20 അംശങ്ങളിലെ 25 സത്രങ്ങളിൽനിന്ന് സൌജന്യഭക്ഷണം കഴിച്ചിരുന്നു. ഇതിന് സർക്കാര് 4834 രൂപ മാത്രം ഇനാം കൊടുത്തി രുന്നു. ബാക്കി കരമൊഴിവായി ധർമ്മദാനവും പണവും ജനങ്ങളാണ് കൊടുത്തിരുന്നത്. 7516 രൂപ പണം, 21585 രൂപയ്ക്ക് ഭൂമി വിട്ടുകൊടുത്തത്. ആധുനികചരിത്രകാരന്മാർക്ക് ഏറെ പരിചയമില്ലാത്തതും പൌരാണികജനതക്ക് ചരിത്രപ്രസിദ്ധവുമായ ചില സത്രങ്ങൾ പൊന്നാനിതാലൂക്കിലുണ്ട്. ആലക്കൽ ബ്രഹ്മരാക്ഷസസത്രം (വൈലത്തു രംശം). അയിരൂർ അംശത്തിലെ കാട്ടുപിന്നത്ത് വേട്ടക്കൊരുമകന് സത്രം. രണ്ടും പുന്നയൂർക്കുളത്തെ വടക്കേ ക്കാട് അംശത്തിലാണ്. രണ്ടും മൂഷകവംശം തലപ്പള്ളി എലിയങ്ങാട്ടു കോവിലകത്തിന്റേതാണ്. വടക്കേക്കാട്ടിലെ മണികണ്ഠേശ്വരം ക്ഷേത്രത്തിലെ ഊട്ടുപുരയിലെ സൌജന്യഭക്ഷണം ലോഗന്റെ മാന്വലിൽ കാണുന്നു. ഇത് രാജാവിന്റെ നേരിട്ട നിരീക്ഷണത്തിലാണ് നടത്തിയിരുന്നത്.

പൊന്നാനി താലൂക്കിലെ പാണ്ടുക്കുലികൾ:–
നാഗലശ്ശേരി(1), ഒഴൂർ(1), ക്ലാരി(2) വടക്കുമ്പ്രം(18) മൂല്ലശ്ശേരി(3) അന്നകര(1).പാണ്ഡുക്കുളി ഒരു ഗ്രൂപ്പ് ആയിക്കാണുന്ന മെഗാലിത്തുകളാണ്. ഒറ്റക്ക് കാണുന്നകല്ലുകൾ 13 അംശങ്ങളിലുണ്ട്.
കാപ്പൂർ(1), കുമരനല്ലൂർ(1), തവനൂർ(4) ആലങ്കോട്(1), നാഗലശ്ശേരി(10) തൃപ്രങ്ങോട്(1), കന്മനം( 5) മേൽമുറി(10) ഒല്ലൂർ(1) ക്ലാരി(6) പൊന്മുണ്ഡം(1) കാട്ടിപ്പരുത്തി(2) പരുതൂർ(1). മെഗാലിത്തിക്ക് കുടക്കല്ലുകളും ഗുഹകളും തലപ്പള്ളി രാജവംശത്തിന്റെ ശ്മശാനമായ ചേരമങ്ങാട് അടക്കമുള്ള തലപ്പള്ളിയിലാകെ കാണാം.

**നെയ്ത്തും കൃഷിയും ആസ്പദാക്കിയഗ്രാമനഗരസാമ്പത്തികസ്വയംപര്യാപ്തതഃ-**

രാമായണകാലം മുതലേ സ്വാഭാവികമായ ചുവപ്പുപരുത്തി വളരുന്ന പ്രദേശങ്ങളെപ്പറ്റി പരാമർശമുണ്ട്. പരുത്തി ത്തുണിയുടെ പഴക്കം അത്രയുമാണ്. 17, 18 നൂറ്റാണ്ടുകളിലും ലോകത്തിന്റെ ഏറ്റവും വലിയ പരുത്തിത്തുണി കച്ച വടം ഇന്ത്യയിൽനിന്നാണ്. പേർഷ്യക്കാരും ബാബിലോണിയക്കാരും മൃദുവായ പട്ടിനും ഇംഗ്ലീഷുകാര് വിലകുറഞ്ഞ കട്ടിയുള്ള പരുത്തിക്കുമാണ് ആവശ്യം ഉന്നയിച്ചത്. രണ്ടും ഇന്ത്യയിലെ നെയ്ത്തുകാർ എത്തിച്ചു. ഇന്ത്യിലെ ഉൾനാട്ടുകളിലെ വസ്തുവും കുലസംഘങ്ങളായ വണികരുടെ സേവനം കൊണ്ട് മലബാറിലെ തീരത്തുനിന്ന് കടലുകടന്ന് പടിഞ്ഞാട്ട് സഞ്ചരിച്ചു. 1860ൽ ഇന്ത്യയിലുണ്ടായ പരുത്തിക്ഷാമം ഇംഗ്ലണ്ടിലെ മാഞ്ചസ്റ്ററില് തുണിവ്യാപാരം ആരംഭിച്ചതോടെയാണ്.
ഇന്ത്യയിലെ ഗ്രാമങ്ങൾ ഭക്ഷ്യധാന്യങ്ങളും, അസംസ്കൃതവസ്തുക്കളും കയറ്റി അയക്കാനുള്ള ക്വാളിറ്റി വസ്തുക്കളും കൊടുത്തു. നഗരകേന്ദ്രങ്ങളാണ് വിപണനസ്ഥാനം. . കയറ്റി അയക്കുന്ന തുറമുഖങ്ങളാണ് സ്വർണ്ണവെള്ളിനാ ണ്യങ്ങൾ കൊണ്ടുവന്നത്. സ്വർണ്ണനാണ്യം കറൻസിയായല്ല, സ്വർണ്ണാഭരണമുണ്ടാക്കുന്ന തട്ടാന്മാർക്ക് പുതിയ ആഭരണം പണിയാനും , ക്ഷാമകാലത്ത് ഉപകരിക്കാനുള്ള ക്ഷേത്രനിധിയായും ആണ് ഇന്ത്യ ശേഖരിച്ചത്.

പ്രീകൊളോണിയല് കാലത്തുതന്നെ മലബാറിലും ബംഗാളിലും കോറമാണ്ഡലതീരത്തുമുള്ള കേന്ദ്രങ്ങള് കയറ്റുമതിക്ക് പ്രസിദ്ധമായിരുന്നു. ഇതേ കേന്ദ്രങ്ങളെ ബ്രിട്ടീഷുകാരും ഉപയോഗപ്പെടുത്തി. 1790ൽ 50 മില്ല്യന് വാര തുണി ഇന്ത്യയിൽനിന്ന് കയറ്റി അയച്ചു. ഇത് ഇന്ത്യയിലെ ആകെ ഉല്പാദനത്തിന്റെ 1-2 ശതമാനം മാത്രമായിരുന്നു.( M.J.Twomey .Employment in 19th century Indian textiles .Exploration of economic history of India 20.(1.)1983.Table 1). ദിവസച്ചന്ത,ആഴ്ച്ചന്ത എന്നിവ ഇന്ത്യയിലെ ജനതയുടെ എല്ലാ ആവശ്യങ്ങളേയും കണക്കിലെടുത്തുകൊണ്ട് സ്വയംപര്യാപ്തത നേടുന്ന വിധമായിരുന്നു. ചെറിയ നഗര ങ്ങളിലെ സ്ഥിരം മാർക്കറ്റ് വില കുറച്ചുകൂടി കൂടുതലുള്ള വസ്തുക്കളെ(പഞ്ചസാര,നെയ്യ്,എണ്ണ, വെണ്ണ,പട്ടുതുണി) ലക്ഷ്യമാക്കിയാണ്.( Kessinger .Regional economy pp 247)ദൂരദിക്കിലേക്കുള്ള കയറ്റുമതിയും കച്ചവടവും സമുദ്രം വഴിയാണ്. അത് പട്ട് മുതലായ അപൂർവ്വവും അമൂല്യവുമായ വസ്തുക്കളെ ആസ്പദമാക്കിയാണ്. വടക്കേ ഇന്ത്യയിൽ ദ്വാരക, ലോത്തല് മുതലായ തുറമുഖനഗരങ്ങള് സമുദ്രം വഴിയും മോഹഞ്ജോദാരോ ഹരപ്പ ഇവ കരവഴിയും കച്ചവടം നടത്തി. വനവിഭവങ്ങളെല്ലാം വനവാ,ിഗിരിജനങ്ങളാണ് കൊടുക്കുന്നത്. അവരാണ് കരവഴിഗതാഗതം നിയന്ത്രിക്കുന്നതും. ബ്രിട്ടീഷുകാർ ഇതിനെ ആദ്യം തന്നെ നിരോധിച്ചു. വനം വനവാസിക ളുടേതോ മല ഗിരിജനങ്ങളുടേതോ അല്ലാതായി. അവരുടെ പരമ്പരാഗതഗതാഗതമാർഗ്ഗം വികസനത്തിന്റെ പേരിൽ പുതിയ റോഡും റെയിലും വന്നപ്പോള് ഇല്ലാതായി. നിലം മുഴുവനും ബ്രിട്ടീഷ് സർക്കാരിന്റേതായി. ക്ഷേത്രവിദ്യാഭ്യാസസ്ഥാപനങ്ങൾക്ക് സൌജന്യവിദ്യാഭ്യാസമോ സൌജന്യഭക്ഷണമോ കൊടുക്കാനുള്ള ധനശേഷിയും വിഭവശേഷിയും ഇല്ലാതായി. നാട്ടുകാരായ ആദിവാസികളും അവരുടെ രാജാക്കന്മാരായ കാട്ടുരാജാക്കന്മാരായ പഴയ രാജാക്കന്മാരും സാമ്പത്തികമാ3യി പിന്നിലായി. നിലവും തോട്ടവും നികുതികൾക്ക് വിധേയമായി. കാടും സ്വന്തമല്ലാതായി,വനവിഭവങ്ങളും അന്യമായി. ഇപ്രകാരം വല്ലാത്ത ഒരു സ്ഥിതിയിലാണ് ഇന്ത്യ അകപ്പെട്ടത്. പഴശ്ശി അടക്കം ഉള്ള ഗിരിരാജാക്കന്മാർ അതിനെതിരെ പോരാടി തോറ്റു. എല്ലാ വ്യവസാ യവും ബ്രിട്ടീഷുകാരുടേതായി. ഗതാഗതമാർഗ്ഗങ്ങളും അവയുടെ കേന്ദ്രങ്ങളും തങ്ങളുടെ കുത്തകയാക്കിയതോ ടൊപ്പം വിദ്യാഭ്യാസവും വിദ്യാഭ്യാസഭാഷയും തങ്ങളുടേതാക്കിയ ബ്രിട്ടീഷുകാർ സമ്പദ്സമൃദ്ധമായ ഇന്ത്യയെ ദരിദ്രമാക്കുക മാത്രമല്ല, ചെയ്തത്, സ്വന്തം സംസ്കാരവും കൂടി വിസ്മരിച്ച ഒരു കൂട്ടം അടിമത്തബുദ്ധിയുള്ള സമൂഹമാ ക്കുകകൂടിയാണ്. വിദൂരയാത്രകളിലെ കച്ചവടത്തിന്റെ കണക്കു സൂക്ഷിച്ചിരുന്ന കണക്കന്മാര് ഈ സന്ദർഭത്തില് ബ്രിട്ടീഷുകാരെ സഹായിച്ച് അവരുടെ സ്നേഹം സമ്പാദിച്ചു. രാഷ്ട്രീയമായ ശക്തിയും നേടി. ബംഗാളിൽ ജഗത് സേട്ട് ഇപ്രകാരം ചെയ്തു. കേരളത്തിൽ നായന്മാരുടെ കുലസംഘവും അവരുടെ രാജാക്കന്മാരും കൂടി ബ്രിട്ടീഷുകാരെ വലച്ചു. അതിനാൽ കേരളത്തിലെ നായർപ്പടയും ഗിരിവനവാസികളും കേരളത്തിലെ രാജാക്കന്മാരും ബ്രിട്ടീഷുകാർക്ക് തലവേദനയായി. ഇതിനുദാഹരണമാണ് പഴശ്ശിരാജാ. ഇന്ത്യ ആസ്റ്റ് ഇന്ത്യ കമ്പനിയെ വ്യാപാരസംഘമായിട്ടല്ലാതെ ഭരണം മോഹിച്ചുവന്നവരായി കരുതിയില്ല. അതിന്റെ ഫലമായി ബംഗാളിലെ കച്ചവടക്കുത്തക അവർക്ക് കൊടുത്തു. 1790 ല് ബംഗാളിലെ ഭരണം കമ്പനിയാണ്. കയറ്റുമതിവ രുമാനം ഇന്ത്യാഗവർമ്മെണ്ടിന് കുറയുകയും ചെയ്തു. ബംഗാളിലെ രാജാക്കന്മാരുടെ ചെറിയ ആഭ്യന്തരപ്രശ്നങ്ങളി ലെല്ലാം ഇടപെട്ട് ഭിന്നിപ്പിച്ച് ഭരിച്ചാണ് ഇത് സാധിച്ചെടുത്തത്. ആദ്യം വ്യാപാരം, പിന്നെ കാർഷികബന്ധങ്ങൾ, പിന്നെ ഉല്പാദനം, രാജ്യത്തിന്റെ ഭരണം ഇങ്ങനെ നട്ടെല്ലുവരെ രാജ്യത്തെ ആകെ പിടിച്ചുകുലുക്കി കമ്പനിഭരണം. ആദ്യം ബംഗാളും 1856ൽ അയോദ്ധ്യയും കമ്പനിക്ക് കീഴടങ്ങി. 100 വർഷം കൊണ്ട് തങ്ങളുടെ മാതൃഭൂമിയുടെ മേൽ തങ്ങൾക്ക് യാതൊരു അവകാശവുമില്ല എന്ന് പെട്ടെന്ന് മനസ്സിലാക്കിയപ്പോഴാണ് ഇന്ത്യയിലെ രാജാക്ക ന്മാരുടെ കണ്ണു തുറന്നത്. അപ്പോഴേക്കും കാര്യം കൈവിട്ടു പോയിരുന്നു. 1857ലെ ലഹള ഈ കണ്ണു തുറക്കലായിരു ന്നു. 1800- 1850 തുണിക്കുപകരം ഇൻഡിഗോ-ഓപ്പിയം കയറ്റുമതിക്കാലമായിരുന്നു. സിന്തറ്റിക്ക് ഇൻഡിഗോ ബംഗാളിലെ ഇന്ഡിഗോകൃഷിക്കാരെ വിഷമിപ്പിച്ചു. കമ്പനി ഓപ്പിയത്തെ ചൈനയിലേക്കുള്ള പ്രധാനകയറ്റുമതി യാക്കി. യൂറോപ്പിലേക്ക് ചൈന കയറ്റിഅയക്കുന്ന സിൽക്കിനും പാത്രങ്ങൾക്കും ചായക്കും പകരം അവർക്ക് ഓപ്പിയം കൊടുത്തു. ഇത് നിർത്താനുള്ള ചൈനയുടെ ശ്രമം വിഫലമായി. (20ആം നൂറ്റാണ്ടിലാണ് ഇത് നിർത്താനായത്).

ഇന്ത്യയിലെ പരമ്പരാഗതമായ നികുതിസിസ്റ്റം വിളവനുസരിച്ച് അനുപാതത്തിലാണ്. ബ്രിട്ടീഷുകാർ ഇത് നിർത്തലാക്കി. നികുതി കൃത്യമായി പണം തന്നെ കൊടുക്കണം. വിളവിന്റെ അടിസ്ഥാനത്തിലല്ലതാനും. ഭൂമിയുടെ വളക്കൂറോ വിളവോ നോക്കാതെ എല്ലാവരും ഭൂമിയുടെ വിസ്തൃതി മാത്രം നോക്കി ഒരേ നികുതി കൊടുക്കേണ്ടിവന്നത് കൃഷിക്കാരെ വിഷമിപ്പിച്ചു. നെല്ല് മുതലായ ഭക്ഷ്യധാന്യങ്ങൾക്കുപകരം കാഷ് ക്രോപ്പിന് പ്രാധാന്യം കൊടുത്തത് ഭക്ഷ്യസ്വയംപര്യാപ്തതയെ ബാധിച്ചു. ചക്ക മുതലായ ഫലങ്ങൾക്ക് നികുതി ഉണ്ടായിരുന്നില്ല. ഒറ്റചക്കക്കുപോലും

നികുതി വേണമെന്ന് ബ്രിട്ടീഷുഭരണം വിധിച്ചു. സാധാരണക്കാരന് കൃഷിവിഭവവുമില്ല, വനവിഭവവുമില്ല തിന്നാനെന്ന ഗതി വന്നു. ഇംഗ്ലീഷുകാരുടെ ഈ നിലപാടാണ് സ്വാതന്ത്ര്യാനന്തരഭാരതവും തുടർന്നത്. എവിടെനിന്നാണ് ഇംഗ്ലീഷുകാരുടെ ഈ ബുദ്ധി വന്നത്. Erik Stokes traces it to the Ricardian idea that rent is the only income that can be taxedwithout discouraging production.Others think that it was a stimulus for enterprise.Was itjust a theory or a local condition that they had to practically tackle to make benefit forthemselves that stimulated the British ?Did they change the local condition?If so in which way ? Sometimes suppressing and sometimes collaborating with the local reginal ruling class ,as well as the common people of India did get their way.Colllaboration was a massive example for asymmetric information between ruler and the ruled for them.They pictured themselves as the supreme landlord ,and thought they had rights to do what they thought justice and did not know that they were doing damage to a well established system of ecology and economy based on agrarian ecosystems.They did really change the system but out of ignorance of its impact in the future.By 1840 traditional community was lost not only in Bengal but everywhere in India.The community had become a business resource .And naturally it ceased to exist or was fast disappearing after surviving millions of years.

1830ൽ ഇന്ത്യയിലെ മരംകൊണ്ടുള്ള കപ്പലുകൾക്ക് പകരം ഇരുമ്പുകൊണ്ടുള്ള ബ്രിട്ടീഷ് കപ്പലുകള് വന്നു. ഇത് ഇന്ത്യയിലെ 6000 വർഷം പഴക്കമുള്ള കപ്പൽനിർമ്മാണവ്യവസായത്തെ ബാധിച്ചു.

1835-1855. പോസ്റ്റൽ,ടെലഗ്രാഫ്, റെയിൽവേക്കുവേണ്ടി ഏക്കറുകളോളം കൃഷിഭൂമി നശിപ്പിച്ചു.

1857. ലാന്റ് റെവന്യൂ സിസ്റ്റം വന്നു. സ്റ്റോക്ക് ബാങ്ക്, എക്സ്ചേഞ്ച് ബാങ്ക് സിസ്റ്റം ഇന്ത്യയിൽ വന്നു. അങ്ങനെ മാക്രോഇക്കണോമിക്ക് മാറ്റം പൂർണ്ണമായി.

ഇക്കാരണങ്ങളാൽ 1900നു ശേഷം കൃഷികൊണ്ട് പെട്ടെന്നുള്ള ഇക്കണോമിക്ക് മാറ്റം വരുത്താനുള്ള സാദ്ധ്യത കുറഞ്ഞു. 1970-80 കാലത്തെ ഹരിതവിപ്ലവം ഗോതമ്പിന്റെ ഉല്പാദനത്തില് പഞ്ചാബില് ഇത് സാധിച്ചു.

19ആം നൂറ്റാണ്ടിലെ കർഷകത്തൊഴിലാളികളുടെ കഷ്ടപ്പാടുകളുടെ കാരണവും ഇതൊക്കെത്തന്നെയാണ്.

1. Precolonial comparatively egalitarian village community produced its own subsistence food and exchanged it ,other articles and services.Forced commercialization broke up the system and created a class of poor agricultural laboures and tenants and rich zamindars.
2. The artisans lost their traditional jobs in which they were experts.This happened with industrialization.The blacksmiths and woodworkers and other artisans were given a piece of land and asked to do agriculture which they didn't know.Without expertise they could not get good produce.These people became helpless and became labourers in different industries out of sheer necessity.Instead of bringing equality,the individual property rights actually brought about a class of rich landlord and poor tenant and landless people .
3. .Wages and tax became cash and not barter or service.And cash was European currency and not old traditional currency of the land.Both the rich and the poor did not have the cash .In South India the standard of living,food,dress,everything was the same for rich and poor in villages.This changed.The relation of people changed from co-operation to one of enmity,envy and suspicion when individual property rights established.
4. Just like lands ,the land labourers also could be traded and in that labourer market several poor people became workers of estates and plantations and in industrial construction areas.This happened especially in old hilly and forest areas where people became mere serfs to the estate owners.The propaganda spread hatred to the British rulers as well as to the rich estate owners(native)alike who sided with the British laws and regulations and succumbed to it .They were accepting the dress code,code of conduct ,other social dictates of the British as occupational choice under the British masters and the security offered by them.
5. Migration within and outside agriculture increased.Migration to cities from rural area increased.The agricultural lands were abandoned.People entered plantations,mines,urbanservices, public works,government utility services as white collar jobs

6. Religious conversions of tribals in South India was to get food,shelter ,jobs and to get rich,(out of poverty)and not out of any preference for the new religion.
7. Food security during natural calamities and famines was gone and peasants started to loot the treasury (Deccan riots).This was avicious circle.Money wages lead to rice in price,and to more wages,and more price rice.If no food is grown and no purchasing power also,in difficut conditions extreme starvation ,famines etc revolts,crimes and thefts increase .This we are still witnessing.

കൃഷിയും വാണിജ്യവും ഗോരക്ഷയും വൈശികധർമ്മമാണ്. ഒരേ കുലസംഘത്തിന്റെ കീഴിലാണ്. Erik Stocksന്റെ അഭിപ്രായം നർമ്മദാതാഴ്‌വരയില് എല്ലാവരും സമത്വത്തോടെയാണ് ജീവിച്ചിരുന്നത്. (Peasants ,moneylenders and colonial rule .An excursion into central India Sugatha Bose ed .OUP Delhi 1994).വില്യം ലോഗന്റെ മലബാർ മാന്വലും ഇതിന്ന് ഉപോൽബലകമായ തെളിവാണ് തരുന്നത്.

ആധുനികഇന്ത്യ:-

**സ്വാതന്ത്ര്യാനന്തരഇന്ത്യ**

മനുഷ്യരുടെ ജീവിതം,ചിന്ത,തൊഴിൽ, ലോകത്തിലെ മറ്റുള്ളവരുമായി ബന്ധം, പ്രകൃതിയുമായി ബന്ധം, ഇവയിലെല്ലാം കാലം വരുത്തിയ മാറ്റം ഇതെല്ലാം ചരിത്രത്തിന്റെ നിരീക്ഷണം പഠിപ്പിക്കുന്നതോ പഠിക്കുന്നതോ ആയ പാഠങ്ങളില് പെടുന്നു. അമേരിക്കൻ പരിസ്ഥിതിചരിത്രകാരന് വില്യം ക്രോണന്റെ അഭിപ്രായം ചരിത്രം ഇക്കോളജിക്കല് ആയിക്കൂടി യുക്തിപരമാവണമെന്നാണ്. (J.Donald Hughes .What is environmental history?Polity press .Cambridge UK and Malden USA 2006). ഭൂതകാലത്തെ മാത്രമല്ല, വർത്തമാനകാലത്തേയും ചരിത്രം പഠനവിധേയ മാക്കണമെന്നും ചരിത്രം ഒരു വിധത്തിൽ പൊളിറ്റിക്സ്(രാഷ്ട്രീയം)തന്നെയാണെന്നും തൈസിഡസ് പറഞ്ഞു. (The use and abuse of history .Finlay .M.I. Ed Pimlico 2000)ഏതു വിഷയമായാലും- അത് ചരിത്രമോ, ഫിലോസഫിയോ,സംഖ്യാശാസ്ത്രമോ, കാൽക്കുലസ്സോ, സംസ്കൃതം മുതലായ ഭാഷകളോ, ആവട്ടെ- അത് ജീവിത ത്തിൽ പ്രായോഗികമാവണം,അത് പഠിക്കാനായി കുറച്ച് പ്രയത്നം വേണം. ഒരു പുസ്തകത്തിൽ സമവാക്യം കണ്ടാൽ കാൽക്കുലസ് അറിയാത്ത വ്യക്തി അത് മനസ്സിലാക്കില്ല. കാർഷികരാജ്യമായ ഇന്ത്യയുടെ ഇക്കോ ണമിക്കൽ, ഇക്കോളജിക്കൽ,പൊളിറ്റിക്കൽ ചരിത്രത്തിന്റെ ഭൂതകാലവും ആധുനികവർത്തമാനകാലവും അറി ഞ്ഞാലേ കൂടുതൽ നല്ല ഒരുഭാവിയെ കെട്ടിപ്പടുക്കാനാവൂ. അതിനാണ് കാർഷികചരിത്രവും അതിന്റെ രാഷ്ട്രീയപരിസ്ഥിതിയും ആദ്യം തന്നെ അവതരിപ്പിച്ചത്.

ലോകത്തിന്റെ പ്രധാനതാല്പര്യം എന്താണെന്ന് ഇന്റർനെറ്റ് നോക്കിയാലറിയാം. ജിനിയോളജി(വംശപരമ്പര) കഴിഞ്ഞാൽ വ്യക്തിപരമായ അർത്ഥസമ്പാദനവും കാമവുമാണ് ചെറുപ്പക്കാരുടെയും വയസ്സന്മാരുടേയും പ്രധാനതാല്പര്യവിഷയം. (Who do you think you are?The essential guide to tracing your family history.Dan Waddell.2004) പഞ്ചാബിലെ ലസ്സറയിലെ ചെറിയ ഒരു ഗ്രാമക്ഷേത്രത്തിൽ തന്റെ കുടുംബത്തിന്റെ പരമ്പര രേഖപ്പെടുത്തിയത് മീര സ്യാല് അത്ഭുതത്തോടെ കണ്ടെത്തി. ഹരിദ്വാരിലെ ഗംഗാതീരത്ത് ഒരു പുരോഹി തന്റെ കയ്യിലുള്ള ബാഹി എന്ന പുസ്തകത്തിലാണ് അവരത് കണ്ടത്. 250 കൊല്ലത്തെ പരമ്പര അതിലുണ്ടായിരുന്നു. ഇതുപോലെ കുലഗുരുക്കന്മാരുടെ കയ്യിലെ ഗ്രന്ഥങ്ങളിൽ പരമ്പരയായി രേഖപ്പെടുത്തിയ സൂര്യവംശി,ചന്ദ്രവംശി രാജവംശങ്ങളുടെ നീണ്ട പരമ്പര നമുക്കുണ്ട്. ഭാരതീയരുടെ ചരിത്രബോധം കാണിക്കുന്ന ഇത്തരം പരമ്പരകളെ മിതതിക്കലെന്ന് തള്ളിക്കളയുകയാണ് ചിലര് ചെയ്യുന്നത്. സ്വന്തം നാടിന്റെ ചരിത്രബോധത്തെ അവഗണിക്ക ലാണത്.

ഏതൊരു ചെറിയ ഗ്രാമത്തെ പഠിക്കുമ്പോഴും അതിന്റെ ദേശകാലങ്ങളോടൊപ്പം സ്ഥാനവും അതിർത്തിയും ഭൂമിശാസ്ത്രപരമായ പ്രത്യേകതകളും കൂടി പഠിക്കണം. Environmental archeology.Theoretical and practical approaches.(Nick Branch,Mathew Canti,Peter Calaer,Chris Turney .Publishers Hodden Arnold 2005 Spatial and temporal scales modified from Dincauze 2000)ഇവിടെ ഇന്ത്യയിലെ നെൽക്കൃ ഷിയുടെ സാമ്പിൾ ഏരിയയായി പരുർപടവ് പുന്നയൂർക്കുളം കോൾപുഞ്ചനിലമാണ് എടുത്തിരിക്കുന്നത്.

മനുഷ്യരും സസ്യങ്ങളും തമ്മിലുള്ള പാരസ്പര്യത്തിന്റെ തുടർച്ചയുടെ പരിണാമം( Evolutionary continuum of people plant interaction Modified from Harris & G.C.Hillman ed. Foraging and farming ,the evolution of plant domestication. 11-26 London.Unwin Hyman) സംഭവിക്കുന്നത് കൃഷിചരിത്രം പഠനവിധേയമാക്കുന്നു. ജനത ഒരേ സ്ഥലത്ത് സ്ഥിരമായി താമസം തുടങ്ങുന്നതോടെ, കൃഷിസ്ഥലം കൂടുകയോ കുറയുകയോ ചെയ്യുന്നതും ജനസാന്ദ്രത അനുസരിച്ച് ഭക്ഷ്യക്ഷാമമോ സ്വയംപര്യാപ്തതയോ വരുന്നതും, സമൂഹ ത്തിൽ ഉച്ചനീചത്വമോ സമത്വമോ വരുന്നതും അവ രാഷ്ട്രരൂപീകരണത്തില് സഹായിക്കുന്നതും കൃഷിചരിത്ര ത്തിന്റെ ഭാഗമാണ്. തെക്കുകിഴക്കൻ ഏഷ്യയിലെ ഭക്ഷ്യശേഖരണകാലം 12000-10000 വർഷം മുമ്പാണ്.മൃഗ ങ്ങളേയും സസ്യങ്ങളേയും വളർത്തുന്നത് 10000 കൊല്ലം മുമ്പു തന്നെ ഉണ്ട്. വേദകാലത്തുതന്നെ കൃഷി,ഉഴവ്, കലപ്പ ,സസ്യമൃഗസമ്പത്ത്, അവയുടെ പരസ്പരബീജസങ്കലനം കൊണ്ട് പുതിയ ജാതി ഉണ്ടാക്കൽ എന്നിവ ഇന്ത്യയിലുണ്ട്. പുതിയ സങ്കരജാതി ഉണ്ടാക്കുന്നതോടൊപ്പം പഴയ ഇനം സസ്യങ്ങളുടെയും മൃഗങ്ങളുടേയും വർഗ്ഗം നിലനിൽക്കാനായി ചില മാർഗ്ഗങ്ങളും വേദകാലത്തുണ്ട്. ഇതാണ് പിന്നീട് ശുദ്ധജാതിയും സങ്കരജാതിയുമായി മനുഷ്യവർഗ്ഗം എന്നും നിലനിൽക്കാനുള്ള പദ്ധതിയായി ഇവിടെ ഉണ്ടായ ചാതുർവ്വർണ്ണ്യം. സ്വന്തം വർഗ്ഗത്തി ൽനിന്നല്ലാതെ വിവാഹം കഴിക്കാത്ത ആദിവാസിജനതയുണ്ട് ഇന്ത്യയിൽ. അതായത് ഈ വർണ്ണസങ്കരത്തെ ക്കുറിച്ചുള്ള അരിവ് ഇവിടത്തെ ആദിവാസികളുടെ പരമ്പരാഗതമായ ശാസ്ത്രീയമായ അറിവാണ്. അത് കൃഷി, മൃഗസംരക്ഷണം ഇവയിൽനിന്നാണ് ഉണ്ടായത്. പെരുമൾ കല്ലരെന്ന ആദിവാസിജനിതകത്തിന് 50000-70000 വർഷം പഴക്കമുണ്ട്. (തമിഴ്നാടിലെ) ഇവരും സ്വവർഗ്ഗത്തിലല്ലാതെ പുറത്തു നിന്ന് വിവാഹം കഴിക്കില്ല. ഓകം എന്നാൽ സംസ്കൃതത്തില് പ്രൈവറ്റ് സ്ഥാനം,വീട്. ഇതിൽനിന്ന് ഗ്രീക്ക് പദം ഓയ്ക്കോസ്. (വീട്). മനുഷ്യന്റെ വാസസ്ഥാനമാണ് അവന്റെ പരിസ്ഥിതി. ഇക്കോളജി അഥവാ പരിസ്ഥിതിശാസ്ത്രം ഈ ഓകം, ഐക്കോസ് എന്ന പദങ്ങളിൽനിന്ന് ഉണ്ടായി. കൃഷിയോടൊപ്പം ജലസേചനം വരുമ്പോൾ, മണ്ണിന്റെ ലവണരസം കൂടും. ഇക്കോളജി മാറും. ഇത് വരാതിരിക്കാനായി ഒന്നുകിൽ ജലം കടലിലേക്ക് ഒഴുക്കണം, അല്ലെങ്കിൽ ചിലപ്പോള് കൃഷ്സ്ഥലത്തെ തരിശിട്ട് കാട്ടുചെടികളെ വളരാനനുവദിക്കണം. അവ മണ്ണിന്റെ ലവണവ്യത്യാസം സമീകരിക്കും.വീണ്ടും കൃഷിയോഗ്യമാക്കും.ഇത് ഇന്ത്യയിലെ കർഷകർക്ക് അറിയാമായിരുന്നു എന്നത് അവരുടെ പരിചയസമ്പത്ത് കാണിക്കുന്നു. ( Jacobson in Gibson .1974.Irrigation's impact on society.7-20 Tucson uty of Arizona press Gibson.M)ജലസേചനപദ്ധതികൾ കേന്ദ്രീകൃതമായി പല സ്ഥലങ്ങളിലേക്കും ജലം എത്തിക്കുന്ന രീതിയിലാവുമ്പോളാണ് സുദൃഢമായ ഒരു ഭരണകൂടം ആവശ്യ◌ി വരുന്നത്. കോൾകൃഷിക്കാരുടെ സഹകരണാടിസ്ഥാനത്തിലുള്ള കൃഷിയും ജലസേചനത്തിന് ബണ്ടു കെട്ടലും സമുദ്രജലത്തെ അകത്തേക്കു വരാതെ തടയലും കൂട്ടായ്മയിലൂടെയുള്ള കൃഷിയുമാണ് തെക്കെ മലബാറിനെ സുദൃഢമായ ചേരസാമ്രാജ്യകേന്ദ്രമായി മാറ്റിയത് എന്ന് പറഞ്ഞാലതിൽ അതിശയോക്തിയില്ല. ജലസേച നത്തിന് കനാലുകളുണ്ടാക്കേണ്ടി വന്നതാണ് സുമേരിയൻ സാമ്രാജ്യത്തിനും വഴി വെച്ചത്. (Kramer S.N.The Sumerians .Chicago uty press 963 pp 5).പ്രകൃതിയെ കൂടുതലായി ചൂഷണം ചെയ്യുന്നതും ഒട്ടും ഉപയോഗി ക്കാത്തതും സംസ്കാരങ്ങളുടെ തന്നെ വിനാശത്തിന് കാരണമായിട്ടുണ്ട്.

ഇന്ത്യയില് യുദ്ധകാലത്തുപോലും ഇരുവശത്തുമുള്ള സ്ത്രീകളും, പുരോഹിതബ്രാഹ്മണരും കന്നുകാലികളും തപസ്വി കളും കൃഷിസ്ഥലവും രോഗികളും സംരക്ഷിക്കപ്പെടണമെന്ന് ധർമ്മം അനുശാസിച്ചിരുന്നു. ഭക്ഷണത്തിന്റെ പ്രാധാ ന്യം ഇക്കോണമിയിൽ എത്രയാണെന്ന് അറിയുന്നതുകൊണ്ടാണ് കൃഷിസ്ഥലം നശിപ്പിക്കരുതെന്ന വിധി. ഇന്നത്തെ അവസ്ഥയിൽ കൃഷി വരുമാനമാർഗ്ഗമല്ല, അതിനെ ആരും ചെയ്യാനാഗ്രഹിക്കുന്നുമില്ല. അടുത്ത സംസ്ഥാനങ്ങളിൽനിന്ന് ഭക്ഷണം കൊണ്ടുവരട്ടെ എന്ന് മടി പിടിച്ചിരിക്കയാണ് കേരളക്കാരെല്ലാം. ഭക്ഷ്യ സ്വയംപര്യാപ്തത നേടാത്ത ഒരു ജനതക്കും നല്ല ഭാവി പ്രവചിക്കാനാവില്ല എന്ന പാഠം നാം ആദ്യം പഠിക്കേണ്ടി യിരിക്കുന്നു. ഇതിനെങ്കിലും അല്പം പഴയ ചരിത്രം ഉപകരിക്കും.

കോഓപ്പറേറ്റീവ് സൊസൈറ്റികളുടെ റജിസ്ട്രാർമാരുടെ 15ആം കോൺഫറൻസ് ക്രെഡിറ്റും മാർക്കറ്റിങ്ങും തമ്മിൽ ബന്ധിപ്പിക്കണമെന്ന് നിർദ്ദേശിച്ചു. മോഹഞ്ജോദാരോ കാലം മുതലേ ധാന്യം പൂപ്പലും എലിയും നശിപ്പിക്കാതെ നോക്കാനുള്ള ഗ്രാനറി (ധാന്യപ്പുര) ഉണ്ടായിരുന്നു. അതിനുപകരം ഇതേ ഉദ്ദേശത്തോടെ സ്റ്റോർഹൌസുകള് അഥവാ ഗോഡൌണുകള് ഉണ്ടാക്കാനും ആവശ്യപ്പെട്ടു. ധാന്യസംസ്കരണത്തിന് കടവും സബ്സിഡിയും ട്രെയിനിങ്ങ് കിട്ടിയ സ്റ്റാഫും നിർദ്ദേശിച്ചു. റൂറൽ ബാങ്കിങ്ങ് കമ്മിറ്റി(1949-50) റൂറൽ കോഓപ്പ റേറ്റീവ് ബാങ്കുകൾ,അർബ്ബൻബാങ്കുകളുടെ വികസനം, ഗ്രാമങ്ങളെ സേവിക്കാനായി കേന്ദ്രബാങ്കുകളും പ്രോവി

ൻഷ്യൽബാങ്കുകളും നിർദ്ദേശിച്ചു. 1951ൽ റിസർവ്വ് ബാങ്ക് റൂറല് ക്രെഡിറ്റ് സർവ്വേ കമ്മിറ്റിയെ (RCSC) നിയോഗിച്ചു. 1954ൽ ഈ കമ്മിറ്റി റിപ്പോർട്ട് സമർപ്പിച്ചു. കോഓപ്പറേറ്റീവ് തത്വങ്ങളിൽനിന്നും പോളിസിയിൽനിന്നും കാര്യമായ വ്യതിചലനം ഉണ്ടായതായും, കോഓപ്പറേഷൻ പരാജയപ്പെട്ടതായും ( "co-operation has failed but co-operation must succeed".)കമ്മിറ്റി വിലയിരുത്തി. ഘടനയിലും പ്രവർത്തനത്തിലും വന്ന പോരായ്മ, ഭരണപരമായ പോരായ്മ, സമൂഹത്തിന്റെ ആവശ്യങ്ങളെ അറിഞ്ഞു നിറവേറ്റുന്ന വ്യക്തികളുടെ കുറവ്, ട്രെയിനിങ്ങിന്റെ കുറവ്, സാക്ഷരതയില്ലായ്മ, ഗ്രാമത്തിലെ കമ്യൂണിക്കേഷൻ ശൃംഖലയുടെ അഭാവം, ധാന്യശേഖരണം മുതലായ പ്രധാനകാര്യങ്ങളില് സ്വയംപര്യാപ്തതയില്ലായ്മ ഇവയാണ് പരാജയകാരണങ്ങളെന്ന് ചൂണ്ടിക്കാട്ടപ്പെട്ടു. ഗ്രാമത്തിന്റെ കടത്തിന് 3 പ്രധാനതത്വങ്ങളോടുകൂടിയ ഇന്റഗ്രേറ്റഡ് സ്കീം അവരുണ്ടാക്കി.

1. പല ഘട്ടങ്ങളിലുമായി സംസ്ഥാനത്തിന്റെ സഹായം,പങ്ക്
2. ക്രെഡിറ്റും സംസ്കരണം മാർക്കറ്റിങ്ങ് മുതലായ എക്കണോമിക്ക് കർമ്മങ്ങളും കോഓർഡിനേറ്റ് ചെയ്യണം
3. ഭരണരംഗത്ത് ഗ്രാമീണജനതയുടെ ആവശ്യങ്ങളറിഞ്ഞ് അവ പരിഹരിക്കാനുള്ള ട്രെയിനിങ്ങ് കിട്ടിയ വ്യക്തികളുണ്ടാവണം.

ഇംപീരിയൽ ബാങ്ക് ഓഫ് ഇന്ത്യയെ ദേശസാൽക്കരിക്കണമെന്നും മാർക്കറ്റിങ്ങും കോഓപ്പറേറ്റീവ് സൊസൈറ്റികളുടെ പ്രവർത്തനവും അതുവഴിയാവണമെന്നും നിർദ്ദേശിച്ചു. മാർച്ച് 1952ൽ, ഈ നിർദ്ദേശങ്ങള് രണ്ടാം കോഓപ്പറേറ്റീവ് കോൺഗ്രസ് (പാറ്റ്ന)സ്വീകരിച്ചു. 1955ൽ ഡെൽഹിയില് ചേർന്ന ആദ്യത്തെ കോഓപ്പറേഷൻമന്ത്രിമാരുടെ കോൺഗ്രസും അംഗീകരിച്ചു. ഇതനുസരിച്ചാണ് രണ്ടാം പഞ്ചവ ത്സരപദ്ധതി രൂപീകരിച്ചത്.( The Ministry of community development .Panchayathi Raj and co-operation sahakaari samaaj 1962 pp 48-52)രണ്ടാം പഞ്ചവത്സരപദ്ധതിയിൽ ദേശീയപോളിസിയുടെ കേന്ദ്രലക്ഷ്യം ശക്തമായ ഒരു കോഓപ്പറേറ്റീവ് സെക്ടറുണ്ടാക്കലായിരുന്നു. സഹകരണാടിസ്ഥാനത്തിലുള്ള കൃഷിയും കോഓപ്പറേറ്റീവ് സൊസൈറ്റികളും ഇതിന്റെ പൈലറ്റ് പ്രൊജക്ടുകളായി ആരംഭിച്ചു. ഇത്തരമുള്ള പൈലറ്റ് പ്രൊജക്ടുകളിൽ പുന്നയൂർക്കുളത്ത് ശ്രീ കെ.ജി.കരുണാകരമേനോന്റെ പ്രചോദനവും സാന്നിദ്ധ്യവും കൊണ്ട് ആദ്യംതന്നെ കോൾകൃഷിസഹകരണസംഘവും കൃഷിയും നടന്നു. 1959ലെ നാഷണൽ ഡവലപ്മെന്റ് കൌൺസില് റെസൊല്യൂഷനു കോഓപ്പറേറ്റീവ് പോളിസിയുടെ പ്രധാനലക്ഷ്യം ഗ്രമീണസമ്പദ്വ്യവസ്ഥ പഴയപോലെ കെട്ടിപ്പടുക്കലും കാർഷികവിളവ് ഉല്പാദനം അധികരിപ്പിക്കലുമായിരുന്നു. 1958ൽ ഇത് നടപ്പാക്കാനായി ഒരു വർക്കിങ്ങ് കമ്മിറ്റി ഉണ്ടാക്കി.ഇതിന്റെ ലക്ഷ്യങ്ങൾ:-

1. ഗ്രാമസമൂഹത്തെ ഒറ്റ പ്രൈമറി സമൂഹമായി ഓർഗനൈസ് ചെയ്യുക
2. സൊസൈറ്റി ഒരു ബഹുലക്ഷ്യസൊസൈറ്റിയായി പ്രവർത്തിക്കണം
3. പഴയ സൊസൈറ്റികളുടെ പുനരുദ്ധാരണവും പുതിയതിന്റെ രൂപീകരണവും
4. ഗ്രാമപ്പഞ്ചായത്തും കോഓപ്പറേറ്റീവ് സൊസൈറ്റികളും താന്താങ്ങളുടെ കർമ്മം പരസ്പരം സഹകരിച്ച് ചെയ്യണം
5. കടം കൊടുക്കേണ്ടത് ഒരാളുടെ സ്വത്തോ ഭൂമിയോ നോക്കിയല്ല, എന്തിനാണ് കടമെടുക്കുന്നത് എന്ന് നോക്കിയാവണം.
6. ഗ്രാമത്തിലെ എല്ലാവരും അംഗങ്ങളാവണം.
7. സഹകരണമാർക്കറ്റിങ്ങ്, ധാന്യശേഖരണം, സംഭരണം, സംസ്കരണം ഇവ ദ്രുതഗതിയിലാക്കണം, വികസിപ്പിക്കണം.
8. കോഓപ്പറേറ്റീവ് ഡിപ്പാർട്ടുമെന്റുകളിലെ സ്റ്റാഫിന് ട്രെയിനിങ്ങ് കൊടുക്കുക, സ്റ്റാഫ് ഘടന ശക്തിപ്പെടുത്തുക
9. തക്കാവികളും കടവും കോഓപ്പറേറ്റീവ് വഴിയാക്കണം.
10. വില്ലേജ് പഞ്ചായത്തുകളുടേയും കോഓപ്പറേറ്റീവ് സൊസൈറ്റികളുടേയും ഡ്യൂട്ടി കൃത്യമായി നിർവ്വചിച്ചിരിക്കണം. ബോർഡിന് ചെയർമാനെ നോമിനേറ്റ് ചെയ്യാന് അധികാരമില്ല. ചെയർമാന് ശമ്പളം വാങ്ങുന്ന ഉദ്യോഗസ്ഥനല്ല, ഓണററിയാണ്. ഉത്സാഹശീലമുള്ള ജനസമ്മതിയുള്ള പ്രാദേശികനേതാവായിരിക്കണം.എല്ലാവരേയും ഏകോപിപ്പിച്ച് ഒരുമയോടെ നയിക്കാനുള്ള കഴിവു വേണം.

കോഓപ്പറേറ്റീവ് മന്ത്രിമാരുടെ 1959ലെ മൂന്നാം കോൺഗ്രസ് (മൈസൂർ 1959) വി.എൽ മേഹ്ത്തയുടെ കീഴിൽനിയമിച്ച എക്സ്പർട്ട് കമ്മിറ്റി റിപ്പോർട്ട് (മേ 1960),1060ലെ നാലാം കോൺഫറൻസ്(ജയ് പൂർ)1961ൽ എസ്യഡി.മിശ്രയുടെ കീഴിൽ നിയമിച്ച പഞ്ചായത്തീരാജ്,കോഓപ്പറേറ്റീവ് പ്രവർത്തനപഠനക്കമ്മിറ്റി , ലക്നൌവിലെ അഞ്ചാം കോൺഫറൻസ് നിയമിച്ച വി.എൽ മേഹ്ത്തയുടെ കീഴിലുള്ള കോഓപ്പറേറ്റീവ് അഡ്മിനിസ്ട്രേഷൻ കമ്മിറ്റി(1953)ഇവ തുടർന്ന് വന്നു.
നാലാം പദ്ധതി നിലവിലുള്ള എല്ലാ ദൌർബല്യങ്ങളും നീക്കി കോഓപ്പറേറ്റീവ് സൊസൈറ്റികളെ ശക്തമാക്കാൻ രൂപരേഖ തയ്യാറാക്കി. കൂടുതൽവിളവ് ലഭിക്കുന്ന വിത്ത്, കൂടുതൽ ഫലംതരുന്ന വളം ഇവയെ ഉപയോഗിക്കാനുള്ള നിർദ്ദേശം വന്നു. ഇതോടൊപ്പം മൃഗസംരക്ഷണം,മത്സ്യകൃഷി ,പാൽവ്യവസായം ഇവയിലും വളർച്ച നിർദ്ദേശിച്ചു. കോഓപ്പറേറ്റീവ് വ്യവസ്ഥ പരാജയപ്പെട്ട ബംഗാളിലും ബീഹാറിലും രാജസ്ഥാനിലും ഇത് പഠനം നടത്തി. ജനത തങ്ങളനുഭവിക്കുന്നതിനെല്ലാം ഗവർമ്മെണ്ടുമാത്രമാണ് ഉത്തരവാദിയെന്നും തങ്ങൾക്ക് യാതൊരുഉത്തരവാദിത്തവുമില്ലെന്നും കരുതുന്ന സ്ഥലത്താണ് പരാജയം സംഭവിക്കുന്നത്. തങ്ങളും ഉത്തരവാദികളാണെന്ന് മനസ്സിലാക്കാനുള്ള സാക്ഷരത ഇല്ലാത്തതും കാരണ മാണ്. . ആർത്തി പിടിച്ച പ്രൈവറ്റ് കടംകൊടുപ്പുകാരുടെ എണ്ണം കുറഞ്ഞിരുന്നില്ല. കർഷകരുടെ ആവശയങ്ങളൊന്നും പരിഹരിക്കപ്പെട്ടിരുന്നില്ല. രാജസ്ഥാനിൽ മുമ്പും കൃഷി കുറവായതിനാല് മറ്റു രണ്ടു സംസ്ഥാനങ്ങളുടെ പരാജയകാരണമായി ഇവയാണ് ചൂണ്ടിക്കാട്ടപ്പെട്ടത്.
കോഓപ്പറേറ്റീവ് സിസ്റ്റം രണ്ടുതലത്തിലാണ് ഓർഗനൈസ് ചെയ്യുന്നത്.

1. ഹ്രസ്വകാല,മദ്ധ്യകാലക്രെഡിറ്റ് .ഇത് 3 നിലകളിലാണ് പ്രവർത്തിക്കുന്നത്. മൂന്നുനിലകളെന്നാൽ,
   - അപ്പെക്സ് ബാങ്ക് (ചില സംസ്ഥാനങ്ങളിൽ സംസ്ഥാനം തന്നെ അപ്പെക്സ്)
   - കേന്ദ്രബാങ്ക്(ഡിസ്ട്രിക്റ്റ് ബാങ്ക്)
   - പ്രൈമറി അഗ്രികൾച്ചറല് ക്രെഡിറ്റ് സൊസൈറ്റി ഗ്രാമത്തില്.
2. ദീർഘകാല ക്രെഡിറ്റ്.
   - ഓരോ ഗ്രാമത്തിനും കേന്ദ്രമോർട്ട്ഗേജ് ബാങ്ക് അപ്പെക്സിൽ.
   - പ്രൈമറിലവൽ മോർട്ട്ഗേജ് ബാങ്ക് താലൂക്ക്,ജില്ലാതലം

1965-66 ആവുമ്പോഴേക്കും തന്നെ കേരളത്തില് സഹകരണപ്രസ്ഥാനം നന്നായി വേരുന്നിക്കഴിഞ്ഞിരുന്നു. 2104 സൊസൈറ്റികൾ, 1238000 അംഗസംഖ്യ, 428 ലക്ഷംരൂപ ഷെയർമൂലധനം ,1197 ലക്ഷം രൂപ കടം അഡ്വാ ൻസ്, 21ശതമാനം മാത്രം കടം വീട്ടാൻ ബാക്കി. ഇതായിരുന്ന് അവസ്ഥ. പുന്നയൂർക്കുളത്തെ കോഓപ്പറേറ്റീവ് പ്രസ്ഥാനം,കോൾകൃഷി ഉല്പാദനം ഇവ പ്രാധാന്യമർഹിക്കുന്നു. (1947-1969,70 കാലം)തെക്കേ മലബാറിലെ ഏറ്റവുമധികം നെല്ലുല്പാദിപ്പിക്കുന്ന സ്ഥലമാണ് കോൾപ്പാടം. 1969-70നു ശേഷം ഈ ഭാഗത്തെ ഉല്പാദനശേഷിയെ ഗവർമ്മെണ്ടുകളൊന്നും വേണ്ടത്ര പ്രോത്സാഹിപ്പിക്കയോ വികസിപ്പിക്കയോ ചെയ്തില്ല. നിയമങ്ങളെ യാന്ത്രികമാ യി അനുസരിക്കയല്ലാതെ, കാരഷികോല്പാദനത്തെ കാര്യമായി വർദ്ധിപ്പിക്കാനുള്ള ആത്മാർത്ഥമായ ഒരു ശ്രമവും അതിന്നുശേഷ മുണ്ടായില്ല.
സ്വാതന്ത്ര്യം കിട്ടുന്നതിന്നുമുമ്പ് കമ്യൂണിറ്റി ഡെവലപ്പ്മെന്റ് പ്രോഗ്രാം പരീക്ഷിച്ചത് ബംഗാളിലെ ശ്രീനികേത നത്തിലും(രവീന്ദ്രനാഥടാഗോർ) തിരുവനന്തപുരത്തെ മാർത്താണ്ഡം പ്രൊജക്ടിലുമാണ്.((1921 തിരുവിതാംകൂ ർ രാജാവ്).

ഗ്രാമത്തിലെ ദാരിദ്ര്യനിർമ്മാർജ്ജനപ്രോഗ്രാമുകൾ:–നാലാം പഞ്ചവത്സരപദ്ധതി (1969-74)ദാരിദ്ര്യനിർമ്മാ ർജ്ജനം, വരണ്ട പ്രദേശങ്ങളിലെ ജനങ്ങൾക്ക് തൊഴിൽ കണ്ടെത്തിക്കൊടുക്കൽ, ചെറുകിടകർഷകർക്കും കർഷകത്തൊഴിലാളികൾക്കും സഹായം ഇവയിലാണ് ഊന്നല് കൊടുത്തത്. ഡി.പി.എ.പി(ഡ്രൌട്ട്പ്രോൺ ഏരിയ പ്രോഗ്രാം),ആർ.എം.പി (റൂറൽ മാൻപവർപ്രോഗ്രാം)എസ്.എം.എ.എൽ(സ്മാൾ മാർജിനൽ അഗ്രിക ൾച്ചറൽ ലേബർ)സി.എസ്.ആർഇ.(ക്രാഷ് സ്കീം ഫോർ റൂറല് എംപ്ലോയ്മെന്റ്)പി.ഐ.ആർ.ഇ.പി(പൈലറ്റ് ഇൻന്റൻസീവ് റൂറല് എംപ്ലോയ്മെന്റ് പ്രോഗ്രാം )ഇവയായിരുന്നു പ്രധാന പ്രോഗ്രാമുകൾ.
5ആം പഞ്ചവത്സരപദ്ധതി തൊഴിലില്ലായ്മപ്രശ്നത്തെയാണ് പ്രധാനമായി കണ്ടത്. ഇതിനായി ചില പദ്ധതികളും ആസൂത്രണം ചെയ്തു.

1. ഗ്രാമത്തിൽ പബ്ലിക്ക് വർക്ക് വഴി ജനങ്ങൾക്ക് തൊഴില് കൊടുക്കുക

2. ആരോഗ്യം,വിദ്യാഭ്യാസം,ഭവനം, ശുദ്ധജലം മുതലായ അത്യാവശ്യമായ കാര്യങ്ങൾ ഗ്രാമീണർക്ക് കൊടുക്കുക.

74-79 വരെയുള്ള കാലത്ത് ശുദ്ധജലവിതരണത്തിന് പൈപ്പുകളും, പഠനത്തിന് സ്കൂളുകളും ,ആരോഗ്യപരിപാലനത്തിന് ആസ്പത്രികളും ഗതാഗതമാർഗ്ഗങ്ങളും എലക്ട്രിസിറ്റിയും, ഭവനനിർമ്മാണപദ്ധതികളും പോഷകാഹാരം കുട്ടികൾക്കും സ്ത്രീകൾക്കും എത്തിക്കാനുള്ള പദ്ധതികളും 6-11 വയസ്സുവരെയുള്ള വിദ്യാർത്ഥികൾക്ക് ഉച്ചഭക്ഷണവും എത്തിക്കാനാണ് ശ്രമിച്ചത്. 6ആം പദ്ധതി (1980-85)ദാരിദ്ര്യനിർമ്മാർജ്ജനത്തിന് എൻആർ.ഇ.പി(നാഷണൽ റൂറല് എംപ്ലോയ്മെന്റ് പ്രോഗ്രാം)ആര്.എൽ.ഇ.ജി.പി (റൂറൽ ലേബര് എംപ്ലോയ്മെന്റ് ഗ്യാരണ്ടി പ്രോഗ്രാം) ഐ.ആർ.ഡി.പി(ഇന്റഗ്രേറ്റഡ് റൂറൽ ഡെവലപ്മെന്റ് പ്രോഗ്രാം)ഇവ പ്രയോഗിച്ചു. 7ആം പദ്ധതി(1985-90)ഇതേ പ്രോഗ്രാം തുടർന്നു. ഇവയെല്ലാം ദരിദ്രസമൂഹത്തെ ഉദ്ധരിക്കാനായിരുന്നു. ദാരിദ്ര്യരേഖക്ക് താഴെയുള്ളവരുടെ സംഖ്യ മാറിക്കൊണ്ടിരുന്നു.. 1957-58ൽ 50ശതമാനമായിരുന്നത്, 60കളുടെ ആദ്യം 40 ശതമാനവും 66-67ൽ 57 ശതമാനവും(വരൾച്ച ഉണ്ടായകാലം), 73-74ൽ 46ശതമാനവുമായി. പഞ്ചാബ് ഹരിയാനയിൽ 20-30ൽതാഴെയും, ബീഹാർ,ഒറീസ,ബംഗാളിൽ 55 ശതമാനത്തിലധികവുമായിരുന്നു ഇവരുടെ സംഖ്യ. ഇന്ത്യയിലെ ഗ്രാമങ്ങളിലെ ദാരിദ്ര്യം കാർഷികവൃത്തി കുറയുന്തോറും കൂടും എന്നാണ് അനുഭവപാഠം. ((pp 21 Indias development experience .Oxford India paperbacks 2002 selected writings of S.Guhan)1957-58ൽ170 മില്ല്യന് ദരിദ്രരുണ്ടായിരുന്നത് 1983-84ൽ 200 മില്ല്യനായി. ഇതിലെ 70 ശതമാനവും ഗ്രാമത്തിലായിരുന്നു. ദരിദ്രഗൃഹത്തിൽ 15 വയസ്സില് താഴെയുള്ള കുട്ടികളുടെ എണ്ണം കൂടുതലായിരുന്നു. ചിലകാലങ്ങളിലേ തൊഴിലും വരുമാനവും ഉണ്ടായിരുന്നുള്ളു. എഴുപതുകളുടെ മദ്ധ്യത്തിൽ പുരുഷന്മാർക്ക് 200 ദിവസവും സ്ത്രീകൾക്ക് 140 ദിവസവും മാത്രമേ കൂലിയോടുകൂടിയ ജോലി ഉണ്ടായിരുന്നുള്ളു. ഗ്രാമീണഇന്ത്യയിലെ 600 ദരിദ്രഗൃഹങ്ങളെ വീതം 5000 വരുന്ന ഡെവലപ്പ്മെന്റ് ബ്ലോക്കുകള് തെരഞ്ഞെടുത്തു. കൊല്ലത്തിൽ ഇപ്രകാരം മൂന്നുമില്ല്യന് വീടുകൾക്ക് സബ്സിഡികളും കടങ്ങളും കൊടുക്കാനാരംഭിച്ചു. ഇത് കൃഷി, ഉഴവാനുള്ളതും ജലസേചനത്തിനുള്ളതുമായ അവസരം, കന്നുകാലിവളർത്തലും ചെറുകിടതൊഴിലാരംഭവും സ്വയം തൊഴില് കണ്ടെത്തല്(ഉന്നപ്പണി)ഇവയ്ക്കെല്ലാമായിരുന്നു. ചെറുകിടകർഷകർക്ക് സബ്സിഡി ,കടം ഇവകിട്ടാനുള്ള വഴി സുഗമമാക്കി. ജലസേചനസൌകര്യമില്ലാത്തതും 2 ഹെക്ടറിൽതാഴെയുമുള്ള ചെറുകിടകർഷകർക്ക് സബ്സിഡിയും കടവും കൂടി 25 ശതമാനം. ഒന്നിൽകുറവ് ഭൂമിയുള്ളവർക്കും, കർഷകത്തൊഴിലാളിക്കും,കൃഷി ഉപജീവനമാർഗ്ഗമല്ലാത്ത ആശാരി മുതലായവർക്കും മൂന്നിലൊന്ന്, ഷെഡ്യൂൾഡ് കാസ്റ്റ്,ട്രൈബുകൾക്ക് രണ്ടിലൊന്ന്. 65 വയസ്സിനുമുകളിലുള്ളവർക്ക് 1962 മുതല് വാർദ്ധക്യകാലപെൻഷന് കൊടുക്കാനാരംഭിച്ചു. 45 വയസ്സിനു മുകളിലുള്ള വികലാംഗർക്ക് 1974 മുതലും അശരണരും 45 വയസ്സിനുമുകളിലുള്ളവരുമായ വിധവകൾക്ക് 1975 മുതലും 35 വയസ്സിനുമുകളിലുള്ള ഉപേക്ഷിക്കപ്പെട്ട വിധവകൾക്ക് 1986 മുതലും പെൻഷനനുവദിച്ചത് ദാരിദ്ര്യം കുറക്കാനാണ്.

91-96 വരെയുള്ള കേന്ദ്രബജറ്റ്ഃ

1. ജവഹർ റോസ്ജർയോജന. ഗ്രമത്തിലെ ഇക്കണോമിക്കൽ സോഷ്യല് ഡവലപ്മെന്റിന് ഒന്നാം ഘട്ടമായി എം.പി ലോക്കൽ ഏരിയ ഡെവലപ്മെന്റ് സ്കീം.
2. ജവഹർ റോസ്ജർയോജന രണ്ടാംഘട്ടം. പിന്നോക്കപ്രദേശങ്ങളുടെ വികസനം. EAS,DPAP,DDP,Wasteland development.
3. ബേസിക്ക് ആവശ്യങ്ങള്. വൈദ്യുതി,വയോജനവിദ്യാഭ്യാസം, ഗ്രാമത്തിലെ ജലവിതരണം, ശുചീകരണം(സാനിട്ടേഷൻ), നഗരത്തിലെ ജലവിതരണം, സാനിട്ടേഷൻ ശിശുക്കളുടെ ആരോഗ്യം.
4. പട്ടികവർഗ്ഗവട്ടികജാതി വികസനം.മറ്റു പിന്നോക്കസമുദായക്കാർ. ജവഹര് റോസ്ജർയോജന ഒന്നാം ഘട്ടം.
5. സ്വത്ത് സൃഷ്ടിക്കൽ. (Asset creation.IRDP,and related NRY ,PMRY)

സംസ്ഥാനത്തിന്റെ ചുമതലകൾഃ-

കാർഷികരംഗത്തെ സോഷ്യോഇക്കണോമിക്ക് വികസനം,ഫിഷറി, എനിമൽ ഹസ്ബന്റ്ട്രി, വനം ഡയറി പ്രൊഡക്ട്സ് ഇവ. ജലസേചനം,വൈദ്യുതി, റോഡ്, വിദ്യാഭ്യാസം, ആരോഗ്യം,ജലവിതരണം. നഗരവികസനം ,സംസ്ഥാനത്തെ ക്രമസമാധാനം ഇവയും സംസ്ഥാനം നോക്കേണ്ടതാണ്. രാഷ്ട്രത്തോടുള്ള സോഷ്യോപൊളിറ്റിക്കൽ കമ്മിറ്റ്മെന്റും നല്ല ഭരണനൈപുണ്യവും ഉള്ള നേതൃത്വത്തിനേ സംസ്ഥാനത്തിന്റെ ഈ വക ചുമതലകളെ കൃത്യമായും ഭംഗിയായും നിർവ്വഹിക്കാനാവൂ. നിർഭാഗ്യകരമെന്ന് പറയട്ടെ മാറിമാറിവരുന്ന സംസ്ഥാനഗവർമ്മണ്ടുകൾക്ക് ഇതിന്ന് സാധിച്ചിട്ടില്ല.

ഇന്ത്യയിലെ കൃഷി.ജലസേചനം ഇവയെപ്പറ്റി ഏപ്രിൽ 1991 Challenges and opportunities NO 9412(പേജ് 82) പറയുന്നു:- Most of the issues on irrigation sector have political roots.Poor quality control has direct links to corruption.The specialist skills needed for high quality planning design,construction, operation are inhibited by the perpetual merrygo round of transfers and new irrigation projects are often chosen for expediating rather than for the returns.

ആദ്യത്തെ പഞ്ചവത്സരപദ്ധതിയിൽ 37 ശതമാനവും പിന്നീടുള്ളവയില് 20-25 ശതമാനവുമാണ് കൃഷിക്ക് നീക്കി വെച്ചത്. പണ്ട് ധനികരായ വണികർക്ക് ഉണ്ടായിരുന്ന ധാർമ്മികമായ ചുമതല പുതിയ ധനികർക്ക് ഇല്ല. അതിനാൽ എല്ലാവരും വ്യക്തിപരമായ സ്വത്ത് സമ്പാദിക്കലിലല്ലാതെ സമൂഹത്തിന്റെ ഉന്നമനത്തിന് യാതൊന്നും ചിന്തിക്കയോ ചെയ്യുകയോ ചെയ്യാതായിരിക്കുന്നു. ഗാന്ധി വിഭാവനം ചെയ്ത പഞ്ചായത്തീരാജിൽ വികേന്ദ്രീകൃതമായ ഭരണമാണ്, ധനികരായ തദ്ദേശവാസികളിൽനിന്ന് ധനം സമാഹരിച്ച് പ്രദേശത്തെ മുഴുവനും ഉദ്ധരിക്കയും വികസിപ്പിക്കയും ചെയ്യുന്നതാണ്. ലളിതജീവിതം, ദേശസ്നേഹം ,ധർമ്മചിന്ത ഇവ ആവശ്യമായ ഒന്നാണത്.ഇതൊന്നും തന്നെ പുതിയ പഞ്ചായത്തിരാജിലില്ല. 1999-2000ത്തോടുകൂടിത്തന്നെ പ്രൈമറി ഫിസ്കൽ ഡെഫിസിറ്റ് ഉദ്ദേശിച്ച തലംവരെ താഴ്ത്തിക്കൊണ്ടുവരാൻ സാധിച്ചിരുന്നു. കൂടുതൽ ഫിസ്കല് ക്രൈസിസ് ഇല്ലാ തെ , പൂർണ്ണമായും കടവിമുക്തമാക്കാനും വികസനം പൂർണ്ണമാക്കാനുമുള്ള ചാലഞ്ച് ആയിരുന്നു ആദ്യത്തേത്. രണ്ടാമത്തേത് ഭക്ഷ്യവിഭവങ്ങളുടെ ശേഖരത്തെ പട്ടിണിനിർമ്മാർജ്ജനത്തിനും ഭക്ഷ്യസുരക്ഷക്കും ഉപയോഗി ക്കലായിരുന്നു. മൂന്നാമത്തേത് ഇൻഫ്രാസ്ട്രക്ചറ് ഡവലപ്മെന്റ് (റോഡ്, വൈദ്യുതി,ടെലകോം,വയർലസ് നെറ്റ്വർക്ക്) ആണ്. ഇതെല്ലാം ശരിയായി നടക്കണമെങ്കിൽ നല്ല ഭരണസംവിധാനം ,സുതാര്യമായ നിയമം,പോളിസിയിലും നിയമത്തിലും ആഭ്യന്തരവൈരുദ്ധ്യങ്ങളില്ലാതിരിക്കലെന്നിവ അത്യാവശ്യമാണ്. ഇതെല്ലാം സംഭവിക്കണമെങ്കിൽ ഓരോ പൌരനും ഭരണത്തില് പങ്കാളിയും,ഭരണത്തെ പരിശോധിക്കുന്ന വനും(ഇവാലേറ്റ്) അതനുസരിച്ച് തന്റെ വോട്ട് വിനിയോഗിക്കുന്നവനും ദേശസ്നേഹമുള്ളവനും ആകണം. ഇതിനെല്ലാമാണ് വിദ്യാഭ്യാസം . പ്രബുദ്ധപൌരനെ സൃഷ്ടിക്കുന്ന വിദ്യാഭ്യാസം ഇല്ലാതായതാണ് പല പരാജയങ്ങൾക്കും കാരണമെന്ന് ഇപ്പോഴും ഭരണപ്രതിപക്ഷകക്ഷികളാരും മനസ്സിലാക്കിയിട്ടില്ല. ധീരമായ തീരുമാനമെടുക്കാൻ ജ്ഞാനവും ദേശസ്നേഹവും വേണം. ഭൂരിപക്ഷമുള്ള ഗവർമ്മെണ്ടുകളുണ്ടാവണം. നെഹ്റുവി നും ഇന്ദിരാഗാന്ധിക്കും ധീരമായി തീരുമാനമെടുക്കാനായത് ഭൂരിപക്ഷമുള്ളതുകൊണ്ടാണ്. വികേന്ദ്രീകൃതമായ പൊളിറ്റിക്സ് എന്നു പറയുന്നത് സംസ്ഥാനത്തിന്റെ ആവശ്യങ്ങളെ കൃത്യമായി നടപ്പാക്കാനാണ്. അല്ലാതെ കേന്ദ്രത്തെ വെറുതെ എതിർക്കാനല്ല. ദേശസ്നേഹത്തോടുകൂടിയ വികേന്ദ്രീകൃതമായ പ്രാദേശികസംസ്ഥാനഗവ ർമ്മെണ്ടുകളാണ് വേണ്ടത്. അഴിമതി,കൈക്കൂലി, കള്ളപ്പണം മറ്റ് അക്രമപ്രവണതകൾ എല്ലാം കൂടിവരുന്നത് ദേശസ്നേഹമില്ലാത്തവരും പലവിധം കാമങ്ങൾക്ക് അടിമകളുമായി പൊതുജനം മാറിക്കൊണ്ടിരിക്കുന്നതിന്റെ സൂചനയായി മനസ്സിലാക്കമം. ഇത് വിദ്യാഭ്യാസത്തിന്റെ ദോഷമാണെന്നും മനസ്സിലാക്കണം. ഗ്രാമപ്പഞ്ചായത്തുകളെ ശക്തിപ്പെടുത്തുന്ന ജനപങ്കാളിത്തമുള്ള ഗുജറാത്തിലെ ഗോകുലഗ്രാമത്തെ മാതൃകയായി ചൂണ്ടിക്കാണിക്കുന്നുണ്ട്.( (India infrastructure report 2002 Governance issues for commercialization. New Delhi OUP 2002) ഡിസ്ട്രിക്റ്റ് കലക്ടറുടെ നേതൃത്വത്തിൽ മദ്ധ്യപ്രദേശിലെ ഗ്രാമജനതയുടെ ജ്ഞാനദൂതം പ്രൊജക്ടും മാതൃകയായി ചൂണ്ടിക്കാണിക്കപ്പെടുന്നു. ജലപ്രശ്നത്തെ ഇക്കണോമിക്കലായും ഇക്കോളജിക്കലായും ഫലപ്രദമായി പരിഹരിച്ച മദ്ധ്യപ്രദേശിലെ ജനവും കലക്ടറും. ജനത ജലം സംഭരിക്കാനാരംഭിച്ചു. കൂടുതൽ ജലമുള്ള സ്ഥലത്തുനിന്ന് ഇല്ലാത്ത സ്ഥലത്തേക്ക് സഹകരണാടിസ്ഥാനത്തിൽ ജലം എത്തിച്ചു. 1950കളുടെ ആദ്യത്തിൽ ഇത്തരമൊരു പ്ലാൻ ശ്രീ കെജികരുണാകരമേനോന് മുന്നോട്ടുവെച്ചിരുന്നു. പുന്നയൂർക്കുളത്തെ കോൾപാടത്ത് സംഭരിക്കുന്ന ജലം ജലം കുറവുള്ള കുട്ടാടൻ പാടത്തിലേക്കും അവിടെനിന്ന് ആവശ്യാനുസൃതം (കൃഷി കഴിഞ്ഞ് ബാക്കി വരുന്നത്) ഗുരുവായൂർ ടൌൺഷിപ്പിലെ ജലദൌർല്ലഭ്യം പരിഹരിക്കാനും ഉപയോഗിക്കാനായിരുന്നു അദ്ദേഹത്തിന്റെ പദ്ധതി. അന്ന് വെള്ളം ഉയർന്ന പ്രതലത്തിലുള്ള കുട്ടാടന് പാടത്തേക്ക് അടിച്ച് കയറ്റാന് സാധിക്കുന്ന ശക്തിയുള്ള പമ്പുകളുണ്ടായിരുന്നില്ല. അതുകൊണ്ട് അത് നടപ്പാക്കാനായില്ല. ഇപ്പോളാണെങ്കിൽ ശക്തിയേറിയ പമ്പുകളുണ്ട്. ആ പദ്ധതിയെ ഇനിയും ഉപയോഗിക്കാവുന്നതാണ്.

2002ലെ റിപ്പോർട്ട് ചൂണ്ടിക്കാട്ടുന്നത് രാഷ്ട്രീയക്കാര് സിവില് സെർവ്വന്റ്സിനേയും സിവില് സെർവന്റ്സ് രാഷ്ട്രീയക്കാരേയും എല്ലാ പരാജയത്തിനും ഉത്തരവാദികളായി കുറ്റപ്പെടുത്തുന്നു എന്നാണ്. ഒരുമയോടെ ഉത്തരവാദിത്തം ഏറ്റെടുക്കാനുള്ള പൌരബോധമോ ദേശീയബോധമോ അവർക്കില്ല എന്നും. നാട്ടുകാരും തങ്ങളുടെ പങ്ക് വിസ്മരിച്ച് സർക്കാരിനേയോ ഉദ്യോഗസ്ഥരേയോ കുറ്റപ്പെടുത്തുകതന്നെയാണ്. അതായത്

ആർക്കും ദേശീയബോധമോ ഒരുമയോ പൌരധർമ്മമോ അറിയാത്ത വിധമുള്ള ഒരു വിദ്യാഭ്യാസസമ്പ്രദായം ഇതിനു പിന്നിലുണ്ട് രാഷ്ട്രമാണ് ആദ്യം,രാഷ്ട്രീയമല്ല വേണ്ടത്. എല്ലാ പരാജയത്തിനും കാരണം നമ്മുടെ ദേശീയബോധത്തിന്റെ അഭാവമാണ്. സ്വാമി രങ്കനാഥാനന്ദ ചൂണ്ടിക്കാട്ടിയ പ്രബുദ്ധപൌരത്വം(എൻലൈറ്റന്റ് സിറ്റിസൻഷിപ്പ്) ഉണ്ടായിരുന്നെങ്കിൽ സ്വാഭാവികമായും എൻലൈറ്റന്റ് നേതാക്കന്മാരും ഉണ്ടാവുമായിരുന്നു, ഉദ്യോഗസ്ഥരും ഉണ്ടാവുമായിരുന്നു. ഒരു നല്ല പോളിസി സ്വയം നടപ്പാവുമെന്ന് പ്രമാണം സത്യമാകണമെങ്കില് അത് എല്ലാവരുടേയും നന്മക്കാണെന്ന ബോധവും അതിലുള്ള വിശ്വാസവും പൌരന്മാർക്കുകൂടി ഉണ്ടാവണം. അത് നിസ്വാർത്ഥമാവണം. ബ്രിട്ടീഷ് ഭരണകാലത്താണ് ദേശീയധർമ്മം ഇല്ലാതായിത്തുടങ്ങിയതെന്നത് സത്യം. പക്ഷേ പിന്നീടുണ്ടായ കാര്യങ്ങളുടെ ചുമതല മുഴുവനും ബ്രിട്ടീഷുകാരുടേതല്ല.നമ്മുടെ ഭരണകൂടത്തിന്റേയും നമ്മുടേയും കൂടിയാണ്. ബ്രിട്ടീഷുകാർക്ക് ഇന്ത്യയിലെ കാലാവസ്ഥ, ഇവിടത്തെ കൃഷിസമ്പ്രദായം മുതലായവയെ ക്കുറിച്ച അജ്ഞതയാലാണ് അവരിവിടെ ഇംഗ്ലണ്ടിലെപ്പോലെ വ്യക്തികൾക്ക് സ്വത്ത്,ഭൂമി എന്ന നിലപാടെടു ത്തത്. ഇത് തോട്ടഭൂമിക്ക് ഇവിടെയും ഉചിതവുമാണ്. പക്ഷേ സഹകരണാടിസ്ഥാനത്തിൽ മാത്രം കൃഷിചെയ്യാ നാവുന്ന കോൾക്കാടങ്ങളും മറ്റും ഇങ്ങനെ വിഭജിച്ചത് കൃഷിയെ ബാധിച്ചു. കിട്ടിയ കൃഷിഭൂമിയിലെല്ലാം വീടും പുരയിടവും വന്നു. തണ്ണീർത്തടമെല്ലാം നികന്നു. വെള്ളപ്പൊക്കക്കെടുതി കൂടി. നമ്മുടെ ചുമതലാബോധം കൂടുകയല്ല കുറയുകയാണ് ഫലത്തിലുണ്ടായത്. ഡെമോക്രസിയിൽ ജനത തന്നെയാണ് സ്വന്തം ബാവി രൂപീകരിക്കുന്നത്. ദേശീയബോധമില്ലാത്ത ജനത സ്വാർത്ഥികളാവും അവരെന്തു ഭാവിയാണ് രാഷ്ട്രത്തിനുവേണ്ടി സൃഷ്ടിക്കുക. ഇന്ന് നമ്മുടെ ചുറ്റും കാണുന്ന അക്രമവും അഴിമതിയും കാർഷികഅധഃപതനവും എല്ലാം അതിന്റെ ലക്ഷണങ്ങളാണ്. പൊന്നാനിനിന്ന് കോട്ടപ്പുറം വരെയും കോട്ടപ്പുറത്തുനിന്ന് കൊല്ലം വരെയുമുള്ള ജലപാത മലബാറിനേയും തിരുവിതാംകൂറിനേയും പരസ്പരം ബന്ധിപ്പിച്ചുകൊണ്ട് പണ്ടേ നിലവിലുണ്ടായിരുന്നു. ഇതിനെ വികസിപ്പിച്ചെ ടുക്കുന്നതിനു പകരം നശിപ്പിക്കയാണ് സ്വാതന്ത്ര്യാനന്തരഭാരതം ചെയ്തത്. നീർത്തടങ്ങളും ജലസ്രോതസ്സുകളും നശിപ്പിക്കുന്നത് രാഷ്ട്രത്തിന്റെ മാത്രമല്ല, ലോകത്തിന്റെ തന്നെ ഇക്കോളജിയെ ബാധിക്കുന്നതാണെന്ന് ആരും ആലോചിക്കാതെ പോയി.

ഗ്രാമങ്ങളിലെ ജലസമ്പത്ത് സംരക്ഷിക്കുന്ന പക്ഷം കൃഷിക്കും ജലസേചനത്തിനും മാത്രമല്ല, കുടിക്കാനുള്ള ശുദ്ധജലത്തിനും കൂടി ഉപകരിക്കും. ഇത് രാജ്യത്തിന്റെ തന്നെ സമ്പദ്വ്യവസ്ഥയേയും വികസനത്തേയും സഹായിക്കുമെന്ന് വിഭാവനം ചെയ്യാനുള്ള ബുദ്ധി ഏറെക്കാലമായി ആർക്കുമുണ്ടായില്ല. ഇപ്പോഴാണ് കുറേശ്ശെ ബോധം ഉദിച്ചുതുടങ്ങിയത്. അപ്പോഴേക്കും ജലസമ്പത്ത് ഏറെ നശിച്ചുകഴിഞ്ഞിരിക്കുന്നു. കുളം,കിണർ,പാത്തി ഇവവഴി പണ്ടും ഗ്രാമങ്ങളിൽ മഴവെള്ളം സംഭരിച്ചിരുന്നു. കോൺക്രീറ്റ് ഭവനങ്ങളിലും ഇപ്പോഴാണ് മഴവെള്ളശേ ഖരണത്തിനുള്ള സംവിധാനമുണ്ടായിത്തുടങ്ങിയത്. ഭൂഗർഭജലത്തെ ഇത്തരം മഴവെള്ളശേഖരണം സംരക്ഷിക്കും. വലിയ ചിറകളും കുളങ്ങളും തോടുകളും തടാകങ്ങളും നിർമ്മിക്കുന്നത് ധർമ്മമായി കരുതിയിരുന്നവരാണ് ഇന്ത്യയിലെ പ്രാചീനജനത. ഇവ ഏറ്റവുമധികം കാണുന്നത് കേരളത്തിലാണുതാനും. അപ്രകാരമുള്ളകേരളം ജലദൌർല്ലഭ്യം എന്ന് നിലവിളിക്കുന്നത് കൊടുകാര്യസ്ഥതയുടെ മാത്രം ലക്ഷണമാണ്. മലബാറിലെ ഏറ്റവും വലിയ ശുദ്ധജലതടാകമായ കോൾകൃഷിക്കായലിനെ സംരക്ഷിക്കേണ്ടത് ഈ എല്ലാ നിലയിലും വളരെ വലിയ ഉത്തരവാദിത്തമായി നാം ഏറ്റെടുക്കേണ്ടതുണ്ട്. കൃഷി,മത്സ്യം വളർത്തൽ, ജലപാത ഇവയ്ക്കുപുറമെ ശുദ്ധമായ കുടിവെള്ളസംഭരണി, ഭൂഗർഭജലം വറ്റാതെ സൂക്ഷിക്കുന്ന ഉപരിതലജലം ഇങ്ങനെ പലവിധത്തിലും ഈ കായലിന്റെ ഉപയോഗം ഉണ്ട്. ഇത് അമൂല്യമായ ഒരു സമ്പത്താണ് രാഷ്ട്രത്തിനെന്ന് പണ്ടുള്ളവരെല്ലാം മനസ്സിലാക്കിയിരുന്നു. ബണ്ടുകളും ജലപാതയും കനാലുകളും ഉൾപ്പെട്ട ഈ ശുദ്ധജലതടാകം സംരക്ഷിതമാക്കി വെക്കണമെന്ന കോൾകൃഷിസംഘം പ്രസിഡന്റിന്റെ ആവശ്യം കണ്ടില്ലെന്നു നടിക്കുന്നത് അക്ഷന്തവ്യമായ അപരാധമാവും. ഒരു പ്രത്യേകപ്രൊജക്ട് ഡവലപ്മെന്റിന്റെ ഇൻഫ്രാസ്ട്രക്ചര് ഫണ്ടിനുകീഴെ ഇന്റഗ്രേറ്റഡ് പ്രൊജക്ട് ഡെവലപ്മെന്റ് ഫണ്ടിൽ ഇത് നടപ്പാക്കാം.( joint venture of IIF and integrated project development and funding)പബ്ലിക് ഫീഡ്ബാക്ക് കിട്ടാനായി ഒരു റിപ്പോർട്ട് കാർഡ് സർവ്വേ നടത്താവു ന്നതാണ്.

റിപ്പോർട്ട്കാർഡ് സർവ്വേയുടെ ഘട്ടങ്ങൾ:-

1. പ്രശ്നം കണ്ടെത്താനായി ഗ്രൂപ്പ് ചർച്ചകൾ.(പ്രാദേശികജനതയിൽനിന്ന്)
2. സർവ്വേ മെത്തേഡ്,ഉപകരണങ്ങൾ നിർണ്ണയിക്കുക
3. സർവ്വേ സാമ്പിള് തെരഞ്ഞെടുക്കുക.
4. സ്വതന്ത്രമായി സർവ്വേ നടത്തുക

5. ക്വാളിറ്റേറ്റീവ് ഡാറ്റ ശേഖരിക്കുക
6. ഡാറ്റ പബ്ലിക്കിന് മുമ്പിൽ സമർപ്പിക്കുക
7. പ്രശ്നപരിഹാരത്തിന് പറ്റിയ പാർട്ട്നർമാരോട് സഹകരിച്ച് നടപ്പാക്കുക

ഇന്ത്യയിൽ 1960 വരെയുള്ള കാലം ദാരിദ്ര്യം കുറഞ്ഞുവന്ന കാലമാണ്. 1960-70 വരെ ഏറ്റവും വിഷമം പിടിച്ച കാലമായിരുന്നു. അക്കാലത്ത് 260 മില്ല്യന് പേരാണ് ദാരിദ്ര്യരേഖക്ക് താഴെ റിപ്പോർട്ട ചെയ്യപ്പെട്ടത്. 1980ൽ കോൺഗ്രസ് പാർട്ടിക്ക് വൻവിജയം നേടിക്കൊടുത്തു. 1983ൽ ദാരിദ്ര്യാനുപാതം 46 ശതമാനം കുറഞ്ഞു, 252 മില്ല്യനായി ദാരിദ്ര്യരേഖക്ക് താഴെയുള്ളവരുടെ എണ്ണം. 1987-88ൽ 39ശതമാനവും 1993-94ൽ 37 ശതമാനവും ദാരിദ്ര്യാനുപാതം കുറഞ്ഞു. പക്ഷേ ലോറൻസ് അനുപാതത്തില് ഗ്രാമീണഇന്ത്യയിലെ ഇക്കണോമിക്കല് അസമത്വം സ്ഥിരമായിത്തന്നെ നിന്നു. 9ആം പഞ്ചവത്സരപദ്ധതി (1997-2002) ഇതിനെ ചോദ്യം ചെയ്തു. 1973-74 മുതൽ 1993-94 വരെ ആകെ 320 മില്ല്യനാണ് ദാരിദ്ര്യരേഖക്ക് കീഴെ വന്നത്.(ഗ്രാമവും നഗരവും കൂടി). 1999-2000 സർവ്വേയില് ലോകബാങ്കിന്റെ ഡാറ്റ 360 മില്ല്യനെന്നാണ് കണ്ടത്. ഇത് ലോകത്തിലെ ആകെ ദരിദ്രരുടെ 40 ശതമാനമാണ്. ഇന്നത്തെ കാർഷികരംഗം എങ്ങനെയെന്നറിയാനായി ആനുകാലികപ്രസിദ്ധീകരണങ്ങളിലെ ചില റിപ്പോർട്ടുകളെ നോക്കാം.

**മാതൃഭൂമി (19.10. 2009. പേജ് 1)- എല്ലാവരും വയലിലേക്ക് എന്ന ഗവണ്മേന്റ് പ്രോഗ്രാം പരാജയപ്പെട്ട വാർത്ത.**
ജനവരി 14ന് മുഖ്യമന്ത്രിയും മറ്റ മന്ത്രിമാരും എം എല് എമാരും എല്ലാം ചേർന്ന് മങ്കിലിക്കര,മേലങ്കോട് എന്നീ സ്ഥലങ്ങളിലെ വയലുകളിൽ വിത്ത് വിതച്ചു. 10 മാസത്തിനുശേഷം കൊയ്ത് സപ്ലൈ കോവിന് കൊടുത്തു. പ്രോജക്ടിന്റെ വിജയത്തിനായി കടമെടുത്ത കർഷകർക്കാർക്കും സപ്ലൈകോവിന് കൊടുത്ത നെല്ലിന്റെ വില കിട്ടിയില്ല. എവിടെയാണ് തെറ്റ് പറ്റിയത്. 1. നെല്ലിന്റെ കൃഷിക്ക് ഉചിതമായ സമയത്തല്ല കൃഷി ആരംഭിച്ചത്. 2. കേരള കൃഷിവകുപ്പ് കൊടുത്ത വിത്ത് നല്ല വിത്തായിരുന്നില്ല. 3. അതിനാൽ പുറത്തുനിന്ന് കാഞ്ചനവിത്ത് വാങ്ങേണ്ടിവന്നു. ഇതിന് 141 എം.എൽഎമാരും ഓരോരുത്തരും 1000 രൂപ വെച്ച് കൊടുക്കേണ്ടിവന്നു. (141000)ഇതുവെച്ചാണ് ഓരോന്നും 5 ഹെക്ടറുള്ള രണ്ടുസ്ഥലത്തെ വയലിലുംവിത്തുവിതച്ചത്. 4. കൊയ്യാനുള്ള നിശ്ചിതസമയത്ത് കൊയ്ത്തുകാരോ വിത്തുവിതച്ചവരോ സ്ഥലത്തില്ല. 5. കർഷകര് കൊയ്ത്തുയന്ത്രം ആവശ്യപ്പെട്ടു. അതും കിട്ടിയില്ല. 6. അപ്പോഴേക്കും വേനല്മഴ വന്നു. നെല്ല് ഒരു വശത്തേക്ക് ചാഞ്ഞു. 7. മറ്റൊരു ഗതിയുമില്ലാതെ കർഷകര് പഴയ അരിവാളുമെടുത്ത് സ്വയം കൊയ്ത്തിനിറങ്ങി. (ഇത് വേനൽമഴക്കുമുമ്പേ ചെയ്തിരുന്നെങ്കില് നെല്ല് മുഴുവനും കിട്ടുമായിരുന്നു).8.മങ്കിലിക്കരയിൽ 370 പറ നെല്ലിന്റെ വില കൊയ്യാന് മാത്രം കർഷകര് ചെലവാക്കി. മേലങ്കോട് പഞ്ചായത്തില് കൃഷിവകുപ്പ് 23000 രൂപ കൊടുത്തു. 9. കൃഷിവകുപ്പിന്റെ കീഴിൽ എല്ലാം അനുസരണയോടെ കർഷകര് ചെയ്തിട്ടും ഈ പ്രൊജക്ട് വിജയിക്കാതെ പോയി. 10 ഏക്കറിന് 2000 കിലോ പ്രതീക്ഷിച്ച വിളവ് വെറും 1 200 കിലോവാണ് കിട്ടിയത്. കരഷകരുടെ വാക്ക് നുണയാണെന്ന് വിചാരിച്ച് കൃഷിവകുപ്പ് ഈ പ്രൊജക്ട് സ്വയം ചെയ്യാൻ തീരുമാനിച്ചു. പരീക്ഷണാർത്ഥം 50 സെന്റ് ഭൂമിയിൽ, അസിസ്റ്റന്റ് ഡയരക്ടർ മിനി കെ രാജായുടെ നോട്ടത്തിൻ കീഴില് പ്രൊജക്ട് ചെയ്തു. മുടക്കിയ രൂപ 11800. നെല്ല് വിറ്റ് കിട്ടിയത് രൂപ 8200, നഷ്ടം രൂപ 3600.
വീണ്ടും ഇതേ പ്രൊജക്ട് കൃഷിവകുപ്പ് ഡയരക്ടര് ചിത്രയുടെ കീഴില് 3 വകുപ്പ് ഉദ്യോഗസ്ഥർ, കള്ളിയൂരിലെ 85 സെന്റ് ഭൂമിയിൽ ചെയ്തു നോക്കി. ഇതും നഷ്ടത്തിൽ കലാശിച്ചു. അപ്പോഴാണ് കൃഷിവകുപ്പിന് കൃഷിക്കാർ സത്യമാണ് പറയുന്നതെന്ന് മനസ്സിലായത്. അന്നത്തെ മാതൃഭൂമിയുടെ നാലാം പേജിൽ കൃഷിമന്ത്രിയും കൃഷിവകുപ്പിലെ ഓഫീസറും കൂടി നടന്ന ഒരു സംഭാഷണമുണ്ട്. മന്ത്രി പറഞ്ഞത് ഇവിടെ കൃഷി വകുപ്പിലെ ഉദ്യോഗസ്ഥരെ തട്ടിത്തടഞ്ഞ് നടക്കാനാവുന്നില്ല. അവരൊക്കെ എവിടെ. ഒരു ഹെക്ടറിൽനിന്ന് 25- 30 മേനി കിട്ടേണ്ടിടത്ത് വെറും 10-12 മേനിയാണ് കിട്ടിയത്. ഇങ്ങനെയെങ്കിൽ ഞാൻ കൃഷിക്കാരോട് രണ്ടാമതൊരു പൂവലും കൂടി ഇറക്കാന് പറയുമായിരുന്നില്ല. (ഇത് തൃശ്ശൂർ കോൾകൃഷിയോഗത്തില് ശ്രീ മുല്ലക്കര രത്നാകരന് പറഞ്ഞതാണ്. ) കൃഷിവകുപ്പിലെ ഓഫീസർ പറഞ്ഞത് മഴക്കാലത്തിനുശേഷം അടിഞ്ഞ എക്കല് കൊണ്ടാണ് ആദ്യത്തെ പൂവലില് നല്ല വിളവുണ്ടായത്, രണ്ടാമത്തെ പൂവലിന് അതില്ലാത്തതുകൊണ്ട് നല്ല വിളവ് കിട്ടിയില്ല എന്നാണ്. മന്ത്രി തിരിച്ചു ചോദിച്ചു, അതിന്നർത്ഥം ഇപ്പോഴും നല്ല വിളവ് പ്രകൃതി തരുന്നതാണ്, അപ്പോൾ നിങ്ങളെന്തു ചെയ്തു മണ്ണിന്റെ ഉല്പാദനശേഷി കൂട്ടാനെന്നാണ്.

1961-62-കാലത്ത് 7.53 ലക്ഷം ഹെക്ടര് കൃഷിഭൂമിയില് നിന്ന് കേരളം 12.08 ലക്ഷം ടണ് നെല്ല് ഉല്പാദിപ്പിച്ചു. 2007-1008ൽ 2.83 ലക്ഷം ഹെക്ടറിൽനിന്ന് 6.50 ലക്ഷം ടണ്ണായി ഉല്പാദനം. (40 കൊല്ലം കൊണ്ട് ആധുനിക കേരളം നശിപ്പിച്ച കൃഷിഭൂമി നോക്കുക).ഇപ്പോൾ കേരളത്തിന് ആവശ്യമായ ഭക്ഷ്യധാന്യത്തിന്റെ 80 ശതമാനം പുറത്തുനിന്ന് വാങ്ങുകയാണ്. ഭക്ഷ്യസ്വയംപര്യാപ്തത ഇല്ലാതാവുകയാണ് ചെയ്തത്. കൃഷിച്ചെലവും കൃഷിയിൽനിന്നുള്ള ലാഭവും കൂടി ബാലൻസ് ആവുന്നില്ല എന്ന പ്രശ്നത്തെ ആരും അനലൈസ് ചെയ്യാന് ശ്രമിക്കുന്നില്ല എന്നതാണ് സങ്കടം.

മൂരിയാട് മേഖലയിലെ കൃഷിഃ- 10000 കർഷകരുണ്ട് ഈ മേഖലയില്. 11000 ഏക്കറുള്ള കൃഷിഭൂമിയില് ശക്തൻതമ്പുരാന്റെ കാലം മുതൽ തോട്ടുകള് വഴി ജലസേചനം ചെയ്താണ് കൃഷി. 1984 വരെ ഇതായിരുന്നു സ്ഥിതി. 1984ൽ കേരള ഗവർമ്മെണ്ട് പുതിയ ബണ്ടും പാലവും കെട്ടാനായി മണ്ണ് കൊണ്ടുവന്നു. തോട് ഉണ്ടാക്കിയുമില്ല. ഇപ്പോൾ ഒറ്റ മഴ പെയ്താല് വയല് മുഴുവനും വെള്ളത്തിനടിയിലാവും,കൃഷിയോഗ്യമല്ല. (വികസനമാതൃക) കൃഷിയോഗ്യമല്ലാത്ത ഭൂമി ഇഷ്ടികയുണ്ടാക്കാനുപയോഗിച്ചു തുടങ്ങി. ഇപ്പോൾ 7000 ഏക്കറേ ഭൂമിയുള്ളൂ. അതെങ്കിലും കൃഷിയോഗ്യമാക്കി പഴയ പോലെ തങ്ങളുടെ പ്രദേശത്തെ ഭക്ഷ്യസുരക്ഷമാക്കണമെന്ന് കൃഷിക്കാരുടെ ആഗ്രഹം. മൂരിയാട് പുനരുദ്ധാരണത്തിന് ഗവണ്മെന്റ് അനുവദിച്ച 80 ലക്ഷം ലാപ്സായി. കൃഷിക്കാരില് പലരും കടത്തിലാണ്. എല്ലാവരും വയലിലേക്ക് എന്ന് ആഹ്വാനം ചെയ്യുന്നവരാരും എല്ലാവരും വയലിലേക്ക് പോകാനാഗ്രഹിക്കുന്ന മൂരിയാടിലെ കൃഷിക്കാരനെ കാണുന്നില്ലെന്നാണ് അവരുടെ പരാതി. വെറും 7000 ഏക്കറ് കൃഷിഭൂമിയെ കൃഷിയോഗ്യമാക്കാനാവാത്തവർ എങ്ങനെ കേരളത്തിലെ 2.76 ലക്ഷം ഹെക്ടറുള്ള കൃഷിഭൂമിയെ സംരക്ഷിക്കുമെന്ന് കൃഷിക്കാരനായ വർഗ്ഗീസ് തൊട്ടുപറമ്പിലിന്റെ ചോദ്യം. ശക്തൻ തമ്പുരാനുണ്ടാക്കിയ തോട്ടുകളൊക്കെ നശിപ്പിച്ചുകൊണ്ടാണ് തൃശ്ശൂരിലെ കോൾമേഖലയെ പുനരുദ്ധരിക്കാനുള്ള ഗവണ്മെന്റിന്റെ വികസനപ്രവർത്തനം. ഇതാണ് പരാജയകാരണമെന്ന് കൃഷിക്കാർ ചൂണ്ടിക്കാട്ടുന്നു. വെള്ളായണി വയലുകളുടെ പരാജയവും ഇപ്രകാരമാണെന്ന് കാണുന്നു. തൃശ്ശൂർ കോൾകൃഷിസംഘം സെക്രട്ടറി കെ.കെ. കുഞ്ഞുമുഹമ്മത് ഏതു വിപരീതപരിസ്ഥിതിയേയും ചെറുത്തുനില്ക്കാനുള്ള ശേഷി കർഷകനുണ്ടാവണമെങ്കില് നെല്ലുവില പരിഷ്കരിക്കണമെന്നാണ്. കേരള യൂണിവേഴ്സിറ്റിയിലെ സ്റ്റാറ്റിസ്റ്റിക്സ് ഡിപ്പാർട്ടുമെന്റിലെ ഡോ. പി. യാഗിൻ തോമസിന്റെ  നിലപാടും ഇതിനെ സാധൂകരിക്കുന്നുണ്ട്. ഒരു കർഷകത്തൊഴിലാളിക്ക് ഒരു മാസം 500 രൂപയാണ് 1983ൽ കിട്ടിയിരുന്നത്. ഇത് 2003ൽ 6000 രൂപക്ക് സമമാണ്. അത് 10 പ്രാവശ്യം അധികമായി. പക്ഷേ നെല്ലുവില ഈ പത്തു വർഷം കൊണ്ട് 2. 75 പ്രാവസ്യം മാത്രമാണ് കൂടിയത്. 1980ൽ ഒരു കിലോ നെല്ലിന് 50 പൈസയും കൃഷിത്തൊഴിലാളിക്ക് കൂലി 5 രൂപയും ആയിരുന്നു. 2009ൽ നെല്ലുവില 12 രൂപ, കൃഷിത്തൊഴിലാളിക്ക് കൂലി 350 രൂപ.ഇതാണ് കോൾപ്പടവിലെ സ്ഥിതി.

കുട്ടനാടിൽ ഒരു ഹെക്ടറില് 5 ടണ്ണാണ് നെല്ലുല്പാദനം. ടണ്ണിന് 11000 രൂപ വെച്ച് 5 ടണ്ണിന് 55000 വില. വയലൊരുക്കലും, കുമ്മായംചേർക്കലും,വിത്തുവിതയും, വളം ചേർക്കലും, കള പറിയും കീടനാശിനിതളിക്കലും ഒക്കെയായി 19000 രൂപ ചെലവ് വരും. ഇതു കഴിച്ച് , വയൽ സ്വന്തമാണെങ്കില് വ്യക്തിക്ക് ലാഭം 36000. വയൽ സ്വന്തമല്ലാത്തവർക്ക് പാട്ടക്കൂലിയും കഴിഞ്ഞ് വളരെ കുറച്ചേ കിട്ടൂ. ഒരു ഹെക്ടറിന്റെ പാട്ടക്കൂലി 17500- 30000 വരെയാണ്. പകുതിയിലധികവും ഇപ്രകാരമുള്ള പാട്ടക്കൂലി കൊടുക്കേണ്ട കർഷകത്തൊഴിലാളികളാണ്.

തൃശ്ശൂരിലെ കോൾനിലത്ത് ഒരേക്കറിന് 2 ടണ്ണാണ് ശരാശരി ഉല്പാദനം. അതായത് നിലവിലുള്ള നെല്ലുവില പ്രകാരം 22000 രൂപ ഒരേക്കറിന്. ഭൂമി ഉഴുന്നതിന്(600)വരമ്പ് കെട്ടാൻ(600)വിതയ്ക്കാൻ(300) വിത്തുവില (850)വളം(2500)പുല്ലുമരുന്ന്(1600)ഞാറുസംരക്ഷണം(800) കൊയ്ത്ത്(2000) നെല്ല് കൊണ്ടുപോകാനുള്ള ചെലവ്(8000). ഈ ചെലവെല്ലാം കഴിഞ്ഞ് കിട്ടുന്നത് തുഛം. നഷ്ടത്തിലോട്ടുന്നതിന്റെ കാരണം ഇതാണ്. കോൾമേഖലയിലെ മിക്ക കൃഷിക്കാരും ഒരേക്കറില് കുറവ് ഭൂമിയുള്ളവരാണ്. പാലക്കാട്ട് മേഖലയിലും സ്ഥിതി വ്യത്യസ്തമല്ല. ആകെ വ്യത്യാസം അവിടെ കൂലി കുറവാണ് എന്നതാണ്. അവിടേയും ഗവണ്മെന്റിന്റെ തൊഴിലുറപ്പ് പദ്ധതി വന്നതോടെ കൂലി കൂടിത്തുടങ്ങി. നെൽക്കതിര് പുരസ്കാരം കിട്ടിയ ശ്രീ സി.കെ രാമചന്ദ്രന്റെ അഭിപ്രായം ചുരുങ്ങിയത് 20 രൂപയെങ്കിലും നെല്ലുവില കിട്ടിയാലേ കൃഷിയും കൃഷിക്കാരനും രക്ഷപ്പെടൂ എന്നാണ്.

വിത്ത് നല്ലതാവണം മുള വരാനും നല്ല വിള കിട്ടാനും. സംസ്ഥാനത്തെ വിത്തുവിതരണഓഫീസിൽനിന്ന് കൊടുത്ത വിത്ത് നല്ലതാവാതെ പലരും കഷ്ടത്തിലായ സംഭവമുണ്ട്. തൃശ്ശൂർജില്ലയിലെ വടക്കാഞ്ചേരിയില് ഉമ എന്ന വിത്ത് കൊടുത്തിരുന്നു. അത് നനച്ചുവെച്ചിട്ടും മുളച്ചില്ല. . അരിമ്പൂർ, ജൂബിലി പടവുകളിലും ഇത് ആവർത്തിച്ചു. ഒടുക്കം കർണ്ണാടകത്തിൽനിന്നും തമിഴ് നാട്ടിൽനിന്നും വിത്ത് വാങ്ങേണ്ടിവന്നു കർഷകർക്ക്. 20

വർഷം മുമ്പുവരെ തൃശ്ശൂര് കോൾമേഖലയില് രണ്ടു പൂവല് കൃഷിയിറക്കിയിരുന്നു. ആദ്യത്തെ പൂവലിന് ഞാറ് നട്ട്(ഞാറ്റടി) പറിച്ചുനടും. ഇപ്പോൾ കൂടുതലായി വീടും ഫ്ലാറ്റും മറ്റു കെട്ടിടങ്ങളും വന്നു ഞാറ്റടിക്ക് വേണ്ട സ്ഥലം കുറഞ്ഞു. ഞാറ്റുകണ്ടങ്ങളെല്ലാം ഉർണ്ണു. ആദ്യത്തെ പൂവലിന് സെപ്തംബറിലാണ് വിത, ഡിസംബറിൽ കൊയ്ത്ത്. രണ്ടാമത്തേത് ജനുവരിയിൽ വിതച്ച് ഏപ്രിലില് കൊയ്യും. അന്നത്തെ പല വിത്തുകളും ഇന്ന് കിട്ടാനില്ല. പണ്ട് ഈശ്വരന്റെ ഭൂമിയിൽ ഗ്രാമജനത മുഴുവനും കൃഷി ചെയ്യുകയായിരുന്നു. അത് എല്ലാവർക്കും വേണ്ടിയായിരുന്നു. ബ്രിട്ടീഷ് കാലത്ത് വ്യക്തികൾക്ക് ഭൂമി സ്വന്തമായി. സ്വന്തം ഭൂമിയില്ലാത്തവരെല്ലാം പാട്ടത്തോഴിലാളികളായി. കേരളത്തിലെ കോൾനിലം സഹകരണാടിസ്ഥാനത്തിലല്ലാതെ, ഒറ്റ വ്യക്തിക്ക് കൃഷി ചെയ്യാനാവില്ല. ഭൂമിപരിഷ്കരണത്തിൽ നിലം സ്വന്തമുള്ള ചെറുകിട കർഷകരുണ്ടായി,പക്ഷേ അവർക്ക് സ്വന്തമായി കൃഷി ചെയ്യാനുള്ള സാദ്ധ്യത ഇല്ലാതായി. സ്വന്തം ഭൂമിശാസ്ത്രവും സ്വന്തം ജനതയുടെ കൃഷിവാണിജ്യസമ്പ്രദായങ്ങളും അറിയാത്തതുകൊണ്ടുള്ള പ്രശ്നമാണ് പല വികസനപ്രവർത്തനങ്ങളേയും പരാജയപ്പെടുത്തുന്നത്.തമിഴ് നാട്ടിൽനിന്ന് കിട്ടുന്ന കൊയ്ത്തുയന്ത്രത്തിന് മണിക്കൂറിൽ 2000 രൂപയാണ് വാടക. പണ്ട് നാട്ടുകാരാണ് കൊയ്തിരുന്നതും വിതച്ചിരുന്നതും മെതിച്ചിരുന്നതും എല്ലാം. ഇന്ന് ആരും അത്തരം പണി ചെയ്യുന്നില്ല. പുറത്തുനിന്ന് ആളെ കൊണ്ടുവന്നാലും യന്ത്രം കൊണ്ടുവന്നാലും നല്ല കൂലിച്ചെലവുണ്ട്.

കുട്ടനാട്ടിൽ 6 ലക്ഷം കർഷകരാണ് കൃഷിയെ ആശ്രയിച്ച് ജീവിക്കുന്നത്. 1.10 ലക്ഷം ഹെക്ടറാണ് കൃഷിഭൂമി. 90കളിൽ ഉല്പാദനശേഷി ഹെക്ടറിന് 2. 24 ടണ്ണായിരുന്നത് ഇപ്പോള് 4.5 ടണ്ണായി വർദ്ധിച്ചിട്ടുണ്ട്. പക്ഷേ ഇത് നെൽകൃഷിയിലെ വർദ്ധനവല്ല. നെല്ലിന്റെ ഉല്പാദനം കഴിഞ്ഞ രണ്ടു ദശകമായി കുറഞ്ഞിരിക്കയാണ്. കുട്ടനാട്ടിലും തൊഴിൽ പ്രശ്നം രൂക്ഷമാണ്. 1991ൽ 11.3 ശതമാനം കര്ഷകരും 57.13 കർഷകത്തൊഴിലാളികളുമുണ്ടായിരുന്നു. ഇപ്പോൾ തൊഴിലാളികള് മൂന്നിലൊന്ന് കുറഞ്ഞു. എല്ലാം യന്ത്രങ്ങളുപയോഗിച്ചാണ് നടത്തുന്നത്. കൊയ്യാൻ 35000 പേര് വേണ്ടിടത്ത് 10000 മാത്രമേ ഉള്ളു. തൊഴിലാളിപ്പാർട്ടികള് യന്ത്രമുപയോഗിച്ച കൊയ്ത്ത് തടഞ്ഞപ്പോള് വലിയ ഭക്ഷ്യപ്രശ്നമുണ്ടായി. ഒന്നുകിൽ കൂടുതല് ആളുകള് തൊഴില് ചെയ്യാനുണ്ടാവണം.അല്ലെങ്കിൽ യന്ത്രം ഉപയോഗിക്കണം. രണ്ടും നിരോധിച്ചാൽ നശിക്കുക കൃഷിയാണ്. മനുഷ്യന്റെ ഭക്ഷണമാണ്. ഈ സന്ദർഭത്തിലാണ് കുട്ടനാട്ടിലെ കർഷകര് ഭൂമി പാട്ടത്തിന് കൊടുത്ത് തുടങ്ങിയത്. കുട്ടനാട്ടിന്റെ ഭൂരിഭാഗവും പാട്ടഭൂമിയായത് ചുറ്റുപാടുകളുടെ സമ്മർദ്ദം കൊണ്ടാണ്.

കൊയ്ത നെല്ല് ഉടനെ സംഭരിച്ച് സംരക്ഷിക്കണം.അല്ലെങ്കിൽ അത് മുളച്ച് ഉപയോഗശൂന്യമാകും. കൊയ്ത നെല്ലിന് ഉടനെ പണം കൊടുക്കാനുള്ള സംവിധാനവും വേണം. മൂന്നോ നാലോ മാസം കാത്തിരുന്നാലാണ് ഇപ്പോൾ നെല്ലിന്റെ  വില കൃഷിക്കാരന് കിട്ടുന്നത്. സപ്ലൈകോ ഏറ്റെടുത്ത ശേഷമാണ് ഈ പ്രശ്നം അധികമായത്. പാലക്കാട്ട് കോഓപ്പറേറ്റീവ് ബാങ്ക് ഒരു മോഡലായി പ്രവർത്തിക്കയുണ്ടായി. 2009-10ൽ 25 കോടി രൂപ ആദ്യത്തെ പൂവലിന് ബാങ്ക് കൊടുത്തു. 50000 രൂപ കടമായി കൊടുക്കുന്നത് 6 മാസത്തിനകം തിരിച്ചടച്ചാല് മതി. 6 മാസത്തിനക് കൊടുക്കാനായില്ലെങ്കില് 7 ശതമാനം പലിശ കൊടുക്കണം. കടമെടുക്കുന്ന കർഷകർക്ക് നാഷണൽ ഇൻഷുറൻസ് കമ്പനി ഇൻഷുറൻസ് സുരക്ഷ കൊടുക്കുന്നുണ്ട്. അതിന്റെ പ്രീമിയം ബാങ്കാണ് , കർഷകനല്ല കൊടുക്കുന്നത്. കൃത്യസമയത്ത് പണം തിരിച്ചടച്ചവർക്ക് രണ്ടാമത്തെ പൂവലിനും കടം കിട്ടും. സപ്ലൈകോ കൃത്യസമയത്ത് കർഷകന് പണം കൊടുത്തില്ലെങ്കിലും, സപ്ലൈകോയിൽ നെല്ല് കൊടുത്ത റസീറ്റ് കാണിച്ചാൽ ബാങ്ക് കർഷകന് നെല്ലുവിലയുടെ 80 ശതമാനം കൊടുക്കും. പാലക്കാട്മോഡൽ പലിശരഹിതകടത്തിന്റെ ഫലമായി 4500 ഹെക്ടറിലും കൂടി കൃഷി നടത്താനും , ഉല്പാദനം കൂട്ടാനും കഴിഞ്ഞു. കൃഷിക്കുശേഷം മഴവന്ന് മുഴ്ധിക്കിടക്കുന്ന കൃഷിഭൂമിയിൽ മത്സ്യകൃഷി ചെയ്യുന്ന കർഷകരുണ്ട്. കുട്ടനാട്ടിൽ ഇത് ഫലപ്രദമായതായി അറിയുന്നു.

കുട്ടനാട് പാക്കേജ്:- 1840 കോടിയാണ് കുട്ടനാട് പാക്കേജിന് വാഗ്ദാനം ചെയ്യപ്പെട്ടത്. സ്വാമിനാഥൻ കമ്മിറ്റിയുടെ നിർദ്ദേശമനുസരിച്ചാണ് ഇത്. കേന്ദ്രവും കേരളവും തമ്മിലുള്ള പോരു കാരണം കേന്ദ്രം തന്ന രൂപ പോലും ഉപയോഗിക്കാനായില്ല. ഇവരുടെ തർക്കം തീരാനൊന്നും കാത്തുനില്ക്കാതെ, മഴ വന്നു.2008 മാർച്ചിലെ വേനൽമഴയോടെ പാക്കേജും ഇല്ലാതായി. നഷ്ടപ്പെട്ടത് കർഷകർക്കുമാത്രം. ഇത്തരം പാക്കേജുകൾ നടക്കണമെങ്കിൽ വ്യത്യസ്തമായ ഡിപ്പാർട്ടുമെന്റുകൾ-കൃഷി.ജലസേചനം,റെവന്യൂ,ഇൻഡസ്ട്രി,ടൂറിസം, ഫോറസ്ട്രി –ഇവയെല്ലാം സഹകരിച്ച് ഒറ്റ കെട്ടായി പ്രവർത്തിക്കണം. ഇത്തരം ഇന്റഗ്രേറ്റഡ് സമീപനമോ സഹകരണമോ ഡിപ്പാർട്ടുമെന്റുകൾ തമ്മിലില്ലാത്തത് നമ്മുടെ പൌരധർമ്മത്തിന്റെ അഭാവം കാണിക്കുന്നു. മുഖ്യമന്ത്രിയുടെ കീഴിൽ ഇതിനായി പ്രോസ്പറിറ്റി കമ്മിറ്റി എന്ന ഒന്ന് ഉണ്ടെന്നു പറയുന്നു. ഇതുവരെ പ്രവർത്തിച്ചതായി കേട്ടിട്ടില്ല. 276.5 കോടി പ്രൊജക്ടിന്റെ 50 കോടി സാങ്ഷനായി.

4.91 കോടി വിത്തിന്.( സീഡ് അഥോററ്റി )
50 ലക്ഷം പാതിരാമണലിനെ വനമാക്കാൻ.( ഡിപ്പാർട്ട്മെന്റ് ഓഫ് ഫിനാൻസ്) )
12 കോടി ഓണാട്ടുകര നെല്ല്കൃഷി ഡവലപ്മെന്റ്.
4.5 കോടി എള്ളുകൃഷിക്ക്
18 കോടി യന്ത്രങ്ങൾക്ക്
15 കോടി ഫിഷറി,അനിമൽഹസ്ബന്ഡ്രി.
ജലസേചനവകുപ്പ് 1100കോടിയുടെ മറ്റൊരു പ്രൊജക്ട് ഉണ്ടാക്കുന്നുവത്രെ. (85 കോടി നാളികേരകൃഷിക്കും 27.3 കോടി പച്ചക്കറികൃഷിക്കും )
ഈ സമയത്തെല്ലാം ഭൂമി കയ്യേറി വികസനത്തിന്റെ പേരിൽ കൃഷിഭൂമി നശിപ്പിക്കലും നടക്കുന്നു. ആദ്യം ഭക്ഷ്യവിളയുള്ള ഭൂമിയെ കാഷ്ക്രോപ്പ് വളർത്താനാക്കും. പതുക്കെ അവിടെ കെട്ടിടം കൺസ്ട്രക്ഷന് ആരംഭിക്കും ഇതാണ് പലയിടത്തും രീതി. മാനന്തവാടിയിൽ ഇതു സംഭവിച്ചു. തിരുനെല്ലി റിസോർട്ട് കൃഷിഭൂമി തുർത്താണത്രെ ഉണ്ടാക്കിയത്. ഇക്കോളജിക്കൽ പ്രാധാന്യമുള്ള ബയോഡൈവേഴ്സിറ്റി സ്ഥലങ്ങളെല്ലാം അതിവേഗം നാശത്തിലേക്ക് പോവുകയാണ്. കബനിനദിയുടെ പോഷകനദിയായ പനമരം പുഴയുടെ പ്രദേശത്തെ തണ്ണീർത്തടം സംരക്ഷിക്കാനായി ജനം അധികൃതരെ സമീപിച്ചു. ധാരാളം ദേശാടനക്കിളികൾ വരുന്ന സ്ഥലമാണിത്. എരമംഗലത്തെ കനോലി കനാലിൽ അറവുമാലിന്യം കുമിഞ്ഞുകൂടി അടുത്തുള്ള കുളങ്ങളും കിണറുകളും അടക്കം മലിനമായി ജനങ്ങളുടെ ആരോഗ്യപ്രശ്നമായിരിക്കുന്നു. ടൈഫോയിഡും മഞ്ഞപ്പിത്തവും എലിപ്പനിയും റിപ്പോർട്ട് ചെയ്യപ്പെട്ടു. (വെളിയങ്കോട്ടും എരമംഗലത്തും)പെരുമ്പടപ്പ് ബ്ലോക്ക് പി,എച്ച്.സി കോ-ഓർഡിനേറ്ററ് സ്കറിയയുടെ റിപ്പോർട്ടിനെ തുടർന്ന് ആരോഗ്യവകുപ്പ് കനോലിത്തോട് വൃത്തിയാക്കാന് പോലീസിന്റെ സഹായമാണ് തേടിയത്. ചിറ്റൂരിൽ ഒരു പൂവൽകൃഷി അധികമഴ കൊണ്ട് നശിച്ചു. ഗവർമ്മെണ്ടിന്റെ സഹായം കിട്ടിയില്ല. കാരണം, ഒരു കൃഷിഭവന്റെ പരിധിക്കകത്ത്, 25 ഏക്കര് നെല്ലുനശിച്ചാല് ആപ്രദേശം മാത്രമാണ് വെള്ളപ്പൊക്കത്തിന് ഇരയായത്. അതിനാൽ ഗവർമ്മെണ്ടിന് സഹായം തരാനുള്ള വകുപ്പില്ല. നല്ലേപ്പിള്ളി കർഷകർക്കും ഇത്തരം ന്യായം കൊണ്ട് സഹായം കിട്ടിയില്ല. കുറ്റിപ്പള്ളം, കുപ്പയ്യൻചള്ള,കൌണ്ടൻകുളം,നല്ലേപ്പിള്ളി, ഇവിടങ്ങളിൽ മഴ കാരണം ഞാറ്റടി മുങ്ങിപ്പോയി. വില്ലേജ് ഓഫീസറും കൃഷിവകുപ്പിന്റെ ഉദ്യോഗസ്ഥനും റിപ്പോർട്ട് സമർപ്പിക്കാനായി അവിടം സന്ദർശിച്ചു. അവരെ അങ്ങോട്ട് കൊണ്ടുപോകാനുള്ള വാഹനവാടക കർഷകരാണ് എടുത്തത്. പ്രകൃതിക്ഷോഭദുരിതാശ്വാസപ്രൊജക്ടിൽ ഉൾപ്പെടുത്താനുള്ള മാനദണ്ഡം തികയാത്തതുകൊണ്ട് കൃഷിവകുപ്പ് ഹരജിയിൽ അനുകൂലതീരുമാനം ഉണ്ടാക്കിയില്ല. ഇത്തരം വിപ്ലവാത്മകമായ സംഘര്ഷങ്ങൾക്കിടയിലും ചില പോസിറ്റീവ് തരംഗങ്ങളും കാണുന്നുണ്ട്. രാജാക്കാട് രാജകുമാരി പഞ്ചായത്ത് ഏലം,നേന്ത്രപ്പഴം, കരിമ്പ് മുതലായ കൃഷികളിലേക്ക് നെൽക്കൃഷിയിൽനിന്ന് മാറിപ്പോയിരുന്നു,എന്നാൽ സഹകരണാടിസ്ഥാനത്തിലുള്ള പഞ്ചായത്തിന്റെ പ്രവർത്തനം കൊണ്ട് അവര് വീണ്ടും നെൽകൃഷിയിലേക്ക് മടങ്ങുകയും 560 ഏക്കറില് രണ്ടു പൂവൽകൃഷി ചെയ്യുകയും ചെയ്തു. ഇക്കോളജി പ്രശ്നം,ഭക്ഷ്യപ്രശ്നം,ജലപ്രശ്നം ഇവയെക്കുറിച്ച് ബോധം വന്ന ജനത, പഞ്ചായത്ത് പ്രസിഡന്റ് പി. രവിയുടെ നേതൃത്വത്തിൽ വീണ്ടും നെൽക്കൃഷിയിലേക്ക് മടങ്ങി. വിത്തും വളവും വാങ്ങാനുള്ള സഹായം, ജലസേചനത്തിന് പഴയ കുളം പുനർന്നവീകരണവും പുതിയ കുളം നിർമ്മിക്കലും, തോടുകളുടെ ശുചീകരണം, വെള്ളം കുറവുള്ള സ്ഥലങ്ങളിൽ ജലസംഭരണികൾ, മഴവെള്ളസംഭരണി, - ഇങ്ങനെയാണ് 500 ഏക്കറിനെ വീണ്ടും പച്ചപിടിപ്പിച്ചത്. ഈ പ്രൊജക്ടിന്റെ ഫലം കുംഭപ്പാറ,മഞ്ചക്കുഴി, ഞേരിപ്പാലം,കുരാപ്പള്ളിപ്പടി, മുള്ളൻതണ്ട്,കുളപ്പറച്ചാൽ, കുരുവിള സിറ്റി, രാജകുമാരി,കണ്ടത്തിൽപാലം ഇവിടങ്ങളിലെല്ലാം കിട്ടുന്നുണ്ട്. നെല്ല് കൊണ്ടുവരാനായി റോഡില്ലാത്തിടത്ത് റോഡുകൂടി ഈ പ്രൊജക്ടിന്റെ കീഴിൽ നിർമ്മിക്കുന്നു. ഒരു പഞ്ചായത്തിന്റെ വിജയഗാഥ ഒരു ജനതയുടെ നിലനില്പിന്റെ രഹസ്യം. ഒരുമയുടെ വില ഇതെല്ലാം ഇവിടെ കാണാം. മറ്റൊരു പോസിറ്റീവ് റിപ്പോർട്ട് പാലക്കാട്ട് ശ്രീകൃഷ്ണപുരത്തെ ശങ്കരന് നമ്പൂതിരിയുടേതാണ്.രണ്ടര ഏക്കറുള്ള തോട്ടത്തിൽ രാസവളമോ കീടനാശിനിയോ ഉപയോഗിക്കാതെയാണ് സാമ്പ്രദായികമായ നാളികേരകൃഷി ഇദ്ദേഹം ചെയ്യുന്നത്. നഷ്ടമില്ല,ലാഭമുണ്ട്താനും.കൂലിക്കാരെവിളിക്കാതെ സ്വയം ചെയ്യുന്ന പക്ഷം കൃഷി ലാഭം തരുമെന്ന് ഇദ്ദേഹം പറയുന്നു . അതിനിപ്പോളാരും സ്വയം പണിയെടുക്കാനിഷ്ടമില്ലാത്തവരാണ്. കൃഷി ലാഭം തരണമെങ്കിൽ കൃഷിയേയും മണ്ണിനേയും സ്നേഹിക്കണമെന്ന് അദ്ദേഹം പറയുന്നു. ഇതാണല്ലോ പണ്ട് കാരണവന്മാരും പറഞ്ഞിരുന്നത്. തിരുവള്ളുവരും ഇത് പറഞ്ഞു. പയറും ശർക്കരയും പൊടിച്ച് ഗോമൂത്രത്തില് കലക്കി ചാണകം ചേർത്താണ് വളം കൊടുക്കുന്നത്. ജലസേചനത്തിന് 12000 ലിറ്റർകൊള്ളുന്ന കുളമുണ്ട്.മടലും പട്ടയും ചകിരിയുമെല്ലാം ഭൂമിയിൽത്തന്നെ ഇട്ട് ഭൂമിയെ ഫലഭൂയി

ഷ്മമാക്കുന്നു. പുല്ല് പറിക്കലില്ല, വടി കൊണ്ട് തല്ലിച്ചതച്ച് അവിടെത്തന്നെ ഇടും.അതും വളമാകും. നാളികേര ത്തോടൊപ്പം അടക്കയും വാനിലയും കാപ്പിയും ജാതിക്കയും കൊക്കോയും വളരുന്നുണ്ട്.കൂടാതെ വെറ്റിലയും റബ്ബറും. ഒരേക്കറിൽനിന്ന് ഒരു വർഷം ഒരു ലക്ഷം വരവ് എന്ന് കണക്ക്. ശങ്കരൻ നമ്പൂതിരിയുടെ അഭിപ്രായം(കൃഷിയെ സ്നേഹിക്കുക,ലാഭത്തിനായിട്ടല്ല ചെടികളോടുള്ള സ്നേഹം കൊണ്ട്. ലാഭം താനേ വരും)നാം പഠിക്കേണ്ട ഒന്നാണ്. ഈ പുസ്തകത്തിന്റെ ഉദ്ദേശം തന്നെ ഈ അഭിപ്രായം പറയുക എന്നതാണ്. (ഈ റിപ്പോർട്ട് തയ്യാറാക്കിയ ജോർജ്ജ് പൊടിപ്പാറ, അനീഷ് ജേക്കബ്, എസ്.ഡി വേണുകുമാർ, കെ.ആർ പ്രഹ്ലാദൻ, കെ.രാ ജേഷ്കുമാർ എന്ന അഞ്ചുപേർക്ക് നന്ദി. മാതൃഭൂമി. October 21 Wednesday 2009. page 4.)കണ്ണൂരിലെ കൈപ്പാട് കെ..കുഞ്ഞിമാമുവാണ് മറ്റൊരു പോസിറ്റീവ് ചിന്തയുള്ള കർഷകൻ. കൈപ്പാട് അഥവാ കരിപ്പാട് നെൽവയലു കളുടെ നാമത്തിലാണ് അറിയപ്പെടുന്നതുതന്നെ. 515 ഓക്കര് നിലം 43 വർഷകാലം ഇവിടെ കൃഷി നടക്കാതെ തരിശിട്ടിരിക്കയായിരുന്നു. കുഞ്ഞിമാമുവിന്റെ ടീം 10 ഏക്കർസ്ഥലം സഹകരണാടിസ്ഥാനത്തില് കൃഷി ചെയ്ത് വിപ്ലവാത്മകമായ തുടക്കം കുറിച്ചു. കാട്ടംപള്ളി പ്രൊജക്ട് ഏരിയയിലെ കർഷക-കർഷകത്തൊഴിലാളി യൂണി യന്റെ പ്രസിഡന്റാണ് കുഞ്ഞിമാമു.ചേലോറ,നാരാത്ത്,പുഴതി,മുണ്ടേരി,കോലച്ചേരി,കുറ്റിയാട്ടൂർ,ചിറക്കൽ പഞ്ചായ ത്തുകളിലാണ് ഈ സ്ഥലം. 50 പേരാണ് ഇവിടെ സഹകരണാടിസ്ഥാനത്തില് കൃഷി ചെയ്ത് മാതൃക കാട്ടിയത്. മൂന്നു പൂവലെടുത്തിരുന്ന കാട്ടാംപള്ളി പ്രൊജക്ടിന്റെ ഷട്ടറുകള് ഇനി കൃഷിയോഗ്യമല്ലെന്ന് പറഞ്ഞ് മൂടിയത് 43 വർഷം മുമ്പാണ്. ഉപ്പുവെള്ളം കയറിയതുകൊണ്ട് ഇനി കൃഷി സാദ്ധ്യമല്ലെന്ന് വിധിയെഴുതപ്പെട്ടിരുന്നു. കുഞ്ഞിമാമുവിന്റെ സംഘം ഷട്ടറുകൾ തുറപ്പിച്ചു. പാറ പോലെ ഉറച്ച നിലത്ത് ചേറ് അടിഞ്ഞുകൂടി കൃഷിക്കുള്ള വളക്കൂറ് വീണ്ടും കിട്ടി. ചെലവ് ചുരുക്കാനായി എല്ലാ കുടുംബാംഗങ്ങളും പാടത്ത് പണിയെടുത്തു. ചെമ്മണ്ണായതു കൊണ്ട് ഇരുമ്പയിരുള്ളതിനാൽ ഏറെ വളം ചേർക്കേണ്ടിവന്നില്ല. (മാതൃഭൂമി 25.10.2009) 18ആം നൂറ്റാണ്ടിൽ കൃഷിസംബന്ധമായ ഗ്രന്ഥം രചിച്ച കണ്ണൂര് നമ്പൂതിരിയും ഇന്നാട്ടുകാരനായിരുന്നു.

അത്തോൾമണ്ഡലത്തിന്റെ പടിഞ്ഞാറുഭാഗത്തെ കരിനിലത്ത് 2000 ഏക്കറാണ് കൃഷി നടത്തിയത്. പൊക്കാളി, ചെടിവിരുപ്പ് മുതലായ പഴയ തരം വിത്തുകളും, വൈറ്റില 6ഉം വിതച്ചു. കരിനിലത്തിന് പൊക്കാളിയും ചെടിവിരു പ്പുമാണ് അനുയോജ്യം എന്നതിനാലാണ് ഇപ്രകാരം ചെയ്തത്. ഉമ,ജ്യോതി, എച്,വൈ,ഇനം വളരെ കുറച്ചേ വിതച്ചുള്ളു. എന്നാൽ ഉമ,ജ്യോതി,എച്.വൈ ഇനം നെല്ലു മാത്രമേ കൃഷിക്കാരിൽനിന്ന് വാങ്ങു എന്ന് സിവില് സപ്ലൈസ് ശാഠ്യം പിടിച്ചു. ഇത് രാജ്യത്തിന്റെ ഭക്ഷ്യസുരക്ഷക്ക് അപകടകരമായ നിലപാടാണ് എന്ന് പറയേണ്ടതില്ലല്ലോ. ഭൂമിക്ക് ഏതു തരം വിത്താണോ അനുയോജ്യം അതു വിതച്ചാലേ ഫലം കൂടുതല് കിട്ടൂ. ഒക്ടോബർ 30. 2009ലെ മാതൃഭൂമി പത്രാധിപർക്കുള്ള കത്തുകളിൽ, ഫാ.തോമസ് പിള്ളിയാനക്കൽ ജ്യോതിക്കും ഉമക്കും ഇപ്പോൾ ഹൈ യീൽഡിങ്ങ് കഴിവ് നഷ്ടപ്പെട്ടിരിക്കുന്നതായി ചൂണ്ടിക്കാട്ടുന്നു.ഓരോ പഞ്ചായത്തിലും അവിടത്തെ അംഗങ്ങളുടേതായ സഹകരണത്തോടെ, ഗവർമ്മെണ്ടിന്റെ സഹായത്തിനുകാത്തുനില്ക്കാതെ നെല്ലു കൃഷി ചെയ്യണമെന്ന് അദ്ദേഹം സജസ്റ്റ് ചെയ്യുന്നു. കേരളത്തിൽത്തന്നെ ഇവിടത്തെ ഭക്ഷ്യസുരക്ഷക്ക് ആവശ്യമായ നെല്ല് കൃഷിചെയ്യാനും സ്വയംപര്യാപ്തത വരിക്കാനും സാദ്ധ്യമാണ്. അങ്ങനെയിരിക്കെ ശാശ്വതമല്ലാത്ത മറ്റു സംസ്ഥാനങ്ങളിൽനിന്ന് അരി വാങ്ങുന്ന അശാസ്ത്രീയമായ പതിവ് നിർത്തണം. ഗവർമ്മെണ്ട് കൊടുക്കുന്ന സഹായം കടമെടുക്കുക, കടം പലിശയോടെ അടക്കാനാവാതെ കടക്കെണിയിൽ പെടുത്തുക എന്നതാണെന്നും ഇതിന് കാക്കാതെ സഹകരണാടിസ്ഥാനത്തിൽ എല്ലാ പഞ്ചായത്തിലും അംഗങ്ങളെല്ലാം ഒരുമിച്ച് കൃഷി നടത്തണമെന്നുമുള്ള അഭിപ്രായം വളരെ ശരിയാണ്. കടമെടുക്കുന്നത് കൃഷിക്കാരനെന്ന വ്യക്തിക്കു മാത്രമല്ല, നെല്ലുല്പാദനമെന്ന പ്രതിഭാസത്തിനു തന്നെ വലിയ പ്രശ്നമാണ് ഉണ്ടാക്കിയിരിക്കുന്നത്.

നെൽക്കൃഷി ഒരു വ്യക്തിക്ക് ഒറ്റക്ക് ചെയ്യാവുന്നതല്ല,പ്രത്യേകിച്ചും കോൾക്കൃഷി. ഓരോ വ്യക്തിക്കും ഭൂമി കൊടുത്ത ഭൂനിയമം ഈ കാര്യം ആലോചിച്ചിരുന്നില്ല. ഈ നിയമമാണ് നെല്ലിന്റെ ഉല്പാദനത്തെ ഇത്രയേറെ ബാധിച്ചത്. സഹകരണാടിസ്ഥാനത്തിൽ ഈശ്വരന്റെ ഭൂമി എന്ന് നാട്ടുകാരെല്ലാം കൂടി കൃഷി ചെയ്തിരുന്ന പഴയ സമ്പ്രദായ ത്തിന്റെ ശാസ്ത്രീയത ഇപ്പോഴാണ് മാറിമാറി വരുന്ന ഗവർമ്മെണ്ടുകളും മനസ്സിലാക്കിവരുന്നത്. വൈകിയാണെ ങ്കിലും മനസ്സിലാക്കലെന്നത് നല്ല പ്രക്രിയ തന്നെ.

പലമരത്തുനിന്ന് സി.എ .ഷീല കൃഷിമന്ത്രിയുടെ നിലപാടിനെ വിമർശിച്ച് എഴുതുന്നു. 2008 ല് വയനാട്ടിലെ കൃഷിനാശമുണ്ടായപ്പോൾ കൃഷിവകുപ്പ് വന്ന് നോക്കി റിപ്പോർട്ട് എഴുതിയതല്ലാതെ യാതൊരു സഹായവും കിട്ടിയില്ല എന്നാണ് ഷീല എഴുതിയിരിക്കുന്നത്. പട്ടാംബി ഒങ്ങല്ലൂരിൽനിന്ന് മാധവനുണ്ണി എഴുതുന്നത് കൃഷി രംഗത്തെ എല്ലാ പ്രശ്നങ്ങളും പഴയ കാലത്തെ വിത്തുകളും, കന്നുകാലിവളവും സാമ്പരദായികകൃഷിസമ്പ്രദായവും

പാടേ അവഗണിക്കയും ഉപേക്ഷിക്കുകയും ചെയ്തതുകൊണ്ടാണെന്നാണ്. വയലിനെ സ്നേഹിക്കുന്ന കൃഷിക്കാര നിൽനിന്ന് വയലിനെ ചൂഷണം ചെയ്യാനായി വയലിനോട് യുദ്ധം ചെയ്യുന്ന യോദ്ധാവാക്കി മാറ്റുകയാണ് പുതി യ കാർഷികപരിഷ്കരണങ്ങള് കൊണ്ട് ഗവർമ്മെണ്ട് ചെയ്തത്. ഉല്പാദനം കുറയാനുള്ള കാരണവും ഇതാണ്. ഓഫീസി വരാന്തകളുടെ മുന്നിൽ പരാതിക്കത്തുകളുമായി കയറിയിറങ്ങാനേ കർഷകർക്ക് നേരമുള്ളു. അവയാ കട്ടെ ഒരു കാലത്തും ഗവർമ്മെണ്ട് തീർത്തുകൊടുക്കുന്ന പ്രശ്നവുമല്ല. ഭക്ഷ്യസുരക്ഷക്കും പ്രശ്നപരിഹാരത്തിനും ഒറ്റ മാർഗ്ഗമേയുള്ളു എന്നദ്ദേഹം പറയുന്നു. ഭൂമിശാസ്ത്രപരവും കാലാവസ്ഥാപരവുമായ പ്രാദേശികഅറിവും മണ്ണിന്റെ സ്വഭാവവും ഋതുഭേദങ്ങളും സഹസ്രാബ്ദങ്ങളുടെ പരിചയവും വെച്ചാണ് സാമ്പ്രദായികമായ കൃഷി നടത്തിയിരു ന്നത്. അതിനെ മനസ്സിലാക്കുക. എന്നിട്ട് ആധുനികമായശാസ്ത്രീയസമ്പ്രദായവുമായി ഒരു ബാലൻസ് ഉണ്ടാക്കുക. ഇങ്ങനെ ശക്തമായ ഒരു അഗ്രോഇക്കോണമി ഉണ്ടാക്കുക. പഞ്ചാബിലെ കാലാവസ്ഥയല്ല കേരളത്തിലെ കോൾകൃഷിയുടേത്. അവിടത്തെ ഹരിതവിപ്ലവം ഇവിടെ നടപ്പാക്കാനാവില്ല. ഭൂമിയുടെ സ്വഭാവം, കാലാവസ്ഥ ഇവ അറിയാതെ ഇന്ത്യയെപ്പോലെ ഒരു വലിയ രാജ്യത്ത് ഒരേ വിധം നിയമം കൊണ്ടുവന്ന് കൃഷി നടത്താനുള്ള നീക്കം അപകടകരമാണ്. നെൽകൃഷിസ്ഥലങ്ങളെ മറ്റ് ഉപയോഗങ്ങൾക്കായി മാറ്റി എടുക്കുന്നത് ക്രിമിനൽ കുറ്റമാണ്. കൃഷിപ്രശനം പ്രാദേശികമായ ഭൂമിയുടെ സ്വഭാവം വെച്ച് തീർക്കേണ്ടതാണ്. അതിനാൽ ഭരണ പക്ഷവും പ്രതിപക്ഷവും അതാതു നാട്ടിലെ പഞ്ചായത്ത് അംഗങ്ങളും കൂടിയിരുന്ന് അനുയോജ്യമായ പ്രാദേശി കപ്രശ്നപരിഹാരം നടപ്പാക്കണം. ഇതിന് കർഷകരുടെ സാമ്പ്രദായികമായ പരിചയത്തെ പരമാവധി ഉപയോഗ പ്പെടുത്തണം. ജനപങ്കാളിത്തം, വയലിനോടും കൃഷിയോടുമുള്ള സ്നേഹം ഇതാണ് കൃഷിയുടെ സംസ്കാരം. ഓരോ പഞ്ചായത്തും ഭക്ഷ്യസ്വയംപര്യാപ്തത നേടണം. അപ്പോൾ രാജ്യവും ഭക്ഷ്യസുരക്ഷ നേടും. കുറച്ച് വർഷങ്ങൾക്കു മുമ്പ് , തൃശ്ശൂരിൽനിന്ന് പുറത്തിറങ്ങുന്ന എക്സ്പ്രസ് ദിനപത്രത്തിൽ, മാൽത്തൂസിന്റെ പ്രവചനം തെറ്റിക്കാൻ കൃഷിഉല്പന്നങ്ങൾ(ഭക്ഷണം) വർദ്ധിപ്പിക്കയും , ജനസംഖ്യ കുറക്കുകയും വഴി നമുക്ക് സാധിക്കുമെന്ന് ഞാൻ ചൂണ്ടിക്കാട്ടിയിരുന്നു. നല്ല കാലാവസ്ഥ,നല്ല പരിസ്ഥിതി, നല്ല ജലലഭ്യത –നല്ല പ്രകൃതിസംരക്ഷണം ഇതാണ് വിജയസമവാക്യം. മാലിന്യരഹിതമായ,പ്രകൃതിരമണീയമായ നാട്ടിൻപുറമാണ് കൊൺക്രീറ്റുവനമായ നഗരമല്ല ടൂറിസ്റ്റുകളെ ആകർഷിക്കുന്നത് എന്ന് മനസ്സിലാക്കാതെ കൃഷിയിടമെല്ലാം കെട്ടിടസമുച്ചയമാക്കി മാറ്റുന്ന ആളുകൾക്ക് എന്ത് വിദൂരവീക്ഷണമാണ് നമ്മുടെ നാട്ടിന്റെ ഭാവിയെക്കുറിച്ച് ഉള്ളത്.
സഹകരണാടിസ്ഥാനത്തിലുള്ള ഗ്രാമവികസനം പഞ്ചവത്സരപദ്ധതികൾ:-

ആദ്യത്തെ പഞ്ചവത്സരപദ്ധതിയിൽ,

1. ഗ്രാമം മുഴുവനും ഒരൊറ്റ കൃഷിഭൂമിയായിട്ടാണ് കരുതിയിരുന്നത്.(പഴയ കാലത്തെ പോലെ)
2. ഗ്രാമത്തിലെ എല്ലാവർക്കും തൊഴിലും ഭക്ഷണവും ഉറപ്പാക്കുന്നവിധം ഗ്രാമത്തെ സ്വയംപര്യാപ്തമാക്കുകയാണ് ലക്ഷ്യം.

രണ്ടാം പഞ്ചവത്സരപദ്ധതിക്കാലത്ത് പ്ലാനിങ്ങ് കമ്മീഷൻ ഗ്രാമത്തെ മൂന്നുവിധം മാനേജ് ചെയ്യാനാണ് തീരുമാ നിച്ചത്.

1. സ്വന്തം ഭൂമി കൃഷിചെയ്യുന്ന വ്യക്തികൾ
2. സ്വന്തം ഭൂമി കൃഷി ചെയ്യുന്ന ഒരു കൂട്ടം കൃഷിക്കാര്.
3. ഗ്രാമത്തിനു മുഴുവനും അവകാശപ്പെട്ട ചില ഭൂമികൾ. ഇതിൽ തരിശിട്ട ബൂമിയും ജലസ്രോതസ്സുകളുമെല്ലാം പെടും.

ഇതിനുള്ള ഏജൻസികൾ:-

1. നാഷണൽ എക്സ്റ്റൻഷന് സർവ്വീസ്. കാർഷികോല്പാദനം വർദ്ധിപ്പിക്കുന്നതിന്,മറ്റ് വികസനപ്രവർത്തനങ്ങൾക്ക്
2. ഗ്രാമപ്പഞ്ചായത്ത്
3. കോഓപ്പറേറ്റീവ് ക്രെഡിറ്റ്, മാർക്കറ്റിങ്ങ് ,വെയർഹൌസിങ്ങ്,പ്രോസസിങ്ങ് ഇവയുള്ള പരിപാടികൾ.
4. ഗ്രാമത്തിലെ ഇൻഡസ്ട്രി വികസനത്തിനുള്ള പ്രോഗ്രാം
5. വോളന്ററി വില്ലേജ് കോഓപ്പറേറ്റീവ് സൊസൈറ്റി.

1959ലാണ് ആദ്യമായി നാഗ്പൂര് കോൺഗ്രസ്സില് വെച്ച് ലാന്റ് പോളിസിയുടെ റീഓറിയന്റേഷനും കോഓർഡിനേഷനും ആരംഭിച്ചത്. മൂന്നാംപദ്ധതിയുടെ പ്രധാനഉദ്ദേശം സഹകരണാടിസ്ഥാനത്തിലുള്ള വികസനമായിരുന്നു. പഞ്ചായത്തിനെ ആധാരമാക്കിയ സഹകരണാടിസ്ഥാനത്തിലുള്ള കൃഷി, സർവ്വീസ് കോഓപ്പറേറ്റീവ് സൊസൈറ്റികളുടെ ബാങ്കിങ്ങ് നെറ്റ്വർക്ക്, അതുവഴി കർഷകർക്ക് കടം കൊടുക്കാനും മാർക്കറ്റിങ്ങിനും സൌകര്യം ഇപ്രകാ4രമുള്ള അഗ്രേറിയൻ ഓർഗനൈസേഷൻശൈലി തുടങ്ങി. നാഗ്പൂരിലെ നിശ്ചയം കോഓപ്പറേറ്റീവ് ജോയിന്റ് ഫാമിങ്ങിനുള്ള എല്ലാ സഹകരണവുമായിരുന്നു.ഉഴുന്നവർക്ക് എല്ലാ സഹായവും, ധാന്യം വിൽക്കാനുള്ള സഹായം, തരിശിട്ട ഭൂമി മുഴുവനും കൃഷിഭൂമിയാക്കാനുള്ള ശ്രമം ഇവ ഇതിന്റെ ലക്ഷ്യമായിരുന്നു. ഡോ.സി.ബി.മമ്മോരിയ ഇതിന്ന് ഫോഡ് ഫൌണ്ടേഷൻ അഗ്രികള്ച്ചറല് പ്രൊഡക്ഷൻ ടീം ഇത്തരത്തില് അവകാശവും ഉത്തരവാദിത്വവും ബന്ധിപ്പിക്കുന്നതിനെ സ്വീകരിച്ചതായി പറയുന്നു.

ജി.എൽ.നന്ദ കമ്മിറ്റി(Land reform implementation committee 1963 Report in 1964)ഇതിനാവശ്യമായ ഭരണപരമായ കാര്യങ്ങളെ പരാമർശിക്കയുണ്ടായി. നാലാമത്തെ പഞ്ചവത്സരപദ്ധതിയാണ് ഭൂമിയമപരിഷ്കരണം കൊണ്ടുവന്നത്. 1964ൽത്തന്നെ ഇതിന്റെ ദോഷവശം ചൂണ്ടിക്കാട്ടപ്പെട്ടിട്ടുണ്ട്. അതുവരെ ഗ്രാമത്തിലെ കിണറുംകുളവും തോട്ടം ജലസേചനപദ്ധതികളും പുനരുദ്ധരിക്കയും സൂക്ഷിക്കയും ചെയ്തിരുന്നവരെല്ലാം അത് ചെയ്യാതായി. അവർ കൃഷി നിർത്തി വ്യാപാരം,ബിസിനസ് മുതലായ സംരംഭങ്ങളിലേക്ക് തിരിഞ്ഞു. ഇത് കാർഷികരംഗത്തെ പുരോഗതിക്ക് തടസ്സമാവുകയാണ് ചെയ്തത്. ഏതാണ്ട് ഇക്കാലത്ത് ഭൂദാൻ,ഗ്രാമദാൻ, പ്രഖൻദാൻ(ബ്ലോക്ക്)മുതലായ പ്രസ്ഥാനങ്ങളും ഉണ്ടായി. ഭൂമിയും ആകാശവും വായുവും ജലവും ഈശ്വരദത്തമാണ്, അതിനെ ഉള്ളവർ ഇല്ലാത്തവർക്ക് ധർമ്മദാനം ചെയ്യുന്നത് പുണ്യമാണ് എന്ന ആർഷഭാരത ധർമ്മത്തിന്റെ കട പിടിച്ചാണ് ആചാര്യ വിനോബബാഴേ ഭൂദാനപ്രസ്ഥാനം തുടങ്ങിയത്. സർവ്വോദയജീവിതശൈലിയാണ് വിനോബഭാവെ തന്റെ പ്രസ്ഥാനത്തിന്റെ മുഖമുദ്രയാക്കിയത്.

1. ലളിതജീവിതെ തരുന്ന സംതൃപ്തി,ആനന്ദം
2. മനുഷ്യന്റെ ആർത്തി തീർക്കാന് പരിമിതമായ പ്രകൃതിവിഭവങ്ങൾക്ക് സാധ്യമല്ല. ഒരാളെ ചൂഷണം ചെയ്യുമ്പോൾ മറ്റൊരിടത്ത് സമ്പത്ത് കുമിഞ്ഞുകൂടുന്നു. ഇത് അസമത്വം ഉണ്ടാക്കുന്നു.ഇപ്രകാരമുള്ള നിരന്തരം ആവർത്തിക്കുന്ന ചൂഷിതചൂഷകവലയം ഭേദിക്കണമെങ്കില് നാം നമ്മുടെ ആവശ്യങ്ങളെ കുറയ്ക്കണം. ഉള്ളതുകൊണ്ട് തൃപ്തിയായി ജീവിക്കാനും ബാക്കിവന്നത് മറ്റുള്ളവരുമായി പങ്കിടാനും സന്നദ്ധരാവണം.
3. ശരിയായ പുരോഗതി ആത്മീയം,ഭൌതികം,മാനസികം,ബൌദ്ധികം ഇവയിൽ ഒരുമിച്ചുണ്ടാവുന്ന പുരോഗതിയാണ്. ആത്മീയതയുടേയും ഭൌതികതയുടേയും സമഞ്ജസമായ വികസനം, സോഷ്യലിസത്തിന്റെ എല്ലാ ഗുണങ്ങളോടുകൂടിയും, അതിന്റെ ദോഷങ്ങളെ ഒഴിവാക്കിക്കൊണ്ടും സാധിക്കണം. പണത്തിന്റെ ശക്തി ചിലരുടെ കൈകളില് മാത്രം കേന്ദ്രീകൃതമാകുന്നതിനെ തടയണം. എല്ലവർക്കും ചിന്താസ്വാതന്ത്ര്യം ഉണ്ടാവണം.

ഇവയാണ് സർവ്വോദയപ്രസ്ഥാനത്തിന്റെ ആധാരം. ഭൂദാനമെന്നാലെന്ത്. അത് എന്തിന്. വിനോബഭാവേയുടെ ഭൂദാനപ്രസ്ഥാനം ഇന്ത്യയുടെ പഴയ കാരത്തെ ധർമ്മദാനത്തോടു സമമായിരുന്നു. അതോടൊപ്പം പഴയകാലത്തെ സർവ്വോദയ ജീവിതരീതിയും അദ്ദേഹം തന്റെ പൌനാര് ആശ്രമത്തില് നടപ്പാക്കിയിരുന്നു. ലളിതജീവിതം, ആഗ്രഹങ്ങളെ നിയന്ത്രിച്ച്, ഉള്ളതുകൊമ്ട് ഓണം പോലെ കഴിയാനും ബാക്കിയുള്ളത് സഹജീവികൾക്ക് ദാനം ചെയ്യാനും പ്രചോദനം, വികസനമെന്നത് ഭൌതികം മാത്രമല്ല, ബൌദ്ധികവും ആത്മീയവും കൂടിയാണെന്ന സന്ദേശം, ഈ മൂന്നും വികസിച്ച് സോഷ്യലിസത്തിന്റെ നല്ല വശങ്ങളെ സ്വാംശീകരിച്ചും ദുഷിച്ചവയെ ഉപേക്ഷിച്ചും ധനം ഒരു കൂട്ടരുടെ കയ്യിൽ കുന്നുകൂടാതെ സൂക്ഷിച്ചും ബൌദ്ധികചിന്ത സ്വതന്ത്രമായി ഒരു കാഡർ പാർട്ടിയുടേയും കുത്തകയല്ലാതെയും വരുമ്പോളാണ് യഥാ

ർത്ഥമായ വികസനം രാജ്യത്ത് സംഭവിച്ചു എന്ന് പറയാവുന്നതെന്ന് സർവ്വോദയചിന്തകളിലൂടെ അദ്ദേഹം ചൂണ്ടിക്കാട്ടി. ലോകത്തിലെ പ്രധാനപ്രശ്നം കാർഷികഭൂമിയെ സംബന്ധിച്ചാണ്. റഷ്യ ഇത് രക്തരൂഷിതമായ വിപ്ലവത്തിലൂടെ നേടാനാണ് ശ്രമിച്ചത്. ചൈനയും ഈ വഴി പിന്തുടർന്നു. കാശ്മീരിലെ സമീന്ദാരിസിസ്റ്റം കർഷകർക്ക് ഭൂമിക്ക് പകരം യാതൊരു കോമ്പൻസേഷനും വാങ്ങാതെയാണ് അവസാനിപ്പിച്ചത്. ഇന്ത്യയിലെ മറ്റു ദേശങ്ങളിൽ കോമ്പൻസേഷന് കൊടുത്തുകൊണ്ടുള്ള പരിഹാരമാണ് ശ്രമിച്ചത്. ഈ അനുഭവങ്ങളുടെ വെളിച്ചത്താണ് ധാർമ്മികബോധമുള്ളവരെല്ലാം സ്വമേധയാ ഭൂദാനം ചെയ്യാനുള്ള ആഹ്വാനം വിനോബഭാവേ മുന്നോട്ടുവെച്ചത്.

ഇന്ത്യയിലെ ധനശേഷി കാർഷികോല്പാദനത്തെ ആശ്രയിച്ചാണ്. ഇക്കണോമിക്സും കൃഷിയും അഭേദ്യബന്ധമുണ്ട്. ഇതിനാലാണ് ആദ്യപഞ്ചവത്സരപദ്ധതി കൂടുതൽ ഉല്പാദനം എന്ന മുദ്രാവാക്യവുമായി മുന്നോട്ടു വരുന്നത്. ഗവർമ്മെണ്ടിന്റെ പ്രോഗ്രാം വളരെ പതുക്കെയാണ് നീങ്ങിയിരുന്നതെന്നതിനാലാണ് വിനോബഭാവേ തന്റെ പ്രോഗ്രാം തുടങ്ങിയത്.ജന്മിത്വം അവസാനിപ്പിക്കുക, ഭൂമിയമം കൊണ്ടുവരിക, എല്ലാവർക്കും ഭൂമി കിട്ടുക, അതിന് സുരക്ഷിതത്വം ഉണ്ടാവുക ഇവയോടൊപ്പം അദ്ദേഹം മറ്റൊന്നു കൂടി ഉറപ്പു വരുത്താനാഗ്രഹിച്ചു. സ്നേഹത്തേയും ത്യാഗത്തേയും ആസ്പദമാക്കിയ കർമ്മസന്യാസയോഗം. 1951 ഏപ്രില് 18ന് തെലങ്കാനയിലാണ് അദ്ദേഹം ഈ ഉദ്യമം തുടങ്ങിയത്. ആദ്യത്തെ ദാനം വി.രാമചന്ദ്രറെഡ്ഡിയുടേതായിരുന്നു. അദ്ദേഹം കൊടുത്ത 100 ഏക്കറ് ഭൂമി ഹരിജനങ്ങൾക്കിടയില് സമമായി വീതിച്ചുകൊടുത്തു. ഭൂദാനത്തോടൊപ്പം സമ്പത്തിദാനവും കൂപദാനവും ഗൃഹദാനവും ശ്രമദാനവും .ബുദ്ധിദാനവും ഗ്രന്ഥദാനവും ജീവൻദാനവും ധർമ്മമാണെന്നും അവ ചെയ്യണമെന്നും വിനോബജി ആഹ്വാനം ചെയ്തിരുന്നു. 5 കോടി ഏക്കറ് സമാഹരിക്കാനായിരുന്നു വിനോബയുടെ ഉദ്ദേശം. സ്വാർത്ഥതയോ വെറുപ്പോ പരസ്പരവൈരാഗ്യമോ ഇല്ലാതെ എല്ലാവരേയും തന്റെ യജ്ഞത്തിലേക്ക് ക്ഷണിക്കാനും പങ്കെടുപ്പിക്കാനും അദ്ദേഹത്തിന് കഴിഞ്ഞു. സമൂഹപ്രശ്നങ്ങളെ ക്ഷമാപൂർവ്വം രക്തം ചിന്താതെ പരിഹരിക്കാനാവുമെന്ന സന്ദേശം അദ്ദേഹം തന്നു. കുട്ടിയായിരിക്കെ അദ്ദേഹത്തിന്റെ ഒരു ക്യാമ്പ് പുന്നയൂർക്കുളം രാമരാജാ മെമ്മോറിയൽ സ്കൂളില് ഞാനും അറ്റന്റ് ചെയ്തിരുന്നത് ഓർക്കുന്നു. അദ്ദേഹത്തിന്റെ ലക്ഷ്യങ്ങളിൽ ചിലത്:-

1. അധികാരത്തിൽനിന്ന് അകന്ന് ജനശക്തിയില് വിശ്വാസമർപ്പിക്കുക.
2. സ്നേഹം നിറഞ്ഞ ആത്മശക്തിയുടെ പുറത്തേക്കുള്ള പ്രകാശനമാണ് ജനശക്തി.അത് അധരസേവനമല്ല, ത്യാഗമാണ്. സ്നേഹിക്കുന്നവർക്കു വേണ്ടി ത്യാഗം ചെയ്യുക സ്വഭാവമാണ്. ഗീതയിലെ അനാസക്തിയോഗം പ്രാക്ടീസ് ചെയ്യുക
3. ഭൂദേവി പഞ്ചഭൂതനിർമ്മിതമാണ്.നമ്മളും പഞ്ചഭൂതനിർമ്മിതം. പഞ്ചഭൂതങ്ങളെ ഈശ്വരന് സമർപ്പിക്കുന്നതിന്റെ സിംബലാണ് ഭൂദാനം.
4. സമാധാനപരമായ കാർഷികവിപ്ലവത്തിന് ഭൂദാനം ഉപകരിക്കും
5. ഭൂദാനം ഭിക്ഷ യാചിക്കലല്ല.എല്ലാവർക്കും അവകാശമുള്ള ഭൂമിയുടെ ഒരു പങ്ക് സഹജീവികൾക്ക് ദാനം ചെയ്യലാണ്.
6. ധാർമ്മികചിന്തയെ ഉത്തേജിപ്പിക്കുന്ന വിധം സമൂഹത്തെ ഉദ്ബുദ്ധമാക്കി, ശാന്തമായി സമത്വം സൃഷ്ടിക്കലാണ് ലക്ഷ്യം.

പ്രദേശ് ഭൂദാന് കമ്മിറ്റികളും സേവാസംഘങ്ങളും സേവാഗ്രാമങ്ങളുംപ്രദേശ് കമ്മിറ്റി നിശ്ചയിച്ച വ്യക്തികളും പ്രൊജക്റ്റ് വിജയിക്കാനായി പരിശ്രമിച്ചിരുന്നു. ഭൂദാൻ കമ്മിറ്റിയുടെ പ്രതിനിധി, ഡിസ്ട്രിക്ട് മജിസ്ട്രേറ്റ്, ഗ്രാമപ്പഞ്ചായത്തിന്റെ ചെയർമാന് എന്നിവര് ഒപ്പുവെച്ച ആധാരം കൃത്യമായി കൊടുത്തിരുന്നു. ഇതിന് ഭൂമി കിട്ടിയ വ്യക്തിയിൽനിന്ന് ഫീസൊന്നും ഈടാക്കിയിരുന്നില്ല. മൂന്നുവർഷത്തിനകം തനിക്കു കിട്ടിയ ഭൂമിയില് കൃഷി നടത്തിക്കൊള്ളണമെന്നും 10 വർഷം തുടർച്ചയായി കൃഷി ചെയ്യണമെന്നുമുള്ള നിബന്ധന വെച്ചിരുന്നു. ആന്ധ്രപ്രദേശ്,ബീഹാർ,ഗുജറാത്ത്,മദ്ധ്യപ്രദേശ്, മദ്രാസ് പ്രസിഡൻസി മൈസൂർ,പഞ്ചാബ്, ഒറീസ, രാജസ്ഥാൻ, യു.പി,ഡെൽഹി എന്നിവിടങ്ങളിലെല്ലാം ഭൂദാനപ്രസ്ഥാനത്തിന് നിയമപരമായ സാധുത കിട്ടി. ഏറ്റവും കൂടുതൽ ഏക്കര് ദാനമായി ലഭിച്ചത് ബീഹാരിൽനിന്നാണ്. ഭൂദാനത്തിനു പകരം ഗ്രാമദാന് ആരംഭിച്ചത് ആദ്യം ഖരഗ്പൂരിലാണ്. അത് സർവ്വോദയതത്വത്തെ മുഴുവന് ഗ്രാമജനതക്കും കൊടുക്കുന്നതിനാല് ഭൂദാനത്തേക്കാളും നല്ലതാണെന്ന് തീരുമാനിച്ചു. രാഷ്ട്രത്തിന്റെ ഇക്കണോമിക്ക് പോളിസിക്ക് ഗ്രാമദാൻ അനുയോജ്യമാണ്. രണ്ടാം പഞ്ചവത്സരപദ്ധതി ഗ്രാമദാനത്തിന്റെ വിജയം രാഷ്ട്രത്തിന്റെ സഹകരണപ്രൊജക്ടുകൾക്ക് സഹായകമാണെന്ന് കണ്ടു. അങ്ങനെ ഗ്രാമങ്ങളെ പ്രഖണ്ഡങ്ങളായി(ബ്ലോക്ക്)തിരിച്ചു. ഓരോ ബ്ലോക്കിനും ഒരു

ബ്ലോക്ക് ഡവലപ്പ്മെന്റ് ഓഫീസറും ഒരു പ്രൊജക്ട് ഇമ്പ്ലിമെന്റിങ്ങ് കമ്മിറ്റിയും അതിന്റെ ചെയർമാനും ഡിസ്ട്രിക്ട് കലക്ടറുടെ കീഴില് ഗ്രാമവികസനപ്രവർത്തനങ്ങളുടെ ചുക്കാന് പിടിച്ചു.

ഈ പ്രസ്ഥാനത്തിന് ഏറ്റവും വലിയ പ്രശ്നം കിട്ടിയ ഭൂമിയുടെ വലിപ്പമല്ലാതെ ഗുണം കൊണ്ട് സമത്വം സാധിക്കാനാവില്ല എന്നതായിരുന്നു. നല്ല വളക്കൂറും മഴയും ജലസേചനപദ്ധതികളും ഉള്ളതുമായ ഒരേക്കർനിലം, ഇതൊന്നുമില്ലാത്തെ പാറപോലെ ഉറച്ച ഒരേക്കർനിലത്തിന് സമമല്ല. കൃഷി ചെയ്യുന്നത് ഒരേക്കർനിലത്താണ് എന്നല്ലാതെ പാറപ്പുറത്തെ കൃഷിയും വളക്കൂറുള്ള മണ്ണിലെ കൃഷിയും ഒരേ ഫലം തരില്ല. 50 ശതമാനം ഭൂമിമേലും നിയമ നടപടി നിലവിലുണ്ടായിരുന്നു, 70 ശതമാനം ഭൂമിയും വളക്കൂറുള്ളതായിരുന്നില്ല. ഇതെല്ലാം പതുക്കെ ഭരണപരമായി പരിഹാരം കാണേണ്ട പ്രശ്നങ്ങളായിരുന്നു. ഇതിനേക്കാളേറെ ആരും കരുതാത്ത ഒരു നെഗറ്റീവ് ഫലം ഭൂദാനത്തിനുണ്ടായി. ഒന്നിലും ആർത്തി പാടില്ലെന്ന തത്വത്തിലാണ് സർവ്വോദയത്തിന്റെ ഭൂദാനം. ഇതനുസരിച്ച് കൊടുക്കുന്നവർ കൊടുത്തു. പക്ഷേ, കിട്ടേണ്ടവരിൽ ആർത്തി കൂടി. ലാന്റ് ഹങ്കർ(ഭൂമിക്കുള്ള വിശപ്പ്) അവരിൽ ഉണ്ടായി. അതുവരെ എല്ലാം ഈശ്വരന്റെ ഭൂമി എന്ന് വിശ്വസിച്ചിരുന്നവർ ഒരു തുണ്ട് ഭൂമി എനിക്ക് എന്ന് നിലവിളിച്ചുതുടങ്ങി. ഈ അടങ്ങാത്ത വിശപ്പ് ഇപ്പോഴും കെട്ടടങ്ങാതെ കിടക്കുന്നുണ്ട്. വിനോബഭാവേ വിചാരിച്ചത് വിപ്ലവാത്മകവും രക്തരൂഷിതവുമായ കമ്യൂണിസ്റ്റ് പ്രസ്ഥാനങ്ങളെ ഭൂദാനം കൊണ്ട് ശമിപ്പിക്കാമെന്നാണ്. ഏറ്റവും ഫലഭൂയിഷ്ഠമായ കൃഷിഭൂമികളുള്ള കേരളത്തിലും ബംഗാളിലും ഏറ്റവും കുറവാണ് ഭൂമി ദാനമായി ലഭിച്ചത്. 1961 മാർച്ച് അവസാനം വരെ വെറും 8ശതമാനം(പ്രതീക്ഷിച്ചതിന്റെ) മാത്രം ലഭിച്ചു. അവിടെ കൂടുതലായി ലാന്റ് ഹങ്കറും കൂടുതലായി വിപ്ലവാത്മകപ്രസ്ഥാനങ്ങളും വന്നു.

**സ്വാതന്ത്ര്യത്തിനു മുമ്പുള്ള ഗ്രാമങ്ങളിലെ കടബാദ്ധ്യത:-**

1. ഡക്കാൻ റയട്ട് കമ്മീഷന് വര്ഷം 1875 ഒരാൾക്ക് 371 രൂപ
2. അഹമ്മദ്നഗർ ഫാമിൻകമ്മീഷൻ. 1880. 12 ഗ്രാമങ്ങളിലെ അനാലിസിസ്. മൂന്നിലൊന്ന് ജന്മിമാർക്ക് കടുത്തകടബാദ്ധ്യത. മൂന്നിലൊന്നിന് കടബാദ്ധ്യത തീർക്കാവുന്ന തോതിലുള്ളത്.
3. 1895 സര് ഫ്രെഡറിക്ക് –മദ്രാസിലെ മാത്രം കടബാദ്ധ്യത 45 കോടി
4. 1901 ഫാമിൻ കമ്മീഷൻ. ബോംബേയിൽ അഞ്ചിലൊന്നില് താഴെ മാത്രമാണ് കടമില്ലാത്തവര്. നാലിലൊന്ന് പേർക്ക് ഭൂമി നഷ്ടപ്പെട്ടിരിക്കുന്നു.
5. സര്എഡ്വാഡ് മെക്ലിഗൻ. 1911. ബ്രിട്ടീഷ് ഇന്ത്യ. 300 കോടി (നിക്കോൾസണ് എസ്റ്റിമേറ്റ്. മദ്രാസ്)
6. എം.എൽ ഡാർലിങ്ങ്. 1925. 600 കോടി.
7. പഞ്ചാബ് സെന്റ്ടൽബാങ്ക് എൻക്വയറി കമ്മിറ്റി. 900 കോടി
8. പ്രോവിൻഷ്യല് ബാങ്കിങ്ങ് എൻക്വയറി കമ്മിറ്റി .പി.ജെ തോമസ്. 1933 . 2200 കോടി
9. ഡോ.എ.കെ.മുക്കര്ജി. 1935. 1200 കോടി
10. കൃഷി ക്രെഡിറ്റ് ഡിപ്പാർട്ട്മെന്റ്. 1937. 1800 കോടി.
11. ഇ.വി.എസ് മോനോൻ. 1938. 1800 കോടി.

സ്വാതന്ത്ര്യാനന്തരഇന്ത്യയിലെ കടബാദ്ധ്യത:-

1. ഡോ.എസ്.എൻ നായിഡു 1100 കോടി
2. നാഷണൽ ഇന്കം കമ്മിറ്റി. 913 കോടി
3. എസ് തിരുമലൈ 1800 കോടി
4. റൂറൽ ക്രെഡിറ്റ് സർവ്വേ ഓഫ് റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യ1951-52)
   - ഇന്ത്യയിൽ കടം എടുക്കുന്ന കുടുംബങ്ങളുടെ അനുപാതം.51.5 ശതമാനം.
   - 63 ശതമാനം ഗ്രാമീണകുടുംബങ്ങള് കടത്തിലാണ്. ഒരു കുടുംബത്തിന്റെ ശരാശരി കടം 283 രൂപ.
   - കൂടുതൽഭാരം ചെറിയ കൃഷിഭൂമിയുള്ളവർക്ക്. ശരാശരി 300 രൂപ. വലിയഭൂമിയുള്ളവർക്ക് ശരാശരി 1000 രൂപ കടം. കടം കൂടുതലെടുക്കുന്നത് കൂടുതൽഭൂമിയുള്ളവരാണ്.
   - ഒരു കുടുംബത്തിന്റെ ശരാശരി കടം 29-1200 രൂപ വരെ വ്യത്യസ്തമായിരിക്കുന്നു.
5. റൂറൽ ക്രെഡിറ്റ് സർവ്വേ 56-57.
   - കടം കൂടി. 1956ൽ 65 ശതമാനം ഗ്രാമീണകൃഷിക്കാര് കടത്തിലാണ്. 1950ൽ ഇത് 45 ശതമാനമായിരുന്നു. 47 മുതല് 88 രൂപ വരെ അധികമായിട്ടുണ്ട്.
   - ഒരു കുടുംബത്തിന് 105-133 രൂപ വരെ അധികമായി കടം.

- 1950ൽ കൃഷിക്കാരുടെ കുടുംബങ്ങളുടെ ആകെ കടം 80 കോടിയായിരുന്നു. അത് 143 കോടിയായി വർദ്ധിച്ചു.

6. ആൾഇന്ത്യാ റൂറല് ഡെബ്റ്റ് ആന്റ് ഇൻവെസ്റ്റ്മെന്റ് സർവ്വേ റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യ. 1961-62).
    - ശരാശരി കടം ഒരു കുടുംബത്തിന്:-654 രൂപ.കൃഷിക്കാർക്ക് ഇത് കൂടുതലാണ്. 719 രൂപ ഒരു വീടിന്. കൃഷിക്കാരല്ലാത്തവർക്ക് 429 രൂപ ഒരു വീടിന്.
    - പഞ്ചാബ്,രാജസ്ഥാൻ, ഗുജറാത്ത്,ആന്ധ്ര, മദ്രാസ് , മൈസൂരിൽ അധികം. ബംഗാൾ,കേരളം, ഒറീസ,ആസാം, ജമ്മുകാശ്മീർ കുറവ്. (ഇത് ശ്രദ്ധേയം. ജമ്മുകാശ്മീരൊഴികെ, കടം കുറവുള്ള എല്ലാ സംസ്ഥാനങ്ങളും നെല്ല് ഉല്പാദിപ്പിക്കുന്ന സംസ്ഥാനങ്ങളാണ്.) കൃഷിയിറക്കുന്ന നിലമുള്ള വർക്ക് ഒരേക്കറില് 100 രൂപയില് കൂടുതലാണ് കടം. ഇത് മദ്ധ്യപ്രദേശിലും രാജസ്ഥാനിലും മഹാരാഷ്ട്രയിലും ഒറീസയിലും ആസാമിലും കുറവാണ്.
    - നിലത്തിന്മേലുള്ള കടം നിലത്തിന്റെ വലിപ്പവും ഉരുപ്പടികളുമനുസരിച്ച് വ്യത്യസ്തമാണ്. വലിപ്പം കുറയുന്നതനുസരിച്ച് ഒരേക്കറിന്മേലുള്ള കടംമാറുന്നു. നിലം ചെറുതാവുംതോറും അതിന്റെ ഒരേ ക്കറിലുള്ള കടത്തിന്റെ അളവ് കൂടും. ധനവാനായ കൃഷിക്കാരന്റെ ശരാശരി കടം ഉരുപ്പടികളുടെ 5 ശതമാനമെങ്കില് ധനവാനല്ലാത്തവന്ന് അത് 9 ശതമാനമാവും. കടം ഉല്പാദനം എന്ന ഉദ്ദേശ ത്തിനുമാതരമല്ല, മറ്റ് ആവശ്യങ്ങൾക്കുമാണ് എടുത്തിരുന്നതെന്ന് ബാങ്ക് അന്വേഷണ ക്കമ്മിറ്റി കണ്ടെത്തി.

റൂറൽ ക്രെഡിറ്റ് സർവ്വേ കമ്മിറ്റി(ആർ.സി.എസ്)-കൃഷിക്കാരനല്ലാത്ത ഒരാളുടെ കുടുംബത്തിൽ കടത്തിന്റെ 70 ശതമാനം ചെലവുണ്ട്. കാർഷികമല്ലാത്ത ബിസിനസ്സുകളുടെ ചെലവ് 5 ശതമാനം വരുന്നു.ബാക്കി പല ചെലവു കൾക്ക്. കർഷകന്റെ കുടുംബച്ചെലവ് വെറും 47 ശതമാനമാണ്. വയലിൽ 32 ശതമാനം ചെലവാക്കുന്നു. കടം വാങ്ങിയതിന്റെ ഉദ്ദേശം, കാലാവധി, കാർഷികാവശ്യത്തിനോ അല്ലാതെയോ മുതലായ കാര്യങ്ങളുടെ വിശദറി പ്പോർട്ട് കമ്മിറ്റി തയ്യാറാക്കി. കാർഷികകടങ്ങളില് ഹ്രസ്വകാലകടത്തില് 80ശതമാനത്തിലധികവും, ദീർഘ കാലകടത്തിൽ 90 ശതമാനത്തിലധികവും പ്രൈവറ്റ് ഏജൻസികളിൽനിന്നാണ്. ഇവിടെ ഹ്രസ്വകാല, ദീർഘ കാലമെന്ന വിഭജനം 1936ൽ റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യയുടെ വിഭജനമല്ല. അന്ന് ഹ്രസ്വകാല, മദ്ധ്യകാല, ദീർഘകാലമെന്നാണ് തിരിച്ചത്, ഇവിടത്തെ ദീർഘകാലമെന്നത് ആ വിഭജനത്തിലെ മദ്ധ്യകാലത്തെയാണ്. 1936ലെ പ്രിലിമിനറി റിപ്പോർട്ടില് ദീർഘകാലകടം കുളവും കിണറും മറ്റു ജലസേചനപദ്ധതികളും ഉണ്ടാക്കാനും ധാന്യശേഖരണശാലകളും ബണ്ടും തോടും സംരക്ഷിക്കാനും നിർമ്മിക്കാനുമെല്ലാമാണ്. ഇത് പണ്ട് രാജാക്കന്മാ രും ക്ഷേത്രം ട്രസ്റ്റിമാരും വണികരും ദേവദാസികളും ജനതക്ക് കൊടുത്തിരുന്ന ധർമ്മദാനത്തിനു പകരമാണ്. ഗുരു അഥവാ ബ്രാഹ്മണൻ സത്യസന്ധനാകയാല് അദ്ദേഹമാണ് ഇതിന്റെ ട്രസ്റ്റി. സ്വാതന്ത്ര്യാനന്തരഇന്ത്യയിൽ ഇത് ഗവർമ്മെണ്ട് സൌജന്യമായി ചെയ്യേണ്ടതാണ്. 1936ൽത്തന്നെ റിസർവ്വ് ബാങ്ക് ഈ ദീർഘകാലകട ങ്ങുക വിനിയോഗിക്കലാണ് കൃഷിഉല്പാദനം വർദ്ധിക്കുന്നതിനാവശ്യമായ ഏറ്റവും മുഖ്യമായ ഘടകമെന്ന് ചൂണ്ടി ക്കാട്ടിയിരുന്നു.ഇതുകൂടാതെ അനിയന്ത്രിതമായ കാരണം കൊണ്ട് (ക്ഷാമം,വെള്ളപ്പൊക്കം മുതലായവ) പ്രശ്ന മുണ്ടായാൽ അത് നേരിടാനും ഗവർമ്മെണ്ടിനു കഴിയണം.(മുമ്പുകാലത്ത് ഇത് ക്ഷേത്രനിധിയിൽനിന്ന് രാജാവ് കടമെടുത്താണ് നടത്തിയിരുന്നത്). കടത്തിന്റെ കാരണം മുമ്പുള്ളവരുണ്ടാക്കിയ കടം വീട്ടാനുള്ള ബാദ്ധ്യത, ചെറിയ വരുമാനം കൊണ്ട് വലിയ കുടുംബം പോറ്റാനുള്ള ത്രാണിയില്ലായ്മ, കാലാവസ്ഥാമാറ്റവും പ്രകൃതിക്ഷോ ഭവും, കൃഷിസംബന്ധ മായ അജ്ഞാനം, വിദ്യാഭ്യാസക്കുറവ്, കടം കൊടുത്തവരുടെ പലിശക്കണക്ക് അധിക മാക്കൽ, കല്യാ ണത്തിനും ശ്രാദ്ധത്തിനും ആഭരണങ്ങൾക്കും മറ്റും കടങ്ങുക വഴിമാറ്റി ചെലവഴിക്കൽ, വ്യവഹാരം, ജല സേചനനികുതി(ആർസി ദത്ത 1901ലെ നികുതി വ്യവസ്ഥ), പഴയ കുലസംഘവ്യവസ്ഥയിലെ മാർക്കറ്റുക ളെല്ലാം നശിച്ചത് ഇങ്ങനെ പല കാരണങ്ങളുണ്ടായിരുന്നു. പഴയ കുലസംഘത്തിലെ കർഷകർക്ക് ഭൂമി കുറവാ ണെങ്കിലും വിദ്യാഭ്യാസം കുറവാണെങ്കിലും സ്വന്തം ഭൂമിയുടെ പ്രത്യേ കതകളും കാലാവസ്ഥയും അനുയോജ്യമായ വിത്തും കാലവും എല്ലാം നന്നായി അറിയാമായിരുന്നു. കൃഷി law of diminishing returns ബാധകമായ വ്യവ സായമാണ്. (വെള്ളം,വളം,വിത്ത്,മണ്ണ്, കൃഷിസമ്പ്രദായം) അറിവില്ലാത്ത പുതിയ തലമുറ അതിനെ ഫലവ ത്തായി ചെയ്യാനുള്ള ത്രാണി നഷ്ടപ്പെട്ടവരായിക്കഴിഞ്ഞിരുന്നു. നിയമം കടത്തം രോഗലക്ഷണമായി കണ്ട്( “Debt of its people as a symptom of deeprooted disease)അതിനെ ചികിത്സിക്കാനുള്ള താല്ക്കാലികസംരംഭം തുടങ്ങി.ഇവ,

1. കടം കുറയ്ക്കുക,
2. കടം കൊടുക്കുന്ന മണിലെന്റേഴ്സിനെ നിയന്ത്രിക്കുക
3. പലിശനിരക്ക് സ്ഥിരപ്പെടുത്തുക
4. റെജിസ്ട്രേഷൻ നിർബന്ധമാക്കുക, എക്കൌണ്ടുകൾ കർശനമായി സൂക്ഷിക്കുക.
5. അതോടൊപ്പം ദീർഘകാലാടിസ്ഥാനത്തിലുള്ള താഴെപ്പറയുന്നവക്ക് ഊന്നല് കൊടുക്കുക.
   - വിദ്യാഭ്യാസം സാർവ്വത്രികമാക്കുക
   - കോഓപ്പറേറ്റീവ് ആന്റ് ജോയിന്റ് സ്റ്റോക്ക് ബാങ്കിങ്ങ് വിപുലപ്പെടുത്തുക
   - കടം വാങ്ങുന്നവർക്ക് മിച്ചം വെക്കാനും കടം വീട്ടാനുമുള്ള ട്രെയിനിങ്ങ് കൊടുക്കുക
   - കൃഷിഉല്പാദനം വർദ്ധിപ്പിക്കുക
   - പണ്ടുകാലത്ത് കൃഷി ഇല്ലാത്ത കാലത്ത് മറ്റു കുലത്തൊഴിലുകള് ചെയ്തിരുന്നു,ഇത്തരം ചെറിയസംരംഭങ്ങൾ വീണ്ടും ആരംഭിക്കുക
   - ജനസംഖ്യാവർദ്ധനവ് തടഞ്ഞ് കുടുംബം ചെറിയതാക്കുക,ചെലവ് കുറയ്ക്കുക.

കമ്മിറ്റി ഓഫ് കോഓപ്പറേറ്റീവ് ക്രെഡിറ്റ് 1963::

ഗ്രാമസമുദായത്തെ ആധാരമായെടുത്ത് (യൂണിറ്റ്)സഹകരണം ഉറപ്പാക്കി, സംസ്ഥാനം അത്തരം സംഘങ്ങളെ സഹായിക്കുന്ന രീതി നടപ്പാക്കണമെന്ന് നിർദ്ദേശിച്ചു. എല്ലാ കൃഷിക്കാർക്കും കടം കിട്ടുമാറാക്കണം. അത് ഭൂമി മോർട്ട്ഗേജ് ചെയ്യാതെതന്നെ കൊടുക്കണം.കേന്ദ്രസംസ്ഥാനഏജൻസികള് നേരിട്ട് ഫിനാൻസ് ചെയ്യും. ഇൻഡയരക്ട് ക്രെഡിറ്റ് കോഓപ്പറേറ്റീവ് സൊസൈറ്റിവഴിയാണ്. .(Reference :-K.Madhavadas. Governement financing in India.Agricultural cooperative credit in S.E.Asia 1967. pp 174-175).അച്ഛന്റെ (കെ.ജി കരുണാകരമേനോൻ) അനന്തരവനും കമലാദാസിന്റെ ഭർത്താവുമാണ് മാധവദാസ്. പുന്നയൂർക്കുളത്തുകാരന്. ഗവർമ്മെണ്ടിന് കോഓപ്പറേറ്റീവ് ക്രെഡിറ്റികസനത്തില് റിസർവ്വ് ബാങ്കിന് സഹായം ചെയ്യുന്ന റോളേ ഉണ്ടായിരുന്നുള്ളു. ചരിത്രാതീതകാലം മുതലേ ഇന്ത്യയിൽ രാജാവിന്റെ ഭരണകൂടം കൃഷിക്കാരെ സഹായിക്കുന്ന തച്ചാവി കടം ഉണ്ടായിരുന്നു. ഇതിന്റെ ആധാരത്തിലാണ് ബ്രിട്ടീഷ് ഗവർമ്മെണ്ട് ദീർഘകാലകടത്തിനുള്ള 1883ലെ Land improvement Act,ഹ്രസ്വകാലകടത്തിനുള്ള 1884ലെ Agriculturists loan Act ഇവ രൂപീകരിച്ചത്. 1883ലെ നിയമം ജലസേചനപദ്ധതി, കുളം,കിണറ് ,തോട്,ബണ്ട് ഇവ കെട്ടുന്നതിന്, വെള്ളപ്പൊക്കമോ ക്ഷാമമോ വന്നാല് പരിഹരിക്കുന്നതിന് ആയിരുന്നു. ഇതിന് 25 കൊല്ലമാണ് നിശ്ചയിച്ചിരുന്നത്. 25 കൊല്ലം കൊണ്ട് സമമായ ഗഡുക്കളായി, 6 മുതല് ആറേമുക്കാല് വരെ റേറ്റില് പതുക്കെ തിരിച്ചടച്ചാല് മതി. 1884 നിയമം വർത്തമാനകാലത്തെ കൃഷിച്ചെലവിനും വെള്ള പ്പൊക്കത്തിലോ മറ്റൊ തകർന്ന വീടുകളും മറ്റും നന്നാക്കുന്നതിനുമാണ്. ഇത് വിളവെടുപ്പിനുശേഷം വീട്ടണം. 1957-58ൽ 258 മില്ല്യൻരൂപയും, 60-61ൽ 421 മില്ല്യന് രൂപയും കേന്ദ്രം മുടക്കി. രാജാക്കന്മാരുടെ കാലത്ത് നികുതിയെ പലിശയോ കർശനമായിരുന്നില്ല. ബ്രിട്ടീഷുഭരണകാലത്ത് ഇവ വളരെ കർശനമായിരുന്നു. സ്വാതന്ത്ര്യാനന്തരഇന്ത്യയിൽ RCS committee തച്ചാവി കടം വലിയ ജന്മികളാണ് എടുത്തിരുന്നത് എന്ന് നിരീക്ഷിച്ചു. അതിനാൽ വെള്ളപ്പൊക്കമോ പ്രകൃതിദുരന്തമോ ക്ഷാമമോ ഉള്ളപ്പോള് മാത്രമേ അത്കൊടുക്കാവൂ എന്ന് കമ്മിറ്റി നിർദ്ദേശിച്ചു. (Report of the committee on Taccavi loans and co-operative credit 1962 pp 83)അതിനുള്ള മാനദണ്ഡങ്ങളും നിർദ്ദേശിച്ചു. പണ്ട് ചിട്ടിക്കുറി എന്നും ചങ്ങാതിക്കുറി എന്നും വിളിച്ചിരുന്ന പരസ്പരസഹായക്കമ്മിറ്റികൾ തെക്കന് കേരളത്തിലുണ്ടായിരുന്നു. ഇതിനെ വിദേശഗവർമ്മെണ്ടുകൾക്ക് ഇഷ്ടമുണ്ടായിരുന്നില്ല. ക്ഷേത്രങ്ങളിലെ സ്വർണ്ണനിധികളും അതിൽനിന്നുള്ള കടവും പലിശയും രാജാവിനെ പല സമയങ്ങളിലും ജനങ്ങളെ സഹായിക്കാൻ പ്രാപ്തനാക്കിയിരുന്നു. ഇതും ബ്രിട്ടീഷ് ഗവർമ്മെണ്ട് നിർത്തലാക്കി. പകരം ബാങ്കിൽ സ്വർണ്ണം പണയം വെക്കാന് വ്യക്തികളെ നിർബന്ധിതരാക്കി. ദേവന്റെ സ്വർണ്ണം കടമെടുത്ത് പണയം വെച്ച് പലിശ സഹിതം ക്ഷേത്രത്തിനു തന്നെ തിരിച്ചടക്കുന്നത് രാജാവാണ്. എന്നാലത് വ്യക്തികളായി മാറി (കർഷന്റെ ചുമതലയായ്)ഇന്ത്യയിലെ ഈ പഴയ സിസ്റ്റങ്ങളെല്ലാം ബ്രിട്ടീഷ്ഗവർമ്മെണ്ട് തങ്ങളുടെ ഇക്കണോമിക്ക് അഗ്രേറിയന് പോളിസികളിലേക്ക് സ്വീകരിച്ചു. സഹകരണസംഘം മലബാറിലും മഹാരാഷ്ട്രയിലും മദ്രാസ് പ്രസിഡൻസി മുഴുവനും ആന്ധ്രയിലും ഗുജറാത്തിലും മുമ്പേ തന്നെ ശക്തമാണെന്നും ബംഗാളിലും ബീഹാറിലും രാജസ്ഥാനിലും അവ ബലഹീനമാണെന്നും കമ്മിറ്റി (51-52) റിപ്പോർട്ടു

ചെയ്തു.(രാജസ്ഥാനിൽ കൃഷി കുറവായതുകൊണ്ടാണ് ഇത്) പഞ്ചാബിലും ഉ.പിയിലും ഇന്റർമീഡിയറ്റ് സ്ഥിതി യാണ്.
വി.എൽ മേഹ്ത്ത കമ്മീഷന്റെ ഉപദേശപ്രകാരം രണ്ടാം പദ്ധതിയുടെ അഗ്രികൾച്ചറല് റിഫിനാൻസ് കോർപ്പറേഷന് രൂപീകരിച്ചു. 60-61ൽ കാർഷികോല്പാദനം വർദ്ധിപ്പിക്കാനുള്ള എല്ലാ ശ്രമവും തുടങ്ങി. കൂട്ടുകുടുംബങ്ങളുടെ ഒരുമയോടെയുള്ള കുലത്തൊഴിലെന്ന നിലയിലായിരുന്നു പഴയ കൃഷി. ഈ ഒരുമയും, പഞ്ചായത്തുകളുടെ സഹായവും ക്ഷേത്രനിധികളിലൂടെ രാജാവിന്റെ സഹായവും സത്യസന്ധവും ധാർമ്മിക വുമായ പരമ്പരാഗതവ്യവഹാരങ്ങളുമാണ് ഇന്ത്യയെ സമ്പന്നമായ കാർഷികരാഷ്ട്രമാക്കി നിർത്തിയിരുന്നത്. ((Mamoria C.B.and Saxena R.D Cooperation in India.1960. pp82-83) ഇന്ത്യയിലെ സഹകരണ വ്യവസ്ഥയെക്കുറിച്ച് Mclagan committee report 1915 . pp 2 പറയുന്നു:-"By the union of forces material advancement is secured ,and by united action self-relaince is fostered ,and it is from the interaction of these influences that it is hoped to attain the effective realization of the higher and more prosperous standards of life which has been characterized as better business,better farming and better living"ഇത് ജീവിതത്തിന്റെ എല്ലാവശങ്ങളേയും സ്പർശിക്കുന്ന ഒരു നിലപാടായിരുന്നു. ഉല്പാദനം കൂട്ടുക,എല്ലാവർക്കും തൊഴിലും സൌജന്യവിദ്യാഭ്യാസവും കൊടുക്കുക, പഞ്ചായത്തിലെ ഓരോ ഗ്രാമീണനും ആവശ്യമുള്ള അടിസ്ഥാനപരമായ ആവശ്യങ്ങളെല്ലാം നിറവേറ്റിക്കൊടുക്കുക എന്നതായിരുന്നു ഗ്രാമത്തിലെ സഹകരണപ്രസ്ഥാനങ്ങളുടെ സ്വഭാവം. അതിനെ വിസ്മരിച്ച് നിലപാടുകളെടുത്തത് നാട്ടിന് വിനയായിത്തീർന്നു എന്ന് അനുഭവപാഠം പഠിപ്പിക്കുന്നു.
ഗ്രാമത്തിലെ പഴയ സഹകരണപ്രസ്ഥാനങ്ങളുടെ പ്രധാനസ്വഭാവങ്ങൾ:-

1. സ്വതന്ത്രമായ സ്വയംനിയന്ത്രിതമായ കർമ്മങ്ങളിലൂടെ പരസ്പരസഹായവും സ്വന്തം സഹായവും ചെയ്യുന്ന വ്യക്തികളുടെ സമൂഹം.താനൊരു ആത്മാവാണ്,ശരീരമല്ല എന്ന തത്വത്തിലൂന്നിയാണ് ഈ സ്വതന്ത്രകർമ്മം തെരഞ്ഞെടുക്കുന്നതും സ്വയം നിയന്ത്രിക്കുന്നതും.സ്വാതന്ത്ര്യം,സ്വധർമ്മം,കർമ്മം , സമത്വം എന്നിവ എല്ലാവരും ആത്മാക്കളാണ്, എല്ലാവരും ഈശ്വരന്റെ മക്കളാണ് (ഹരിജനം)എന്ന വിശ്വാസത്തിലാണ്.ഭൌതികമായ നേട്ടങ്ങളിലല്ല,സമത്വം.
2. വാണിജ്യം വ്യവസായം,കൃഷി മുതലായവയെല്ലാം ധർമ്മശാസ്ത്രത്തിന്റെ അടിത്തറയിലാണ്. (വാണി ജ്യധർമ്മം)ധർമ്മശാസ്ത്രത്തിന്റെ അടിത്തറയിലാണ് അർത്ഥശാസ്ത്രം( ഇക്കണോമി)സുശക്തമായി പടുത്തുയർത്തുന്നത്.
3. ജനത ഏതെങ്കിലും ഒരു ഗ്രൂപ്പിനോ തനിക്കോ വേണ്ടിയല്ല എല്ലാവർക്കും വേണ്ടിയാണ് ധർമ്മം അനുഷ്ഠിക്കുന്നത്.(നിഷ്കാമകർമ്മം)ഓരോരുത്തരും എല്ലാവർക്കും വേണ്ടി, എല്ലാവരും ഓരോരുത്തർക്കും വേണ്ടി എന്നാണ് തത്വം
4. സഹകരണം ഒരാളുടെ സ്വത്തോ ഭൂമിയോ പ്രശസ്തിയോ നോക്കിയല്ല, അയാളുടെ ധർമ്മനിഷ്ഠ, സത്യസന്ധത ഇവ നോക്കിയാണ്.അയാളുടെ സേവനം സമൂഹത്തിന് എത്ര പ്രയോജനകരമാണോ അതനുസരിച്ചാണ്.
5. അസൂയയോ വിനാശകരമായ മത്സരമോ ഇല്ല
6. വലിയതോതിലുള്ള സംരംഭങ്ങൾക്ക് ഇത് അത്യാവശ്യമായിരുന്നു. ഉദാ കോൾക്കൃഷി.
7. ചെറിയ ഭൂമിയോ സ്വത്തോ കയ്യിലുള്ളവരും പരസ്പരം ഭൂമി സഹകരണാടിസ്ഥാനത്തിൽ കൃഷി ചെയ്യുന്നതുകൊണ്ട് എല്ലാവരേയും പോലെ എല്ലാ ആനുകൂല്യവും നേടാനുള്ള സാദ്ധ്യത ഇതിലുണ്ടാ യിരുന്നു. ഒരുമയാണ് ശക്തി എന്ന് ജനത തിരിച്ചറിഞ്ഞിരുന്നു.ഇത് കൃഷിയിൽ മാത്രമല്ല, എല്ലാ രംഗത്തും പ്രക്ടീസ് ചെയ്തിരുന്നു
8. ഈ സ്വയംസഹായം ജനതയെ എല്ലാ വിധ സാമൂഹികരാഷ്ട്രീയചൂഷണങ്ങളേയും നേരിടാൻ സഹായി ച്ചിരുന്നു. അവര് തങ്ങളുടെ പ്രശ്നങ്ങളെ സ്വയംസഹകരണത്തിലൂടെയാണ് വിപ്ലവങ്ങളിലൂടെയല്ല പരിഹ രിച്ചിരുന്നത്. ഭരണകൂടം അതിന് സഹായിക്കുന്ന ഒരുപകരണം മാത്രമായിരുന്നു.
9. ശാന്തവും ശക്തവും ധീരവുമായ തീരുമാനങ്ങളും അവയെ പ്രയത്നിച്ച് നടപ്പിലാക്കുന്ന ജനശക്തിയും ചേർന്ന്, ത്രിഗുണങ്ങളുടെ അടിസ്ഥാനത്തിലുള്ള ഓരോ വ്യക്തിയുടെ കഴിവിനേയും പരമാവധി പ്രയോജനപ്പെടുത്തി. സമൂഹത്തിന്റെ ആവശ്യങ്ങളും വ്യക്തിയുടെ ആവശ്യങ്ങളും വിഭിന്നമായിരുന്നില്ല, അതുകൊണ്ട് അവ നിറവേറ്റപ്പെടാൻ ധർമ്മബോധം മാത്രം മതിയായിരുന്നു.

**പുന്നയൂർക്കുളം പ്രൊജക്റ്റ്:-**

ഇന്ത്യയിലെ കമ്മ്യൂണിറ്റി ഡെവലപ്മെന്റ് പ്രോഗ്രാമുകളെ പരിശോധിക്കുകയാണ് ഈ പ്രൊജക്റ്റിലൂടെ ചെയ്യുന്നത്. തെക്കേ മലബാറിലെ കോൾകൃഷിയുടെ പഴയതും പുതിയതുമായ ചരിത്രം,അതിന്റെ പ്രത്യേകതകൾ എന്നിവ പ്രധാനമായും കണക്കിലെടുത്തിരിക്കുന്നു. ഭാവിയിൽ ഉല്പാദനം കൂട്ടാനും വികസനം സാദ്ധ്യമാക്കാനും നമുക്കെന്തു ചെയ്യാനാവുമെന്നും വിലയിരുത്തുന്നു.

ലക്ഷ്യങ്ങൾ:-

1. തെക്കേഇന്ത്യക്കാരുടെ പ്രധാനഭക്ഷണമായ നെല്ലിന്റെ ഉല്പാദനം കൂട്ടാനും ഇന്ത്യയുടെ ഗ്ലോബല് ഹങ്കർഇൻഡക്സ്(ജി.എച്ച്.ഐ) കുറയ്ക്കാനുമുള്ള വഴി അന്വേഷിക്കുക
2. ശുദ്ധജലം സംരക്ഷിക്കാനും അത് കുടിക്കാനും ജലസേചനത്തിനും അടുത്ത പ്രദേശങ്ങളിലെ ജലക്ഷാമം പരിഹരിക്കാനും തരിശിട്ട ഭൂമി കൃഷിയോഗ്യമാക്കാനും എങ്ങനെ ഉപയോഗപ്പെടുത്താമെന്ന് ബോധവൽക്കരിക്കയും ചെയ്യുക.
3. കായലിലെ മത്സ്യകൃഷി സംസ്ഥാനത്തിന്റെ റെവന്യൂ വർദ്ധിപ്പിക്കാനായി ഉപയോഗപ്പെടുത്തുക.
4. നിലവിലുള്ള തോടുകളും കനാലുകളും ജലസേ,നാവശ്യങ്ങൾക്കും ഗതാഗതത്തിനും കൃഷിക്കും ഉപയുക്തമാകുംവിധം നവീകരിക്കുക. അവയെ ടൂറിസം വികസനത്തിനും ഉപയുക്തമാക്കി സംസ്ഥാനത്തിന്റെ റെവന്യൂ കൂട്ടുക
5. പ്രീകൊളൊണിയൽ,കൊളോണിയൽ,പോസ്റ്റ് കൊളോണിയൽ കാലത്ത് ഈ പ്രദേശത്തിന്റെ കാർഷികമേഖലയിലെ ചരിത്രം പരിശോധിക്കുക. അന്നത്തെ പ്രശ്നങ്ങളോട് ഈ പ്രദേശം എങ്ങനെ പ്രതികരിച്ചു, അന്നത്തെ സഹകരണപ്രസ്ഥാനത്തിന്റെ സ്വഭാവം എന്തായിരുന്നു മുതലായവ പഠിക്കുക.
6. ഇപ്പോഴത്തെ ഈ പ്രദേശത്തെ ഇക്കോണമി, കൃഷിയുടെ അവസ്ഥ ,നെല്ലുല്പാദനത്തിനു വന്ന പ്രശ്നങ്ങളെന്നിവ വിലയിരുത്തുക.
7. വികസനത്തിലും ഗ്രാമപുനർനിർമ്മിതിയിലുമുന്നിയ പ്രശ്നപരിഹാരമാർഗ്ഗങ്ങളെ കണ്ടെത്തുക.ജനതയ്ക്കും സംസ്ഥാനഗവർമ്മെണ്ടിനും റെവന്യൂനഷ്ടമില്ലാതെത്തന്നെ രാഷ്ട്രത്തിന്റെ ഭക്ഷ്യസുരക്ഷക്ക് വേണ്ടതെല്ലാം ചെയ്യാനും അങ്ങനെ സിവിൽ സമൂഹത്തെ ശക്തിപ്പെടുത്താനും സഹായിക്കുക
8. ഈ പ്രദേശത്തെ പ്രശ്നം കണ്ടുപിടിക്കല് മാത്രമല്ല,പ്രായോഗികമായ പ്രശ്നപരിഹാരമാർഗ്ഗങ്ങളെ നിർദ്ദേശിക്കലും കൂടി ഉൾപ്പെടുന്നു. ഈ പ്രശ്നപരിഹാരം രാഷ്ട്രത്തിനും ലോകത്തിനു മുഴുവനും അതിന്റെ ഇക്കോളജിക്കൽ പ്രാധാന്യം കാരണം ഉപകാരപ്രദമാവണമെന്ന് പ്രാർത്ഥനയോടെ പ്രൊജക്റ്റ് ചെയ്തിരിക്കുന്നു.

കാൾമാർക്സ് പറഞ്ഞു:"The small extremely ancient Indian communities still exists ,based on communal ownership of land,upon a direct linking upon manual agriculture and handicrafts and upon a fixed form of division of labour which is adopted as a cut and dried scheme wherever new communities are founded.They constituted selfsufficient productive entities.The area of land of production range from 100 –several thousand acres.The greater part of the produce is for the satisfaction of the immeadiate needs of the community and not as a commodity.Production itself is independent of division of labour which the exchange of commodities has brought about in the Indian society as well.Every family carries on spinning ,weaving as an accessory occupation(pp 357 -358.Das capital manuscript pp 693 q C.B.Mammoria).ഇന്ത്യയുടെ പൌരാണികകൃഷിയുടേയും വിദ്യാഭ്യാസത്തിന്റേയും സ്ഥിതി ഏറ്റവും ചുരുങ്ങിയ വാക്കിൽ മാർക്സ് ഇങ്ങനെ അവതരിപ്പിച്ചു. 1832ലെ ഈസ്റ്റ് ഇന്ത്യാകമ്പനിയുടെ മിനുട്സിൽ (select committee on affairs of the East India Company vol 3 1832

pp131-132 Appendix 84)ഗ്രാമങ്ങളിലെ ഘടന ഒരിക്കലും മാറ്റിമറിക്കരുതെന്ന് ( "I therefore wish that the village constitution may never be disturbed and I dread every thing that has a tendency to break them up .") പറഞ്ഞതും ഇതിനെ ആധാരമാക്കിയാണ്. ഗ്രാമങ്ങളാണ് പൌരാണികകാലം തൊട്ടേ ഭരണത്തിന്റെ നാഭിയായിരുന്നത്. (S.S.Atlekar .Praacheen Bhaaratheeya shashan padhathi pp168).ഇന്ത്യയിലെ ഏറ്റവും പുരാതനമായ ആദിവാസിസമൂഹങ്ങളിൽനിന്നാണ് ഗ്രാമസമൂഹം ഉത്ഭവിച്ചത്. സ്വാഭാവികമായ ജ്യോഗ്രഫിക്കൽ പരിസ്ഥിതികളിൽനിന്നാണ് അവ ഉയർന്നുവന്നത്. പുറംനാട്ടുകളിൽനിന്നല്ല. അപ്രകാരം ഈ നാട്ടിൽത്തന്നെ ആദിമനിവാസികളുടെ അറിവും പരിചയവും കൊണ്ടാണ് ഇവിടത്തെ ഗ്രാമസംസ്കാരവും കൃഷിഅറിവുകളും സമൂഹജീവിതരീതികളും ഉണ്ടായത്. ഗ്രാമപ്പഞ്ചായത്തുകൾ ഇവയെ പ്രതിനിധീകരിക്കുന്നു((H.D.Malaviya .Village panchayaths in India 1956.pp77-78)
പഞ്ചജനം,പഞ്ചജനപദം,പഞ്ചായതനം മുതലായ വാക്കുകളിൽനിന്ന് പഞ്ചായത്ത് എന്ന വാക്ക് ഉത്ഭവിച്ചു. അഞ്ഞൂറ്റവരെന്നോഐവരെന്നോ ഐംതിണൈ എന്നോ ദ്രാവിഡഭാഷകളിലും ഇതിന്ന് പദമുണ്ടായിരുന്നു. 500 അംഗമുള്ള 5 കുലസംഘസഭകളിലെ 2500 പേരുടെ സമിതികളുണ്ടായിരുന്നു ഒരു ചെറിയ ജനപദത്തില്. അവരിൽനിന്ന് 5 -9 പേരെ കഴിവും ജനസമ്മതിയുമനുസരിച്ച് തെരഞ്ഞെടുത്തിരുന്നു, ഗ്രാമഭരണച്ചുമതല വഹിക്കാനായിട്ട്. 5 പേരിലെ മൂത്തവനാണ് (മൂപ്പിളമസമ്പ്രദായം) നാട്ടുവാഴി(രാജാവ്). റിപ്പബ്ലിക്ക് രീതിയിലാണ് ഭരണം. ബീഹാറിൽ തെരഞ്ഞെടുപ്പില്ല. ബംഗാളിലും രാജസ്ഥാനിലും കൈ പൊക്കിക്കാണിച്ച് വോട്ട് ചെയ്യുന്ന രീതിയാണ്. ഗ്രാമത്തിലെ എല്ലാ അംഗങ്ങളും അടങ്ങിയതാണ്. ഗ്രാമസഭയാണ് പഞ്ചായതനത്തെ തെരഞ്ഞെടുക്കുന്നത്. ഇത്തരം ശക്തമായ പഞ്ചജനറിപ്പബ്ലിക്കുകളുടെ കീഴിലുള്ള ശക്തമായ കാർഷികസമ്പദ്വ്യവസ്ഥ വേദകാലത്തുതന്നെ ഉണ്ടായിരുന്നതായി വേദത്തിലെ സൂക്തങ്ങള് തെളിയിക്കുന്നു. ഇത്തരം സാമൂഹികരാഷ്ട്രീയസമ്പദ് വ്യവസ്ഥ ഹിമാലയം മുതൽ കുമരി വരെ അഗ്രോഇൻഡസ്ട്രിയല് സഹകരണവ്യവസ്ഥയായി നിലനിന്നിരുന്നു. ഗാന്ധി പറയുന്നതുപോലെ "The production was simultaneous with consumption and distribution"ഇത്തരം സഹകരണസമൂഹത്തിൽ ആരും ആരെയും ചൂഷണം ചെയ്യാനുള്ള സാദ്ധ്യത ഉണ്ടായിരുന്നില്ല. വോളന്ററി സഹകരണാടിസ്ഥാനത്തിൽ ജനത തന്നെ അവർക്കാവശ്യമുള്ള നിധി (പത്മനിധി,ശംഖനിധി) ക്ഷേത്രങ്ങളിൽ സംഭരിക്കയും അത്യാവശ്യഘട്ടങ്ങളിൽഅവരുടെ പ്രതിനിധിയായ രാജാവ് അതിനെ ജനങ്ങൾക്കായി കടമെടുത്ത് ഉപയോഗിക്കയുമായിരുന്നു പതിവ്. അതിനാൽ കടം രാജാവിനാണ്. ജനങ്ങൾക്കല്ല. സമൂഹവ്യവസ്ഥയും ഭരണവും ധർമ്മാധിഷ്ഠിതമായിരുന്നു. ബ്രിട്ടീഷ് ഭരണകാലത്ത് ഈ സിസ്റ്റം തകർന്നുപോയി. ആദ്യത്തെ മൂന്നുപഞ്ചവത്സരപദ്ധതികളിലും ഈ തകർന്ന സിസ്റ്റത്തെ പുനരുദ്ധരിക്കാനായിരുന്നു ശ്രമം.

പുന്നയൂർക്കുളവും ഇവിടത്തെ തണ്ണീർത്തടങ്ങളും

ഇപ്പോൾ ചാവക്കാട് ബ്ലോക്കിലെ തണ്ണീർത്തടത്തിലാണ് പുന്നയൂർക്കുളവും പരൂർപ്പടവും വരുന്നത്. മുമ്പ് പാലക്കാട് ജില്ലയിലെ പൊന്നാനി താലൂക്കിലായിരുന്നു.

| നമ്പർ | തണ്ണീർത്തടം | ഹെക്ടർ ഏരിയ | ഗ്രാമപ്പഞ്ചായത്ത് |
|---|---|---|---|
| 1. | മന്ദലാം കുന്ന് | 625 | പുന്നയൂർ, പുന്നയൂർക്കുളം |
| 2. | എടക്കര | 625 | പുന്നയൂർ,പുന്നയൂർക്കുളം |
| 3. | മുക്കണ്ടത്തുതാഴം | 800 | പുന്നയൂര്,പുന്നയൂർക്കുളം |
| 4. | പരൂർപടവ് | 875 | പുന്നയൂർക്കുളം,പുന്നയൂർ,വടക്കേക്കാട് |
| 5. | മാഞ്ചിറ | 225 | പുന്നയൂർക്കുളം വടക്കേക്കാട് |
| 6. | അണ്ടിക്കോട്ടുകടവ് | 550 | പുന്നയൂർ, വടക്കേക്കാട് |
| 7. | വൈലത്തൂർ. | 575 | വടക്കേക്കാട്,പൂക്കോട്ട് |
| 8. | പാലക്കുഴി തൊഴിയൂർപാടം | 650 | വടക്കേക്കാട്പൂക്കോട്ട്,ഗുരുവായൂർ മുനിസിപ്പാലിറ്റി |
| 9. | കടപ്പുറം | 750 | പുന്നയൂർ,ചാവക്കാട് മുനിസിപ്പാലിറ്റി |
| 10. | മത്തിക്കായല് | 875 | പുന്നയൂർ,ചാവക്കാട്മുനിസിപ്പാലിറ്റി കടപ്പുറം |

| | | | |
|---|---|---|---|
| 11. | എടക്കഴിയൂർ. | 600 | പുന്നയൂർ,പൂക്കോട്,ചാവക്കാടും ഗുരുവായൂരും മുനിസിപ്പാലിറ്റികൾ |
| 12. | പൂക്കോട് | 750 | പൂക്കോട്,ഗുരുവായൂർ മുനിസിപ്പാലിറ്റി |
| 13. | വലിയതോട് | 700 | തൈക്കാട്,ഗുരുവായൂർ മുനിസിപ്പാലിറ്റി |
| 14. | ചമ്രന്തോട് | 400 | തൈക്കാട് |
| 15. | ചൊവ്വല്ലൂർപടി | 972 | തൈക്കാട്,ചാവക്കാടും ഗുരുവായൂരും മുനിസിപ്പാലിറ്റി,ഒരുമനയൂർ. |
| 16. | ഒരുമനയൂർ | 450 | ഒരുമനയൂർ,കടപ്പുറം,ചാവക്കാട് മുനിസിപ്പാലിറ്റി |
| 17. | ചെറായി | 175 | പുന്നയൂർക്കുളം |

29 ജൂൺ. 1960 കേരള ലജിസ്ലേറ്റീവ് അസംബ്ലി പ്രൊസീഡിങ്ങ്സ് .ജനറൽ ഡിസ്കഷൻഓഫ് ബജറ്റ്:- വെള്ളപ്പൊക്കത്തിൽ നശിച്ചുപോയ മലബാറിലെ കോൾപുഞ്ചനിലത്തെപ്പറ്റി ശ്രീ കെ.ജി.കരുണാകരമേനോൻ പറഞ്ഞത് പലവട്ടം അഭ്യർത്ഥിച്ചിട്ടും ഗവർമ്മെണ്ടിന് കൃഷിക്കാരെ സഹായിക്കാനായില്ലെന്നാണ്. തൃശ്ശൂർ,പാലക്കാട്ട് ജില്ലകളിലെ കോള് പുഞ്ചകൃഷിക്കാരെ സഹായിക്കാനായി ഒരു സ്ഥിരമായ സ്റ്റാറ്റ്യൂട്ടറി ബോഡി ഉണ്ടാക്കണമെന്ന് അദ്ദേഹംആവശ്യപ്പെട്ടു.മാത്രമല്ല,അത്യാവശ്യഘട്ടങ്ങളിലെ സഹായത്തിനും ഗതാഗതസൌകര്യമുണ്ടാക്കുന്നതിനുമായി അത് ആവശ്യമാണ്. Rule 66(pp 2692-93 Kerala legislative assembly July 1960)ഉദ്ധരിച്ച് ഭക്ഷ്യവനംവകുപ്പ് മന്ത്രിയുടെ ശ്രദ്ധയെ ഇക്കാര്യത്തിലേക്ക് ക്ഷണിച്ചു. ചാവക്കാട്ട് താലൂക്കിലും അണ്ടത്തോട് ഫർക്കയുടെ ഭാഗങ്ങളിലും പുഞ്ച നശിച്ചിട്ടുണ്ട്. സ്വത്തും ആഭരണങ്ങളും പണയം വെച്ച് കടമെടുത്താണ് കർഷകന് കൃഷിയിറക്കുന്നത്. വിളവ് പ്രതീക്ഷിച്ചാണ് അവരുടെ നിലനില്പ്. വിളവിനുമുമ്പേ പ്രകൃതിപ്രതിഭാസങ്ങളാൽ വിളവ് നഷ്ടപ്പെടുന്ന കർഷകന്റെ സ്ഥിതി ദയനീയമാണ്. നികുതി കുറച്ചോ, സബ്സിഡി കൊടുത്തോ അവർക്ക് സഹായഹസ്തം നീട്ടേണ്ടത് സർക്കാരിന്റെ കടമയാണ്. മുഖ്യമന്ത്രിക്കും കൃഷിമന്ത്രിക്കും കർഷകര് കൊടുത്ത അപേക്ഷ അവര് ജില്ലാകലക്ടർക്കും കലക്ടര് താസിൽദാർക്കും താസിൽദാര് അംശംവില്ലേജ് ഓഫീസർക്കും അയക്കുകയാണുണ്ടായത്. ഇതിനു വരുന്ന സമയം വളരെയാണ്. ഇത്തരം ചുവപ്പുനാട നീക്കി, പ്രകൃതിക്ഷോഭമുണ്ടാ. സ്ഥലം മന്ത്രിതന്നെ സ്വയം സന്ദർഷിച്ച് വേഗം സഹായമെത്തിക്കുന്ന നടപടി സ്വീകരിക്കേണ്ടതാണ്. അങ്ങനെയാവുമ്പോഴാണ് ജനങ്ങൾക്ക് ഞങ്ങള് തെരഞ്ഞടുത്തവർ നല് ഭരണാധികാരികളാണെന്ന് ബോദ്ധ്യം വരു. മാത്രമല്ല, ജനങ്ങളുടെ പ്രശ്നം പരിഹരിക്കാൻ ഉള്ള താല്പര്യം മന്ത്രിമാർക്കുണ്ടാവണം. അപ്പോഴാണ് വീണ്ടും കൃഷിയിറക്കാനുള്ള പ്രചോദനം ഉണ്ടാവുക. നല്ല നേതൃത്വം ഇതിന്നാണ് ശ്രമിക്കേണ്ടത്. ഈ പ്രസംഗത്തിൽ ശ്രീ കെ.ജി മറ്റൊരു കാര്യം കൂടി പറഞ്ഞു. കർഷകര് വിളിച്ചുകൂട്ടിയ മീറ്റിങ്ങില് താസിൽദാരും പങ്കെടുത്തിരുന്നു. പാട്ടം നഷ്ടപ്പെടുമെന്ന് ഭയന്ന് ചില ജന്മിമാർ യാതൊരു നാശവും സംഭവിച്ചിട്ടില്ലെന്ന് പറയുകയും താസിൽദാര് അവരുടെ വാക്ക് റിപ്പോർട്ട് ചെയ്യുകയും ഉണ്ടായി. 70ശതമാനം വിളവ് നഷ്ടപ്പെട്ട പാവം കർഷകന്റെ നിലവിളി ആരും കേട്ടില്ല. നികുതി കിഴിവ് പോലും ഇപ്പോഴും ബ്രിട്ടീഷ് മാതൃകയിലാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. 15 വർഷംമുമ്പ് ഇതുപോലെ പുഞ്ച ഷ്ടപ്പെട്ടപ്പോൾ ബ്രിട്ടീഷുകാര് ഏക്കറിന് 15 രൂപ കിഴിവു തന്നു. എന്നാൽ ജനങ്ങളുടെ ഈ ഗവർമ്മെണ്ട് ഷ്ടം വന്ന് നാലുമാസമായിട്ടും ഒന്നും ചെയ്തില്ല. മന്ത്രി നേരിട്ടുവന്ന് നഷ്ടം കണ്ട് പരിഹാരമായി സബ്സിഡി നൽകിയിരുന്നെങ്കിൽ, തങ്ങളുടെ വാക്ക് കേൾക്കാനെങ്കിലും ആളുണ്ടെന്ന സമാധാനം ജനതയ്ക്ക് ഉണ്ടാവും. ചെറിയ സഹായം കൊണ്ടൊന്നും തീരുന്നതല്ല കർഷകന്റെ നഷ്ടം. എന്നാലും അവർക്കതൊരു സാന്ത്വനമായേനെ.

23rd March 1962 in the Kerala legislative assembly proceedings-കെജി കരുണാകരമേനോൻ കൃഷിമന്ത്രിയോട് നമ്മുടെ രാഷ്ട്രം ഇന്നും ഭക്ഷ്യസ്വയംപര്യാപ്തത നേടിയിട്ടില്ലാത്തതിനാല് കൃഷി ഉല്പാദനം വർദ്ധിപ്പിക്കുന്നതിന് സിസ്റ്റമാറ്റിക്ക് ആയ പ്ലാനിങ്ങിന്റെ ആവശ്യകത ഊന്നിപ്പറഞ്ഞു.19 ലക്ഷം ഏക്കര് കൃഷിഭൂമിയിൽ സിസ്റ്റമാറ്റിക് പ്ലാനിങ്ങിലൂടെ ഉല്പാദനം കൂട്ടണം. അതിനായി ചില ജലസേചനപദ്ധതികളുണ്ടാക്കണം. ചാവക്കാട് താലൂക്കിലെ വെമ്പനാടില് ബണ്ടുണ്ടാക്കിയാൽ, (മുല്ലശ്ശേരി,പിറക്കാട് അംശം) 1000 ഏക്കര് ഭൂമി കൃഷിയോഗ്യമാക്കാം. ഇപ്രകാരം തരിശിട്ട സ്ഥലങ്ങളെ

എത്രത്തോളം കൃഷിയോഗ്യമാക്കാമെന്ന് പരിശോധിക്കണം. തൃശ്ശൂരും പാലക്കാട്ടുമുള്ള കോൾകൃഷിസ്ഥലങ്ങൾക്കായി ഒരു കോൾക്കൃഷി ബോർഡ് രൂപീകരിക്കണം. ആ രണ്ടുജില്ലകളുടേയും കൃഷിവികസനത്തിന് അത് ആവശ്യമാണ്. കർഷകരും ടെക്നിക്കല് എക്സ്പർട്സും അതില് അംഗങ്ങളാവണം. ചാവക്കാട്ടും പൊന്നാനിതാലൂക്കിലുമുള്ള കോൾപുഞ്ചനിലങ്ങളെ സംയോജിപ്പിക്കാനാവുമെങ്കില് 8-10 മൈലോളം കൃഷിനിലങ്ങളെ ജലസേചനം ചെയ്യാനാവും. അവർ ഇപ്പോൾമഴമാത്രം ആശ്രയിച്ചാണ് കൃഷി ചെയ്യുന്നത്. ഉദാഹരണത്തിന് കാട്ടുപാടത്ത് മഴ മാത്രമാണ് കൃഷിക്ക് സഹായിക്കുന്നത്. ചെറിയ ചെറിയ ജലസേചനപദ്ധതികളുടെ സഹായത്താൽ കൂടുതല് കൃഷിസ്ഥലം ലഭിക്കും. കഴിഞ്ഞവർഷം ചാവക്കാട്ടെ കർഷകര് അകാലത്തിലെ മഴയും വെള്ളപ്പൊക്കവും കാരണം നഷ്ടം സഹിച്ചു. അവർക്കിതുവരെ സഹായമൊന്നും കിട്ടിയില്ല. അവരുടെ നഷ്ടത്തിനു നാലുമാസത്തിനുശേഷം അതേ നഷ്ടം കുട്ടനാട്ടിലുണ്ടായി. നിമിഷങ്ങൾക്കകം സഹായം കിട്ടി. അത് നല്ല ഒരു കാര്യമാണ്. പക്ഷേ, കുട്ടനാട്ടിലെയായാലും ചാവക്കാട്ടെയായാലും കർഷകന്റെ നഷ്ടം നഷ്ടമാണ്. രണ്ടുകൂട്ടരോടും കാണിച്ചത് വ്യത്യസ്തമായ സമീപനമായി. ഗവർമ്മെണ്ടിന്റെ ഈ സമീപനം എന്തുകൊണ്ടാണെന്ന് അദ്ദേഹം ചോദിച്ചു. കൃഷിമന്ത്രി അത് കൺസിഡറേഷനിലിരിക്കയാണെന്ന് മറുപടി പറഞ്ഞു. ഇത്രയും കാലമായിട്ടും പ്രശ്നം കൺസിഡറേഷനിലിരിക്കയാണെന്നു വരികില് അത് നിർത്തി ഉടനെ പ്രശ്നപരിഹാരം ആരംഭിക്കാനായിരുന്നു കെ.ജി പറഞ്ഞത്. മലബാറ്ലെ കർഷകർക്ക് വൈദ്യുതി ഇല്ല.അതിനായി അപ്ലൈ ചെയ്തിരിക്കയാണ്. ചാവക്കാട്ടും അണ്ടത്തോട്ടുമുള്ള  കർഷകരുടെ വൈദ്യുതിഅപേക്ഷ ഉടനെ സാധിപ്പിച്ചുകൊടുക്കണം. അടുത്തുള്ള താലൂക്കുകളിലെല്ലാം കിട്ടിയിട്ടും അവിടെ കിട്ടിയിട്ടില്ലാത്തതുകൊണ്ട് ഇത് പ്രയോറിറ്റി ഇനമായി വൈദ്യുതിമന്ത്രി കണക്കാക്കണം. കുന്നംകുളം വെട്ടിക്കടവിൽ ഒരു ബണ്ട് ഉണ്ട്.അവിടെ ജലം സംഭരിക്കുന്നുണ്ട്. അത് കർഷകർക്ക് ജലസേചനത്തിന് വിട്ടുകൊടുക്കുന്നില്ല. ചില ഭാഗ്യവാന്മാർക്കുമാത്രം കൊടുക്കുന്നതെന്തുകൊണ്ട് എന്ന് ചോദിച്ചപ്പോള് ബഹുമാനപ്പെട്ട മന്ത്രി അത് തന്റെ കീഴിലുള്ള വകുപ്പല്ല എന്ന് പറഞ്ഞ് ഒഴിയുകയാണ് ചെയ്തത്. ശ്രീ എൻ എസ്.കൃഷ്ണപിള്ള പറഞ്ഞപോലെ കുരുടൻ ആനയെ കണ്ട പോലെയാണ് കാര്യം നീങ്ങുന്നത്. സംബന്ധപ്പെട്ട കാര്യ.ങ്ങളെ ഒരേ മന്ത്രിയുടെ വകുപ്പിൻകീഴെ കൊണ്ടുവന്ന് ഇന്റഗ്രേറ്റ് ചെയ്യണം. കർഷകരുടെ കാര്യത്തിന് പ്രയോറിറ്റി, ബണ്ട് കെട്ടലും കോൾകൃഷി ബോഡ് രൂപീകരണവും ഇവ ഉടനെ നടപ്പാക്കണം. (1990ൽ ലജിസ്ലേറ്റീവ് അസംബ്ലി സ്പീക്കറായിരുന്ന സുധീരനാണ് എന്റെ അപേക്ഷപ്രകാരം ഈ സ്പീച്ചുകളുടെ കോപ്പി അയച്ചുതന്നത്)

2009 ആഗസ്ത് 31. മാതൃഭൂമി . പൊന്നാനി വിയ്യം കായലിനേയും കുന്നംകുളം വെട്ടിക്കടവിനേയും ബന്ധിപ്പിക്കുന്ന നൂറടിത്തോടിന്റെ സംരക്ഷണം ഇപ്പോഴും  ചുവപ്പുനാടക്കുരുക്കിലാണെന്നും , വന്നുംപോയും കൊണ്ടിരിക്കുന്ന ഗവർമ്മെണ്ടുകളൊന്നുപോലും കർഷകരുടെ ദുരിതത്തിന് പ്രശ്നപരിഹാരമുണ്ടാക്കിയിട്ടില്ലെന്നും റിപ്പോർട്ട്. 3500 ഹെക്ടർ കൃഷിനിലത്തിനു നൂറടിത്തോടും അതിന്റെ ശാഖകളായ ചെറുതോടുകളുമാണ് വെള്ളമെത്തിക്കുന്നത്. പൊന്നാനിയിലെ കർഷകര് ഓരോ കൊല്ലവും പുതിയബണ്ടുകെട്ടിയാണ് കൃഷി നടത്തുന്നത്. സഹകരണാടിസ്ഥാനത്തിലാണ് ഇതിന്റെ നിർമ്മിതി. മണ്ണും മറ്റും ഒലിച്ചിറങ്ങി തോടിന്റെ ആഴം കുറയുമ്പോള് വേണ്ടത്ര ജലം നൂറടിത്തോട്ടിൽ സംഭരിക്കാനാവില്ല. നന്നമ്മുക്ക് സ്രായിക്കടവുമുതൽ ആലങ്ങോട്-തേലാപുരം-ആലാപുരം വരെയുള്ള തോടിന്റെ ഭാഗം ചെടികളും മരങ്ങളും വളർന്ന് നഷ്ടമായിക്കഴിഞ്ഞു.

അഛന്റെ (കെ.ജി.കരുണാകരമേനോന്റെ) ഒരു പ്രൊജക്ട് നൂറടിത്തോടിന്റെ ആഴം കൂട്ടി അതില് ധാരാളം ജലം സംഭരിച്ച് , അതിലെ വെള്ളം കൂട്ടാടൻ പാടത്തേക്ക് പമ്പ് ചെയ്ത് അവിടെ ശേഖരിക്കുക, പിന്നീട് പൊന്നാനി-ചാവക്കാട് താലൂക്കുകളെ കനാൽ ഇറിഗേഷൻവഴി യോജിപ്പിച്ച് ജലസേചനം, ഗുരുവായൂർ ടൌൺഷിപ്പിലെ കുടിവെള്ളവിതരണം, വൈദ്യുതിഉല്പാദനം ഇവയ്ക്കെല്ലാം ഉപയോഗപ്പെടുത്താറാക്കുക എന്നതായിരുന്നു. അന്നത്തെ എൻജിനീയറിങ്ങ് ഡിപ്പാർട്ടുമെന്റിന് താഴത്തെ ലവലിലുള്ള കോൾപുഞ്ച നിലത്തുനിന്ന് ഉയർന്ന പ്രതലത്തിലേക്കുള്ള കൂട്ടാടൻ പാടത്തേക്ക് വെള്ളം പമ്പുചെയ്യാനുള്ള ശക്തിയേറിയ മോട്ടോറുകളില്ലായിരുന്നു. ഇന്നിപ്പോൾ ഈ രംഗത്ത് ഡെവലപ്മെന്റ് വന്നിരിക്കയാല് ഈ പഴയ പ്രൊജക്ടിന്റെ സാദ്ധ്യതകളെ ഉപയോഗപ്പെടുത്താനാവുമെന്ന് കരുതണം. വേദത്തിലെ ഋഭുക്കൾ ജലസ്രോതസ്സുകളെ നയിച്ച് രണ്ടുസ്ഥലത്തെ ഫലഭൂയിഷ്ഠമാക്കി എന്നും  (R 4.4.1.7)അക്കാലത്തും താൽക്കാലികമായി ബണ്ടുകെട്ടി കൃഷിചെയ്തിരുന്നു എന്നും കാണുന്നു. പുന്നയൂർക്കുളത്തെ കോൾകൃഷിപ്പാടത്തെ ജനത വേദകാലത്തെ ജനതയുടെ ഒരു തുടർച്ചയോ അനുബന്ധമോ ആണ്. നദികളിലൂടെ ജലസേചനം  സിന്ധുക്കളുടെ മാതാവായ ഏഴാമത്തെ നദി സരസ്വതി തന്റെ ജലത്താൽ സമൃദ്ധിതരുന്നത് ((R 7.3.3.6)  മഴക്കുശേഷമുള്ളവെള്ളപ്പൊക്കം,ഒരായിരം തോടുകളിലെ

ജലം കൊണ്ട് ഫലഭൂയിഷ്ഠമായ ഭൂമി (R 3.3.7.6). തോടുകളേയും പുഴകളേയും പൊതുജലസംഭരണിയായി മാറ്റുന്നതിന് തടാകം നിർമ്മിക്കുന്നത്(R 3.3.4.4)മഴയെക്കുറിച്ചുള്ള അനേകം വർണ്ണനകൾ,ശക്തിയായി വീശുന്ന മരുത്തുക്കളെന്ന കാലവർഷക്കാറ്റുകളും മഴയും ഇവ വേദം ഇന്ത്യയിലെത്തിച്ചത് ഏതോ മരുഭൂമിയിലെ ജനതയായ വിദേശിആര്യന്മാരല്ല, ഇവിടത്തെ കർഷകരാണെന്നതിന് തെളിവാണ്. കിണറിൽനിന്ന് ജലം കോരാൻ ഉത്തരേന്ത്യയില് സാധാരണ ബക്കറ്റ് ഉപയോഗിച്ചകാലത്തും ദക്ഷിണേന്ത്യയില് കൂടുതല് നല്ല ടെക്നോളജി ഉപയോഗിച്ചിരുന്നു.(എ.കെ.യജ്ഞനാരായണഅയ്യര് -കൃഷിവകുപ്പ് ഡയറക്ടറും കൃഷിപോളിസി കമ്മിറ്റി ചെയർമാനും ആയിരുന്നു .അദ്ദേഹത്തിന്റെ പുസ്തകം Agriculture and allied arts in Vedic India )

**പ്രശ്നപരിഹാരം**

1. ഇന്ത്യയിലെ പരിസ്ഥിതിക്ക് ലോ കോസ്റ്റ് മെത്തേഡുകൾ ആവിഷ്കരിക്കണം
2. ഭൂമിശാസ്ത്രപരമായ വ്യത്യാസങ്ങളനുസരിച്ച് വിവിധപ്രദേശങ്ങളിലേക്ക് വിവിധപദ്ധതികളാണ് വേണ്ടത്. വെള്ളം കെട്ടിക്കിടക്കുന്ന താഴ്ന്ന സ്ഥലത്തും, വരണ്ട ഉയർന്ന സ്ഥലത്തും ഒരേ മാതൃക സ്വീകരിക്കരുത്
3. കേരളത്തെപ്പോലുള്ള വളക്കൂറുള്ള ബയോഡൈവേഴ്സിറ്റി സ്ഥലത്ത് മോണോകൾച്ചര് കൃഷി അടിച്ചേല്പിക്കരുത്.
4. പണിക്കൂലി കുറക്കുന്നതിനുള്ള മാർഗ്ഗങ്ങൾ:- ഒന്നുകില് സ്വയം, സ്വന്തം വീട്ടുകാരുടെ സഹായത്തോടെ പണി ചെയ്യുക. അല്ലെങ്കിൽ ഗ്രാമവാസികളെല്ലാം കൂടി സഹകരണാടിസ്ഥാനത്തിലുള്ള കൃഷി.ഇതിന്ന് കർഷകത്തൊഴിലാളികളേയും , വളരെ ചെറിയസ്ഥലം കൃഷിചെയ്യുന്നവരേയും ഭൂമിയിൽ കൃഷിചെയ്യാതെ നിർമ്മാണപ്രവര്ത്തനം ചെയ്യുന്നവരേയുമെല്ലാം ബോധവൽക്കരിച്ച് ഏകോപിപ്പിക്കേണ്ടതുണ്ട്.
5. ഊർജ്ജോപയോഗം കുറയ്ക്കുക. ബയോഗ്യാസ്, ജൈവവളം ഇവ ഉപയോഗിക്കുക. ഇതിന്ന് ധാരാളം കന്നുകാലികളെ വളർത്തുക
6. ഗ്രൂപ്പ് ഫാമിങ്ങ് ഗ്രാമതലത്തിൽ നടപ്പാക്കുക
7. വിത്തിന്റെ ലഭ്യത, വിത്ത് തെരഞ്ഞെടുക്കല്, പാക്കേജിങ്ങും ട്രാൻസ്പ്പോർട്ടേഷനും ഇവയ്ക്കുള്ള ചെലവ് ചുരുക്കുക.
8. നെല്ല് സംസ്കരണം കുടിൽവ്യവസായമായി വികസിപ്പിക്കുക
9. മഴക്കാലത്ത് നെല്ലിന്റെ ഇടയിൽ കള വളരാതിരിക്കാനായി, ഉണങ്ങിയ വൈക്കോൽ അവയ്ക്കിടയില് പരത്തുക. ചിലർ ജട്രോഫ ഇലകളും(തണ്ടില്ലാതെ)പരത്താറുണ്ട്. കള പറിക്കലിന്റെ ചെലവ് ഇതുകൊണ്ട് കുറയ്ക്കാം
10. വരണ്ട കാലാവസ്ഥയിൽ ഏറ്റവും കുറവ് ജലം ഉപയോഗിക്കുന്നതിന് Systematic rice intensification (SRI)system ഉപയോഗിക്കുക ഇത് (മറ്റെല്ലാ സ്വാഭാവികകൃഷിയേയും പോലെ )മീഥേൻ പുറത്തുവിടുന്നത് കുറയ്ക്കും. ഇവയെല്ലാം ഹ്രസ്വകാലപ്രൊജക്ട് ലവലില് ചെയ്യാവുന്നവയാണ്.
11. എല്ലാവീട്ടിലും ഓരോ അടുക്കളത്തോട്ടം വേണം. കുട്ടികളെ അത് പാലിക്കാനും ചെടികളേയും പ്രകൃതിയേയും സ്നേഹിക്കാനും പഠിപ്പിക്കണം.സ്കൂളുകളിലും ഇത് പ്രോത്സാഹിപ്പിക്കുക.ഭക്ഷ്യോല്പാദനത്തിന്റെ വില അറിയുന്നവരും പ്രകൃതിസ്നേഹികളുമായ പുതിയ തലമുറ രാജ്യത്തിന് ആവശ്യമാണ്.
12. ജലസേചനപദ്ധതികളും തോടുകളും ബണ്ടുകളുമെല്ലാം അതാതു സംസ്ഥാനഗവർമ്മെണ്ടുകളുടെ സഹായത്തോടെ ഗ്രാമീണർക്ക് ലഭ്യമാക്കണം
13. ഇപ്പോഴുള്ള കുളങ്ങളും കിണറുകളും തോടുകളും നദികളും സംരക്ഷിക്കയും പുതിയവ ഉണ്ടാക്കുകയും വേണം(നദികളൊഴികെ)
14. മഴവെള്ളസംഭരണം
15. ധാന്യസംഭരണം –ക്ഷാമകാലത്തേക്കും മറ്റ് അത്യാവശ്യഘട്ടങ്ങളിലേക്കും.
16. മത്സ്യം,കന്നുകാലി ഇവയെ വളർത്തുക. അതിനെ organic recycling of energy process in food cycleൽ ഉപയോഗിക്കണം.
17. വനവൽക്കരണത്തിന്റെ പേരില് ഏതെങ്കിലും മരം വെച്ചുപിടിപ്പിക്കുന്നതിനു പകരം ഫലവൃക്ഷം നട്ടുപിടിപ്പിക്കുക. കുട്ടികളുടേയും മുതിർന്നവരുടേയും പോഷകാഹാരക്കുറവ്, വിളർച്ച് മുതലായ രോഗങ്ങൾക്ക് അതൊരു പ്രതിരോധമാർഗ്ഗമാവും.

**A.P.J Abdul Kalam (Visions for India pp 74-80** )ഒരുപാട് പ്രശ്നപരിഹാരമാർഗ്ഗങ്ങള് നിർദ്ദേശി ച്ചിട്ടുണ്ട്. അദ്ദേഹം നിർദ്ദേശിച്ച പല മാർഗ്ഗങ്ങളും ഹൈകോസ്റ്റ് ടെക്നോളജി വേണ്ടവയാണ്. നമ്മുടെ കാലാവസ്ഥയും മഴയുടെ ലഭ്യതയും വെച്ച് വളരെയധികം ചെലവുകൂടിയ അത്തരം മാർഗ്ഗങ്ങളല്ല, ലളിതവും പ്രായോഗികവും മണ്ണിനിണങ്ങുന്നതും ചെലവുകുറഞ്ഞതുമായ മാർഗ്ഗങ്ങളാവും കൂടുതല് ഉചിതം. ICRISAT (International crops research institute for the semi-Arid Tropics ) ഒരുകാലത്ത് വളരെയധികം താപനില കൂടിയാലും നിലനിൽക്കുന്നഇനം വിത്തുകളെ ഉല്പാദിപ്പിച്ചെടുക്കാനാണ് ശ്രമിക്കുന്നത്. അവർ നെല്ലിനെ കണക്കാക്കുന്നില്ല. വരണ്ട കാലാവസ്ഥക്കനുയോജ്യമായ മില്ലറ്റ്,കടല,ലൊർഗ്ഗം ,ചിക്കൻപീ ഇവയാണ് അവരുടെ ലക്ഷ്യം. ഇത്തരം ചെടികളെ മാത്രം വളർത്തിയാല് ഭൂഭാഗം മുഴവനും വരണ്ടുപോകയേഉള്ളൂ. അതാത് കാലാവസ്ഥക്ക് അനുതരിച്ച് അതാതു ഭൂമിക്ക് ചേരുന്ന ചെടികളെ വളർത്തുന്നതാണ് നല്ലത്. കേരളത്തിന് നെല്ലാണ് അനുയോജ്യം. നെല്പാടങ്ങളെ വരണ്ടകാലാവസ്ഥയില് മാത്രം വളരുന്ന ഇനം ചെടികളുടെ സ്ഥലമാക്കി മാറ്റുന്നത് അവയെ എന്നേക്കുമായി നശിപ്പിച്ചുകളയും.

A panchayath has to be for the welfare of all in the village and for the welfare of the neighbouring village and as a venn diagram the welfare should extend to entire nation and the globe.That is the concept of my health village scheme.It works on co-operation,love and common welfare and is free from all differences - caste, creed, community,race ,gender ,religion etc. It is based on Indian geographical features, Indian climate and its observation and experimentation over millennia by our ancestors and how they saw it and solved it and how the present generartion see and solve it so that the posterity (next generations)will see the land as green and as full of fresh water and food and enjoy it and make use of it for propagation of a healthy happy race

ഡോ.സുവർണ്ണ നാലപ്പാട്ട്.

# ഭാഗം 2 ഇന്ത്യയിലെ വിദ്യാഭ്യാസചരിത്രം



**ഇന്ത്യാചരിത്രം-വിദ്യാഭ്യാസസമ്പ്രദായം**

ഇന്ത്യയിൽ ഇന്ന് ആവശ്യം ഉദ്ബുദ്ധരായ പൌരന്മാരെ വാർത്തെടുക്കുന്ന വിദ്യാഭ്യാസസമ്പ്രദായമാണ്. നാം കടന്നു പോന്ന വിദ്യാഭ്യാസപരിഷ്കരണത്തിന്റെ പടികളിൽ തിരിഞ്ഞുനോക്കിയാല് പ്രകടമായ വ്യത്യാസം 1920 മുതല് കാണാം.

| Period | Development status | Outlook | Emphasis | Status |
|---|---|---|---|---|
| 1920-30 | Emerging modern education | Pragmatism/capitalistic | Statutory Welfare Paternalised | Clerical |
| 1940-60 | Establishing | Technical Legalistic | Introduction of techniques | Administrative |

| | | | | |
|---|---|---|---|---|
| 1970-80 | Impressing with Sophistication | Professional Legalistic Impersonal | Regulatory Conformance Imposition of standards on functions | Managerial |
| 1990's | Promising | Philosophical | Human development Productivity through people | Executive |
| 2000 | Rationalistic Formalism | Strategic | Organizational performance | Strategic |

കടപ്പാട്:-.(Venkataratnam and Srivasthava:1991:5 People management and Human resources :Tata and Mcgrowgill)

പ്രധാനമൂല്യങ്ങളുടെ കാര്യത്തിൽ ജനതയെ യോജിപ്പിച്ച് ഏകോപിപ്പിച്ച് നിർത്തുന്നതാണ് നേതൃത്വം അഥവാ ലീഡർഷിപ്പ്. നല്ല നേതാവ് നല്ല എക്സിക്യൂട്ടീവ് ആവണമെന്നില്ല,പക്ഷേ നല്ല ദാർശനികനായിരിക്കും(വിഷനറി) നേതൃത്വത്തിനുള്ള കറിക്കുലം

1. ജ്ഞാനയോഗം
2. കർമ്മയോഗം
3. നിരന്തരമായ അഭ്യാസം കൊണ്ടുള്ള പരിചയം
4. അതിനെ നിസ്വാർത്ഥമായി വരുംതലമുറക്ക് പകരാനുള്ള സന്മനസ്സ്
5. പ്രായോഗികതലത്തില് സ്വയം ഒരു മോഡൽആവാനുള്ള തയ്യാറെടുപ്പ്

പുതിയ യൂണിവേഴ്സിറ്റികളിൽ നേതത്വപരിശീലനത്തിന് 12 മൊഡ്യൂളുകളുണ്ട്.2 അടിസ്ഥാനപരവും, 6 കേന്ദ്രസ്ഥാനമുള്ളതും 4 വേണമെങ്കില് തെരഞ്ഞെടുക്കാവുന്നതുമാണ്.

| Component | Module content |
|---|---|
| Fundamental 1<br>Fundamental 2 | Language skills<br>Computer literacy |
| Core 1 | Understanding leadership and management in education in the context of the country(here India) |
| Core 2 | Managing teaching and learning (adhyapana/Adhyayana) |
| Core 3 | Lead and manage people |
| Core 4 | Manage organizational systems,physical and financial resources |
| Core 5 | Manage policy ,planning,development of educational institution,Governance |
| Core 6 | Developing a portfolio to demonstrate the efficient educational management and leadership competence |

| | |
|---|---|
| | |
| Elective 1<br><br>Elective2<br><br>Elective 3<br><br>Elective 4 | Lead and manage subjects/special areas /phases<br>Mentoring programmes in educational Institutions<br><br>Conduct outcome based assessments<br><br>Moderate the assessments periodically |

പുരാതനഇന്ത്യയിലെ വിദ്യാഭ്യാസസമ്പ്രദായത്തെ പഠിക്കുമ്പോളാണ് നാം എന്തു നേടി,എന്തു നഷ്ടപ്പെട്ടുത്തി എന്ന് മനസ്സിലാവുക.എങ്ങനെയാണ് ഓരോ പൌരന്റേയും വ്യക്തിപരമായ വൈശിഷ്ട്യങ്ങളെ വികസിപ്പിക്കാനും അതിനെ സമൂഹത്തിനു മുഴുവനും ഉപയോഗപ്പെടുത്താനും പഴയ മനുഷ്യർക്ക് സാധിച്ചിരുന്നത്. സൌജന്യവിദ്യാഭ്യാസമെന്ന സ്വപ്നം നമുക്കിന്നും സ്വപ്നം മാത്രമായിരിക്കെ പഴയകാലത്ത് ഭക്ഷണവും താമസവും ഫീസും സൌജന്യമായി ഗുരുകുലങ്ങളിൽ താമസിച്ചുപഠിക്കുന്നവർക്ക് എങ്ങനെയാണ് ലഭ്യമാക്കിയിരുന്നത്. സ്വന്തം കഴിവുകളെ സ്വയം മനസ്സിലാക്കാനും പരിമിതികളെ അതിജീവിക്കാനും,ആത്മവിശ്വാസത്തോടെ ജീവിതത്തെ നേരിടാനും സർവ്വചരാചരങ്ങളോടും കരുണ പുലർത്താനും ഒരു കുടുംബംപോലെ ലോകത്തെ കാണാനും പ്രകൃതിയിലെ സർവ്വചരാചരങ്ങളോടും സമതയോടെ സഹകരണത്തോടെ ജീവിക്കാനും പരോപകാരത്തിന് സ്വയം സമർപ്പിക്കാനും നിസ്വാർത്ഥമായ സ്നേഹത്തോടെ എല്ലാവരേയും കാണാനും അന്നത്തെ ജനതയെ പ്രേരിപ്പിച്ച വിദ്യാഭ്യാസഘടകം ,വിദ്യാഭ്യാസപദ്ധതി എന്തായിരുന്നു.ഇപ്പറഞ്ഞവ തന്നെയാണ് ഇപ്പോഴത്തെ യൂണിവേഴ്സിറ്റികളും ലക്ഷ്യമാക്കുന്നതെന്നു കൂടി ഓർക്കണം.( www.ncsl.org.uk/programmes/dpcl/index.cfm)

അന്നത്തെ രീതികളോട് ഇന്നത്തെ ടെക്നോളജിയുടെ ഫലങ്ങളെക്കൂടി സമന്വയിപ്പിക്കുന്നതുകൊണ്ട് നാം കുറെക്കൂടി വികസ്വരവും സംസ്കൃതവുമായ ഒരു വ്യക്തിത്വത്തിലേക്ക് നമ്മുടെ കുട്ടികളെ വളർത്തിയെടുക്കാനുള്ള പ്രാപ്തി നേടും. പാണ്ഡിത്യത്തിനും പ്രായോഗികതലത്തിലുള്ള പ്രയോഗത്തിനും തമ്മിലുള്ള പാലം പണിയുന്നവയാണ് നേതൃത്വപരിശീലനം.അപ്രകാരം മാത്രമേ പഠിച്ചതിനെ പ്രായോഗികമാക്കാനും മറ്റുള്ളവർക്കും സൊസൈറ്റിക്കും ഉപകാരപ്രദമായ രീതിയിൽ ജീവിക്കാനും ഉള്ള പക്വത മനുഷ്യന് ലഭിക്കുകയുള്ളൂ.

ഇന്നിപ്പോൾ രണ്ടുവിധം വിദ്യാഭ്യാസസ്ഥാപനങ്ങളാണ് നാം കാണുന്നത്.

1. ധാരാളം പണമുണ്ട്, അതിനാല് നല്ല ഉപകരണങ്ങളും സൌകര്യങ്ങളും നല്ല അദ്ധ്യാപകരും ഉണ്ട്.അവർക്ക് നല്ല ശമ്പളവുമുണ്ട്.
2. പണമില്ല.ഉപകരണമില്ല. നല്ല അദ്ധ്യാപകരില്ല. സൌകര്യങ്ങളില്ല.പാവപ്പെട്ട കുട്ടികളും ശമ്പളമില്ലാത്ത അദ്ധ്യാപകരും .

ഇത് സ്കൂളുകൾക്ക് മാത്രമല്ല,ഉന്നതവിദ്യാഭ്യാസസ്ഥാപനങ്ങളായ മെഡിക്കൽസ്കൂളുകൾക്കും ബാധകമാണ്. രാജ്യങ്ങൾക്കും ഇത് ബാധകമാണ്. ചുറ്റുമുള്ള പരിസ്ഥിതി മലിനമാണ്,ജനത പട്ടിണിയാണ്, തലക്കുമേലെ ഒരു കൂരപോലുമില്ല,പോഷകാഹാരക്കുറവുകൊണ്ടുളള രോഗങ്ങൾ നിറയേ,പ്രതിരോധശേഷിയും കുറവ് – ഇത്തരമുള്ള ഒരു പരിസ്ഥിതിയിൽ, വലിയ ഹോസ്പിറ്റലുകളുണ്ടായിട്ട് കാര്യമെന്ത്. മലിനീകരണവും പോഷകാഹാരക്കുറവും മാറ്റാനാണ് ശ്രമിക്കേണ്ടത് , മള്ട്ടിസേപെഷ്യാലിറ്റി ആസ്പത്രി കെട്ടാനല്ല എന്ന് അറിയാത്ത ഗവണ്മെന്റും ആപൽക്കാരിയാണ്.ഡോക്ടറും അദ്ധ്യാപികയും സാമൂഹ്യപ്രവർത്തകയുമായി ജീവിതം ജീവിച്ചുകഴിയാറായ എന്റെ കാഴ്ചപ്പാടിൽ അടിത്തറയില്ലാതെയാണ് ഭരണകൂടം സൌധം കെട്ടുന്നത്.ഇതാണ് നമുക്ക് നേരിടേണ്ടിവരുന്ന ഇപ്പോഴത്തെ ചാലഞ്ച്.

ശാരീരികാരോഗ്യം പോലെ പ്രധാനമാണ് മാനസികാരോഗ്യവും . വിപ്ലവത്തിന്റെ പേരിൽ പൊതുമുതല് നശിപ്പിച്ചും സ്ത്രീകളേയും കുട്ടികളേയും പീഡിപ്പിച്ചും അഴിമതിയിലും അക്രമത്തിലും ആസക്തരായും ഉള്ള തലമുറ വളർന്നുവരുമ്പോള് രാജ്യത്തെ നിസ്വാർത്ഥമായി സേവിക്കുന്ന ഒരു തലമുറയെ വാർത്തെടുക്കാതെ ജനാധിപത്യം വിജയിക്കുകയില്ലെന്ന സത്യം നമുക്ക് മനസ്സിലാവണം. അതിനായി ചില മാർഗ്ഗങ്ങൾ, ഇന്ത്യയുടെ

സംസ്കാരത്തിനു യോജിച്ചവിധം നാം കണ്ടെത്തുകയും വേണം.ഇതിന് വേദകാലത്തെ ഇന്ത്യയിലെ വിദ്യാഭ്യാസസമ്പ്രദായങ്ങളുടെ ചരിത്രം നാം അറിയണം.

**വൈദികകാലം- വേദത്തിലെ വിദ്യാഭ്യാസചരിത്രം**

വേദം പലകാലങ്ങളിലുമായി ഋഷിമാരുടെ ക്രോഡീകരണത്തിനു വിധേയമായി. തമിഴ്‌രേഖകളിൽ മൂന്നുകാലത്ത് മൂന്നു ഋഷിമാരാണ് ഇതിൽ പ്രധാനപങ്കുവഹിച്ചത്.

1. ആദ്യകാലസംഘം. അഗസ്ത്യനും പത്നി ലോപാമുദ്രയും.ഇവർ വസിഷ്ഠന്റേയും രാമന്റേയും സമകാലീനരാണ്.
2. രണ്ടാംസംഘം തുവരികൈക്കോമാനെന്ന ശ്രീകൃഷ്ണന്റെ കാലത്ത് വേദവ്യാസൻ.(ഹരപ്പകാലം)
3. മൂന്നാം സംഘം .ബിസി 500 ല് ഏതാണ്ട് ബുദ്ധന്റെ ജനനകാലം.

വേദകൽപ്പവൃക്ഷത്തിന്റെ നാലുശാഖയാണ് ചതുർവ്വേദം.അശ്വത്ഥവൃക്ഷം എന്ന ഇതിനെ മോഹഞ്ജോദാരോ കാലത്തും ഇന്ത്യയിൽ ആരാധിച്ചിരുന്നു.മുകളിൽ വേദവിത്തായ പ്രജ.മൂലത്തിൽ ഗുരു.(വേദത്തിന്റെ മൂലം). ഇപ്പോഴത്തെ ഗുരുമുതൽ ആദ്യമായി സമ്പ്രദായം തുടങ്ങിയ ഗുരു വരെ വൃക്ഷത്തിന്റെ മൂലമാണ്. ഓരോ തലമുറയിലും ഈ അശ്വത്ഥവൃക്ഷം ഊർദ്ധ്വമൂലം അധഃശാഖമായി വളർന്നുകൊണ്ടേ ഇരിക്കുന്നു.ഇതിനെ പ്രതിനിധാനം ചെയ്യുന്ന ഗോളാദ്രി അഥവാ കോലാദ്രി വൃക്ഷാരാധനയുടെ പ്രതീകമാണ്.




ബീജത്തെ സംരക്ഷിക്കുന്നത് സ്ത്രീപുരുഷന്മാരുടെ ഗൃഹസ്ഥാശ്രമമാണ്.ഗൃഹസ്ഥാശ്രമധർമ്മം പാലിക്കാനാണ് കൃഷിയും ഗോരക്ഷയും മറ്റു തൊഴിലുകളുമെല്ലാം. ഇവ മനുഷ്യവംശത്തിനുമാത്രമല്ല,സകലജീവജാലങ്ങളുടേയും നിലനിൽപ്പിനു വേണ്ടിയാണ്.കുടുംബങ്ങളെ ഗ്രാമം താങ്ങിനിർത്തുന്നു.ഓരോ വ്യക്തിയും ഗ്രാമത്തിലെ(പുരത്തിലെ) അംഗമാണ്.അവരുടെ വാസസ്ഥാനം വേറെയാവാം,തൊഴിലും വേറെയാവാം.എന്നാലും അടിസ്ഥാനപരമായി എല്ലാവരും ഗ്രാമത്തിന്റെ മക്കളാണ്.ഇത്തരം മനുഷ്യസമൂഹങ്ങളെ താങ്ങിനിൽക്കുന്നത് ഒരേതരം അറിവ് നേടാനായി ഒരേ തരം ഗ്രന്ഥം പഠിക്കയും,അതിനാൽ ഒരേ കുലവും ഗോത്രവുമായി അറിയപ്പെടുകയും ചെയ്യുന്ന സ്വതന്ത്രകമ്യൂണുകളാണ്.ഇവിടെനിന്നുള്ള പഠനം കൊണ്ട് തൃപ്തിയാവാത്ത വ്യക്തികൾക്ക് ഉപരിപഠനത്തിനായി സഭകളും പരിഷത്തുകളുമുണ്ട്.വിവിധരാജസഭകളോടു ചേർന്ന്,വിവിധശാഖകളിലെയും ബ്രാഹ്മണങ്ങളിലേയും

ചരണങ്ങളെ അദ്ധ്യയനം ചെയ്യുന്ന സ്പെഷ്യലിസ്റ്റ് ഗ്രൂപ്പുകളും ഇവർക്കിടയിലുണ്ട്.




വൃക്ഷത്തിന്റെ ശാഖ(ശാക)പ്രവരം(പരമാര),പല്ലവം(പഹ്ലവ)മുതലായ വംശങ്ങളെ നാം ചരിത്രത്തില് കാണുന്നു. അവയൊന്നും വൃക്ഷത്തിൽനിന്ന് വിഭിന്നമല്ല എന്ന് അറിയാതെ പോകുന്നു.
ചതുസ്സാഗരപര്യന്തം ഗോബ്രാഹ്മണേഭ്യാം ശുഭം ഭവതു.അംഗിരസാ ഭരദ്വാജാ ഗാർഗ്ഗ്യാ സൈന്യാ ത്രയരിഷ്യോ പ്രവരാന്വിത ഗാർഗ്ഗ്യഭരദ്വാജഗോത്രആപസ്തംഭസൂത്രയജുശ്ശാഖാദായി ശ്രീ...(സ്വന്തം നാമം) അഹം ഭോ അഭിവാദയേ എന്ന അഭിവാദനവാക്യം ശ്രദ്ധിക്കുക.നാലുസമുദ്രവും അതിരായ ഭൂമിയിലെ പശുക്കൾക്കും ബ്രാഹ്മണർക്കും ശുഭം ഭവിക്കട്ടെ. . അംഗിരസ,ഭരദ്വാജ,ഗാർഗ്ഗ്യരെന്ന 3 പ്രവരങ്ങളോട്ടുകൂടിയ യജുർവ്വേദശാഖയിലെ ആപസ്തംഭസൂത്രം പഠിക്കുന്ന ഗാർഗ്ഗ്യഭരദ്വാജഗോത്രത്തിലെ ഞാന്--(നാമം) എല്ലാവരേയും അഭിവാദ്യം ചെയ്യുന്നു.

ചരണവ്യൂഹങ്ങൾ പണ്ഡിതന്മാരാണ്.അവർ രാജ്യമെങ്ങും സഞ്ചരിക്കുന്നു.അവരുടെ ചർച്ചകളും സംവാദങ്ങളും കൊണ്ട് അറിവു പകരുന്ന സഞ്ചരിക്കുന്ന യൂണിവേഴ്സിറ്റികളാണ് അവർ.പല പ്രാദേശികഭാഷകളും തമ്മിലുള്ള സംവേദനപ്രശ്നം കൊണ്ട് പൊതുവിദ്യാഭ്യാസഭാഷയായി സംസ്കൃതം ഉരുത്തിരിഞ്ഞുവന്നതും ഇവരുടെ സഞ്ചാരം കൊണ്ടാവണം.പാണിനിയുടെ കാലത്ത് 24 ശാഖകളാണ് ഇന്ത്യയിലുള്ളത്.

1. ശാകലശാഖ
2. ആശ്വലായനശാഖ

3. സാംഖ്യായനശാഖ
4. മാണ്ഡൂക്യായനശാഖ
5. ചരകശാഖ
6. അഹ്വാരകശാഖ
7. കഠശാഖ
8. പ്രാച്യകഠശാഖ
9. കപിത്ഥലകഠശാഖ
10. ചാരായണീയശാഖ
11. വാരാതന്തവീയശാഖ
12. മാനവശാഖ(മനുവിന്റെ)
13. വാരാഹശാഖ
14. ഹരിദ്രാവീയശാഖ
15. ശ്യാമായനീയശാഖ
16. ഔഘലീയശാഖ
17. ജാബാലശാഖ
18. ബൌദ്ധേയശാഖ
19. കണ്വശാഖ
20. പൌണ്ഡ്രവത്സശാഖ
21. ആവന്തികശാഖ
22. ഔധേയ(യോധേയ) ശാഖ(അവധേയ എന്നും)
23. പൈപ്പലാദശാഖ
24. ശൌനകശാഖ

ഇതിലെ 14 എണ്ണം (1,2,3,4,5,7,8,9,12,13,17,19,23, 24) വളരെ പഴയവയും വേദകാലത്തുള്ളവയുമാണ്. മറ്റുള്ളവ പഴയശാഖകളുടെ പുതിയ ബ്രാഞ്ചുകളോ പുതിയപേരിലറിയപ്പെടുന്നവയോ ആണ്.പലതും ഗുരുവിന്റേയോ ഉത്ഭവിച്ച ദേശത്തിന്റേയോ പേരിലാണ് അറിയപ്പെടുന്നത്.ശാകലൻ ഒരു പഴയ ഗുരുവാണ്.ഇദ്ദേഹത്തിന്റെ അഞ്ചുശിഷ്യരിൽനിന്നാണ് ഋഗ്വേദത്തിന്റെ 5 ശാഖകള് ഉണ്ടായത്.(മുദ്ഗലൻ,ഗോകലൻ,വാത്സ്യൻ,ശാലീയന്, ശിശിരൻ).മുദ്ഗലബ്രാഹ്മണർ കുരുപാഞ്ചാലരാജാക്കന്മാരും ദ്രുപദന്റേയും പാഞ്ചാലിയുടേയും പ്രപിതാക്കന്മാരുമായിരുന്നു.അതിനാൽ മഹാഭാരതകാലത്തിനുമുമ്പുതന്നെ ഋഗ്വേദവും അതിന്റെ ശാകലശാഖയും ഉണ്ടായിട്ടുണ്ട്. ജനകന്റെ പരിഷത്തിലെ അംഗമായി ശാകല്യനെ നാം കാണുന്നു.ആശ്വലായനശാഖ കേരളബ്രാഹ്മണർക്കിടയിൽ വളരെ പ്രചാരമുള്ള ഒന്നാണ്.ദൃഗ്ഗണിതപരമേശ്വരനെന്ന കുന്നത്തൂർനാഗലശ്ശേരി വടശ്ശേരി പരമേശ്വരന് ആശ്വലായനനായിരുന്നു. കപിലമുനിയുടെ കാലം മുതലേ പ്രബലമായിരുന്ന ശാഖയാണ് സാംഖ്യായനന്റേത്. മാണ്ഡൂക്യായനശാഖ മാണ്ഡൂക്യഉപനിഷത്തിന്റെ കാലത്തുള്ള ശാഖയാണ്.ചരകശാഖ രാജ്യമെങ്ങും ചരിക്കുന്ന വിദ്വാന്മാരുടെ ശാഖയാണ്.അവരുടെ സ്പെഷ്യാലിറ്റി വൈദ്യമാണ്.കഠോപനിഷത്തിന്റെ മൂന്നു ശാഖകളും പ്രസിദ്ധമാണ്. നചികേതസ്സിനോടു ബന്ധപ്പെട്ടാണ് ഈ ശാഖ.പന്നിയൂരിന്റെ വരാഹശാഖ കേരളത്തിലെങ്ങും വരാഹാവതാരകാലം മുതലേ പ്രസിദ്ധമാണ്.ജാബാലന്റെ കാലം ചുരുങ്ങിയത് രാമായണം മുതലുണ്ട്.ദശരഥന്റെ ഉപദേശകരിലൊരാൾ ജാബാലനായിരുന്നു.കണ്വനും പിപ്പലാദനും ശൌനകനും ഉപനിഷദകാലം മുതലേ പ്രസിദ്ധരാണ്.മനു മനുനീതിയാൽ ഭാരതത്തിലെങ്ങും പ്രസിദ്ധനായ ചക്രവർത്തിയാണ്.പൌണ്ഡ്രവത്സനും ആവന്തികനും യൌധേയനും ഓരോരോ പ്രത്യേകപ്രാദേശികദേശക്കാരാണ്.ഗോകുലമെന്നാൽ യാദവഗ്രാമമാണ്. കൃഷ്ണന്റെ അവതാരം കൊണ്ട് വിശുദ്ധമായ നന്ദഗോപഗ്രാമം.ശാകല്യന്റെ ശാഖ ആ പ്രദേശവുമായി ബന്ധപ്പെട്ടിരിക്കുന്നു. വത്സദേശം വാകാടകമാണ്.യാദവ.നാഗ,മാഹിഷ്മതി,കേരള,ഹൈഹയവംശങ്ങളുമായി ബന്ധപ്പെട്ടവരാണ് വാകാടകർ.ശാലീയ,മഹാശാലീയന്മാരെന്നത് യജ്ഞശാലയും അധ്യാപനത്തിന് ഗുരുകുലങ്ങളുമുള്ള ശൌനകാദി വൈദികഗുരുക്കന്മാർക്ക് കൊടുത്തിരുന്ന പൂജകബഹുവചനനാമമാണ്. ശൈശിരം,പൈങ്കി,ഐതരേയ, കൌശീതകി മുതലായവ പാണിനിയുടെ ലിസ്റ്റിലില്ല.ശാഖകളെല്ലാം സാമവേദത്തിനുമുണ്ട്.സാമവേദത്തിന് ഏഴും ഋഗ്വേദത്തിന് അഞ്ചുമാണ്ചരണവ്യൂഹം.ഇവയിലെ ബാഷ്കലമൊഴികെ മറ്റെല്ലാം പാണിനിയുടെ കാലത്തുണ്ട്. സാമവേദത്തിലെ മൂന്നു ചരണങ്ങളായ കൌത്തുമം(ഗൌതമം),തമിഴ്ബ്രാഹ്മണർക്കും ഗുജറാത്തിലും ഇപ്പോഴുമു

ണ്ട്.അതിലെ അഞ്ചുശാഖകളിൽ നൈഗേയം മാത്രമേ ഇപ്പോഴുള്ളു.മഹാരാഷ്ട്രം മുതൽ കിഴക്കേ ആന്ധ്രപ്രദേശം വരെ രാണായനീയം ഉണ്ട്.തെക്കേ ഇന്ത്യയിലെ കേരളകർണ്ണാടകദേശത്ത് വളരെ പ്രസിദ്ധമാണ് ജൈമിനീയം.ഇതിൽനിന്നാണ് കർണ്ണാടകസംഗീതത്തിന്റെ ആവിർഭാവം.എന്നാലും ഇതിനും മറ്റു ശാഖകൾക്കും തമ്മില് വളരെയേറെ സാമ്യങ്ങളുണ്ട്.ഇവയെല്ലാം ഒരേ മൂലത്തിൽനിന്ന് പിരിഞ്ഞുണ്ടായവയാണ്.യാജ്ഞവൽക്ക്യന് സംഗീതശാസ്ത്രത്തിലും ഉപകരണസംഗീതത്തിലുമുള്ള വിജ്ഞാനം ബൃഹദാരണ്യകോപനിഷത്തിന്റെ ഭാഷ്യത്തിൽ ചൂണ്ടിക്കാട്ടുകയുണ്ടായി.ശാകലശാഖക്കുമുമ്പും സാമവേദമുണ്ട്. ഒരുപക്ഷേ ഋഗ്വേദത്തിനുമുമ്പും ഉണ്ട്.
യജുർവ്വേദത്തിലെ 86 ശാഖകളില് 12 എണ്ണത്തെ ഒന്നിച്ച് ചരകമെന്നു പറയുന്നു.ഇത് പാണിനികാലത്തുമുണ്ട്. ബിസി മൂന്നാംനൂറ്റാണ്ടിൽ അലക്സാന്റരുടെ കൂടെ വന്ന ഗ്രീക്കുകാര് ഇതിലെ കഥകളും കപിത്ഥലകഥയും പഞ്ചാബിൽവെച്ചു കേട്ടു..കാശ്മീരിൽ കഥ ഉണ്ടെങ്കിലും കപിത്ഥലകഥ അപ്രത്യക്ഷമായിരിക്കുന്നു.മൈത്രായനീയം 7 ചരണമുള്ള ഒരു യജുർവ്വേദശാഖയാണ്.ഇതിനെ ഒന്നിച്ച് കാലാപശാഖയെന്ന് വിളിക്കുന്നു.നർമ്മദാതീരത്ത് സമുദ്രത്തിന് 200 മീ മാത്രം അകലെ ഉത്ഭവിച്ചു.നാസിക്കിലും വടോദരയിലും വരെ വ്യാപിച്ചു.ഗുജറാത്തിലെ അഹമ്മദബാദിലും പടിഞ്ഞാറ് മോർവ്വിയിലും ഇത് ഇപ്പോഴുമുണ്ട്.പതഞ്ജലികാലത്ത് കഥ,കലാപവിദ്യാലയങ്ങള് ഓരോരോ ഗ്രാമത്തിലുമുണ്ടായിരുന്നു. സൌജന്യമായിട്ടാണ് ഇത് എല്ലാ കുട്ടികള്ക്കും പഠിപ്പിച്ചിരുന്നത്.അയോദ്ധ്യയുടെ സാകേതത്തിൽ ഇത് രാമായണകാലത്തും ഉണ്ടെന്ന് വാത്മീകി.
തൈത്തരീയ,വാജസനേയശാഖകൾ പിന്നീടാണ് ഉണ്ടായത്.ഖാണ്ഡികീയത്തിന്റേയും അതിന്റെ അഞ്ചുശാഖകളുടേയും വേരിൽനിന്ന് തൈത്തിരീയം പിറന്നു.(കാലീയം,സത്യായനീയം,ഹിരണ്യകേശി,ഭരദ്വാജ,ആപസ്തംഭ) എഡി നാലാംനൂറ്റാണ്ടുവരെ നർമ്മദയുടെ തെക്കുള്ളവർക്കു മാത്രമേ തൈത്തരീയം അറിവുണ്ടായിരുന്നുള്ളു. ഗോദാവരിവരെ ആപസ്തംഭ ശാഖയും ഗോദാവരിക്കു വടക്ക് ഹിരണ്യകേശിയും പ്രചരിച്ചിരുന്നു.ഇപ്പോഴും അവ അങ്ങനെത്തന്നെ നിലനിൽക്കുന്നു.വാജസനേയത്തിന് 15 ശാഖകളുണ്ടായിരുന്നു.തെക്കുകിഴക്കേ ഇന്ത്യയിലും മദ്ധ്യേന്ത്യയിലും അവ പ്രചാരത്തിലിരുന്നു. അഥർവ്വത്തിന്റെ 9 ശാഖകളിലാണ് പൈപ്പലാദവും ശൌനകവും വരുന്നത്.
പരസ്പരം ബന്ധിതമായ മൂന്നു വിദ്യാഭ്യാസസ്ഥാപനങ്ങൾഃ-

1. ഗുരുകുലം.ഗുരുവിന്റെ ആശ്രമത്തില്. ഗുരു ഗൃഹസ്ഥാശ്രമിയാണ്.ഗ്രാമത്തിലോ, കാട്ടിലോ ഗിരിയിലോ ആവാം ആശ്രമം.അതുമല്ലെങ്കിൽ ഗ്രാമക്ഷേത്രത്തോട് അനുബന്ധിച്ച് അഗ്രഹാരത്തിലുമാവാം. സൌജന്യമാണ് വിദ്യാഭ്യാസം.ക്ഷേത്രങ്ങൾക്കും ആശ്രമങ്ങൾക്കും സൌജന്യഭക്ഷണവും വിദ്യാഭ്യാസവും ക്ഷേത്രനടത്തിപ്പും ചെയ്യാനായി ബ്രഹ്മദേയം കൊടുക്കുന്നു.സമുദായത്തിന്റെ സഹകരണത്തോടെ ഗുരു ഗ്രാമത്തിന് വിദ്യാഭ്യാസവും ഉപദേശവും സൌജന്യമായി നൽകുന്നു.
2. പരിഷത്ത്ഃ-പണ്ഡിതോചിതമായി വിഷയങ്ങളെ ചർച്ചചെയ്യാനുള്ള കേന്ദ്രങ്ങളാണ്.ക്ഷേത്രങ്ങളിലോ രാജാവിന്റെ ഡർബാറിലോ നടത്തുന്നു.ഭരണവിഷയത്തിലും ഏതു വിഷയത്തിലും ഉപദേശം തരാനാവുന്ന പണ്ഡിതരുടെ ഒരു കൂട്ടായ്മ എപ്പോഴും ഉണ്ടായിരിക്കും.പരിഷത്തിന്റെ തലവനായി രാജ്യത്തിന്റേയോ പുരത്തിന്റേയോ രാജാവുതന്നെ ഇരിക്കുന്നു. പണ്ഡിതസഭയിലെ വ്യക്തികൾക്ക് തക്കതായ പ്രതിഫലവും ആദരവും ലഭിക്കുന്നു.അവർ എപ്പോഴും രാജസഭയോടും രാഷ്ട്രത്തോടും കൂറു പുലർത്തുന്നു.വിദ്യ അഭ്യസിക്കാൻ അർഹത ഉണ്ടെന്ന് തെളിയിച്ചവർക്കെല്ലാം അവര് ഉന്നതവിദ്യാഭ്യാസം കൊടുക്കുന്നു.
3. മഹാമഘം. വലിയ മഹായജ്ഞം നടത്തുന്നതിന്ന് ചക്രവർത്തി 12 വർഷത്തിലൊരിക്കല് വിളിച്ചുകൂട്ടുന്ന മഹാപണ്ഡിതസഭ.ഇത്തരം ശാലകളെ മഹാശാലകളെന്നും വിളിക്കുന്നു.രാജ്യത്തിന്റെ നാനാഭാഗത്തു നിന്നുമുള്ള പണ്ഡിതന്മാരുടെ കഴിവു മാറ്റുരച്ചുനോക്കുന്ന അന്യോന്യം ഇവിടെ നടക്കുന്നു.ഇതിന്നുള്ള തയ്യാറെടുപ്പായി വർഷംതോറും ചെറിയ സഭകളും അരങ്ങേറുന്നു. വിജയികളായവർക്ക് ഭട്ടത്താനം കൊടുക്കുന്നു.(ഭട്ടസ്ഥാനം)ഇത് വേദത്തിനു മാത്രമല്ല,കലകൾക്കും ആയോധനകലക്കും എല്ലാം ബാധകമായിരുന്നു.കുംഭമാസത്തിലെ മകത്തിന് നടത്തുന്നതിനാൽ കുംഭമേളയെന്നും മഹാമഘത്തിന് പേരുണ്ട്. കേരളത്തിൽ ഭാരതപ്പുഴയുടെ തീരത്ത് തിരുനാവായയിലാണ് മാഘമകം എന്ന മഹാകുംഭമേള പതിവ്.ശതവാഹനകാലത്തും അതിനുശേഷവും കൃത്യമായി നടന്നിരുന്ന ഈ വിദ്യാഭ്യാസസഭയും ഭരണമാറ്റത്തിനുള്ള തെരഞ്ഞെടുപ്പും സാമൂതിരിയുടെ കാലത്തോടുകൂടി വെറും യുദ്ധക്കളമായി പരിണമിച്ചു.

പരിഷത്തുകളിലും മഹാമഘത്തിലും സംസ്കൃതമായിരുന്നു പൊതുഭാഷ.കാരണം ഇന്ത്യയിലെ പല സ്ഥലങ്ങളിലും നിന്ന് പണ്ഡിതർ എത്തുന്നു. അവർക്ക് പൊതുവിദ്യാഭ്യാസഭാഷ സംസ്കൃതമായിരുന്നു.വ്യത്യസ്ത പ്രാദേശികഭാഷകളിൽ മാത്രം ആശയവിനിമയം നടത്തുന്നത് സംവേദനം,വാണിജ്യം മുതലായവയെ ബാധിക്കും. അതുകൊ

ണ്ടാണ് സംസ്കൃതത്തെ പൊതുവിദ്യാഭ്യാസഭാഷയായി സ്വീകരിച്ചത്.അതേസമയം പ്രാദേശികഭാഷകളെ നശിക്കാതെ സംരക്ഷിക്കാനും സംവിധാനം ചെയ്തിരുന്നു.മൈത്രാവരുണിയായ അഗസ്ത്യമുനി തമിഴും സംസ്കൃതവും കൈകാര്യം ചെയ്തിരുന്നു. പണ്ഡിതനാവാൻ 18 ഭാഷ അറിയണമെന്ന് പണ്ട് നിഷ്കർഷിച്ചിരുന്നത് ശ്രദ്ധേയമാണ്.അഷ്ടാദശഭാഷ അറിയുന്നവന്ന് എവിടെയും സംവേദനം നടത്താം. എത്ര ഭാഷ പഠിക്കുന്നുവോ അത്രയും തലച്ചോറിന്റെ സംവേദനശക്തിയും നാഡീകോശങ്ങളുടെ പ്രവർത്തനവും വർദ്ധിക്കുമെന്ന് ആധുനികശാസ്ത്രം പറയുന്നു.

വാക്ക് ലൌകികി(സംസാരഭാഷ) വൈദികി എന്ന് രണ്ടുതരമുണ്ട്.ഭാരതത്തിലെ എല്ലാ പ്രാകൃതഭാഷകളുടേയും സത്ത ഉൾക്കൊണ്ട് ഇവിടെത്തന്നെ ഉരുത്തിരിഞ്ഞ ഭാഷയാണ് സംസ്കൃതം. വേറെ എവിടെനിന്നും വന്ന ഭാഷയല്ല.രാമായണത്തിലെ ഹനുമാൻ ദൈവിയും മാനുഷിയും ആയ വാക്കില് അദ്വിതീയനായിരുന്നു.ദണ്ഡിയുടെ കാലത്ത് ദൈവീവാക്ക് സംസ്കൃതമാണ്.(കാവ്യാദർശം 1.33)കുരുപാഞ്ചാലത്തിലും ഉത്തരകുരുവിലും (കാശ്മീരിനപ്പുറം)അക്കാലത്ത് സംസ്കൃതപണ്ഡിതർ ഗുരുക്കന്മാരായി തെക്കേഇന്ത്യയിൽനിന്നു വന്ന് താമസിച്ചിരുന്നു. അദീക്ഷിതരായ വ്രാത്യരുടേതിൽനിന്ന് വിഭിന്നമാണ് ദീക്ഷിതവാക്ക് എന്ന് പഞ്ചവിംശതിബ്രാഹ്മണം (XV11. 1.9)അവ്യക്തത്തെ അവർ ദുരുക്തമായ ഉച്ചരിക്കുന്നു.(അവ്യക്തമെന്നാൽ ഒരിക്കലും അശുദ്ധമായത് പറയാത്തത്.)പാണിനി സംസ്കൃതത്തെ ഗദ്യമെന്നും പദ്യമെന്നും (ഛന്ദോബദ്ധം) രണ്ടായി തിരിക്കുന്നു.വേദഭാഷ ദൈവീവാക്കാണ്, കാവ്യമാണ്,കവിതയാണ്,അലൌകികമാണ്.പുരാണേതിഹാസങ്ങളും കഥകളും സാധാരണക്കാർക്കുവേണ്ടിയാണ് എഴുതപ്പെട്ടിട്ടുള്ളത്.അവയെല്ലാം സംസ്കൃതത്തിലാണ്.അതായത് അന്നും സംസ്കൃതഭാഷ സാധാരണക്കാരന്ന് അന്യമായിരുന്നില്ല.ബിസി 500ന് ശേഷമാണ് പാലി എന്ന പ്രാദേശികഭാഷ ഔദ്യോഗികഭാഷയാക്കാനുള്ള നീക്കം നടക്കുന്നത്. പ്രാദേശികഭാഷയിലുള്ള പഠനം എത്രമാത്രം വിഘടനവാദം ഉണ്ടാക്കി എന്നത് ചരിത്രം.ബുദ്ധനുശേഷമാണ് ആദ്യമായി ഇന്ത്യ ഒരു വിദേശീയാക്രമണം നേരിടുന്നത്. (അലക്സാന്റർ) ഏകരാഷ്ട്രം,ഏകവിദ്യാഭ്യാസഭാഷ എന്ന സങ്കൽപ്പം ഒരുമിച്ചാണ് തകർന്നത്.പ്രാദേശികത വളരുമ്പോഴെല്ലാം ദേശീയബോധം തളരും.അത് ഭാഷയുടെ പേരിലായാലും മറ്റെന്തിന്റെ പേരിലായാലും .ഇതിന്റെ രണ്ടാംപാഠം വിദേശീയാക്രമണത്തിൽ പ്രാദേശികഭാഷകളും ഇംഗ്ലീഷും മതി, സംസ്കൃതം വേണ്ട എന്ന നിലപാടെടുത്തപ്പോഴും നാം പഠിച്ചു.

**പ്രധാനപ്പെട്ട പഴയ പരിഷത്തുകൾ:**-കാശി,കോസലം,മിഥില,പ്രവഹണജൈവലിയുടെ പാഞ്ചാലസഭ, കേകയത്തിലെ അശ്വപതിയുടെ സഭ,തെക്കേ ഇന്ത്യയിലെ ഭൃഗുവിന്റേയും ദത്താത്രേയന്റേയും , ആശ്രമങ്ങളും കാപ്പിയത്തൊൽക്കുടിയും(ഇവിടെയാണ് പാതഞ്ജലകാപ്യന്റെ വിദ്യാകേന്ദ്രം പ്രവർത്തിച്ചത്.ഇവിടെയാണ് കാപേയഹനുമാനുംഉണ്ടായത്),ശൌനകന്റെ മഹാശാല,യാജ്ഞവൽക്യ,ഉദ്ദാലക,ബൃഹസ്പതി,പിപ്പലാദന്മാരുടെ ആശ്രമങ്ങൾ,കൃഷ്ണാവതാരകാലത്തെ ഉജ്ജയിനിയിലെ സാന്ദീപനിആശ്രമം.

പരിഷത് എന്നാലെന്താണ്.പണ്ഡിതർക്ക് ഏതു വിഷയത്തിലും സംശയം തീർത്തുകൊടുക്കുന്ന ഒരു യൂണിവേഴ്സിറ്റിയാണ് പരിഷത്ത്.രാജാക്കന്മാർക്ക് ഒരു ഉപദേശകസമിതിയായി പ്രവർത്തിക്കുന്നു.രാജ്യത്തിന്റെ നാനാഭാഗങ്ങളിലെ ഗ്രാമ,നഗരങ്ങളിൽനിന്ന് പണ്ഡിതർവന്നു അംഗങ്ങളായി വസിക്കുന്നതിനാല് ഇത് ഒരു കോസ്മോപോളിറ്റൻ കേന്ദ്രമാണ്.സമൂഹനന്മ,രാഷ്ട്രത്തിന്റെ ഏകീകരണം,ഉന്നതവിദ്യാഭ്യാസം,വ്യക്തിത്വവികസനം ഇവയാണ് പരിഷത്ത് ശ്രദ്ധ കേന്ദ്രീകരിക്കുന്ന കാര്യങ്ങൾ.എല്ലാ വിജ്ഞാനശാഖകളിലുമുള്ള പാണ്ഡിത്യം ,ഗ്രന്ഥശേഖരണവും പരിചയവും ഇതെല്ലാം അനിവാര്യഘടകങ്ങളാണ്.പരിഷത്തുകളുടെ ഏകാഗ്രമായ ഗവേഷണനിരീക്ഷണങ്ങളുടേയും നിസ്വാർത്ഥമായ പ്രവർത്തനത്തിന്റേയും ഫലമായിട്ടാണ് ഇന്ത്യ ലോകരംഗത്തെ ഏറ്റവും മികച്ച സംസ്കാരമായി തലയുയർത്തിനിന്നത്.ശാഖാചരണത്തിലൂടെ വിദ്യാഭ്യാസത്തെ എല്ലാ പ്രദേശത്തും സമൂഹത്തിന്റെ എല്ലാ തട്ടിലും എത്തിക്കാൻ കഴിഞ്ഞു.പരിഷത്തിന്റെ സ്വഭാവവും ഘടനയും പ്രത്യേകമാണ്.ഏതു ഗ്രാമത്തിലും നഗരത്തിലുമുള്ള ഏതു വ്യക്തിക്കും പ്രശ്നപരിഹാരത്തിന് ഫീസുകൂടാതെ പരിഷത്തിനെ സമീപിക്കാം. ഉന്നതവിദ്യാഭ്യാസം വേണ്ടവർക്കും ഇപ്രകാരം വരാം.അർഹത തെളിയിക്കുന്ന പക്ഷം സൌജന്യമായി പഠിക്കുകയും ചെയ്യാം. ഒരു പരിഷത്ത് തുടങ്ങാനാഗ്രഹിക്കുന്ന രാജാവ് ക്ഷേത്രത്തിനു ചുറ്റും ഒരു അഗ്രഹാരം അതിനായി പണിയുന്നു. ഏതു ചരണത്തിലുള്ളവർക്കും പരിഷത്തില് അംഗത്വം കിട്ടും.വേദവേദാംഗങ്ങളുടെ ഒരു സ്പെഷ്യൽശാഖയാണ് ചരണം.പണ്ഡിതർ ഗുരുപരമ്പരാനുസാരം അത് പഠിപ്പിക്കുന്നു.ഒരേ ചരണത്തിലെ അംഗങ്ങൾക്ക് വ്യത്യസ്തപരിഷത്തുകളിൽ അംഗത്വം ലഭിക്കും.ഇത് സ്വന്തം തെരഞ്ഞെടുപ്പോ രാജാവിന്റേയോ സഭയുടേയോ തെരഞ്ഞെടുപ്പോ കൊണ്ടാകാം.അതുപോലെ ഒരേ പരിഷത്തിലെ അംഗങ്ങൾക്ക് വ്യത്യസ്തചരണങ്ങളിലെ അംഗത്വം നേടാം. ഇപ്ര

കാരം ഓരോ ഗുരുവും ചരണങ്ങളിലും പരിഷത്തുകളിലും പ്രവർത്തിക്കുന്നു.ഇത് ഒരുതരം ഇന്റർയൂണിവേഴ്സിറ്റി ആശയസംവാദത്തിലേക്കും വിജ്ഞാനം പകരലിലേക്കും നയിക്കുന്നു.
ആചാര്യം സപരിഷഡ്കം സഹ പരിഷദാ ശിഷ്യഗണേന വർത്തതേ ഇതി സ പരിഷഡ്കം (ഗോഭിലഗൃഹ്യസൂത്രം 111.2-40)പരിഷത്ത് ഒരു പ്രാതിശാഖ്യമാണെന്ന് നിരുക്തം. (1.17) ഇതിനെക്കുറിച്ച് വ്യാഖ്യാതാവായ ദുർഗ്ഗാ ചാര്യൻ പറയുന്നത് ഓരോ പരിഷത്തിനും തങ്ങളുടെ ചരണം,ഉച്ചാരണം,സംഹിത, ക്രമപാഠം, പ്രഗൃഹ്യസ്വരം, പദവിഭക്തി മുതലായവയിൽ തനിമകളുണ്ട്.ഇവയെയെല്ലാം കൃത്യമായി പഠിച്ച് സംരക്ഷിച്ച് വരുംതലമുറയിലേ ക്ക് പകരാനുള്ള ചുമതലയുമുണ്ട്.ഗുരുവിനെ ഇപ്രകാരം പിന്തുടരുകയും ഒരു ശാഖതന്നെ ഉണ്ടാക്കുകയും ചെയ്യു ന്നവരെ പാർഷദർ(പരിഷത്തുകളിലുള്ളവര്)എന്നു വിളിക്കുന്നു. പാർഷദപദമാണ് പരിഷത്തായി പരിണമിച്ചത്. പരിഷത്തുകൾ അവരുടെ വിദ്യാഭ്യാസരീതികളും വിഷയങ്ങളും ഭാഷ്യങ്ങളും എല്ലാം ചേർത്ത് സാമ്പ്രദായിക ഗ്രന്ഥവരി( ലൈബ്രറി)ഉണ്ടാക്കുന്നു.ഓരോ ഗുരുകുലത്തിലും ഇപ്രകാരമുള്ള സാമ്പ്രദായികഗ്രന്ഥവരി സൂക്ഷി ക്കുന്നു.പാർഷദന്മാരുടെ അഥവാ പരിഷത്തിന്റെ സാമ്പ്രദായികഗ്രന്ഥവരിയുടെ ഒരു ഭാഗം മാത്രമാണ് പ്രാതി ശാഖ്യം.
ഉദാഹരണമായിട്ട്,ഒരു വ്യക്തി ശാകലബ്രാഹ്മണം പഠിക്കുന്നു എന്നു വെക്കുക.അദ്ദേഹം വത്സപരിഷത്തിലെ അംഗമാണെന്നും വെക്കുക.അപ്പോൾ ശാകലപ്രാതിശാഖ്യം വത്സപരിഷത്തിന്റെ ഒരു അംഗമാകുന്നു. ഇദ്ദേഹ ത്തിലൂടെ വത്സപരിഷത്ത് ശാകലബ്രാഹ്മണവുമായി ബന്ധപ്പെടുകയും അതിലെ അറിവ് നേടുകയും ചെയ്യുന്നു. അതുപോലെ വത്സപരിഷത്തിലെ പഠനവിഷയങ്ങളെല്ലാം ശാകലബ്രാഹ്മണം പഠിക്കുന്ന ചരണശാഖയിലും എത്തുന്നു.ഇങ്ങനെ ഒരു ഇന്റർയൂണിവേഴ്സിറ്റി സംവേദനം നടക്കുന്നു.അഗസ്ത്യമുനി തമിഴ്നാട്ടിലെ പരിഷത്തിലെ ത്തിയപ്പോഴും ഇതാണുണ്ടായത്.
പാർഷദപദം വിഷ്ണുവിനോടും വൈഖാനസസമ്പ്രദായത്തോടും സംബന്ധപ്പെട്ട് ചരിത്രാതീതകാലത്ത് (വേദകാല ത്തും വൈഖാനസരുണ്ട്) ഉണ്ടായ ഗുരുകുലസമ്പ്രദായമാണ്.ഇതിൽനിന്നാണ് പരിഷദ് എന്ന പദത്തിന്റെ ഉത്ഭ വം.മനുവും യാജ്ഞവൽക്യനും ഒരു പരിഷത്തില് 21 അംഗങ്ങളുണ്ടാവണമെന്ന് അഭിപ്രായപ്പെടുന്നു. പരാശരന് മറ്റൊരഭിപ്രായമാണ്. അദ്ദേഹം പറയുന്നത് ഒരു ഗ്രാമത്തില്,താഴെ പറയുന്നവരുണ്ടായിരിക്കണമെന്നാണ്.

1. അഗ്നി സംരക്ഷിക്കുന്നവരായ (സാഗ്നി) 3-4 പണ്ഡിതന്മാർ.
2. അഗ്നി സംരക്ഷിക്കാത്ത(നിരഗ്നി) 3-4 പണ്ഡിതന്മാര്
3. ഒരു വാനപ്രസ്ഥനെങ്കിലും വേണം.അദ്ദേഹം വൃദ്ധനും ജ്യോതിശ്ശാസ്ത്രജ്ഞനുമാവണം. (വൃദ്ധദൈവജ്ഞ, യാജ്ഞിക,ദ്വിജ)
4. മൂന്നു സ്വതന്ത്രചിന്തകരായ പണ്ഡിതർ
5. പ്രധാനപരിഷത്തിൽ ഇവര് 21 പേരും പങ്കെടുത്ത് ചർച്ച ചെയ്യണം.

ബൃഹസ്പതി പറയുന്നത് വൈദിക(7)ലൌകിക(5)വേദാംഗപണ്ഡിത(3)ധർമ്മവും നിയമവുമറിയുന്ന ജനത ഇവ രാണ് ഒന്നിച്ച് യജ്ഞം ചെയ്യുന്നത്.സഭ എന്നത് യജ്ഞത്തിനു സദൃശമാണ്.അതുകൊണ്ട് സഭയിൽ ജനതയും ഭാഗമാണ്.(യജ്ഞസദൃശീ സഭ)കൊടില്യന്റെ അർത്ഥശാസ്ത്രത്തില് സഭ അഥവാ പരിഷത്ത് ഭരണത്തിനുള്ള പണ്ഡിതന്മാരുടേയും ഭരണകാര്യങ്ങളറിയുന്നവരുടേയും കൂടിയ കൌൺസിലാണ്.വേദവും ധർമ്മവും അറിവുള്ള അവർ ചർച്ച ചെയ്ത് ഗ്രാമ,നഗരാദികളുടെ ഭരണകാര്യം നിശ്ചയിക്കുന്നു. അർത്ഥശാസ്ത്രകാലത്ത് ഏതാണ്ട് ഇന്നുള്ളപോലെ ഉദ്യോഗസ്ഥന്മാരുടെ ഒരു ഹയറാർക്കി ഉണ്ടായിരുന്നു.വേദകാലത്ത് അത് കുറച്ചുകൂടി സമത്വം ഉള്ളതായിരുന്നു.വികേന്ദ്രീകരണം ഉള്ളതായിരുന്നു.എല്ലാവർക്കും തുല്യപദവിയും അധികാരവും ഉണ്ടാവണമെന്നു ണ്ടെങ്കിൽ മനുഷ്യരെല്ലാം ധർമ്മിഷ്ഠരായിരിക്കണം.

സൂത്രകാലത്ത് പരിഷത്ത് മിനിമം 10 അംഗങ്ങളുള്ളതായിരുന്നു.( ഗൌതമ XXV111.49)അവരിൽ നാലുപേര് വേദപാരംഗതരും മൂന്നുപേര് ഓരോരുത്തർവീതം ബ്രഹ്മചാരിയും ഗൃഹസ്ഥനും വാനപ്രസ്ഥനുമാവണം.മൂന്നുപേർ മൂന്നുധർമ്മശാസ്ത്രങ്ങളില് പ്രവീണരായിരിക്കണം.വസിഷ്ഠനും ബൌധായനനും ഒരാൾമീമാംസകനും ഒരാൾധർമ്മ ശാസ്ത്രജ്ഞനും രണ്ടുപേര് വേദാംഗപണ്ഡിതരുമെന്ന് നിർദ്ദേശിക്കുന്നു.മനുവിന്റെ കാലത്ത് 3 വേദപണ്ഡിതരും ഒരാൾന്യായതർക്കശാസ്ത്രം പഠിച്ചവനും ഒരാൾമീമാംസകനും ഒരാള്നിരുക്തം പഠിച്ചവനും ഒരാള് ധർമ്മശാസ്ത്ര ജ്ഞനും മൂന്നുേർ ബ്രഹ്മചാരി,ഗൃഹസ്ഥ,വാനപ്രസ്ഥന്മാരും ആവണം.മനുവിന്റെ പ്രധാനവാക്യങ്ങളിലൊന്ന്, 1000 ബ്രാഹ്മണർ ഒരേ സ്ഥലത്ത് താമസിച്ചാലും അവര് വേദം പഠിക്കാത്തവരും ധർമ്മംപാലിക്കാത്തവരുമാണെന്നു വരികിൽ,അവർവെറും ഒരും ജനക്കൂട്ടം മാത്രമാണ്,സഭയല്ല.( X11 114)ബൌധായനനും ഇത് പറയുന്നുണ്ട്.(

1.1.1. 16).രണ്ടോ മൂന്നോ പേരാണെങ്കിലും,ഒരുപക്ഷേ ഒരാൾമാത്രമാണെങ്കിലും ധർമ്മിഷ്ഠനും വേദപാരംഗതനു മെങ്കിൽ അത് ഒരു മഹാസഭക്കു തുല്യമാണ്.അതായത് ഭൂരിപക്ഷമല്ല, വിവേകവും ധർമ്മവുമാണ് സഭയുടെ മുഖമുദ്ര..ഓരോ രാജ്യവും രാജാവും ഇത്തരം മഹാമനീഷികളെ ലഭിക്കുവാനായി പരസ്പരം മത്സരിക്കുന്നു. ഇത് ഇന്നത്തെ ജനാധിപത്യവുമായി താരതമ്യം ചെയ്യേണ്ടതാണ്. സംഖ്യയല്ല, ധർമ്മാനുഷ്ഠാനവും വിവേകവും ആണ് ഇവിടെ പ്രധാനം. ഭരണരംഗത്ത് ധർമ്മിഷ്ഠരും വിവേകികളും നിസ്വാർത്ഥികളുമായ വ്യക്തികളില്ലെങ്കില്, രാഷ്ട്രം നശിച്ചുപോകും.സന്യാസിയെ പരിഷത്തിൽ ചേർത്തിരുന്നില്ല. കാരണം സന്യാസി ഗ്രാമത്തിനും പുരത്തിനും പുറത്ത് വസിക്കുന്നവനും കാര്യങ്ങളിലൊന്നും താൽപര്യം ഇല്ലാത്തവനുമാണ്.അതേ സമയം , ഗൃഹസ്ഥാശ്രമ ധർമ്മം പാലിച്ച് ജീവിച്ച്, വാനപ്രസ്ഥത്തിലിരിക്കുന്നവന് സമൂഹപ്ര ശ്നങ്ങളിൽ അറിവും അനുഭവവുമുണ്ട്. അതി നാൽ അവർക്ക് സഭയില് ഇടമുണ്ട്.ബ്രഹ്മചാരികൾക്കെല്ലാം വേദകാലത്ത് സഭയില് അംഗത്വമുണ്ടായിരുന്നു. സൂത്രകാലത്ത് ഒരാൾക്ക് മാത്രമേ പ്രാതിനിധ്യമുള്ളു. ബ്രഹ്മചാരികൾക്ക് പ്രാതിനിധ്യം കൊടുക്കുന്നത് അവർക്ക് സഭയിൽ ചർച്ച ചെയ്യപ്പെടുന്ന സാമൂഹികപ്രശ്നങ്ങളെല്ലാം ഗ്രഹി ക്കാനാണ്. ഇത് തീരുമാനങ്ങളെടുക്കുന്നതിനു ള്ള കഴിവ് വർദ്ധിപ്പിക്കും വേദകാലത്ത് ഇത് എല്ലാവർക്കും കൊടുത്ത് ഡെമോക്രാറ്റിക് റിപ്പബ്ലിക്ക് പോലെ പ്രവ ർത്തനം ഉണ്ടായിരുന്നു.ഋഷിമാരെല്ലാം ..ഗൃഹസ്ഥരായിരുന്നു.ബുദ്ധമതക്കാലത്ത് സന്യാസിക്ക് സഭയിൽ പ്രാധാന്യം കൊടുത്തു.
അനേകം കുടുംബങ്ങളിലെ പല മനുഷ്യരും ഒരേ ഗുരുവിന്റെ കീഴിൽ , ഒരേ ചരണം പഠിക്കുമ്പോൾ, അവർക്കെല്ലാം ഒരേ ഗോത്രനാമം(ഗുരുവിന്റെ) കിട്ടുന്നു.ഒരു പുതിയ ചരണം ഉണ്ടാവുമ്പോള് അതിന്റെ ആദ്യത്തെ ദർശകന്റെ പേരാണ് കൊടുക്കുക.ചരണങ്ങളെല്ലാം ആദ്യത്തെ സപ്തർഷിഗോത്രനാമങ്ങളാലാണ് അറിയപ്പെടുന്നത്. സപ്ത ർഷികളെല്ലാം കശ്യപന്റെ മക്കളായതുകൊണ്ട് കശ്യപഗോത്രമാണ് എല്ലാത്തിനും മൂലം,.മരീചകശ്യപൻ തെക്കും ഹിരണ്യകശ്യപൻ മദ്ധ്യേന്ത്യയിലും പുലസ്ത്യന് തെക്കേഇന്ത്യയിലും വസിച്ചു.അഗസ്ത്യൻ പുലസ്ത്യഗോത്രമാണ്. മൈത്രാവരുണിയാണ്.അഗസ്ത്യന്റെ തെക്കോട്ടുള്ള വരവ് വിദേശികളുടെ വരവായിരുന്നില്ല, നാട്ടിലേക്കുള്ള തിരിച്ചുവരവായിരുന്നു.
മൂന്നു കാലഘട്ടങ്ങളിലെ സപ്തർഷികൾ:

| | | |
|---|---|---|
| കശ്യപൻ | കശ്യപൻ. | |
| മരീചി | | |
| അംഗിരസ് | അംഗിരസ് | |
| വസിഷ്ഠൻ | വസിഷ്ഠൻ | വസിഷ്ഠൻ |
| പുലസ്ത്യൻ | | |
| പുലഹൻ | | |
| ക്രതു | | |
| | ഭൃഗു | ഭൃഗു |
| | വിശ്വാമിത്രൻ | വിശ്വാമിത്രൻ |
| | അത്രി | അത്രി |
| | അഗസ്ത്യൻ. | അഗസ്ത്യൻ. |
| | | ജമദഗ്നി |
| | | ഭരദ്വാജൻ |
| | | ഗൌതമൻ. |

പുതിയ ലിസ്റ്റുകളിൽ മരീചി,പുലസ്ത്യൻ,പുലഹൻ,ക്രതു ഇവരില്ല. പ്രധാനചടങ്ങുകളിൽ ഗോത്ര,പ്രവരങ്ങളെല്ലാം പറയുന്നു.തെക്കേ ഇന്ത്യയിലും തെക്കുപടിഞ്ഞാറെ ഇന്ത്യയിലും അംഗിരസ, അഗസ്ത്യ,ബൃഹസ്പത്യ, സമ്പ്രദായ ങ്ങളാണ്.വടക്കും വടക്കുകിഴക്കും വസിഷ്ഠസമ്പ്രദായവും.മാക്സ്മുള്ളറുടെ വേദകാലഗണന വളരെ തെറ്റാണ്. ബുദ്ധിസ്റ്റ് സൂത്രകാലം ബിസി 600ലാണ്,ആരണ്യക,ബ്രാഹ്മണ,സംഹിതാകാലങ്ങൾക്ക് 200 കൊല്ലം വീതം, (ആരണ്യകം 00 ബിസി,ബ്രാഹ്മണ ബിസി 1000,സംഹിത 1200 ബിസി).ഇത്ര അശാസ്ത്രീയമായ ഒന്നിനെ ആധാ

രമാക്കി ഇപ്പോഴും വേദകാലം ബിസി 1500 എന്നു പറയുന്നവരുണ്ട്. എന്നിട്ട് ഏതുവേദം അതിലാദ്യം ഉണ്ടായി എന്ന് ചോദ്യം ആരംഭിക്കുകയായി. അവരുടെ വ്യത്യസ്തഅഭിപ്രായം,

1. ഋക്ക്,യജുസ്,സാമം,അഥർവ്വം
2. യജുസ്,സാമം,അഥർവ്വം,ഋക്ക്
3. സാമം,അഥർവ്വം,ഋക്ക്.യജുസ്സ്
4. അഥർവ്വം,ഋക്ക്,യജുസ്സ്,സാമം.

എന്റെ അഭിപ്രായം അഥർവ്വം, യജുസ്സ്,പൂർവ്വാർച്ചിക(സാമത്തിലെ),സാമത്തിലെ ഉത്തരാർച്ചിക,ഋഗ്വേദം ഇങ്ങനെയാണ് .ഇപ്പോഴത്തെ ഋഗ്വേദാദികളുടെ ക്രമീകരണം നടന്നത് വ്യാസന്റേയും കൃഷ്ണന്റേയും കാലത്താണ്. 1790ൽ,സ്കോട്ടിഷ് ഗണിതജ്ഞനും ജ്യോതിശ്ശാസ്ത്രജ്ഞനുമായ പ്രൊ. ജോൺ പ്ലേഫെയര് , ബിസി 4300ൽത്തന്നെ ഇന്ത്യക്കാർ ശാസ്ത്രീയമായി നക്ഷത്രനിരീക്ഷണം നടത്തിയിരുന്നു എന്ന് പറഞ്ഞു.പ്രൊ.ഹെർമ്മന് ജാക്കോബി (1830-1937)ഇക്കാലത്തുതന്നെ വേദം ഇന്ത്യയിലുണ്ടായിരുന്നു എന്നതിന് തെളിവുകൾതന്നു.എഫ് .എ.പാർജിറ്റർ,പുരൂരവസ്സിനും ഉർവ്വശിക്കും 95 തലമുറക്കുശേഷമാണ് മഹാഭാരതയുദ്ധം ഉണ്ടായതെന്നും കരുതി.( Ancient historical tradition Oxford uty press 1922)പുതിയ കണക്കുകള് വെച്ച് 9 തലമുറക്ക് 300 വർഷം എന്ന് എടുക്കുന്നു.95 തലമുറക്ക് ശേഷം എന്ന തു കൊണ്ട് പുരൂരവസ്സിനു ശേഷം മഹാഭാരതം വരെ 9450 വർഷം. മഹാഭാരതകാലം 3104 ബിസിയിലാണ്. അപ്പോൾ പുരൂരവസ്സിന്റെ കാലവും കാണാം.
മൂഷകവംശപ്രകാരം പുരൂരവസ്സിൽനിന്ന് കാർത്തവീര്യാർജ്ജുനൻവരെ 13 തലമുറ.(ഇത് പരശുരാമകാലം) അന്നുമുതൽ മൂഷകവംശശാഖ മദ്ധ്യേന്ത്യയിലും കേരളത്തിലും ഭരിക്കുന്നു.164 തലമുറ 2010 വരെ ഇവർക്കുണ്ട്. പുരൂരവസ്സ് മുതൽ 2010 വരെ 3104 നോട് 9450 കൂട്ടിയ12554 വർഷം.പുരൂരവസ്സ് മുതൽ കാർത്തവീര്യൻവരെ 1300 വർഷം.രാമഘടമൂഷകൻ മുതല് 2010 വരെ 164 തലമുറ 16350 വർഷം.മഹാഭാരതകാലം വരെയുള്ള മൂഷകവംശം 11136 വർഷം.വ്യത്യാസം നോക്കിയാൽ 12554ൽനിന്ന് 11136 കിഴിച്ച് 1418 വർഷം. മൂഷകവംശം ,ഭാഗവതം,മഹാഭാരതം ഇവയിലെ വംശവൃക്ഷങ്ങളുടെ കൃത്യത ഇതിൽനിന്ന് ഗ്രഹിക്കാം. ഇത്ര ചരിത്രബോധം ലോകത്തിന്റെ മറ്റെവിടെയും കണ്ടിട്ടില്ല.പുരൂരവസ്സിന്റെ കാലത്ത് ത്രേതായുഗത്തിലാണ് വേദപഠനം ആരംഭിച്ചതെന്ന കാര്യം ഇവിടെ സ്മരിക്കണം.കമ്പ്യൂട്ടറോ മറ്റ് ആധുനികസംവിധാനമോ ഇല്ലാതെ കൃത്യമായി പഴയ ചരിത്രവും അറിവും ഭാഷകളും ഇപ്രകാരം സൂക്ഷിച്ചതിന്റെ കാരണം വൈദികയൂണിവേഴ്സിറ്റികളായ ഗുരുകുലങ്ങളുടെ കണിശതയും ആത്മാർത്ഥതയും ചരിത്ര,ശാസ്ത്രബോധവുമാണ്.ഇന്ന് ഇപ്രകാരം ഉള്ള ശാസ്ത്രബോധമോ ചരിത്രബോധമോ യൂണിവേഴ്സിറ്റകൾക്കോ ,വിദ്യാർത്ഥികൾക്കോ ഉണ്ടോ എന്നത് ആലോചിക്കേണ്ട വിഷയമാണ്.

**ഇപ്പോഴുള്ള ചതുർവ്വേദങ്ങളിലെ ക്രമീകരണം**

ഋഷികളിലോ കാണ്ഡങ്ങളിലോ ക്രമീകരണം അഥർവ്വവേദത്തിലോ യജുർവ്വേദത്തിലോ ഇല്ല.എന്തൊക്കെ കിട്ടിയോ അതെല്ലാം പഠിക്കാനും പ്രായോഗികമാക്കാനും വേണ്ടി വേണ്ടത്ര ക്രമീകരിക്കാതെ ക്രോഡീകരിച്ചിരിക്കയാണ്.അതുകൊണ്ടാണ് ഇവയാവണം ആദ്യം ക്രോഡീകരിക്കപ്പെട്ടവയെന്ന് കരുതണം.യൂണിവേഴ്സിറ്റിയിലെ ആദ്യ ശ്രമം ഇതായിരുന്നിരിക്കണം.സാമവേദത്തിൽ പൂർവ്വാർച്ചിക,ഉത്തരാർച്ചിക, മഹാനാമ്നി എന്ന് 3 ഭാഗമുണ്ട്. പൂർവ്വാർച്ചികക്ക് 4 ഭാഗമുണ്ട്. ക്രമത്തിന് കൃത്യത കാണാന് തുടങ്ങുന്നു.മഹാനാമ്നി വളരെ ചെറിയ ഭാഗമാണ്. 4 ഋഷിമാരേ ഉള്ളൂ

| | | |
|---|---|---|
| ആഗ്നേയം | അഗ്നി | പ്രജാപതി |
| ഐന്ദ്രം | ഇന്ദ്രൻ | ഇന്ദ്രൻ |
| പവമാനം | വായു | വിഷ്ണു |
| ആരണ്യം | വനം | വിശ്വാമിത്രൻ |

പൂർവ്വാർച്ചികയിലുള്ള ക്രമം ഉത്തരാർച്ചികയില് കാണുന്നില്ല. സ്വരം ,ഗ്രഹം ഇവ മാറ്റി പാട്ടിന്റെ പുതുമട്ടുകളുണ്ടാക്കുന്നതിലാണ് കൂടുതൽ ശ്രദ്ധ.72 വിവിധങ്ങളായ കൂട്ടിച്ചേർക്കലുകളും ഇവിടെ നിന്ന് ആരംഭിക്കുന്നു.ഇവയുടെ ക്രമമായ ഒരു ക്രോഡീകരണം ഉത്തരാർച്ചികാകാലത്ത് നടന്നിട്ടുണ്ട്.
ഇതിന്നു ശേഷമാണ് ഏറ്റവുമധികം ക്രമീകരിക്കപ്പെട്ട ഋഗ്വേദമന്ത്രങ്ങളെ ക്രോഡീകരിച്ചിരിക്കുന്നത്.പഴയതും പുതിയതുമായ ഋഷിമാരും പുതിയശാഖകളിലെ വ്യക്തികളും ചേർത്ത് കൃത്യമായി ഓരോ ഗുരുകുലത്തിന്റേതായ മണ്ഡ

ലങ്ങളാക്കി വിഭജിച്ച് ക്രമീകരിച്ചിരിക്കുന്നു.വളരെ പഴയതും പ്രധാനവുമായ പവമാനസൂക്തം വരുമ്പോളാണ് (9ആം മണ്ഡലം ഋഗ്വേദം)ഋഷിപരമ്പരയിൽ വ്യത്യാസം കാണുന്നത്.2,3,4,5,6,7 എന്നിവ അംഗിരസ,ഗൃത്സമദ, ശൌനക,വിശ്വാമിത്ര,വാമദേവ,ആത്രേയ,ഭാരദ്വാജ.ബാർഹസ്പത്യ,വാസിഷ്ഠ,കണ്വ പരമ്പരയിലുള്ള ഋഷിമാരാണ്. പവമാനസൂക്തം(വിഷ്ണുവിന്റെ) ഈ പരമ്പരകൾക്കെല്ലാം പൊതുവായിരുന്നു. അതുകൊണ്ടാണ് പൂർവ്വാർച്ചിക ഉത്തരാർച്ചികയേക്കാള് മുമ്പും, ഋഗ്വേദസംഹിത ഉത്തരാർച്ചികക്കു ശേഷവും ക്രോഡീകരിച്ചതായി കരുതേണ്ടത്.വ്യാസകാലത്തെ ഋഗ്വേദസംഹിതയുടെ അവസാനക്രോഡീകരണത്തിനുശേഷം പിന്നീട് വേദം ക്രോഡീകരിക്കയോ മാറ്റുകയോ ചെയ്തിട്ടില്ല.

എട്ടാംമണ്ഡലത്തിന്റെ മദ്ധ്യത്തിലാണ് ബാലഖില്യം.അത് കണ്വപരമ്പരയുടേതാണ്.വിദർഭരാജകുമാരിയായ ലോപാമുദ്രയെ അഗസ്ത്യൻ തന്റെ കമണ്ഡലുവിൽനിന്ന് സൃഷ്ടിച്ചത് തന്റെ പൂർവ്വികരായ ബാലഖില്യർക്ക് മുക്തി കിട്ടാനാണ്.( വനപർവ്വം 96.24) അഗസ്ത്യനെപ്പോലെ ബാലഖില്യരും ഒരു ചെറുവിരലോളം പോന്നവരാണ്. (ഉയരമില്ലാത്തവർ)ക്രതുവിന്റെ മക്കളുമാണ്. അവരുടെ തപസ്സ് വിഷ്ണുവാഹനമായ സുപർണ്ണനെ സൃഷ്ടിച്ചു. സുപർണ്ണന്റെ ആകൃതിയിലുള്ള ശ്യേനചിതി യജ്ഞത്തില് പ്രധാനമാണ്.ശ്യേനചിത്രം പ്രാചീനമായ ഒരു സൈന്ധവസീലിലുണ്ട്. ബാലഖില്യരാണ് അഗസ്ത്യന്റെ പൂർവീകരെന്നതിന് അർത്ഥം മൈത്രാവരുണിയായ അഗസ്ത്യനും ക്രതുവിന്റെ ശാഖയാണ് എന്നാണ്.പുലസ്ത്യഗോത്രമായ അഗസ്ത്യനും ക്രതു,പുലഹഗോത്രവുമെന്നാം ഒരേ ഗോത്രമെന്നാണ്.അദ്ദേഹം വടക്കുനിന്ന് വന്നവനാകാനുള്ള സാദ്ധ്യതയും അപ്രകാരം കുറയുന്നു.വടക്ക് എന്നത് ദിശാസൂചകമാണ്,അതിനാലത് ആപേക്ഷികവുമാണ്.വസിഷ്ഠനും അഗസ്ത്യനും മൈത്രാവരുണികളാണ്. വസിഷ്ഠൻ സരസ്വതീതടത്തിൽനിന്നാണ് അയോദ്ധ്യയിലേക്ക് പോയത്. അതുപോലെ അഗസ്ത്യനും സരസ്വതീതടത്തിൽനിന്നാവണം തെക്കെ ഇന്ത്യയിലേക്ക് വന്നത്.

കൃഷ്ണന്റെ സൂക്തം വരുന്നതും എട്ടാം മണ്ഡലത്തിലാണ്.പത്താം മണ്ഡലത്തിലും അദ്ദേഹത്തിന്റെ മൂന്നു സൂക്തങ്ങളുണ്ട്.(42-44)അഥർവ്വത്തിലും കൃഷ്ണനാമമുള്ള സൂക്തമുണ്ട്.ഏറ്റവും പ്രാചീനമായതിലും അവസാനം ക്രോഡീകരിച്ചതിലും കൃഷ്ണനാമമുണ്ട്. ഗീതയിൽ കൃഷ്ണന് പറയുന്നത് ഇവിടെ ഓർമ്മിക്കണം. ഞാനും നീയും പണ്ടേ ഉണ്ട്. നിനക്കത് ഓർമ്മയില്ല,എനിക്ക് ഓർമ്മയുണ്ട് എന്ന വ്യത്യാസമേഉള്ളു.പ്രാചീനമായ അഥർവ്വവേദത്തിലെ നാരായണഋഷിക്കും കറുത്തവനെന്ന് കൃഷ്ണനാമമുണ്ട്.

ചരിത്രത്തിലെ സാളുവവംശം വിജയനഗരകാലത്ത് പ്രസിദ്ധമാണ്. ഇവരുടെ വംശം ചരിത്രാതീതകാലത്തെ മഹാഭാരതത്തിലുണ്ട്.കാശിരാജാവിന്റെ പുത്രി അംബയെ പ്രണയിക്കയും ഭീഷ്മപിതാമഹനോട് തോൽക്കുകയും കൃഷ്ണനോട്ടും കൃഷ്ണപുത്രനായ പ്രദ്യുമ്നനോട്ടും ദ്വാരാപുരിതുറമുഖത്തെ ആക്രമിച്ച് നാവികയുദ്ധം ചെയ്ത് വധിക്കപ്പെട്ടുകയും ചെയ്ത സാല്വനും ഈ വംശക്കാരനാണ്.ഇവരുടെ വംശം ആരംഭിക്കുന്നത് ഋഷി ദീർഘതമസ്സിൽനിന്നാണ് . കാശിരാജാവ് ദീർഘതമസ്സിനോട് അനപത്യനായ തനിക്ക് പുത്രനെ തരണമെന്ന് പ്രാർത്ഥിച്ചു. രാജ്ഞി അന്ധനും വിരൂപനുമായ ഋഷിയുടെ അരികിലേക്ക് ധാത്രിയെ പറഞ്ഞയച്ചു. അപ്രകാരം രാജാവിനുണ്ടായ കുട്ടിയാണ് കക്ഷീവാൻ. വേദത്തിലെ അശ്വിനികളിൽ ഒരാളാണ് കക്ഷീവാൻ.പുനർവസുതാരങ്ങളില് ഒരാളും കാലവർഷക്കാറ്റും,സമുദ്രസഞ്ചാരവും ജ്യോതിശ്ശാസ്ത്രവും വൈദ്യവും അറിയാം.കക്ഷീവാന്റെ പുത്രി ഭദ്ര വ്യുഷിതാശ്വനെ വിവാഹം കഴിച്ച് ആത്മനുണ്ടായി.. മഹാഭാരതകാലത്ത് ആത്മനാണ് സാല്വനായി പുനർജ്ജനിച്ചത്. അക്കാലത്ത് പടിഞ്ഞാറൻകടലോരത്തെ ഏറ്റവും ശക്തമായ നാവികപ്പടയായ നാരായണീയസൈന്യത്തോട് ഏറ്റുമുട്ടാൻ ധൈര്യമുള്ള ഒരേ ഒരു നാവികസൈന്യം സാല്വന്റേതായിരുന്നു. ഇദ്ദേഹവും പടിഞ്ഞാറൻ കടലോരത്താണ് കപ്പലുകളുമായി സഞ്ചരിച്ചിരുന്നത്. ദ്വാരകയുമായി വാണിജ്യപരമായ അസൂയയും സാല്വന് ഉണ്ടായിരുന്നിരിക്കണം.ചേദിശിശുപാലന്റെ സുഹൃത്തും ബന്ധുവുമായിരുന്നു സാല്വനെന്നതുകൊണ്ട് അദ്ദേഹവും യാദവവംശമാണ്. കേരളവും കർണ്ണാടകവും ഉൾപ്പെടുന്ന ദേശത്ത് അദ്ദേഹം പ്രബലനായിരുന്നിരിക്കണം. കൃഷ്ണന്റെ കൈകൊണ്ടാണ് സാല്വൻ വധിക്കപ്പെട്ടത്. വിജയനഗരകാലത്ത് സാല്വന്റെ വംശം വീണ്ടും പ്രബലമായി.

**തലമുറകളുടെ കാലരേഖ**

നാലു വ്യത്യസ്തകാലങ്ങളെ അടിസ്ഥാനമായി സ്വീകരിച്ച് അതാതുകാലത്തെ വംശാവലിയും വിദ്യാഭ്യാസ വംശാവലിയും പുനർനിർമ്മാണം ചെയ്യാന് നമുക്ക് കഴിയും.

**പുനർനിർമ്മിതി**

ഘട്ടം 1

1. ബുദ്ധനും ശതകർണ്ണിയും അശോകനും ഉണ്ടായിരുന്ന ചരിത്രകാലത്തെ വംശാവലിയിൽനിന്ന് ആരംഭിച്ച് മുന്നോട്ടും പിന്നോട്ടും നമുക്ക് യാത്ര ചെയ്തുനോക്കാം.
2. ബിസി 3104 എന്ന മഹാഭാരതകാലം,കലിയുഗാരംഭം എന്ന കാലത്തെ എടുത്ത് അവിടെനിന്ന് ഉള്ള വംശാവലികൾ പുനർനിർമ്മിക്കാം.
3. പരശുരാമ,വിശ്വാമിത്ര,ശ്രീരാമ,കാലം മുതലുള്ള വംശാവലി
4. പുരൂരവസ്സും ഉർവ്വശിയും മുതലുള്ള കാലം.പിന്നോട്ടും മുന്നോട്ടും വംശാവലി പുനർനിർമ്മിതി.
5. അവസാനം ഈ നാലു ലിസ്റ്റുകളും യോജിപ്പിച്ച് നോക്കണം.ത്രേതായുഗം മുതൽ ചരിത്രകാലം വരെയുള്ള വംശാവലി കൃത്യമായി ഇപ്രകാരം കിട്ടും.ഇതാണ് ആദ്യത്തെ സ്റ്റെപ്പ്.

ഘട്ടം 2

മൂഷകവംശകാവ്യം എന്ന അതുലന്റെ ചരിത്രത്തിലെ വംശാവലി..മൂഷകവംശാരംഭകാലം

ഘട്ടം 3.

ചരിത്രത്തിൽ കിട്ടാനുള്ളത്ര വംശാവലികളെ ശേഖരിച്ച് അവയെ താരതമ്യപ്പെടുത്തുക. ഇവയെല്ലാം വെച്ച് അറിയപ്പെടാതെ കിടക്കുന്ന ചരിത്രത്തിലേക്ക് വെളിച്ചം വീഴുമോ എന്ന് നോക്കുക

ഇപ്രകാരമാണ് എന്റെ പുനർനിർമ്മിതി .

**1.CHANDRAVANSI FROM VISHNU AND ANANTHA**

| | |
|---|---|
| 1. വിഷ്ണു | അനന്ത(ആദിശേഷ,നാഗവംശി,ഫണീശ്വര |
| 2.ബ്രഹ്മപ്രജാപതി<br><br>3.രുദ്ര(അഥർവ്വശിര)നും 7 ഋഷിമാരും.അവരിലൊരാൾ അത്രി.<br><br>4.കായാഭിധ<br><br>5 ആത്രേയര് (ദത്തൻ,ദുർവ്വാസാ,സോമൻ, കാശ്യപ, ദധ്യാചി, പൂർണ്ണിമ )ദത്തൻ യാദവഗുരുവായി പിന്നീട് ഹൈഹയയാദവരുടെയും. ദുർവ്വാസാ തുർവ്വശുക്കളുടെ ഗുരു.ദധ്യാചി അശ്വിനികളുടെ ഗുരു<br><br>6. സോമന് ബൃഹസ്പതിപത്നി താരയിൽ ഒരു മകൻ.<br>7. ബുധൻ, ഇള (ഉത്താനപാദപുത്രനായ ധ്രുവന്റെ പത്നി).<br>8. ബുധപുത്രന്മാർ ഐലന്മാർ. പുരൂരവസ്സ് ഉർവ്വശി പത്നി. 8 പുത്രന്മാർ.(വേദം ഉണ്ടായി)<br>9. അവരിലൊരാൾ ആയുസ്സ്<br>10. നഹുഷൻ (ഇന്ദ്രനായി)കപിലന്റെ സമകാലീനനാണ്.<br>11. യയാതി<br>12. ദേവയാനി(ശുക്രപുത്രി)യിൽ രണ്ടുമക്കളും വൃഷപർവ്വാപുത്രി ശർമ്മിഷ്ഠയില് 3 മക്കളും.<br>13. യദു,തുർവ്വശു,ദ്രുഹ്യു,പൂരു,അനു<br>14. സഹസ്രജിത്തും ക്രോഷ്ടാവും യദുവിന്റെ മക്കൾ. | 2.കുമാരന്മാര്.<br><br>3.സാംഖ്യായനർ<br><br>4.ഗീഷ്പദി<br><br>5.മൈത്രാവരുണി<br><br>6.അഗസ്ത്യനും വസിഷ്ഠനും (ആദ്യവേദം പകുത്ത കാലം)<br><br>(വളരെ കാലത്തിനു ശേഷമാണ് അടുത്ത തലമുറ.) |

| | |
|---|---|
| 15. സഹസ്രജിത്തിന് ശതജിത്ത്(ആദ്യശതകർണ്ണി) ശതക്രതു<br>16. ധർമ്മനെന്ന ഹൈഹയരിൽ ഒരാൾ.<br>17. നേത്രൻ.<br>18. സോഹംജിത്ത്<br>19. ഭദ്രസേനകൻ.<br>20. ധനകനും ദുർമ്മദനും<br>21. കൃതവീര്യൻ.<br>22. കാർത്തവീര്യാർജ്ജുനന്.(ക്രോഷ്ടാവിന്റെ 11 ആം തലമുറയിൽ ഭാർഗ്ഗവഉശനസ്സ് . അദ്ദേഹത്തിന്റെ പുത്രനാണ് ഋചീകൻ. അദ്ദേഹത്തിന്റെ പത്നി വൈദികഋഷി ഗാഥിയുടെ പുത്രി. മകൻ ജമദഗ്നി. ജമദഗ്നിപുത്രനാണ് പരശുരാമൻ. അദ്ദേഹം ക്ഷത്രിയവംശം നശിപ്പിച്ചു.രാമായശത്തിലെ ശ്രീരാമന്റെ സമകാലീനനാണ്. | |
| | 7.ശക്തി<br>8.പരാശര<br>9.വേദവ്യാസ(രണ്ടാമത് വേദം പകുത്തകാലം<br>10 മൈത്രേയന്മാർ. (മിത്താനി) വാരുണി (മീനവ, മിന്നോവ) തെക്കും വടക്കും .മൈത്രേയാനികൾ വിദു രന്റെ താവഴി. മീനവന്മാർ വ്യാസന്റെ താവഴി (കുരു. പാണ്ഡവ) ശുകനും വ്യാസപുത്രനാണ്.<br>. |

വിഷ്ണുമുതൽ ബുധൻവരെ സത്യയുഗവും പുരൂരവസ്സുമുതല് പരശുരാമനും കാർത്തവീര്യാർജ്ജുനനും ജീവിച്ച കാലം വരെ ത്രേതായുഗവുമാണ്. മൂന്നാം തലമുറയിലെ കായാഭിധയിൽനിന്ന് സ്വായംഭുവമനുവും ശതരൂപയും ജനിച്ചു.അവരുടെ വംശത്തിലാണ് ശുക്രാചാര്യന്റെയും പുത്രി ദേവയാനിയുടേയും വംശാവലി.

| | |
|---|---|
| 4.സ്വായംഭുവമനു,ശതരൂപ | യദുവിന്റെ സമകാലീനർ. |
| 5.പ്രിയംവദൻ.<br>6.ഘൃതപൃഷ്ഠൻ.(അഗ്നി) ഊർജ്ജസ്വതി ഭാര്യ<br>7. ശുക്ര(മൃതസഞ്ജീവനി അറിയുന്ന ഋഷി)<br>8. പുത്രി ദേവയാനി. | |

| 9. യയാതിയിൽ യദുവും തുർവ്വശുവും (ചന്ദ്രവംശികൾ) | ദ്ദ്രുഹ്യുവിന്റെ മക്കളാണ് ഗാന്ധാരന്മാരും സിന്ധുദേശത്തെ മെല്ലൂഹചന്ദ്രവംശവും അനുവംശം മിഥിലയിലെ (വിദേഹ) നിമി വംശം. നേപ്പാളും ഇപ്പോഴത്തെ ബീഹാറും (വിഹാരം) ഉൾപ്പെട്ടത് മിഥില.തുർവ്വശു യദുവംശവുമായി ലയിച്ചു. (ക്രോഷ്ടാവിന്റെ കുട്ടികളെപ്പോലെ) പിന്നീട് മൂഷകഹൈഹ.യവംശമായി പുനരുദ്ധരിക്ക പ്പെട്ടത് ഈവംശമാണ് (യദുവംശം,തുർവ്വശു, ക്രോഷ്ടാവംശങ്ങളുടെ സങ്കരം) പൂ.രുവംശം ചക്രവർത്തിയായി. യദു.ദ്ദ്രുഹ്യ,വിദേഹ,തുർവ്വശു ക്കളെല്ലാം ആ ചക്രവർത്തിയെ സഹായിച്ച് റിപ്പബ്ലിക്ക് രീതിയിൽ ഭരിച്ചു<br><br>പൂരു രൈഭനിൽനിന്ന് 27ആം തലമുറ (രൈഭ്യൻ വേദകാലഋഷി).രൈഭ്യനാണ് ദുഷന്തനാമമുള്ള രാജാവ്.കണ്വന്റെ വളർത്തുപുത്രിയും വിശ്വാമിത്രന്റെ മകളുമായ ശകുന്തളയെ വിവാഹം ചെയ്തു. 2 മക്കൾ. ഭരതനും ആന്ധ്രകനും ഭരതൻ ചക്രവർത്തി. ആന്ധ്രകൻ തെക്കേ ഇന്ത്യ ഭരിച്ചു.ഇങ്ങനെ യയാതിവംശം,കണ്വവംശം,വിശ്വാമിത്രവംശം,ഭൃഗുവം ശം യാദവ,പൂരുവംശങ്ങൾ ഇവയെല്ലാം ഒരേ രാജവംശമായി അഥവാ ശാഖകളായി മനസ്സിലാ ക്കണം.തുർവ്വശു വംശം ദുഷന്തനെ ദത്തെടുത്ത് പൂരുവംശമായി ലയിച്ചു. രൈഭസൂനു കണ്വശാഖ , ഗാഥി,വിശ്വാമിത്രശാഖ മുതലായ വൈദികഋഷി പരമ്പര ഇവരുടേതാണ്.<br><br>അനുവിന്റെ വിദേഹവംശം രാമായണകാലത്ത് വികുക്ഷിവംശവുമായി ലയിച്ചു. (വികുക്ഷിവംശമാണ് രഘുവംശത്തിലെ ശ്രീരാമൻ). മിഥിലയിൽ വൈദികകാലത്തെ പരിഷത്ത് വലിയ ഒരു ഉപരിവിദ്യാഭ്യാസകേന്ദ്രമായിരുന്നു. രഘു (ഇക്ഷ്വാകു) വംശത്തിലാണ് രാമനും ബുദ്ധനും ജനിച്ചത്.വൈദിക,ബുദ്ധമതകാലത്തെ ഗുരുകുലങ്ങളുടെ തുടർച്ച ഈ രാജവംശങ്ങളുടെ തുടർച്ചയുമായി ബന്ധപ്പെട്ട് കാണണം |
|---|---|

| | |
|---|---|
| | |

- **2.MOOSHAKAVANSA from Parasurama/Karthaveerya period to Mahabharatha period**

- 3.മൂഷകവംശം ചരിത്രം വിദ്യാഭ്യാസം.

| | |
|---|---|
| 1.രാമഘടമൂഷക (ആദ്യചക്രവർത്തി) | മാഹിഷ്മതിയും കേരളവും ഭരിച്ചു |
| 2നന്ദനൻ .ആദ്യകേരളചക്രവർത്തി. ജ്യേഷ്ഠനായ ധ്രുവൻ (വട്ടു) മാഹിഷ്മതി(മദ്ധ്യേന്ത്യ) ഭരിച്ചു.<br>3.ഉഗ്രൻ<br>4.ഉഗ്രധന്വാവ് (വീരപ്രതാപമിത്രചന്ദ്രൻ)<br>5.സിംഹസേനവിക്രമകേസരി<br>6. ചന്ദ്രവർമ്മന് 1 . രിപുകുലക്ഷയൻ. അഛന്റെ അശ്വസേനയുമായി ലോകം മുഴുവനും ചുറ്റിസഞ്ചരിച്ചു. ഫണീശ്വര നെപ്പോലെ നിത്യസമുദ്രസഞ്ചാരിയായി അവസാനം കടലിലാണ് ജലസമാധി യായത്.<br>7.ബൃഹത്സുതൻ.<br>8.ഉഗ്രാശ്വൻ (സമരശാർദ്ദൂലൻ) | 2 വംശവൃദ്ധി , കാമശാസ്ത്രം<br>3.സാംഖ്യം ഗണിതം ബ്രഹ്മജ്ഞാനം ഇവ ഉള്ളവനാണ്. പൂജ്യം കണ്ടുപിടിച്ചു .അത് അഗുണമാണ് എന്ന് സമർത്ഥിച്ചു.<br>5.അശ്വവിദ്യയിൽ പരിചയം സിദ്ധിച്ച യോദ്ധാ ക്കളുടെ നൃസിംഹസേന രൂപീകരിച്ചു. ഇവരാണ് ആദ്യത്തെ നാവികസേന. (കൃഷ്ണന്റെ നാരായണീ സേനക്കു മുമ്പുതന്നെ പടിഞ്ഞാറൻതീരത്ത് ഈ സിംഹസേന ഉണ്ടായിരുന്നു. ഇവരുടെ നാവികനി രീക്ഷണകേന്ദ്രം ഏഴിമലയിലെ നരയൻകണ്ണൂ രിലായിരുന്നു.<br>6.ഫണീശ്വരനെന്ന പേർ സമുദ്രസഞ്ചാരിക്ക് ഈ സംസ്കൃതഗ്രന്ഥം ഉപയോഗിക്കുന്നു (ഫ്യുണീഷ്യ). അശ്വിനീകുമാരന്മാരുടെ അശ്വസേന സമുദ്രസഞ്ചാരം ചെയ്തിരുന്നതായി ഋഗ്വേദം പറയുന്നു. അശ്വിനെന്നത് കുതിരയാണ്. കാലവർഷക്കാറ്റിനും അശ്വമെന്ന് പറയുന്നു. കാലവർഷക്കാറ്റിലോടൊപ്പം ലോകം ചുറ്റിയ കപ്പൽപ്പടയുടെ ചരിത്രം ഇവിടെ കാണുന്നു. മാത്രമല്ല, ആദ്യത്തെ കപ്പൽഛേദവും ഇവിടെ പറയുന്നുണ്ട്.<br>8 ശാർദ്ദൂലം പുലി. ചോളന്മാരുടെ പുലി അടയാളം ഇദ്ദേഹത്തിന്റെ പേരിലുണ്ട്. |

| | |
|---|---|
| 9.ബൃഹത്സേനൻ. | |
| 10.ചിത്രകേതനൻ. | |
| 11.ശതക്രതു (ശതസോമന്) | 11.യദുവിന്റെ പേരക്കുട്ടിയെപ്പോലെ ഇദ്ദേഹവും ശതക്രതു(ശതകർണ്ണി)യാണ്. 100 യാഗം ചെയ്തു. സർവ്വസ്വദാനം ചെയ്തു. ഇത് പെരുഞ്ചല്ലൂരെന്ന ചേത്രൂർ ഗ്രാമത്തില് വെച്ചാണ് ചെയ്തത്. അവിട ത്തെ വിദ്യാകേന്ദ്രം പ്രസിദ്ധമാണ്. മാന്ധാതാവും മുചുകുന്ദനും ശിവപ്രതിഷ്ഠ ചെയ്ത രാജരാജക്ഷേത്ര ത്തിലാണ് അദ്ദേഹവും ശിവപ്രതിഷ്ഠ ചെയ്തത്. മൂഷക(ഭൃഗു,യദു)വംശത്തിന്റെ ആദ്യത്തെ വലഭിസ ർവ്വകലാശാലയും ഇവിടെയാണ്. പൃഥന അഥവാ വല(ഭി)പട്ടണം പുഴയുടെ തീരം ഗുരുകുലങ്ങളുടെ കേന്ദ്രമായി. ഇപ്പോഴും ഈ ക്ഷേത്രം ഉണ്ട്. |
| 12.അശ്വസേനൻ. | 12. ജ്ഞാനികളുടെ ആനന്ദമായിരുന്നു ഇദ്ദേഹം. അച്ഛന്റെ വലഭി യൂണിവേഴ്സിറ്റി ഇദ്ദേഹത്തിന്റെ ജ്ഞാനം കൊണ്ട് അനുഗ്രഹീതമായി. |
| 13.സിംഹകേതു | 13. യുദ്ധക്കൊതിയനായിരുന്നു. |
| 14.വിശ്വപാലൻ (പാലനാമം) | 14 യോദ്ധാവ് |
| 15 ശർമ്മദത്തന് മഹാമതി | 15.ശൈശവം മുതലേ ധ്യാനിക്കുന്നവനായിരുന്നു. പരമയോഗിയും.ശിവദർശനം കിട്ടി.21 തലമുറക്ക് സ്വേച്ഛാമൃത്യുവരം ശിവനിൽനിന്ന് ലഭിച്ചു.ഗുരുവിന്റെ നാമമായ ദത്തൻ സ്വനാമത്തോടു ചേർത്തു. ശർമ്മം കൊണ്ട് ശർമ്മനാമവും കിട്ടി. മഹാമതിനാമം വിശാലമനസ്സിനെ കാണിക്കുന്നു. ഇതുപോലുള്ള സ്ഥിരമതി,ഗുണമതിനാമം നളന്ദയിലെ ഗുരുക്കന്മാ രിലും കാണാം. |

| | |
|---|---|
| 16.രുദ്രവർമ്മൻ. | 16.ശർമ്മനും വർമ്മനും വലഭിമൂഷകവംശത്തിന്റെ രാജാക്കന്മാരുടെ നാമങ്ങളാണ്.(ബ്രഹ്മക്ഷത്രവംശം) തോഗന്റെ മലബാർ മാന്വലിലും കേരളോല്പത്തിയിലും മൂഷകവംശകാവ്യത്തിലും ബുദ്ധമതകാലത്തെ നളന്ദ രേഖകളിലും ഇത് കാണുന്നു. |
| 17.വ്യാഘ്രസേനൻ (ഭദ്രചേതസ്സ്) | |
| 18.പൃഥുദ്യുമ്ന | 18.ദ്യുമ്നനാമം പ്രദ്യുമ്നനാമത്തിലും ധൃഷ്ടദ്യുമ്നനാമത്തിലും കാണുന്നു.(മഹാഭാരതം) |
| 19 വജ്രധരൻ. | 19.വജ്രധരന്റെ ദായാദൻ വജ്രഹാരൻ. അദ്ദേഹം മായാദോഷഹ രനും ഏകാതപത്രനും (അദ്വൈതചക്രവർത്തി) ആയിരുന്നു .ഹിര ണ്യഗർഭം ചെയ്തു. |
| 20.വലാഹകൻ (ലരയോരഭേദം കൊണ്ട് വരാഹകൻ) | 20 വിഖ്യാതവിനായകനെന്ന പ്രസിദ്ധഗണപതി. ഗണസംഘം അഥവാ കുലസംഘപതി. കച്ചവടസംഘങ്ങളും കുലഗോത്ര സംഘങ്ങളും ഇദ്ദേഹത്തിന്റെ കീഴിൽ സമൃദ്ധമായി. . |
| 21.ഭീമവർമ്മൻ. | |
| 22.ബൃഹത്സേനൻ | 22.ഉപപ്ലവ്യമെന്ന മനുഷ്യമത്സ്യരാജ്യം (വിരാടം) കീഴടക്കി.മനുജോപപ്ലവധ്വംസി എന്ന് ബിരുദം നേടി. |
| 23സർവ്വപരാക്രമൻ. | |
| 24.അതുലൻ. | 24മിലിന്ദപന്നയിൽ (ബിസി രണ്ടാംനൂറ്റാണ്ടിലെ ഴുതിയ ഗ്രന്ഥം) അതുലന് ആയുർവ്വേദത്തിന്റെ |

| | |
|---|---|
| 25നയവർദ്ധനൻ.. | പൂർവ്വാചാര്യന്മാരിലൊരാളാണ്.. 25.ആദ്യത്തെ വർദ്ധനവംശസ്ഥാപകൻ. ( സേന, സിംഹ.പാല, വർമ്മ,ശർമ്മ, ശതകർണ്ണി നാമങ്ങളെപ്പോലെ) |
| 26.മിത്രസോമ | |
| 27.ഭദ്രനാമാവ് | |
| 28 സുന്ദരൻ | |
| 29.വീരവർമ്മ | |
| 30.അമിതക്രതു) ശതക്രതു) | 30.100 യാഗം ചെയ്തു. ശതകർണ്ണിയായി. കുരു ക്ഷേത്രയുദ്ധകാലത്ത് 18 അക്ഷൌഹിണിപ്പടക്കും സൌജന്യഭക്ഷണം കൊടുത്തു. കേരളത്തിന്റെ അക്കാലത്തെ ഭക്ഷ്യസ്വയംപര്യാപ്തത അപ്രകാര മായിരുന്നു. സംഘംകൃതികളിലെ ഉതിയൻ ചേരല് മലെയൻ പൊറൈയന് ഇദ്ദേഹമാണ്. ദ്വാരക കടലെടുത്തകാലത്ത് തെക്കേഇന്ത്യയിലെ പലഭാഗവും കടലെടുത്തു. അക്കാലത്ത് തിരുവനന്തപുരത്ത് ഗോശാലക്കോട്ട കെട്ടി. കടൽഭിത്തി പോലെ . ഇത് ബിസി 3104ലാണ്. |

| • **3. 3104 BC** മുതലുള്ള മൂഷകവംശം | |
|---|---|
| 1.ജഗദശ്വൻ. | |
| 2.സുരദ്യുമ്നൻ. | 2പ്രദ്യുമ്നതുല്യൻ.. |
| 3.അർജ്ജുനവർമ്മൻ. | 3.അർജ്ജുനതുല്യൻ. വിദേശത്തുപോയി.അവിടങ്ങളുമായി വ്യാപാരബന്ധം വർദ്ധിപ്പിച്ചു. രാജ്യം സമൃദ്ധമാക്കി. |
| 4.ഉഗ്രബാഹ രാജഗംഭീരൻ. | |
| 5 ജയാദിത്യൻ. | |

| | |
|---|---|
| 6.ദായാദൻ വൃത്രസേനൻ. | |
| 7.നാലുമക്കൾ.ഉല്പലാക്ഷൻ(മഹാകീർത്തി), ദേവദ്യുമ്നൻ(ബൃഹദ്യുതി) മനു(ബൃഹദ്ഗ്രീവൻ) ഉഗ്രൻ. | |
| 8.മനുപുത്രൻ വട്ടുകവർമ്മൻ രാജരാജേശ്വരൻ. | 8.പഴയ വലഭി യൂണിവേഴ്സിറ്റി (ചെല്ലൂരിലെ) പുനരുദ്ധരിച്ചു. പുതിയ ശിവപ്രതിഷ്ഠ ചെയ്തു. (വടേശ്വരം തളി ഇപ്പോഴും അവിടെ കാണാം) |
| 9 അഹീരണൻ രാജപ്രതാപൻ. . | 9.പൂഥനയുടെ(വളപട്ടണം പുഴ) പടിഞ്ഞാറുഭാഗത്ത് അഹീരണേശ്വരക്ഷേത്രം പണിതു. ശിവലിംഗപ്രതിഷ്ഠ ചെയ്തു. |
| 10.മഹീരണഭരൻ. | 10വമ്പിച്ച തോതിലുള്ള ഗജബന്ധനം സഹ്യാദ്രിയിൽ ആരംഭിച്ചു. ഗുഹാഗൃഹത്തിലിരുന്ന് ചാതുർമ്മാസ്യ കാലത്ത് രസായനചികിത്സ(വാജീകരണം) ചെയ്ത് ജരാനരകളെല്ലാം നീക്കി യൌവനം വീണ്ടെടുത്തു.. ആയുർവ്വേദസുഖചികിത്സ(ആയുർവ്വേദശാസ്ത്രത്തിന്റെ വികാസം) , ഗജബന്ധനം (മരവും ആനക്കൊമ്പും വിദേശത്ത് ഡിമാന്റ് കൂടിയ കാലം) സുമേരിയ ഈജിപ്റ്റ്, അസ്സീറിയയുമായി ഉണ്ടായ വ്യാപാരബന്ധം ഇവ ഈ വിവരണം കാണിക്കുന്നു. |
| 11. ആര്യഗുപ്തൻ അനന്തഗുണൻ. | 11 ആര്യനെന്നും ഗുപ്തനെന്നുമുള്ള നാമം. ഗുപ്തനാമം വൈശ്യരും കച്ചവടക്കാരും എടുക്കുന്ന നാമമാണ്. |
| 12. അചലൻ അഥവാ മദനവിസ്തരൻ. | 12.പ്രസിദ്ധമായ അചലപത്തനം അഥവാ അജന്ത നിർമ്മിച്ചു. ഈ ഗുഹാഗൃഹവും ശില്പങ്ങളും കാമശാസ്ത്രപരമായ വാസ്തുവും മദനവിസ്തരനെന്ന നാമം നേടിക്കൊടുത്തു.ഇക്കാലമാവുമ്പോഴേക്കും വലഭി വിദ്യാപീഠത്തിന് വളരെ വികാസം കിട്ടിയിരുന്നു. 5-6 നൂറ്റാണ്ട് എഡി വരെ ഇവിടെനിന്ന് 3000 പണ്ഡിതരെ ഗുരുക്കന്മാരായി വിദേശത്തേക്ക് പഠിപ്പിക്കാനായി അയച്ചിരുന്നു.. |
| 13.അശ്വസേന വരഗുണൻ. | 13.ഇദ്ദേഹത്തിന്റെ ശ്രദ്ധ മുഴുവനും ജ്ഞ, യജ്ഞ, ഗീർവ്വാണങ്ങളിലായിരുന്നു. ലൌകികകാര്യങ്ങളിൽ താല്പര്യമുണ്ടായിരുന്നില്ല. അതിനാൽ അനുജനായ വിക്രമസേനനാണ് രാജ്യം ഭരിച്ചിരുന്നത്. |
| 14.വിക്രമസേനന് ജ്യേഷ്ഠനെ പുറത്താക്കി | |

| | |
|---|---|
| രാജാവകാശം സ്വന്തമാക്കി.. | |
| 15.വിനയവർമ്മൻ. | 15.ചക്രപാണിസമൻ. (വിഷ്ണു) ഹവിർഭാഗസമൻ. |
| 16രാജവർമ്മൻ.<br>(അശ്വസേനപുത്രൻ) വിനയവർമ്മനും രാജവർമ്മനും ഒരുമയോടെ വടക്കും തെക്കുമുള്ള കോലത്തിരിരാജ്യം ഭരിച്ചു. | നാടുകടത്തപ്പെട്ട അശ്വസേനപുത്രന് തന്റെ നാമത്തില് രാജവിഹാരംഅഥവാ കോയിൽപ്പള്ളി ചിത്രലിംഗം ആകാശം തൊടുമാറ് (സിദ്ധരുടെ വെട്ടവെളിയം) ഉണ്ടാക്കി. രത്നത്രയത്തെ ആധാരമാക്കിയ അവിടെ വലഭിയുടെ രണ്ടാം ശാഖ ആരംഭിച്ചു. വൈയ്യകം കായലിനു സമീപമുള്ള വന്ദേരിവലഭിഗുരുകുലമാണ് അത്. (ആഴ്വാഞ്ചേരി തമ്പ്രാക്കളും 32 ബ്രാഹ്മണഅഗ്രഹാരങ്ങളും ഉള്ള വൈദികഗ്രാമവിദ്യാലയം.(1450 ബിസി). ഇക്കാലത്ത് കപാടപുരം പ്രളയജലമെടുത്തു. സാന്റോറിനി മിനോവൻ ഫ്യൂണീഷ്യൻ കോളനികളും മുങ്ങിപ്പോയി. |
| 17.അശ്വസേനന്റെ രണ്ടാമത്തെ പുത്രനാണ് ജയമാനി. | |
| 18രണമാനി. | |
| 19.ഉദയവർമ്മൻ. | |
| 20.വിരോചനൻ. | 20.മഹാബലിയുടെ പിതാവിന്റെ നാമമാണ് വിരോചനൻ. വിരോചനന്റെ ഭാര്യ പല്ലവദേശത്തെ രാജകുമാരി ഹാരിണി. ഇക്കാലത്തെല്ലാം കാടവ,ആദികദംബ,ഗിരി വനവാസിക പല്ലവകടവല്ലൂരിലെ വിദ്യാഭ്യാസസ്ഥാപ നങ്ങളിലെ വേദപാഠശാലകൾ വളരെ പ്രസിദ്ധമാ യിരുന്നു. ആദിപെരുവനം (പെരുമന) എന്ന പെരുമ്പടപ്പ മഹാഗൃഹം വേദപരിഷത്തുകളുടെ കേന്ദ്രമായി. ചെല്ലൂരി നെക്കാളും ഈ ശാഖ പ്രസിദ്ധമായി. |
| 21.കാലസേനൻ. | |
| 22.വ്യാളസേനൻ. | |

| | |
|---|---|
| 23.ബൃഹദ്ബാഹു | |
| 24.അമിത്രജിത്ത് | |
| 25.ദ്വീപാനീകൻ. | |
| 26.ശശിദത്തനും ജനവ്രതനും | 26.രണ്ടുപേരും യുദ്ധം ചെയ്ത് വെട്ടിമരിച്ചു. |
| 27.റീജന്റ് റാണി മഗധയിലെ രാജകുമാരി | 27.ശശിദത്തന്റെ മരണസമയത്ത് ഭാര്യ മഗധയിലെ രാജകുമാരി ഗർഭിണിയായിരുന്നു. മന്ത്രിമാരും അച്ഛനായ മഗധചക്രവർത്തിയും കൂടി അവളെ റീജന്റാക്കി രാജ്യം ഭരിച്ചു. |
| 28.ഗർഭശ്രീമാൻ വജ്രസാരൻ സേനാഖ്യൻ. | 28.സോളമന്റെ കാലം. കേരളവും യഹൂദരും തമ്മിലുള്ള വ്യാപാരബന്ധം. മക്ക 1000 ബിസിയില് മഗധയിൽനിന്ന് സോളമന്റെ രാജധാനിയിലേക്ക് പോയി. |
| 29. ശൂരൻ. | |
| 30 വിശാലൻ. | |
| 31.അജിതൻ മഹാശ്വൻ. | |
| 32.പുഷ്കലൻ തപനോഗ്രധാമൻ. | |
| 33.ബഹുകീർത്തി | |
| 34.സുകേതു | |
| 35.വികടൻ. | |
| 36.സുധന്വാവ് | |
| 37.സത്യവ്രതൻ. | |
| 38.ചതുരകേതു | |
| 39.ഉദാരകീർത്തി. | |
| 40.സ്വർഭാനു | |
| 41. ഉത്തമകലൻ. | |
| 42.സകലൻ. | |
| 43അദ്രികേതു . | 43അദ്രികേതുവിന്റെ ധനം കാമശാസ്ത്രവും നയതന്ത്രവുമായിരുന്നു. കവിത്വവും കർക്കശത്വവും സ്വഭാവമായിരുന്നു. (നയതന്ത്രത്തിൽ കർക്കശത്വം, |

| | |
|---|---|
| | കാമശാസ്ത്രത്തിൽ കവിത്വം |
| 44പർജ്ജന്യ അഥവാ സിന്ധുവാരുണ നിപാതവർമ്മൻ, | 44.പരമയശസ്വി (വളരെ പ്രശസ്തനായിരുന്നു). സമുദ്രവ്യാപാരത്തിൽ ,വിദേശവ്യാപാരബന്ധങ്ങളിൽ കഴിവും പ്രകടിപ്പിച്ചു. സിറസ് രാജാവിനെ ഭയന്ന് ഇന്ത്യയിലേക്ക് ബിസി ആറാം നൂറ്റാണ്ടിൽ ഓടിപ്പോന്ന യഹൂദരെ അഭയം കൊടുത്ത് കേരളത്തിൽ താമസിപ്പിച്ചു. |
| 45.തീവ്രാശ്വൻ. | 44/45 ഇക്കാലം ഡാരിയസ്, സ്കൈലാക്സ് ,ഹെറഡോട്ടസ് എന്നിവരുടെ കാലമാണ്. ഇന്ത്യയുടെ പ്രശസ്തി ഗ്രീസിലെത്തിയത് പുതിയ ഒരു അറിവിന്റെ ഖനി യൂറോപ്പിൽ തുറന്നു. ഏതാണ്ട് ബുദ്ധജനനവും ഇക്കാലത്താണ് |
| 46.സുമതി<br>47.അമിത്രവാൻ.<br>48.വിചണ്ഡൻ.<br>49.അക്ഷോഭ്യൻ<br>50.സമരസഹൻ. | 46.അവന്തി പ്രദ്യോതചണ്ഡമഹാസേനന്റെയും അജാതശത്രുവിന്റേയും സമകാലീനൻ. |
| 51.മഹോദയൻ. | 51.മഗധയിലെ അവന്തിവർമ്മന്റെ സമകാലീനൻ. 120 ബിസിയില് കൊടുങ്ങല്ലൂരിലെ മഹോദയപുരം (രണ്ടാം പെരുമ്പടപ്പ് ശാഖ) നിർമ്മിച്ചു. ശതവാഹനകാലമാണ് ഇത്. എഡി 23-79 ഹിപ്പലോസ് . പ്ലിനിയുടെ കാലത്ത് മുസിരിസ് (മുരചിപത്തനം) വലിയ കല്ലൂരി അഥവാ കലാശാലയും വാണിജ്യകേന്ദ്രവുമാണ് . |
| 52.ശിവചരിത ഈശാനൻ. Sivacharithan Eesaanan | 52 ഗൌതമിപുത്രശതകർണ്ണി എന്ന ശതക്രതു |
| 53.കുഞ്ചിവർമ്മന് (കുന്ദവർമ്മ) കാഞ്ചിവർമ്മചോളപ്പെരുമാൾ. | 53.കാഞ്ചിപല്ലവവംശം. എഡി 46 കാലം. ഗൊന്ദോഫറസ് എന്ന് സെന്റ് തോമസ് രേഖകളിൽ. വില്യം ലോഗന്റെ മലബാറിൽ, അദ്ദേഹം വടക്കുപടിഞ്ഞാറെ ഭാഗം ഭരിക്കുന്നതായും ക്രിസ്തുവിന് |

| | |
|---|---|
| | ഒരു ആശാരിയെ അയച്ചുതരാനായി കത്തയച്ചതായും എഴുതുന്നു. അദ്ദേഹം വടക്കേ ഇന്ത്യയിലെ ഒരു രാജാവ് മലബാറിലേക്ക് ആശാരിയെ ചോദിച്ചതെന്തിനെന്ന് അത്ഭുതപ്പെടുന്നു. ഭാരതവർഷത്തിലെ മലബാറിലെ രാജവംശം ഉത്തരേന്ത്യയും കൂടി ഭരിച്ചിരുന്നു എന്ന് അറിയാത്തതുകൊണ്ടാണിത്. അഥവാ മലബാറിലെ ഈ രാജാവാണ് ഉത്തരേന്തച്യയും ഭരിച്ചിരു്നനത് എന്ന് സമ്മതിക്കാനുള്ള വിമുഖത കൊണ്ടാണ്. പൂരുവിന്റെ രണ്ടാമത്തെ മകനിൽനിന്നുള്ള ആന്ധ്രശതകർണ്ണിശാഖ ദക്ഷിണേന്ത്യമുഴവനും ഭരിച്ചിരുന്നു. ഇന്ത്യയുടെ റിപ്പബ്ലിക്ക് രീതിയിലുള്ള രാഷ്ട്രവ്യവസ്ഥ വളരെ പുരാതനമാണ്. |
| 54.രണ്ടു മക്കള് ഈശാനവർമ്മനെന്ന പുത്രൻ, കേരളേശ്വരവല്ലഭന്റെ പത്നിയായ പുത്രി.പതുമൻതേവി. | 54.ഈശ്ഗവർമ്മന് രണ്ടുപത്നി. ചോളരാജകുമാരി മണിക്കിള്ളിയിൽ ചേരന് ചെങ്കുട്ടവനെന്ന പ്രസിദ്ധ ചക്രവർത്തി. ചേദിയിലെ നന്ദിനിയിൽ പാലകനെന്ന് പുത്രനും ഒരു മകളും കേരളേശ്വരവല്ലഭനും പതുമൻതേവിക്കും കൂടി 3 മക്കൾ. അവരിൽ മൂത്തവനാണ് ഇളംകോവടികൾ (ചെങ്കുട്ടവന്റെ ഇളയവൻ)മറ്റു രണ്ടുപേരാണ് ഭവദത്ത,ശിവദത്ത എന്ന ഭവനന്ദിമാർ. വലഭിയിലെ ഈ രണ്ടു ആചാര്യന്മാരാണ് നളന്ദ സ്ഥാപിച്ചത്. .<br><br>പാലകൻ ചേദിയില് രാജാവായി. കേരളകേതു എന്ന ഗോദ(ഇളംകോവടികൾ)സന്യസിച്ചു,ചിലപ്പതികാരമെഴുതി |

| | |
|---|---|
| 55.നൃപരാമനെന്ന ചെങ്കുട്ടവനാണ് പിന്നെ രാജാവായത്.(കൊടുങ്ങല്ലൂരിലെ കണ്ണകിശിലപ്രതിഷ്ഠ) | |
| 56 ചന്ദ്രവർമ്മന് 2 നേരത്തേ മരിച്ചു.<br><br>57.ചന്ദ്രവർമ്മന് 3. ശൈശവമരണം<br><br>58പാലകനെ ചേദിയിൽനിന്ന് വിളിച്ച് കേരളത്തിന്റെയും രാജാവാക്കി. (കേയപ്പെരുമാൾ)..പാലകൻ 1. | 58.സഭ പാലകനെ തിരിച്ചുവിളിച്ചു. 12 കൊല്ലം കേരളത്തിൽത്തന്നെ ഉണ്ടാവണമെന്ന് കരാറും വെച്ചു. അന്ന് പാലകൻ വളരെ വൃദ്ധനാണ്. എഡി 216ലാണ് കേരളത്തിലെത്തിയത്. മലനാടിനെ ഭരണസൌക ര്യത്തിന് നാലാക്കി ഭാഗിച്ചു. രാജവംശത്തിന്റെ നാലു ശാഖകളെ നാലു ഭാഗം ഭരിക്കാനേല്പിച്ചു. തുളു,കൂപകം, കേരളം,മൂഷകം എന്ന് മൂഷകവംശത്തിന്റെ കേരളരാജ്യം നാലായി. |
| 59.പാലകൻ വീരമൃത്യുവടഞ്ഞു. നന്ദിനിയുടെ പൌത്രൻ വലിധരന് (വല്ലഭ 2) രാജാവായി. | 59.അദ്ദേഹവും കേയപ്പെരുമാളാണ്. വലഭി പെരുഞ്ചല്ലൂർ വിദ്യാകേന്ദ്രം അദ്ദേഹം പുനരുദ്ധരിച്ചു. |
| 60.വിക്രമോദ്ഘാതരാമൻ രിപുരാമൻ.<br><br>9 വർഷം ഭരിച്ച പാണ്ടിപ്പെരുമാൾ. | 60.ഭടസ്ഥലി രിപുരാമൻ. കൊങ്ങുചേരഗാംഗേയ ശാഖയിലെ രാജാവാണ്. മാഹിഷ്മതിമൂഷകരാജ്യത്തിൽ നിന്ന് വന്നു. കേരളം തന്റെയാണെന്ന് പറഞ്ഞ് കീഴടക്കി. |
| 61.വലിധര(വല്ലഭ)അദ്ദേഹത്തെ തിരിച്ചയച്ചു. | 61 പാണ്ടിപ്പെരുമാളെന്ന രിപുരാമന് നെന്മിനി വനദുർഗ്ഗത്തില് ഒളിച്ചുപാർത്തു. (മൂഷകവംശത്തിലെ ആദ്യരാജാവ് ഉണ്ടാക്കിയ പഴയ ജീർണ്ണിച്ച വനദുർഗ്ഗമാണത്). . നന്ദനൻ ഇവിടെയാണ് താമസിച്ചിരുന്നത്. |

| | |
|---|---|
| 62ജനമാനി ദീർഘയാത്രാചേരൻ. . | 62.ഇളങ്കോവടികളായിരുന്ന കാലത്ത് ആട്ടുക്കൊട്ടു ചേരൽ ആതനെന്ന നാമം അദ്ദേഹത്തിനുണ്ടായിരുന്നു. തന്റെ പൂർവ്വികനായ ചെങ്കുട്ടുവനേയും ഇളംകോവടി കളേയും പ്രശംസിച്ച് ചിലപ്പതികാരം നാട്യനാടകമാക്കി അവതരിപ്പിച്ചു. അദ്ദേഹത്തിന്റെ സുഹൃത്ത് കുലവാണി കൻ ചാത്തനാരും മണിമേഖല എഴുതി. |
| 63ശംഖവർമ്മൻ.<br><br>64.ജയമാനി കുലശേഖരപാണ്ഡ്യൻ (കേരളോല്പത്തി) ഭൃതരായപാണ്ടിപ്പെരുമാൾ. | 64.വിദർഭ, വാകാടകം,കേരളം ഇവയുടെ ചക്രവർത്തി. നിരവധി സൌജന്യവിദ്യാഭ്യാസസ്ഥാനങ്ങൾ രാജ്യ ത്തെങ്ങും സ്ഥാപിച്ചു. വലഭിയിൽ കോട്ടകളും രാജധാ നികളും ശാലാവലയികളും കിടങ്ങുകളും ഉണ്ടാക്കി. അക്കാ ലത്ത് മീമാംസാഗുരു പ്രഭാകരനും ചെട്ടി ഉദയതുംഗനും പെരുമാളും കൂടി ധാരാളം സ്വത്തും ഭൂമിയും ദാനം ചെയ്ത് തിരുവഞ്ചിക്കുലം ക്ഷേത്രം ഉണ്ടാക്കി.ഇദ്ദേഹത്തിന്റെ ശാസനം ഒരു ഐഹോൾശാസനത്തിന്റെ മിനിമോഡ ലാണ്. ഇവിടത്തെ വ്യാപാരികൾ ധാരാളം ധനം സമ്പാ ദിച്ച് ഭൂമിയുടെ എല്ലാ ദ്ദശകളും പ്രദക്ഷിണം വെച്ചു, എന്നാ ലവരുടെ യഥാർത്ഥധനം ഈശ്വരഭക്തിയും സത്യസ ന്ധതയുമാണ് എന്ന് അദ്ദേഹം പറഞ്ഞു. എഡി 333ൽ സഭ തീരുമാനിച്ചതനുസരിച്ച് കാടവപല്ലവവംശത്തിലെ (തലപ്പള്ളി) കാരണവർ, സ്വന്തം സഹോദരിയുടെ ഭർത്താവായിരുന്നിട്ടും കൂടി ചതുരംഗം കളിക്കുന്ന സമയ ത്ത് ചതിച്ചുകൊന്നു. അന്നുമുതൽ മൂഷകവംശം തന്നെ യാണെങ്കിലും തലപ്പള്ളിക്ക് രാജ്യാവകാശം നഷ്ടപ്പെട്ടു. കക്കാട്ട് നമ്പിടിയായി തരം താഴ്ത്തി.ഇക്കാലത്ത് പാലകൻ നിശ്ചയിച്ചതനുസരിച്ച് തുളുവപ്പെരുമാളും ആര്യപ്പെരുമാ ളും ഇന്ദ്രപ്പെരുമാളും പെരുമാളായി അവരോധിക്കപ്പെട്ടി രുന്നു. |
| 65.സഭ ആദിത്യവർമ്മനെ അടുത്ത പെരുമാളാക്കി നിശ്ചയിച്ചു .ഇദ്ദേഹമാണ് വല്ലഭൻ 3 .ബലഭദ്രതുല്യനാണ്.. | 65കൊങ്ങൻപടയെ തോല്പിച്ചു. ഭടസ്ഥലി കൊങ്ങുചേ രന്റെ അഹങ്കാരം നശിപ്പിച്ചു. നൃപരാമനെന്ന ബന്ധുവിനെ കൊങ്ങുദേശത്തെ രാജാവാക്കി. മുരാരി എന്ന അനുജനു വേണ്ടി നാരായണപൂർവ്വകം പുരം നിർമ്മിച്ചു. . കേരളോ ല്പത്തി പറയുന്നത് കിഴക്കുദിശയിലെ യുവരാജാവായിരു ന്ന കണ്ണൻ പെരുമാളിനു വേണ്ടി എന്നാണ്. കിഴക്ക് തമിഴുനാട്ടിലെന്ന് വരും. |

| | |
|---|---|
| 66.കുന്ദവർമ്മൻ മുരാരി എന്ന കണ്ണൻ പെരുമാൾ. | 66.യുവരാജാ(ഇളംകോവടികൾ) ആയിരിക്കെ മുകുന്ദമാല എഴുതി. കുലശേഖരനെന്ന് നാമം. (ആഴ്വാർ). വിഷ്ണുഗോപനും വെങ്കി ഹസ്തിവർമ്മന് പല്ലവനും (തിരുമല,തിരുപ്പതി,വെങ്കടഗിരി) സമകാലീനരായിരുന്നു. ഇവരെ സമുദ്രഗുപ്തൻ തോല്പിച്ചിട്ടുണ്ട്.സമുദ്രഗുപ്തകാലം. |
| 67 സ്വസ്വാപുത്രൻ പാലകന് 2 | 67.പയ്ച്ചി കോട്ടയം പുരളിമലക്കോട്ട കെട്ടിയ കോട്ടപ്പെരുമാൾ(കേരളോല്പത്തി) |
| 68 കുന്ദവർമ്മൻ മുരാരിയുടെ പുത്രീഭർത്താവ് ജയമാനി ജയരാഗൻ അഥവാ റാണാരാഗൻ. . | 68.ശതവാഹനകാഞ്ചിപല്ലവവംശം. കൊങ്ങുപല്ലവനെ തോല്പിച്ചു. അദ്ദേഹത്തിന്റെ പുത്രിയെ വിവാഹം ചെയ്തു. മാടപ്പെരുമാളെന്ന് കേരളോല്പത്തി വിളിക്കുന്നു. മാടായി എഴിമലകോട്ട കെട്ടി. പ്രാകൃതശാസനമായ മയിഡവൊല്പ ഹിരഹദവലി ശാസനം- ശിവസ്കന്ദവർമ്മന് കാടവനൃ പ,ജയമാനി ജയരാഗകാഞ്ചിവല്ലവ ശതവാഹക.( ഇന്ത്യ ൻ ഹിസ്റ്ററി വിദ്യാധര് മഹാജന് പറയുന്നു.പല്ലവർ മാത്രമല്ല. ചാലൂക്യരും ജയസിംഹ രാണാ രാജന്റെ പൂർവ്വീകരാണ്. പല്ലവമെന്നാൽ പുതിയതളിര് ശാഖ.<br><br>പഴയവൈദികശതകർണ്ണിയുടെ തളിർ. പല്ലവർ തൊണ്ടൈമാന്റെ വംശമാണ്. (ഭാഗവതത്തിലെ വൈഖാനസഋഷിമാരുടെ).തൊണ്ടർ, തൊണ്ടൈയർ,തൊണ്ടൈമണ്ഡലം, മുതലായ വാക്കുകൾ. കാഞ്ചി,വെങ്കി,പാലക്കാ ഇവരുടെ മൂന്നു തലസ്ഥാനം.പൂർവ്വീകര് പുലിന്ദ,കുറുമ,കുറുംബ,കുറിച്ച്യ, ഗിരി,പൊറൈവർഗ്ഗക്കാരാണ്. ഇവരുടെ രാജാവാണ് കാടവപല്ലവവംശം. പൊറൈനൊട്ടടി (മലനാട്ടിന്റെ രാജാവ്)ശതവാഹനരായ ശതക്രതുക്കളുടെ ശാഖയാണ് പല്ലവരും(മൂഷകവംശം). ശിവസ്കന്ദവർമ്മന് നിരവധി അശ്വമേധം ചെയ്തയ മകളെ റാണാരാഗനാണ് വിവാഹം കഴിച്ചത്. സ്കന്ദന് അഥവാ കന്തനെന്നത് കാടവവംശനാമമാണ്. |

| | |
|---|---|
| 69.ഭടസ്ഥലി രിപുരാമനെന്ന കൊങ്ങുചേരൻ കൊമ്പൻ പെരുമാള്.)<br><br>70 ജയരാഗൻ<br><br>71 പാലകൻ രണ്ടാമന്റെ സ്വസ്വാപുത്രനായ ഗഭീരൻ. | 69.കുറച്ചുകാലം മാത്രം ഭരിച്ചു.ജയരാഗൻ തോല്പിച്ചു. ...<br><br>71ഇദ്ദേഹത്തിന്റെ ദൂതൻ നയതന്ത്രവിദഗ്ധനായിരുന്നു. അദ്ദേഹത്തെ രഹസ്യസന്ദേശവുമായി ഇന്ത്യ മുഴുവനും അയച്ചു. മരുഭൂപതി ഗഭീരനെ ചതിച്ച് സന്ദേശം കയ്യിലാക്കി . ഗഭീരൻ മരുപുരം (രാജസ്ഥാനി ) ദഹിപ്പിച്ചു. എന്തായിരുന്നു ആ സന്ദേശം. സ്വർഗ്ഗസന്ദേഹപ്രാപ്യ എന്ന കലിവാക്യത്തിൽനിന്ന് എഡി 428ലെ തൃക്കാരിയൂർ ശാസനം. വില്യം ലോഗൻ 64 കേരളഗ്രാമത്തിലെ ബ്രഹ്മജ്ഞാനികളും കൂടി സ്ഥിരമായ ഭരണമില്ലാതെ ഇങ്ങനെ കഴിയുന്നത് ശരിയല്ലെന്നു നിശ്ചയിച്ച് താൽക്കാലിക പെരുമാളും കൂടി , ധർമ്മരക്ഷകനായ പെരുമാളെ കിട്ടിയില്ലെങ്കിൽ ബ്രാഹ്മണരെല്ലാം നാടുവിടേണ്ടിവരുമെന്ന് മനസ്സിലാക്കി. അവർ കിഴക്കോട്ടുപോയി അനൈക്കൊണ്ടി കൃഷ്ണരായരെ കണ്ട് പല നിയമങ്ങളോടെ മിനിമം 12 വർഷം നിൽക്കുന്ന നല്ല ഭരണാധികാരിയെ അയക്കണമെന്ന് സന്ദേശം അയച്ചു. ഇതനുസരിച്ചാണ് ആദ്യം ഒരു രാജാവും പിന്നെ ഒരു പാണ്ടിപ്പെരുമാളും മൂന്നാമത് ചേരമാൻ പെരുമാളും വന്നത്. എഡി 428ലാണ് ചേരമാൻ സിംഹാസനമേററത്. 36 വർഷം രാജ്യം ഭരിച്ചു. (എഡി 464 വരെ)ലോഗന്റെ സംശയം സഭ എങ്ങനെ 16ആം നൂറ്റാണ്ടിലെ കൃഷ്ണദേവരായർക്ക് 428നു മുമ്പ് കത്തയച്ചു എന്നാണ്. ഉത്തരം- അനക്കൊണ്ട വെങ്കിപല്ലവചാലൂക്യ ദേശമാണ്. അവിടുത്തെ മന്ത്രിയാണ് കൃഷ്ണരായ. 16ആം നൂറ്റാണ്ടിലെ കൃഷ്ണദേവരായരല്ല ഈ മന്ത്രി കേരളത്തിൽനിന്നാണ്. .<br><br>പുതിയ പെരുമാൾ ചെയ്തത്:- തീർത്ഥമായി തിരുനാവാ, വലഭിപത്തനം, തൃക്കാരിയൂർ എന്ന മൂന്നുവിദ്യാസ്ഥാനം തീർത്ഥസ്ഥാനം, പ്രധാനതുറമുഖമായ കൊടുങ്ങല്ലൂരിലെ തിരുവഞ്ചിക്കുളത്ത് അഗ്രഹാരം ,കളരി,വിദ്യാസ്ഥാനം, ഇങ്ങനെ നിർണ്ണയിച്ചു.<br><br>72/73 പുറത്തുനിന്ന് രാജാക്കന്മാരെ കൊണ്ടുവരുന്നത് വിഷമമായി. അതിനാൽ സൂര്യക്ഷത്രിയസ്ത്രീയുടെ |

| | |
|---|---|
| 72.സഹോദരനായ ജയമാനി വിജയൻ പെരുമാൾ. | കുട്ടികളെ എടുക്കാനുറച്ചു. |
| 73 രാമഘടജയരാഗ ശിവപാദശേഖരൻ. | |
| 74.നാഗകൈമൾ , ഓവിയർ വംശ രാജകുമാരിക്ക് അങ്ങനെ രണ്ടു കുട്ടികളുണ്ടായി ഒ ന്ന് വല്ലഭൻ പെരുമാളും രണ്ടാമത്തേത് ശ്രീകണ്ഠപ്പെരുമാളും | 74.പുലവപുലയ. വള്ളുവക്കോനാതിരി ചൂലാലിനല്പ്പാട്ട് സൂര്യക്ഷത്രിയവംശത്തിലെ നാഗസ്ത്രീകളെ വിവാഹം കഴിക്കുന്ന പതിവ്. |
| 75.വലഭൻ 4. അഥവാ വലഭി ധ്രുവസേനൻ 2 (ഗുജറാത്തിലെ)624-654 വരെ വല്ലഭനും 654-666 വരെ ശ്രീകണ്ഠനുംഭരിച്ചു. 657 എഡിയിലാണ് വല്ലഭന്റെ സ്വർഗ്ഗാരോഹണം. | 75. അവസാനത്തെ വലഭിപെരുഞ്ചല്ലൂർ പുനരുദ്ധാരണം. പണ്ഡിതസഭ വീണ്ടും സജീവമായി. വിവാഹം കൊണ്ട് ഹർഷവർദ്ധനന്റെ ബന്ധു. സമകാലീനർ. എഡി 606ൽ ഹർഷന്റെ സ്ഥാനാരോഹണം. എഡി 643ൽ അദ്ദേഹ ത്തിന്റെ മുപ്പതാംസഭ. പുലികേശി 2 ചാലൂക്യവല്ലഭന്റെ (610-642)രാജ്യം അദ്ദേഹത്തിന്റേതിനോടു ചേരുകയും അദ്ദേഹത്തിന്റെ മഹാവംശം അദ്ദേഹത്തിന്റെ മരണ ത്തോടെ ഹർഷന്റേതാവുകയും ചെയ്തശേഷമാണ് സഭ യുടെ പരമഭട്ടാരകപദവി ഹർഷനു ലഭിക്കുന്നത്. രണ്ടു വർഷം കഴിഞ്ഞ് ഹർഷന് മരിക്കുകയും ചെ യ്തു. അന്ന് ഹർഷന്റെ അനുജനായ കൃഷ്ണന് വെങ്കിചാലൂക്യസിംഹാ സനത്തിലിരിക്കുന്നു. പ്രഭാകരവർദ്ധനന് (ഹർഷന്റെ പിതാവ്)ഭട്ടാരകപദവിയുള്ള വ്യക്തിയാണ്. അതായത് ഹർഷന്റെ ഭാര്യാപിതാവായ ചാലൂക്യവല്ലഭപുലികേശിയും വലഭൻ 4 എന്ന കേരളരാജാവും വലഭിധ്രുവസേനനെന്ന ഗുജറാത്തിലെ രാജാവും ഒരേ വ്യക്തിയാണ്. അഥവാ ഒരേ കുലസംഘമാണ്. |
| 76 ശ്രീകണ്ഠൻ പെരുമാൾ. | 76.വലഭി പുനരുദ്ധാരണം വട്ടുകേശ്വരം മാടായി ക്ഷേത്രപുനരുദ്ധാരണം, |
| . | |
| ഇവിടെ അതുലൻ വല്ലഭവംശത്തിന്റെ രാജാക്കന്മാ രുടെ പല നല്ല കൃത്യങ്ങളും പറയുന്നു. ചരിത്രം പെട്ടെന്ന് നിർത്തുന്നു. കവി മരിച്ചതോ, മറ്റ് വല്ല കാരണമോ എന്ന് അറിയില്ല. . | |

| | |
|---|---|
| | |
| | |

ചരിത്രകാലം വരെ വലഭി,നളന്ദ യൂണിവേഴ്സിറ്റികളുടെ ഭരണം നിർവ്വഹിച്ച വല്ലഭവംശത്തിന്റെ മുഴുവനും വംശവൃക്ഷം ഇവിടെ ലഭിക്കുന്നു. കേരളം,കർണ്ണാടകം,ആന്ധ്ര, ഹൈഹയം,പല്ലവ,ചാലൂക്യ,നോലംബ, ഗുപ്ത,വർദ്ധന,ചേര,ചോള, പാണ്ഡ്യന്മാരുടെയുംശതകർണ്ണികളുടേയും വംശം ഇവരുമായി ബന്ധപ്പെട്ടുകിടക്കുന്നു. ശരഭപുരി,മേഖല പാണ്ഡവ, കലിംഗ,കാകതീയവംശങ്ങ്ളും മൂഷകവംശത്തിനോടും കേരളത്തോടും ബന്ധമുള്ളവരാണ്. ഹ്യയാൻസാങിന്റെ കാലത്തിനുശേഷമുള്ള വലഭികാലത്ത് ബാലവർമ്മനും പൂർണ്ണവർമ്മനുമെന്ന് രണ്ടു രാജാക്കന്മാരാണ്നളന്ദയിലെ കാര്യങ്ങൾ നോക്കുന്നത്.ഇവരുടെ നാമം ശങ്കരാചാര്യരുടെ ബ്രഹ്മസൂത്രഭാഷ്യത്തിലുള്ളവയാണ്.ശങ്കരന്റെ കാലം ഗണിക്കുന്നതിന് ഇത് സഹായകമാണ്.(ശങ്കരൻ എട്ടാം നൂറ്റാണ്ടിനുമുമ്പേ ഉണ്ട് എന്ന് തെളിയുന്നു)

- 4.വലഭിയും കേരളവും ഹ്യയാൻസാങിനുശേഷം.

| | |
|---|---|
| 1.ഹർഷവർദ്ധനൻ. Harshavardhana | പരമഭട്ടാരക 3 വർഷത്തേക്ക് നളന്ദ യൂണിവേഴ്സിറ്റിക്ക് ദാനം |
| 2.പൂർണ്ണവർമ്മൻ.<br><br>3 ബാലവർമ്മൻ. , | നളന്ദയിലെ ബുദ്ധപ്രതിമ അത് സംരക്ഷിക്കാനായി ക്ഷേത്രസമുച്ചയം.<br><br>629-645 ഹ്യയാൻ സാങ് ഇന്ത്യയിൽ. ഹ്യയാൻസിങിന്റെ കാലത്ത് പൂർണ്ണവർമ്മന് യുവരാജാവാണ്. (Ep Indica.XV11.310-327;Ind Ant.XV11.311 ;Gosrvalikhitham)<br><br>വംഗദേശദേവപാലൻ നളന്ദക്ക് ദാനം കൊടുക്കുന്നു. 5 ഗ്രാമം കൊടുത്തു,പകരം ബാലവർമ്മനെ മാറ്റി |

| | |
|---|---|
| | വംഗദേശത്തിലെ പണ്ഡിതരെ നളന്ദയിലെ അധികാരം ഏല്പിച്ചു. വല്ലഭവംശത്തിന് നളന്ദ നഷ്ടപ്പെടുന്നു. |
| 5. ഹരിശ്ചന്ദ്രപ്പെരുമാള്.(കേരളോല്പത്തി). | ചൈനയിലെ രേഖകളിൽനിന്ന് എഡി 655ൽ വലഭിയിലെ നന്ദി വലഭി യൂണിവേഴ്സിറ്റിയിലെ 1500 സംസ്കൃതപുസ്തകങ്ങൾ ചൈനയിലെ ചക്രവർത്തിക്ക് കൊടുക്കുന്നു. ചക്രവർത്തി ആവശ്യപ്പെട്ട അമൂല്യഔഷധച്ചെടി 17 വർഷത്തിനുശേഷം അദ്ദേഹത്തിന് എത്തിക്കുന്നു. മൂന്നുപുസ്തകം മൊഴിമാറ്റം നടത്താനായി ച്ക്രവർത്തിയോടൊപ്പം താമസിക്കുന്നു. |
| 6. തെക്കേ മലബാറിലെ മൂഷകരാജ്യത്ത് പൊന്നാനി അഴിമുഖത്ത് നല്ലൂരുമല്ലൻകോട്ട കെട്ടിയ മല്ലൻപെരുമാൾ.690-702(എഡി 700ലെ യഹൂദരേഖ ഒപ്പുവെച്ച ഭാസ്കരരവിവ ർമ്മ അന്ന് യുവരാജാവായിരിക്കണം.)<br>7. 702-714 താണുഇരവി<br>8. കുലശേഖരൻ. (714-732)1 കൊല്ലം ഭരിച്ചു.<br>9. കോതഇരവി ഇരവിക്കോത ആദിരാജാ (744-756)<br>10. ഇന്ദുക്കോത പാണ്ടിപ്പെരുമാൾ. സഹോദര ൻ വലിധരന് വിക്രമന് നമ്പി. 768 വരെ.<br>11. .774ൽ വീരരാഘവേന്ദ്രചക്രവർത്തി ഗംഗാധരക്കോവിലധികാരികൾ ക്രിസ്ത്യന് ഡീഡ് ഒപ്പുവെച്ചു.<br>12. ഭാസ്കരഇരവി 768-825. 825 എഡിയില് പെരുമാള്ഭരണം തീർന്നു .കൊല്ലവർഷം തുടങ്ങി. (ഭൌമകാരരായ സൂര്യക്ഷത്രിയർ വള്ളുവക്കോനാതിരിമാരായി.. | എഡി 717 പഴയകല്ലുകോട്ട വീണ്ടും നിർമ്മിക്കുന്നു. മരംകൊണ്ടാണ് നിർമ്മിതി. 719. തെക്കേ ഇന്ത്യയി ലെ മലയാംനാടിലെ ബ്രാഹ്മ ണൻ ചൈനയിലെ ത്തുന്നു. ഗുരു പ്രമിതിയെ പിന്തുടർന്ന് എത്തിയതാണ്. വജ്രബോധി എന്ന് പേർ. 730ന് മുമ്പ് 4 സംസ്കൃത പുസ്തകം മൊഴിമാറ്റി. 732ൽ മരിച്ചു. ശിഷ്യനായ അമോഘവർഷന് 77 സംസ്കൃത ഗ്രന്ഥം മൊഴിമാറ്റി കൊടുക്കുന്നു. 774ൽ മരണം. 775 വരെ മൈത്രകവം ശരാജാക്കന്മാരുടെ തലസ്ഥാനം വലഭി യൂണിവേ ഴ്സിറ്റിയാണ്. (pp 585.Radhakumud Mukherjee). ഭാസ്കരഇരവിയുടെ കാലത്ത് ഇത് നഷ്ടമായി. എഡി 774ൽ സമ്മതപത്രം ഒപ്പുവെച്ച് വലഭി യൂണിവേഴ്സി റ്റിയുടെ സ്ഥാനം ഇല്ലാതായി, 775 മുതല് വലഭി യുടെ ഉടമസ്ഥാവകാശവും നഷ്ടമായി. ആദ്യം പാല ന്മാരോട് നളന്ദയും പിന്നെ കച്ചവടക്കാരോട് വലഭി യും നഷ്ടപ്പെടുത്തി. വലഭിയും നഷ്ടമായി. |

| | |
|---|---|
| എഡി 824 -825 | ശോണിതപുരത്തുനിന്ന് വന്ന പെരുമാൾക്ക് (കിഴക്കൻതീരത്തെ ബാണരാജ്യം) അപ്പോഴേക്കും വ്യാപാരമെല്ലാം നഷ്ടപ്പെട്ട രാജ്യത്തിനുവേണ്ടി ഒന്നും ചെയ്യാനായില്ല. എഡി 825ലെ കരാറ് അതുകൊണ്ട് ഒപ്പുവെച്ചതാണ്.825 മുതല് 43 വരെയുള്ള 18 വർഷം തന്റെ രാജ്യത്ത് നടക്കുന്നതിനെല്ലാം സാക്ഷിമാത്രമായിരുന്നു. ഇക്കാലത്തൊന്നും വലിയതോതിലുള്ള മതംമാറ്റങ്ങളുണ്ടായിട്ടില്ല. സുലൈമാൻ എന്ന അറബി കച്ചവടക്കാരൻ 851- 852ൽ ഇന്ത്യയിലെത്തി. അദ്ദേഹം ചൈനയിലോ ഇന്ത്യയിലോ ഒരാള്പോലും ഇസ്ലാംമതം സ്വീകരിച്ചിട്ടില്ലെന്ന് എഴുതി. അന്നുവരെ ഒരാളും ഒരു രാജാവും ഇസ്ലാംമതം സ്വീകരിച്ചിട്ടില്ല. 25 ആഗസ്റ്റ് 825ലാണ് കേരളം ഭാഗിച്ചത്. സാമൂതിരിക്ക് ചത്തും കൊന്നും നേടാനുള്ള അവകാശം കൊടുത്തതാണ് എല്ലാ പ്രശ്നവുമുണ്ടാക്കിയത്. ആഭ്യന്തരകലഹം എല്ലാം നശിപ്പിച്ചു, ശക്തമായ രാജഭരണമില്ലാത്തതും സാമ്പത്തികപരാധീനതയുള്ളതുമായ രാജ്യത്തെ സംരക്ഷിക്കാൻ രാജാക്കന്മാരോ ഗുരുക്കന്മാരോ പ്രാപ്തരായില്ല. പഴയ പ്രതാപം വീണ്ടെടുക്കാനുള്ള ശ്രമം പരാജയപ്പെട്ടു. |

**പെരുമാളുടെ കേരളവിഭജനം**

1. തെക്കേ മലബാറ് തെക്കേ കോലത്തിരി സൂര്യക്ഷത്രിയരായ പെരുമ്പടപ്പ് ഗംഗാധരക്കോവിലധികാരികൾ വീരരാഘവചക്രവർത്തി എന്ന കൊച്ചി വന്ദേരി മാടഭൂപതി . അദ്ദേഹത്തിന് ആറങ്ങോട്ടു സ്വരൂപവും തലപ്പള്ളി സ്വരൂപവും കൊല്ലങ്ങോട്ട് ഗന്ധർവ്വരാജാക്കന്മാരും വള്ളുവക്കോനാതിരിയും പരപ്പനാട്ടു സ്വരൂപവും പുല്ലമായി നായരും അകമ്പടിയും സൈന്യാധിപരും. ഗുരു ആഴ്വാഞ്ചേരി തമ്പ്രാക്കളെന്ന നേത്രനാരായണന്മാർ.
2. പെരുമാളുടെ അനുജനായ കവി സിംഹവേരു തുളുഭൂപതി.സഹായത്തിന് പരമ്പർ(നന്ദർ,വംഗർ) അചലർ(അചലപത്തനമുണ്ടാക്കിയ അചലന്റെ പരമ്പര) സവിത്തർ(മുദുബിത്തരി ചന്ദർ) മുളുക്കി(മെലൂഹിയ) സാമന്തർ അകമ്പടിക്കാർ. മൂലസ്ഥാനമായ കാർത്തവീര്യന്റെ വടക്കേ മാഹിഷ്മതിയിലെ സാമന്തരും ഇദ്ദേഹത്തിന്റെ അകമ്പടിക്കാരാണ്. (ഇവരാണ് കർണ്ണാടകരാജവംശം).

3. മൂത്ത സഹോദരിയുടെ വംശം വടക്കേ കോലത്തിരി. കോട്ടയം കൊറ്റിയോട്ട്, പയച്ചി,ചിറക്കൽ, കടത്ത നാട്ട്, പൊറൈനൊട്ടടികൾ.
4. ഇളയ സഹോദരിയുടെ വംശം ആയ് വംശം. വേണാട്ട് അടികൾ, ഇരാമർതിരുവടിയും മന്ത്രിപരിഷത്തി ലെ എട്ടുവീട്ടിൽ പിള്ളമാരും ദളവമാരും .പാണ്ഡ്യചോളനാട്ടുകളിലെ വംശങ്ങളും ഇവരിൽ പെടും.

സാമൂതിരിക്ക് ഉടവാളും വെട്ടിപ്പിടിച്ചുകൊള്ളാനുള്ള അനുവാദവുമാണ് കൊടുത്തത്. പെരുമാളുടെ വിഭജനശേഷം തുടർച്ചയായ വംശപരമ്പരകളെ നാം കാണുന്നില്ല. വേണാടിലെ ആയിവംശജരുടെ മാത്രമാണ് പിന്നീട് കാണുന്ന ലിസ്റ്റ്.എഡി 890ൽ വടക്കൻകോലത്തിരിവംശത്തിലെ കോതഇരവി ഇരവിക്കോത ആദിരാജ(ആഴിരാ ജാ)യാണ് ആദ്യമായി ഇസ്ലാം സ്വീകരിച്ചത്.ഇതിന്നുശേഷം മാടായി,വള(ഭി)പട്ടണം , ശ്രീകണ്ഠപുരം വിദ്യാകേന്ദ്രങ്ങളിൽ മാന്ദ്യതയുണ്ടായി. തെക്കേ ശാഖ (ആയ്) കൂടുതൽ ശക്തമായി.ഇതാണ് വേണാടിന്റെ പ്രാധാന്യം കൂടാനുണ്ടായ കാരണം. പാണ്ടിപ്പെരു മാൾ ഇന്ദുക്കോതയും സഹോദരന് വലിധരൻവിക്രമൻനമ്പിയും(എഡി 950)കോഴി ക്കോട്ടെ ചില ലിഖിതങ്ങളിൽ പ്രത്യക്ഷപ്പെടുന്നതായി എം.ജി.എസ് ചൂണ്ടിക്കാട്ടിയി ട്ടുണ്ട്.വടക്ക് ഹോയ്ശാല(ആയ്)ചന്ദ്രവംശികളും ഇക്കാലത്ത് പ്രബലമായ സാമ്രാജ്യം കെട്ടിപ്പടുത്തു.കർഷദ് പ്ലേറ്റി ലിഖിതപ്രകാരം 958ൽ രാഷ്ട്രകൂടരാജാവ് കൃഷ്ണൻമൂന്നാമ നെ തോൽപ്പിക്കുന്നത് ശ്രാവല്ലഭകർണ്ണാടദേവനെന്ന വല്ലഭവംശത്തിലെ തേവനാ ണ്.ഭൂഗുകച്ഛം,തഞ്ചാവൂർ,ചേര,പാണ്ഡ്യ.സിംഹളദേശങ്ങളെല്ലാം കവിസിംഹവേരു വിന്റെ പിൻഗാമിയായ കന്നടവല്ലഭന്റെ കീഴിലാണ്.

- **6 ഭാസ്കരഇരവിചേരമാന്ദ ശേഷം വേണാട്**

| | |
|---|---|
| 1.ഭാസ്കരഇരവി ചേരമാൻ പെരുമാൾ. | |
| 2.വേണാട്ട് ഉടയവർ ഗോവർദ്ധന മാർത്താണ്ഡ പതി. | എഡി 976ൽ വടക്കെ ഹോയ്സലയില് നൃപകാമന് 1 സമകാലീനൻ |
| 3.ഇരാമർ തിരുവടി കുലശേഖരൻ.<br>4.പുത്രൻ വീരകേരളവർമ്മന്. | 1006-1026 മുണ്ഡൻ. സമകാലീനൻ.<br>3,4:രണ്ടുവേണാട്ടരചരും ചോളന്മാരാൽ വധിക്കപ്പെട്ടു.(മണിമംഗലം സാസനം, സിലോണിലെ മഹാവംശം) |
| 5. നൃപരാമനെ(2)വടക്കെആയ്ശാല തെരഞ്ഞെടുത്തു.<br>6.ശ്രീവല്ലഭൻ(1131)<br>7.കോതമൂഷകരാജാ കന്തൻകാരിവർമ്മന്. | നൃപകാമൻ 2 വടക്കേ ആയ്ശാല രാജാവായി തെരഞ്ഞെടുക്കപ്പെട്ടു. |

| | |
|---|---|
| രാമഘടമൂഷകൻ. | 7.ഏഴിമലവട്ടെഴുത്ത് 1115-1140 |
| 8പെരുമാനടി നൃപകാമപുത്രൻ വിഷ്ണുവർദ്ധനൻ.. | 1166 |
| 9.വീരവല്ലഭ 1 | |
| 10 വീരവല്ലഭ 2 | 9,10: in 1230's<br>വീരവല്ലഭ2 ഹോയ്ശാലനരസിംഹ. സിംഹലരാജാ പരാക്രമബാഹുവിനെ വധിച്ചു. 1231. തൃശ്ശൂരിലെ ചേന്ദമംഗലത്ത് വെട്ട്.. സാമൂതിരി വടക്കുംതെക്കും കോലത്തിരിവംശത്തെ വിഭജിച്ചിട്ടും അവര് ഒരുമിച്ച് ഒരു കെട്ടായിത്തന്നെ നിലനിന്നു. |
| 11.വീരഇരവിഉദയമാർത്താണ്ഡ 1251 | |
| 12.ജയസിംഹ രാജാദേശിങ്കൻ. | 12.മാരവർമ്മകുലശേഖരപാണ്ഡ്യന്റെ മകളെ വിവാഹംചെയ്തു. വേണാടിനും പാണ്ഡ്യദേശത്തിനും രാജാവായി. 1268-1310 |
| 13.സംഗ്രാമധീര രവിവരിമ്മകുലശേഖര | 13.കാഞ്ചീപുരം പിടിച്ചടക്കി 1314. |
| 14.ഉദയമാർത്താണ്ഡവീരപാണ്ഡ്യദേവ 1316 | 14 ഇക്കാലത്ത് വടക്കേകോലത്തിരിയിൽ രാഘവ വർമ്മൻ. 131ൽ വീരവല്ലലന്റെ തലസ്ഥാനം ഹാലെബീഡ് .കർണ്ണാടകത്തിലെ വീരബല്ലല നാണ് ബാങ്കളൂരുനഗരസ്ഥാപകൻ.അദ്ദേഹത്തിന്റെ രാജ്ഞി ശൃംഗേരിമഠത്തിന് ദാനം ചെയ്തരേഖ 1346. |
| 15.ആദിത്യനാഥസർവ്വാംഗനാഥ (1376) | 15.ഉണ്ണുനീലിസന്ദേശത്തിലുണ്ട്. |
| 16.ആദിത്യവർമ്മ (1439) ചേര ഉദയമാർത്താണ്ഡന്റെ മരുമകൻ. | 16. നീണ്ടകാലഭരണം. 144ലെ ചേരമാദേവിശാസനം ഇദ്ദേഹത്തിന്റേതാണ്. |

| | |
|---|---|
| 17.രവികേരളവർമ്മ 1512. | രാജാരവിവർമ്മ സമകാലീനനാണ്. |
| 18.ജയസിംഹവീരകേരളവർമ്മ | 18.കേരളത്തിൽ തൊടലും തീണ്ടലും വ്യവസ്ഥ ആദ്യം ഉണ്ടാക്കിയത് ഇദ്ദേഹം. |
| 19.വീരഉദയമാർത്താണ്ഡവർമ്മ | 19.വിജയനഗരഅച്യുതരായന്റെ സാമന്തനായിരുന്നു. 1532. 1535ൽ കലക്കാട്ട് യുദ്ധത്തില് മരിച്ചു. |
| 20.വീരകേരളവർമ്മ | 20 വിജയനഗരത്താൽ പരാജിതനായി 1544 |
| 21.രവിവർമ്മ | 21.ഇക്കാലത്ത് തിരുമലനായിക്കൻ വേണാട് ആക്രമിച്ചു. |
| 22.ആദിത്യവർമ്മ മൈനറായതുകൊണ്ട് ഉമയമ്മറാണിഭരിച്ചു(1677-1684) | 22. 1680 മുകിലപ്പടആക്രമണം. |
| 23കേരളവർമ്മ (1695) | 23.അഞ്ചിങ്ങോഫാക്ടറി . 1696ൽ വധിക്കപ്പെട്ടു. |
| 24.മാർത്താണ്ഡവർമ്മ (29വർഷം ഭരിച്ചു.) | 24.ഭരണം. 1729-1758 പ്രധാനസംഭവങ്ങൾ:-1741 ഇളയിടത്ത്സ്വരൂപംവേണാടിനോടുചേർന്നു.ആഗസ്റ്റ് 10. 1741 കൊളച്ചൽയുദ്ധം. 1742കായംകുളവും ഡച്ചുംകിളിമാനൂർപിടിച്ചു.1750ൽ പത്മനാഭദാസ നാമം.1753 ഹിരണ്യഗർഭം.രാജാധിരാജനാമം ഇംഗ്ലീഷ്,ഡച്ച്പടയുടെ സംശയം. ദാസനായവ്യക്തി എങ്ങനെ രാജാധിരാജനാകും. (ത്രസദസ്യു എന്ന ദാസരാജാവ് ഹിരണ്യഗർഭം,സർവ്വസ്വദാനം ചെയ്ത് ചക്രവർത്തിയായതുപോലെ.)മഹാബലി,ഹർഷ,<br><br>അശോക എന്നിവരും സർവ്വംത്യജിച്ച് ഭഗവാന്റെ ദാസനായി,ദേവപ്രിയനായി ചക്രവർത്തിയായി. ഇന്ത്യ പഠിപ്പിക്കുന്ന ഈ പാഠം ഇപ്പോഴും പലരും |

| | |
|---|---|
| 25.ധർമ്മരാജാരാമവർമ്മ (40 വർഷം) | മനസ്സിലാക്കിയിട്ടില്ല.<br>1757 കൊച്ചിയുമായി സന്ധി ഒപ്പിട്ടു<br>(1758-98)1790 ടിപ്പുനെടുങ്കോട്ടതകർത്തു.<br>ചൂർണ്ണിവെള്ളപ്പൊക്കം.1809 കുണ്ടറവിളംബരം എറണിയൽകൊട്ടാരത്തില് വേലുത്തമ്പിദളവയുടെ അന്ത്യം. മണ്ണടിദേവി സാക്ഷി. |
| 26.ബലരാമവർമ്മ (1799) | |
| 27.റീജന്റ് റാണിഭരണം. | |
| 28.ഗർഭശ്രീമാന് സ്വാതിതിരുനാള് ബാലരാമവർമ്മ. 1847 | 28.സംഗീതത്തിന് സുവർണ്ണകാലം |
| 29.ശ്രീചിത്തിരതിരുനാള് ബാലരാമവർമ്മ | 29. 1931-49 രാജാവ്. 1949- 1956 രാജപ്രമുഖന്. |
| 30.ഉത്രാടംതിരുനാൾ മാർത്താണ്ഡവർമ്മ | 30. 2010ൽ ഇത് എഴുതുമ്പോളും അദ്ദേഹമാണ്.<br>(till 2010 ) |

സൂത്രകാലത്തെ കറിക്കുലം

1. ശ്രൌതസൂത്രം. ബ്രാഹ്മണങ്ങളിലെ അനുഷ്ഠാനഭാഗം
2. ഗൃഹ്യസൂത്രം. വ്യക്തിയുടെ ജനനം മുതല് മരണം വരെയുള്ള കർമ്മകാണ്ഡം.
3. ധർമ്മസൂത്രം.സ്മൃതി അനുസരിച്ചുള്ള ദൈനന്ദിനകർത്തവ്യങ്ങൾ(സമയചാരിക)
4. ശുൽബസൂത്രം. ജ്യാമിതി,വാസ്തു, യജ്ഞവേദിയുടെ അളവ്,വാസ്തു.
5. വേദാംഗം.ശിക്ഷ,ഛന്ദസ്സ്,വ്യാകരണം,നിരുക്തം,കൽപ്പസൂത്രം,ജ്യോതിഷം
6. പരിശിഷ്ടം .യജ്ഞത്തിന്റെ പ്രയോഗവും പദ്ധതിയും,സൂത്രങ്ങളുടെ ഉള്ളടക്കത്തിന്റെ സൂചിക,കാരിക,അനുക്രമണിക
7. യോഗസൂത്രം
8. ഉപവേദങ്ങൾ.ആപസ്തംഭന്റെ അഭിപ്രായം (11.11.29-11-12 ) സ്ത്രീകൾക്കും കുട്ടികൾക്കും ശൂദ്രർക്കുമുള്ള താണ് ഉപവേദങ്ങളെങ്കിലും അവ അറിയാതെ വേദപഠനം പൂർണ്ണമാവുകയില്ല എന്നാണ്.. അർത്ഥ ശാസ്ത്രം,കാമശാസ്ത്രം,ഗന്ധർവ്വവേദം,ആയുർവ്വേദം,ഭരതം,വാർത്തികം ഇവ ഉപവേദങ്ങളാണ്. ഓരോ വേദത്തിനും ഒരു ഉപവേദമുണ്ട്.അഥർവ്വത്തിന്റേത് അർത്ഥശാസ്ത്രമാണ്. കൃഷി,വാണിജ്യം,ഗോരക്ഷ മുതലായവ ഇതിലാണ് വരിക.ഏതു വേദം സംരക്ഷിക്കാനാണ് വ്യക്തി ശ്രമിക്കുന്നത് ആ വ്യക്തി അതി ന്റെ ഉപവേദശാഖയും സംരക്ഷിക്കേണ്ടതുണ്ട്.അപ്രകാരം സംരക്ഷിക്കാനായി ശ്രമിക്കുന്ന വ്യക്തിയും ആ സംരക്ഷിക്കപ്പെട്ട ശാഖപോലെത്തന്നെ പ്രാധാന്യം ഉള്ളതായിത്തീരുന്നു. അങ്ങനെ ആചാര്യന്മാരായി തീർന്ന ചിലരെ പറയാം.

സൂത്രാചാര്യർ:-

ഋഗ്വേദത്തിലെ ആശ്വല്യായനശ്രൌതസൂത്രം അശ്വവാനെന്ന ഹോതാവിൽനിന്നാണ്. അശ്വം കുതിര, അ യനം അതിന്റെ ഗതി. അശ്വികളെന്ന ഇരട്ടക്കുതിരകൾ ഭൂമദ്ധ്യരേഖയിലെ ലങ്കാസ്ഥാനമായ മേഷബിന്ദുവി ൽനിന്ന് ആരംഭിച്ച് അയനം ചെയ്യുന്ന രണ്ടു കാലവർഷക്കാറ്റുകളെ പ്രതിനിധീകരിക്കുന്നു നിരന്തരമായ നിരീക്ഷണവും സമുദ്രസഞ്ചാരവുമാണ് ഈ ഇരട്ടകളെ ആരാധിക്കാനുള്ള കാരണം.വെബർ അശ്വലായന

ശാഖ കിഴക്കേ ഇന്ത്യയിലാണ് പ്രചാരത്തിലെന്നു പറയുന്നുവെങ്കിലും തെക്കേ ഇന്ത്യ മുഴുവനും ഇത് പ്രചാര ത്തിലിരുന്നു.പ്രത്യേകിച്ചും കേരളത്തിൽ. അശ്വലായനൻ, ശൂനകന്റെ ശിഷ്യനാണ്. ശൂനകന്റെ നാമത്തി ലാണ് മഴ പ്രവചിക്കാനായി വൈദികകാലത്തെ ആളുകള് നിരീക്ഷിച്ചിരുന്ന ബൈനറിതാരം ശൂനകതാരം (സിറിയ സ്) അറി.പ്പെടുന്നത്.ബകദാൽബ്യന്റെ ശൂനകതാരത്തെ നിരീക്ഷിക്കുന്ന സൂക്തം ഛാന്ദോഗ്യോപ നിഷത്തി ൽ കാണുക.(സുധാസിന്ധു ഡിസി ബുക്സ് 2003) അശ്വിനെന്ന പുരാതനവേദകാല നാമം ഗ്രീക്കി ലേക്ക് തർജ്ജ മ ചെയ്തപ്പോഴാണ് അത് ഹിപ്പാലസും ഹിപ്പാർക്കസും ഹിപ്പോക്രാറ്റസ്സും ഒക്കെ ആയി തീരു ന്നത്. (ഹിപ്പോ കുതിര) അഥർവ്വവേദക്കാർക്ക് അശ്വലായനസൂത്രാചാര്യന് സുമന്തുവും, സാമവേദക്കാർക്ക് ജൈമിനിയും യജുർവ്വേദികൾക്ക് വൈശമ്പായനനും,ഋഗ്വേദികൾക്ക് പൈലനുമാണ്. മഹാഭാരത ധർമ്മാചാ ര്യരായ സൂതനും ഭാരതനും അശ്വിലായനരാണ്.ഇവരെല്ലാവരും ഒരേ ഗുരുവിന്റെ പരമ്പരയാണ്. ബിസി 3200 നടുത്ത് ജീവിച്ച വ്യാസനാണ് ഇവരുടെയെല്ലാം ഗുരു.

പിൽക്കാലത്തെ പാണിനിസൂത്രത്തില് ആശ്മരഥ്യനെ പരാമർശിക്കുന്നു.പ്രാചിയിലെ പ്രാഞ്ചിതോൽവലി പാണിനികാലത്തെ മറ്റൊരു ആചാര്യനാണ്. തോൽ എന്നത് സഭയാണ്. പ്രാചിയിലെ വിദ്വാന്മാരുടെ , വല്ലഭരുടെ, സഭാംഗം.ഭൃഗു,അംഗിരസ്,വിശ്വാമിത്ര,വസിഷ്ഠ,അത്രി,കശ്യപ,അഗസ്ത്യാദികൾക്ക് വെവ്വേറെ ശാഖകളുണ്ട്.

സാംഖ്യായനം ഋഗ്വേദത്തിന്റെ ഒരു ശാഖയാണ്. അതിപുരാതനമായ ഇത് അനന്തനാഗത്തിന്റെ പുത്ര ന്മാരുടേതാണ്.(നാഗവംശം)ഋഗ്വേദത്തിലെ ആശ്വിലായന,സാംഖ്യായനശാഖകളിൽ നാം പ്രസിദ്ധരായ മൂന്നു സ്ത്രീരത്നങ്ങളെ കാണുന്നു.ഗാർഗ്ഗി വാചക്നവി, വചവാ പ്രാതിതേയി,സുലഭാ മൈത്രേയി. സാംഖ്യായന ഗൃഹ്യസൂത്രാചാര്യർ, സുമന്തു,വൈശമ്പായനൻ,പൈലൻ,ജൈമിനി,സൂതൻ,ഗാർഗ്ഗ്യബഭ്രു . വ്യാസശിഷ്യരും അനന്തനെപ്പോലെ വിഷ്ണുഭക്തരുമാണ്. ആശ്വലായനരും സാംഖ്യായനരും ഒരേ വംശക്കാരാണ്.15ആം നൂറ്റാണ്ടിൽ നൈമിശാരണ്യത്തിലെ രാമചന്ദ്രന് സാംഖ്യായനഗൃഹ്യസൂത്രപദ്ധതി വ്യാഖ്യാനിച്ചു.

ലാട്യായനശ്രൌതസൂത്രം.പടിഞ്ഞാറൻതീരത്ത് ഗുജറാത്തിലെ ലാടദേശത്ത് ഉത്ഭവിച്ചു.ശാണ്ഡില്യൻ ഇതിന്റെ ആചാര്യനായിരുന്നു.പഞ്ചവിംശബ്രാഹ്മണത്തിന്റെ ഋഷിമാരാണ് ശാണ്ഡില്യായനനും ധാന ഞ്ജാപ്യനും.ഗൌതമിസ്ഥവിര,സൌചിവൃക്ഷി,ക്ഷൈരകാലംബി.കൌത്സ്യ,വാർഷഗണ്യ,ബാന്ധിതായന,ലാമ കായന,രാണായതായനി,സാത്യായനി,പടിഞ്ഞാറൻതീരത്തെ സാലങ്കായനി,ശൂദ്ര,നിഷാദ,മഗധയിലെ വ്രാത്യ,ഇവരെല്ലാം ഇതിൽ വിദുഷരായിരുന്നു. ലാട്യായനസൂത്രത്തിൽ ഒരു പ്രത്യേകനിയമമുണ്ട്. ഒരാൾ മഗധദേശത്തെ വ്രാത്യനായാലും കൂടി, അയാൾ ദുഷ്കർമ്മമായ യുദ്ധത്തിലൂടെ പണം സമ്പാദിച്ചാലും കൂടി, എല്ലാം പൊതുനന്മക്കായി ദാനം ചെയ്യുന്ന പക്ഷം ബ്രഹ്മബന്ധുവാണ്, അയാളെ ബ്രഹ്മബന്ധുമാഗദേശീയ നെന്നു വിളിക്കാം.അയാൾ ഹിരണ്യഗർഭം കൊണ്ട് ബ്രാഹ്മണ്യം നേടിക്കഴിഞ്ഞു.(ഇതിന്ന് അർത്ഥം ആർക്കും ബ്രാഹ്മണ്യം നേടാം,സർവ്വസ്വദാനം കൊണ്ട് എന്നാണ്).

കൃഷ്ണയജുർവ്വേദത്തിലെ പ്രാതിശാഖ്യസൂത്രം. ആത്രേയൻ സ്ഥവിര(ഗൃഹസ്ഥ)ബിരുദമുള്ള കൌണ്ഡിന്യൻ,ഭര ദ്വാജൻ,വാത്മീകി,അഗ്നിവേശ്യന്,അഗ്നിവേശ്യയനൻ പൌഷ്കരസാദി,ഇവരിൽ ചിലരുടെ ശാഖ ബുദ്ധമത കാലത്തുമുണ്ട്.വൈദികഛന്ദസ്സും ഭാഷാഛന്ദസ്സും അവരുടെയിടയിലുണ്ടായിരുന്നു.മീമാംസകരും തൈത്തിരീ യകരുമുണ്ടായിരുന്നു.

ശുക്ലയജുർവ്വേദത്തിലെ കാത്യായനശ്രൌതസൂത്രം. ലൌഗാക്ഷി,ഭരദ്വാജൻ, ജാതുകർണ്ണൻ, വാത്സ്യന്, ബാദരി, കാശകൃത്സ്നി,കാർഷ്ണാജിനി ഇവർ.മൂന്നുപേരെ ബാദരായണവേദാന്തസൂത്രം പരാമർശിക്കുന്നു. ജൈമിനിയുടെ മീമാംസാസൂത്രം ബാദരിയയും പറയുന്നു. ദിഗ്വിജയവും സരസ്വതീതീരത്തെ യജ്ഞവും മഗധദേശീയബ്രഹ്മബന്ധുവിന്റെ വ്രാത്യയാഗവും (XX11.4.22) പറയുന്നു.ഈ പ്രാതിശാഖ്യത്തിലെ മൂന്നു വ്യാകരണഗുരുക്കന്മാരെ (സകതായനൻ,ശാകല്യൻ,ഗാർഗ്ഗ്യൻ) യാസ്കനും പാണിനിയും ഉദ്ധരിക്കുന്നുണ്ട്. കശ്യപനും ദാൽബ്യനും ശൌനകനും ഔപജീവിയും കണ്വനും മാദ്ധ്യ ന്ദിനനും ഇതിലെ ആചാര്യരാണ്. അതായത്, സൂത്രകാലത്ത് പഠിപ്പിച്ചിരുന്നത് സംഗ്രഹിച്ച മോഡലാണ്,വൈദികകാലത്തെ സമ്പ്രദായ ത്തിന്റെ സംഗ്രഹിച്ച മോഡലാണ് സൂത്രകാലത്തെ പഠനം എന്നതുകൊണ്ട് സംസ്കൃതിയുടെ തുടർച്ച മന സ്സിലാക്കാം.എല്ലാകുട്ടികള്ക്കും വിദ്യാരംഭം അഞ്ചുവയസ്സിലാണ്. വലിപ്പചെറുപ്പ,സ്ത്രീപുരുഷഭേദം ഇല്ല.(പ്രാപ്തേതു

പഞ്ചമേ വർഷേ,) എല്ലാ കുട്ടികളും ലിപി,അക്ഷരം,സംഖ്യ ഇവ പഠിക്കുന്നു.ഹരി,ശ്രീ,ഗണപതി,സരസ്വതി ഇവരെ ആവാഹിച്ചാണ് വിദ്യാരംഭം.സൂത്രകാരരും ഏതു സൂത്രമാണോ പഠിക്കുന്നത് അതിന്റെ ഋഷിപരമ്പ രയും ഓരോ കുലത്തിനും ഗണത്തിനും ആവശ്യമായ വിദ്യാവിഷയങ്ങളും സിലബസ്സിലുണ്ടാവും. വിദ്യാരംഭ ത്തിനു ശേഷം ചൂഡാകരണം,വൃത്തചൌലകർമ്മം, ഉപനയനം,(അധർമ്മം പ്രവർത്തിക്കാത്തവരായ മൂന്നുവർണ്ണത്തിനും ഉപനയനമുണ്ട്.ഏതെങ്കിലും കുലം അധർമ്മം ചെയ്യുന്നപക്ഷം അവർക്ക് ഇതിനുള്ള അവകാശം പോകും).ബൌധായനഗൃഹ്യസൂത്രത്തിൽ രഥകാരന്മാർക്കും ഉപനയ നമുണ്ട്.വസന്തകാലത്ത് ബ്രാഹ്മണർക്കും,ഗ്രീഷ്മത്തിൽ ക്ഷത്രിയർക്കും,ശരത്കാലത്ത് വൈശ്യർക്കും മഴക്കാലത്ത്(പ്രാവൃഢം-ആഷാഢം) സൂത(രഥകാര)ർക്കും ഗുരു ഉപനയനം ചെയ്തുകൊടുക്കുന്നു. ആശാരി, മൂശാരി,കരുവാൻ,തട്ടാൻ മുതലായ കാരുക്കളും ,(വിശ്വകർമ്മസമുദായം)നാഗങ്ങളും ഓവിയരും ഇക്കാ ലത്താണ് (പ്രാവൃഢം) ഉപനയനം ചെയ്യപ്പെടുന്നത്.രഥകാരന്മാരാണ് മഹാന്മാരായ ശിൽപ്പികളും വാസ്തുവിദഗ്ധരും നഗര,ഗ്രാമാദികളെ പ്ലാൻചെയ്യുന്നവരും .

ഉപനയനകാലം ബ്രാഹ്മണന് 8 വയസ്സും ക്ഷത്രിയന് 11 വയസ്സും വൈശ്യന് 12 വയസ്സും ആണ്. 7, 9, 11 എന്ന് ചില ഗ്രന്ഥങ്ങളിലുണ്ട്.മനുവും അംഗിരസും വിദ്യാരംഭകാലമായ 5 വയസ്സിൽത്തന്നെ ബ്രാഹ്മണ ബാലനെ ഉപനയിക്കണമെന്ന് പറയുന്നു. 5 വയസ്സിലെ ഉപനയനം വിദ്യക്കും 9 വയസ്സിലേത് ആയുസ്സിനുമാണ്.(അംഗിരസ്).കൃഷ്ണന് 11 വയസ്സിലും ബലരാമന് 12 വയസ്സിലുമാണ് ഉപനയനം.ആയുസ്സും കൃഷിയും സമൃദ്ധമായ സുഖജീവിതവും മാത്രം കാംക്ഷിക്കുന്നവർ 14ആം വയസ്സിൽ ഉപനയനം ചെയ്താലും മതി.ആചാര്യനോ ഗുരുവോ ആവണമെന്നുള്ളവർക്ക് അതുപോരാ. അതായത് , തെരഞ്ഞെടുക്കപ്പെടുന്ന തൊഴിലും അതനുസരിച്ചുള്ള വർണ്ണവുമാണ് ഉപനയനത്തെ നിശ്ചയിക്കുന്നത്.വിദ്യക്കും ബ്രഹ്മവർച്ചസ്സിനും 5, ആയുസ്സിന് 8,തേജസ്സിന് 9, അന്നത്തിന് 10 (തൊഴിൽപരിശീലനം),ഇന്ദ്രിയജയത്തിനും ബലത്തിനും 11, കന്നുകാലികളുടെ സംരക്ഷണത്തിനും സമൃദ്ധിക്കും 12 ഇതാണ് ഒരു രീതി. മറ്റുചില കാര്യങ്ങളും ഉപനയനത്തെ സ്വാധീനിക്കുന്നു.

1. കുട്ടിയുടെ അഭിരുചിയും വാസനയും കഴിവുകളും
2. പഠിക്കാനുള്ള വിഷയം
3. ഒരു മനുഷ്യായുസ്സില് ഒരു പ്രത്യേക വിഷയം പഠിക്കാനാവശ്യമായ സമയം.

ബ്രഹ്മവർച്ചസ്സിനും വിദ്യക്കുമായി വേദം പഠിക്കണമെങ്കില് മനുഷ്യായുസ്സില് കഠിനപ്രയത്നവും വളരെയേറെ വർഷവും വേണ്ടിവരും. അതുകൊണ്ട് , ലക്ഷ്യപ്രാപ്തി വേണമെങ്കിൽ, നേരത്തേ ഉപനയനം ചെയ്യണം. ആയുസ്സാണ് ലക്ഷ്യമെങ്കിൽ ശരീരം,ആരോഗ്യം ഇവയിലാണ് പഠനം.ഏതെങ്കിലും ഒരു തൊഴിലിലുള്ള പരിചയം കൊണ്ട് ഉപജീവനമാണ് ലക്ഷ്യമെങ്കില് സമയം കുറച്ചുമതി. അതുകൊണ്ട് ഉപനയനം വൈകിമതി. ഉപനയനകാലത്തിന്റെ ഏറ്റവും ഉയർന്നസമയം ഇപ്രകാരം വിദ്യാർത്ഥിയുടെ ലക്ഷ്യം അനുസരിച്ചാണ് നിശ്ചയിക്കുന്നത്. ഉപനയനത്തിനുമുമ്പ് കുട്ടികളെ ബ്രഹ്മചര്യം,ഗണിതം,ഭാഷ,വ്യക്രണം മുതലായവയിൽ ഗ്രാമത്തിലെ ആശാനോ വീട്ടിലെ മുതിർന്നവരോ പരിശീലിപ്പിക്കുന്നു.ജൈമിനിയുടെ അഭിപ്രായത്തിൽ ബ്രാഹ്മണന് 16, ക്ഷത്രിയന് 22,വൈശ്യന് 24 ആണ് ഉപനയനപ്രായം.16 വയസ്സാവുമ്പോഴാണ് ലൈംഗികചോദനകളുണ്ടാവുന്നത്, പ്രായപൂർത്തി വരാനുള്ള ലക്ഷണം കാണുന്നത്.അതുകൊണ്ട് ഉപനയനത്തിന്റെ ഏറ്റവും ഉയർന്ന പ്രായം 16 മതി എന്നദ്ദേഹം കരുതുന്നു.(വൃഷലീഭൃതോ ഭവതി. സ്ത്രീസംബന്ധമായ ജിജ്ഞാസ 16 വയസ്സിലുണ്ടാവുന്നു.അത് വരുമ്പോഴാണ് ശ്രദ്ധ മാറുന്നത്. )ജ്യോതിശ്ശാസ്ത്രപ്രകാരം എല്ലാ കുട്ടികളും ഉത്തരായണത്തിലെ മഘം മുതലുള്ള 5 മാസത്തേക്കാണ് ഉപനയനം ചെയ്യുന്നത്. ഓരോ മാസം ഓരോ വർണ്ണത്തിനെന്ന് വച്ച് അഞ്ചാം മാസം പഞ്ചമവർണ്ണത്തിനാണ് ഉപനയനം.യജുർവ്വേദം പഠിക്കുന്ന ബ്രാഹ്മണന് വസന്തത്തിലാണ് ഉപനയനം ചെയ്യുന്നത്.ഉപനയനസംസ്കാരം ചെയ്യാത്തതിനുള്ള പ്രായശ്ചിത്തങ്ങളും പറയുന്നുണ്ട്. കൃത്യസമയത്ത് ഉപനയനസംസ്കാരം കിട്ടാത്ത കുട്ടി സാവിത്രീപതിതനും വ്രാത്യനുമായിത്തീരുന്നു.മഗധയിലുള്ളവർ വ്രാത്യരായത് അവർ ബ്രഹ്മചര്യനിഷ്ഠ ഒരിക്കലും അനുസരിക്കാത്തതുകൊണ്ടാണ്.വ്യാസനും വസിഷ്ഠനും ഇക്കാരണം കൊണ്ട് വ്രാത്യരുമായി ഇടപഴകുന്നത് സൂക്ഷിച്ചുവേണമെന്ന് പറയുന്നു.വിദ്യ,യജ്ഞം,വിവാഹം ഇവകളിൽ ഇവരെ സ്വീകരിക്കുന്നത് ബുദ്ധിമുട്ടു വിളിച്ചുവരുത്തും.മനു അവരെ അശുചി(അപൂർത്ത)എന്നു വിളിക്കുന്നു.അവരുടെ മുക്തിക്കായി യാജ്ഞവൽക്ക്യന് വ്രാത്യസ്തോമമെന്ന ക്രതു പറയുന്നു.ആപസ്ംഭന്റെ അഭിപ്രായം ചുരുങ്ങിയത് രണ്ടുമാസത്തേക്കെങ്കിലും ബ്രഹ്മചര്യം പാലിക്കാൻ അവർക്ക് സാധിക്കുന്നപക്ഷം അവരും ക്രമേണ മുക്തി പാലിക്കുമെന്നാണ്.വിഷ്ണു 3 പ്രാജാപത്യപ്രായശ്ചിത്തങ്ങളും,മനു 3 കൃഛ്രപ്രായശ്ചി

ത്തവും,വസിഷ്ഠൻ ഉദ്ദാലകവ്രതവും (2 മാസം ബാർലിക്കഞ്ഞിമാത്രം,പിന്നത്തെ മാസം പാലും പായസവും
മാത്രം,പിന്നെ 15 ദിനം പാലിന്റെ പാടമാത്രം,പിന്നത്തെ 8 ദിനം നെയ്യ്,പിന്നത്തെ 6 ദിനം ആരെങ്കിലും
യാചിക്കാതെത്തന്നെ ഭക്ഷണം ദാനം തരികയാണെങ്കിൽ അതുമാത്രം,പിന്നെ 3 ദിനം ജലപാനം മാത്രം.
അവസാനം ഒരുദിനം ഉപവാസം. ഇതാണ് ഉദ്ദാലകവ്രതം) പറയുന്നു.ഇതിനു സാധിക്കാത്തപക്ഷം അശ്വമേധമോ
വ്രാത്യസ്തോമമോ മാത്രമാണ് മുക്തിക്ക് വഴി. രാജസഗുണമുള്ള ക്ഷത്രിയർ അശ്വമേധവും ഹിരണ്യഗർഭവും
കൊണ്ട് മുക്തിനേടാനാഗ്രഹിച്ചത് അവർക്ക് ലൌകികചോദനകളെ അടക്കാനാവാത്തതുകൊണ്ടാണ്.
ശരീരവും മനസ്സും ബുദ്ധിയും ആത്മാവും പരിശുദ്ധമായിരിക്കുമ്പോഴാണ് ശ്രദ്ധയും ഏകാഗ്രതയും വർദ്ധി
ക്കുന്നത്.ഇതിനാണ് ഉപനയനവും ബ്രഹ്മചര്യവും.ഉപനിഷത്തും ഉപനയനവും  ഉപഎന്ന ധാതുവിൽനിന്നാണ്.
ഗുരുവോടൊത്ത് ബ്രഹ്മചര്യത്തിലേക്ക് പ്രവേശിക്കുന്ന കുട്ടി ഉപേതാവാണ്.ഉപായനം തന്നെയാണ് ഉപനയ
നം.ഗുരുവിൽനിന്നുള്ള രണ്ടാമത്തെ ജനനത്തിന് മാതാപിതാക്കളിൽനിന്നുള്ള ശരീരജന്മത്തേക്കാളും മഹത്വമുണ്ട്.
നാഭീനാളബന്ധത്തേക്കാളും മൌഞ്ജീബന്ധത്തിന് വിശുദ്ധി ഉള്ളത് അത് വ്യക്തിയെ ശുദ്ധമാക്കുന്നതു കൊ
ണ്ടാണ്. സംസ്കൃതചിത്തനും വിദ്യക്ക്.അർഹനുമാക്കുന്നതുകൊണ്ടാണ്.ശ്രദ്ധയും നിഷ്ഠയുമുള്ള ആർക്കും ഈ
രണ്ടാം ജന്മം കിട്ടും.
സൌചേയൻ ഉദ്ദാലകആരുണിയോടു പറഞ്ഞു: ഉപായാമി ഭഗവന്തം
ആരുണി അവന് ഉപനയനം ചെയ്തു. ഏഹി ഉപേഹി. തം ഹോപനിന്യേ.
ശിഷ്യനെ ഗർഭത്തില് ധരിക്കുന്ന ഗുരു പൂർണ്ണനൈഷ്ഠികബ്രഹ്മചാരിയായിരിക്കണം.(ബ്രാഹ്മണം ബ്രഹ്മചര്യം
ഉപനീയ) ഉപനയനം കൊണ്ട് വിദ്യാർത്ഥി 6 എണ്ണവുമായി ബന്ധം സ്ഥാപിക്കുന്നു .ഗുരു,വ്രതം, വേദം,യമം,
നിയമം,ദേവത.
പഠനസമ്പ്രദായം ഏതെന്ന് തിരിച്ചറിയാൻ വേഷം സഹായിച്ചിരുന്നു. (ഇപ്പോഴത്തെ യൂണിഫോം പോലെ).
ബ്രാഹ്മണന്റെ അജിനം കൃഷ്ണാജിനം, ക്ഷത്രിയന്റെ രുരു, വൈശ്യന് വസ്ത്രമോ  കന്നുകാലികളുടെ തോലോ. വസ്ത്രം
ചണ,ക്ഷൌമം(അതസി),ചീരം,ദർഭ,കുശപ്പുല്ല്,കുടപം(ചെമ്മരിയാടിന്റെ രോമം) കാർപ്പാസം (പരുത്തി) ഇവ കൊ
ണ്ടാണ്.ഏതാണോ പ്രത്യേകപ്രാദേശികഭാഗത്ത് കൂടുതല് കിട്ടുന്നത് അതുകൊണ്ടാണ് വസ്ത്രം.വസിഷ്ഠൻ താന്ത
വം (നെയ്തത്) മാത്രമേ ധരിക്കാവൂ എന്ന് പറയുന്നു.ബൌധായനൻ ഓരോ വിദ്യാർത്ഥി യുടെ വീട്ടിലും നെയ്യാനു
ള്ള ഉപകരണവും സൌകര്യവും ഉണ്ടാവണമെന്നും പറയുന്നു.അതായത് എല്ലാവരും സ്വന്തം വസ്ത്രം നെയ്യുകയാ
യിരുന്നു, ആരും വില കൊടുത്ത് വസ്ത്രം വാങ്ങിയിരുന്നില്ല.ഭക്ഷണത്തിലെന്നപോലെ വസ്ത്രത്തിലും ഇന്ത്യ സ്വയം
പര്യാപ്തമായിരുന്നു.തൈത്തരീയആരണ്യകം ഉപവീതം പരുത്തിനൂലോ വസ്ത്രം തന്നെയോ ആവാമെന്ന് പറയു
ന്നു.മനു ബ്രാഹ്മണർ ജന്തുഹിംസ ചെയ്യാത്തതുകൊണ്ട് പരുത്തിനൂലോ ചണനൂലോ മാത്രം ഉപയോഗിക്കുന്നു
എന്ന് പറയുന്നു.ക്ഷത്രിയർ ക്ഷൌമവും വൈശ്യര് ആടിൻരോമവും ഉപയോഗിക്കും.ഓരോരുത്തർക്കും ഓരോ
നിറവുമുണ്ട്. ബ്രാഹ്മണർ ശുദ്ധവെള്ള പരുത്തിയാണ് ഉപയോഗിക്കുക.ചിലപ്പോൾ അതിനെ മഞ്ജിഷ്ഠം(മഞ്ഞൾ)
ഉപയോഗിച്ച് ചുവപ്പിക്കാറുണ്ട്.ക്ഷത്രിയർക്ക് മഞ്ഞനിറമാണ്.വൈശ്യർ ബഹുവർണ്ണവും, പട്ടുനൂൽപ്പുഴുവിൽനിന്നെ
ടുത്ത പട്ടും(കൌശേയം) ധരിക്കുന്നു.വൃക്ഷത്തിൽനിന്നെടുക്കുന്ന വൃഷകഷായമാണ് ബ്രാഹ്മണന് നിറം കൊടുക്കാനു
പയോഗിക്കുന്നത്( വാർക്ഷം).ക്ഷത്രിയന് മഞ്ഞളുപയോഗിച്ചും വസ്ത്രം മഞ്ഞനിറമാക്കാം.വൈശ്യന് ഹരിദ്രമാണ്
ഉപയോഗിക്കുക.
ദണ്ഡം ഗുരുകുലത്തിലെ ഗുരുശിഷ്യന്മാരെ തിരിച്ചറിയാനുപയോഗിക്കുന്നു. യജ്ഞത്തിനുപയോഗിക്കുന്ന ഏതു മരവും
ദണ്ഡത്തിന് ഉപയോഗിക്കാം.വില്വം,പലാശം,വടം,ഖദിരം,പ്ലാവ്,ഉദുംബരം,പ്ലക്ഷം,ന്യഗ്രോധം,വേതസം,അശ്വത്ഥം
ഇവ. ബ്രാഹ്മണൻ ദണ്ഡം ശിരസ്സുവരെ നീളമുള്ളതും, ക്ഷത്രിയന് നെറ്റിവരെയും വൈശ്യന് മൂക്കുവരെയും നീളമു
ള്ളതും ഉപയോഗിക്കും.ദണ്ഡം വളഞ്ഞതോ മറ്റുള്ളവരെ ഭയപ്പെടുത്തുന്നവയോ ആവരുത്  .ബ്രാഹ്മണഗുരുകുല
ത്തിലെ മേഖല മുഞ്ജപ്പുല്ലുകൊണ്ടും, ക്ഷത്രിയൻ ജ്യാവ്(ഞാൺ) കൊണ്ടും,വൈശ്യൻ കാളയെ കലപ്പയോടു
ബന്ധിക്കുന്ന കയറുകൊണ്ടും, മുക്കവര് വലനെയ്യുന്ന നൂലുകൊണ്ടുമാണ്.മൂന്നുനൂലുപിരിച്ച മേഖല മൂന്നുവേദമാ
ണ്.അത് കുട്ടിയെ സംരക്ഷിക്കുന്നു.അത് അരയിലണിഞ്ഞ് ജോലിചെയ്യുകയോ പാടുകയോ ചെയ്യുമ്പോൾ,
ശ്രദ്ധയുടെ പുത്രിയും ഋഷിമാരുടെയെല്ലാം സഹോദരിയും തപസ്സിൽനിന്ന് ജനിച്ചവളുമായ ത്രിശക്തിയായ ആ
ദേവി സംരക്ഷിക്കുന്നു.ഇതേ സങ്കൽപ്പമാണ് മൂന്നുമുടിച്ച് കെട്ടി സ്ത്രീയെ വരിക്കുമ്പോളും.മേഖല ദക്ഷിണേന്ത്യയിലെ
സമുദ്രസഞ്ചാരികളുടെ ദേവതയാണ്. ദണ്ഡം കൊണ്ട് കുട്ടി സത്യത്തിലേക്ക് ആരോഹണം ചെയ്യുകയും വേദത്തെ
സംരക്ഷിക്കുകയും ചെയ്യുന്നു.അപരാർക്കന് വളരെ ലൌകികമായും ഇതിന്റെ ഉപയോഗം പറയുന്നുണ്ട്.കുട്ടി

വനത്തിൽ വിറക് പെറുക്കുമ്പോളും ഇരുട്ടത്ത് പണിചെയ്യുമ്പോളും അവനെ ഉപദ്രവിച്ചേക്കാവുന്ന കാട്ടുമൃഗങ്ങളിൽനിന്ന് രക്ഷക്ക്.

യജ്ഞോപവീതം മൂന്നുവീതം മൂന്നായി പിരിച്ച് 9 നൂലിന്റെ നവശക്തിയാണ് .അത് സംരക്ഷണം തരുന്നു. കുടുമ (കുടുമി) മാത്രം നോക്കി ഗുരുപരമ്പര,കുലം,ഗോത്രം ,പനം,ജന്മദേശം ഇവ മനസ്സിലാക്കാം.മുണ്ഡനം ചെയ്യുവർ ഭൃഗുവിന്റെ ഗുരുകുലക്കാരും അഥർവ്വം പഠിക്കുന്നവരുമാണ്.ഭോജകടം,ഭൃഗുകഛം ഇവിടെനിന്നാണ്.അഞ്ചുജടയുള്ള പഞ്ചകേശരായ ബാർഹസ്പത്യരും ആംഗിരസരും സിന്ധുദേശക്കാരും ദേവഗുരുപരമ്പരയുമാണ്.വലത്തോട്ടുകുടുമ വസിഷ്ഠഗോത്രമാണ്. അത്രിക്ക് 3 കുടുമയുണ്ട്.പുലസ്ത്യപുലഹഗോത്രക്കാർക്ക് (നാഗ,യക്ഷ.രാക്ഷസ,ഗൻധർവ്വാപ്സര) മുൻകുടുമയാണ്.ഗൌതമബുദ്ധന് ഈ വിധമാണ് കുടുമ. പക്ഷേ പിൽക്കാലബുദ്ധഭിക്ഷുക്കളെല്ലാം മുണ്ഡനം ചെയ്യുകയാണ്.പുലസ്ത്യപുലഹകുലക്കാരെല്ലാം ഭൃഗുശിഷ്യന്മാരായിരുന്നു.അവർക്കിടയിലെ ഗൃഹസ്ഥാശ്രമികളാണ് മുൻകുടുമ ധരിച്ചിരുന്നത്.

**ഗുരുകുലപ്രവേശം**

വിദ്യ അമൂല്യമായ രത്നമാണ്.അത് കൊടുക്കാനും ലഭിക്കാനും അർഹത വേണം. അർഹത പരീക്ഷിക്കാനായി ഗുരു ചില ചോദ്യങ്ങളുന്നയിക്കുന്നു.

1. നാമം,കുലം,ഗോത്രം,പൂർവ്വികർ. കുടുംബസാഹചര്യം വിദ്യക്ക് അനുയോജ്യമോ എന്നറിയാനാണിത്
2. വിദ്യാർത്ഥിയിൽനിന്ന് അനൌപചാരികമായി ഗുരുകുലത്തില് പ്രവേശിക്കുവാനുള്ള നിവേദനപത്രം സ്വീകരിക്കുന്നു
3. മുമ്പ് പഠിച്ചിരുന്ന ഗുരുകുലവും ഗുരുവും . നേരത്തെ ലഭിച്ച വിദ്യാഭ്യാസത്തെ വിലയിരുത്തുന്നു.
4. ബ്രഹ്മചര്യവും ഗുരുകുലവാസത്തിന്റെ മറ്റു നിയമങ്ങളും അനുസരിക്കാനുള്ള മാനസികാവസ്ഥ
5. കുട്ടിയുടെ ബുദ്ധി,ശ്രദ്ധ, സ്വഭാവശുദ്ധി,സത്യസന്ധത ഇവ പരീക്ഷിക്കുന്നു.
6. ഇതിനുശേഷം ഗുരുവും ശിഷ്യരും കൂടി ചൊല്ലുന്ന പ്രാർത്ഥനാമന്ത്രം പഠിപ്പിക്കുന്നു
7. അശ്മാരോഹം. വിദ്യാർത്ഥി ഒരു പ്രത്യേകകല്ലിന്മേല് കയറിനിൽക്കുന്നു. സാധാരണ അമ്മിക്കല്ലാണ് പതിവ്. പ്രതിഷ്ഠ എന്ന് ഈ ചടങ്ങിന് പറയും. അദ്ധ്യയനം അദ്ധ്യാപനം എന്നിവയിൽ ഉറച്ചുനിന്നുകൊള്ളാമെന്ന പ്രതിജ്ഞയാണിത്.(വിവാഹത്തിലെ അമ്മിമിതിക്കുന്ന ചടങ്ങുപോലെ)
8. ആചാര്യൻ ശിഷ്യനെ സ്വീകരിച്ചുകൊണ്ട് പറയുന്നു: നിന്റെ ഹൃദയം എന്റേതില് ജീവിക്കുന്നു. നിന്റെ മനസ്സുകൊണ്ട് നീ എന്റേതിനെ പിന്തുടരും.നീ എന്റെ വാക്കുകളാൽ ആനന്ദിക്കപ്പെടും.നീ എന്നോട് തന്മയീഭവിക്കും .നിന്റെ ചിന്ത എന്നിൽ എന്നേക്കും നിലനിൽക്കും.നമ്മള് ഒന്നാവും.ഞാൻ സംസാരിക്കുമ്പോൾ നീ മൌനമായിരിക്കും. പറയൂ. നീ ആരുടെ ബ്രഹ്മചാരിയാണ്
   ശിഷ്യൻ പറയുന്നു: അവിടത്തെ. ഗുരുപറയുന്നു: നീ ഇന്ദ്രന്റേയും അഗ്നിയുടേയും ആചാര്യന്റേയും ബ്രഹ്മചാരിയാണ്. ഞാൻ നിന്റെ ആചാര്യനാണ്. ഞാനിതാ, നിന്നെ സാവിത്രിയുടെ അന്തേവാസിയായി സ്വീകരിച്ചിരിക്കുന്നു.

**ഗുരുകുലത്തിലെ ആചാരാനുഷ്ഠാനങ്ങൾ:**

- ബ്രഹ്മചാരിയായ ശിഷ്യനോട് ആചാര്യന് ഉപദേശിക്കുന്നു: നീ ആചമനം ചെയ്യുക,സേവിക്കുക, പകലുറങ്ങരുത്, ഗുരുഭക്തിയോടെ വേദം പഠിക്കുക.(അശ്വലായന 1.22.2)അഗ്നിയിലേക്ക് ഇന്ധനം നൽകുക. അവന് വ്രതങ്ങൾ ആചരിക്കേണ്ടതുണ്ട്.ബ്രഹ്മചര്യവ്രതങ്ങളിൽ വെച്ച് പ്രഥമവും പ്രധാനവുമാണ് സാവിത്രീവ്രതം. ബ്രാഹ്മ ണകുമാരന്മാര് സാവിത്രീവ്രതം വിശ്വാമിത്രന്റെ ഗായത്രിയോടുകൂടിയും ക്ഷത്രിയകുമാരന്മാർ ഹിരണ്യ സ്തൂപന്റെ ത്രിഷ്ടുപ്പോടുകൂടിയും വൈശ്യകുമാരന്മാര് വാമദേവന്റെ ജഗതിയോടുകൂടിയും ആരംഭിക്കുന്നു. സാ വിത്രീവ്രതാരംഭത്തിനു 3 ദിനം മുമ്പുതന്നെ ശിഷ്യന്മാര് പ്രത്യേകം ഭക്ഷണം കഴിക്കാനാരംഭിക്കുന്നു.ഉപ്പും പുളിയും പാലും കുറഞ്ഞ ഭക്ഷണം അമ്മയിൽനിന്നോ , അമ്മയെപ്പോലെ ബഹുമാനിക്കാവുന്നവരിൽനി ന്നോ കഴിക്കണം. ഇതിനുള്ള ഭിക്ഷാപാത്രം ഗുരുതന്നെയാണ് ശിഷ്യനു കൊടുക്കുന്നത്.മൂന്നുദിനത്തെ സാവിത്രീവ്രതത്തിനു ശേഷം മേധാജനനം സംഭവിക്കുന്നു, ഉപനയനം കഴിയുന്നു.ഇതിനുശേഷം ഉപ്പ് കഴിക്കാം. സസ്യഭക്ഷണമേ കഴിക്കാവൂ .തേനും മാംസവും അമ്ലവും രുചികൂട്ടാനുള്ള വസ്തുക്കളും ഉപയോഗിക്കരുത്.ബോധായനന്റെ അഭിപ്രായത്തിൽ ഗുരു അനുവദിക്കുന്ന പക്ഷം ഇവ കഴിക്കാം.ആപസ്തംബൻ പറയുന്നത് ഗുരു തെറ്റായി ഉപദേശിച്ചാലും , ശിഷ്യൻ അപ്രകാരം പ്രവർത്തിക്കരുതെന്നാണ്.ഗൌത മനും ഇതാണ് അഭിപ്രായം.ദിനത്തിന്റെ , 6, 8 മണിക്കൂറുകളിലാണ് ഭക്ഷണസമയം. സാവധാനം, നിശ്ശബ്ദമായിരുന്ന്, ആർത്തികൂടാതെ ഭക്ഷണം

കഴിക്കണം.ഗുരു അനുവാദം തന്നശേഷമേ കഴിക്കാനാരംഭിക്കാവൂ. തൃപ്തിയോടെ കഴിക്കണം.അന്നം ജീവനദാതാവായ അമൃതാണ്.ഇപ്രകാരം ധ്യാനിച്ച് പ്രസാദ മുഖത്തോടെ ശ്രദ്ധയോടെ അന്നത്തെ നിന്ദിക്കാതെ കഴിക്കണം.ഭക്ഷണസമയത്തല്ലാതെ ഭക്ഷണം കിട്ടിയാലും അത് കഴിക്കരുത്.അധികം അന്നം കഴിക്കരുത്.എച്ചിൽ കഴിക്കുകയോ മറ്റുള്ളവർക്ക് കൊടു ക്കുകയോ അരുത്.പാത്രങ്ങളും കഴിച്ച സ്ഥലവും സ്വയം വൃത്തിയാക്കണം.അവനവന്റെ ആരോഗ്യത്തിന് ആവശ്യമുള്ള ഭക്ഷണം കണക്കാക്കി അതുമാത്രമേ കഴിക്കാവൂ. മുനിക്ക് ഉരുള ചോറുമതി.വാനപ്രസ്ഥന് 18 ഉരുള വേണം.ഗൃഹസ്ഥന് 32 ഉരുള വേണം. ബ്രഹ്മചാരി മസ്തിഷ്കം ഉപയോഗിച്ച് ജോലി ചെയ്യുന്നതു കൊ ണ്ട് അവന് ഇഷ്ടമുള്ളത്ര കഴിക്കാൻ കൊടുക്കണം.വയസ്സിനും വളർച്ചക്കും മാംസപേശികളുടേയും തലച്ചോറിന്റേയും ആവശ്യത്തിനുമുള്ള ഭക്ഷണം കണക്കാക്കിയാണ് ഭക്ഷണം എന്ന് സാരം.ഗൃഹസ്ഥനേയും ബ്രഹ്മചാരിയേയും ഇക്കാരണം കൊണ്ടുതന്നെ ഉപവാസത്തിൽനിന്ന് ഒഴിവാക്കിയിരുന്നു.( Boudhayana 11 7.31.3 and smrithichandrika).

ഭിക്ഷ,സേവനം ഇവയുടെനിയമങ്ങളിൽനിന്നാണ് ഈ വിദ്യാഭ്യാസസ്ഥാപനങ്ങള് എപ്രകാരമാണ് പ്രവർത്തിച്ചിരുന്നതെന്ന് നാം മനസ്സിലാക്കുന്നത്.കുട്ടികളുടെ ഭിക്ഷചോദിക്കുന്ന വിധത്തിൽനിന്നുതന്നെ അവര് എപ്രകാരമുള്ള വിദ്യ അഭ്യസിക്കുന്നവരാണെന്ന് മനസ്സിലാക്കാം.ഭവതി ഭിക്ഷാം ദേഹി എന്ന് ചോദിക്കുന്ന കുട്ടി വേദം പഠിക്കുന്ന ബ്രാഹ്മണബാലനാണ്. ഭവതി എന്ന് അവസാനം പറയുന്ന കുട്ടി ( ഭിക്ഷാം ദേഹി ഭവതി) വൈശ്യബാലനാണ്. ഭിക്ഷാം ഭവതി ദേഹി എന്നാണ് ക്ഷത്രിയബാലൻ ചോദിക്കുക.ദിവസത്തിൽ രണ്ടു പ്രാവശ്യത്തിലധികം ഭിക്ഷക്ക് പോകരുത്.ഭിക്ഷയുടെ ആവശ്യം ഗുരുകുലത്തിന് സമൂഹം തരുന്ന സൌജന്യഭക്ഷണം ശേഖരിക്കാനും , കുട്ടിയുടെ ദുരഭിമാനവും അഹങ്കാരവും പോകാനും സമൂഹം സഹകരണാടിസ്ഥാനത്തിൽ എങ്ങനെ ജീവിക്കണമെന്ന് പഠിപ്പിക്കാനും ഭാവിജീവിതത്തിന് ഒരു പരിശീലനമെന്ന നിലക്കുമാണ്.ഇത് സോഷ്യോപൊളിറ്റിക്കലായ ഒരു സന്ദേശമാണ്.പരസ്പരസഹായത്തിലാണ് സമൂഹത്തിന്റെ നിലനിൽപ്പ് എന്ന തത്വമാണ് പ്രായോഗികമായി പരിശീലിപ്പിക്കുന്നത്.ഗുരുകുലത്തിലേക്ക് സൌജന്യമായി കിട്ടുന്ന ഭിക്ഷ ആരുടേയും സ്വകാര്യസ്വത്തല്ല, എല്ലാവർക്കും കൂടിയുള്ള പൊതുസ്വത്താണെന്നും അത് പരസ്പരം സമമായി പങ്കിട്ടുകഴിക്കണമെന്നും കുട്ടികളെല്ലാം മനസ്സിലാക്കുന്നു. വിദ്യാർത്ഥി ഒരേ സമയം പുത്രനും ശിഷ്യനും അനുചരനും സേവകനുമായിട്ടാണ് ഗുരുവിന് അനുഭവപ്പെടുന്നത്.ഗുരുവിന്റെ ലൌകികവും അലൌകികവുമായ സകലകർമ്മങ്ങളിലും ശിഷ്യനും പങ്കെടുക്കുന്നു.ഇപ്രകാരം മകന്റേയും ഗൃഹസ്ഥന്റേയും സമൂഹപ്രതിബദ്ധതയുള്ള പൌരന്റേയും കർത്തവ്യങ്ങളും കുട്ടി പഠിക്കുന്നു.ചക്രവർത്തിയുടെ പുത്രനായാലും ഭിക്ഷക്കാരന്റെ പുത്രനായാലും ഈ നിയമങ്ങളെല്ലാം എല്ലാവർക്കും ഒരുപോലെയാണ് (സമത്വം).

ഗുരു തെറ്റുചെയ്യുന്നതു കണ്ടാൽ, ശിഷ്യൻ ഒറ്റക്കിരിക്കുമ്പോള്ആ തെറ്റ് ചൂണ്ടിക്കാട്ടിക്കൊടുക്കണം, പിന്നേയും ഗുരു അതേ തെറ്റ് ആവർത്തിക്കുന്നതുകണ്ടാൽ, ആ ഗുരുവിനെ ഉപേക്ഷിച്ച് മറ്റൊരു ഗുരുവിനെ സമീപിക്കാനുള്ള സ്വാതന്ത്ര്യം ശിഷ്യനുണ്ട്.കാട്ടിലേക്ക് വിറകിനുപോകുമ്പോൾ കാട്ടിലെ മരം നശിപ്പിക്കരുത്. സൂര്യാസ്തമയത്തിനു മുമ്പ് മടങ്ങിവരണം.നിലം വൃത്തിയാക്കിയ ശേഷമേ അഗ്നി ജ്വലിപ്പിക്കാവൂ.രാവിലെയും വൈകുന്നേരവും ഗുരുവിന്റെ ഹോമാഗ്നി ജ്വലിപ്പിക്കണം.രാവിലെയും വൈകുന്നേരവും ഓരോ കുടം വെള്ളം പുഴയിൽനിന്ന് കൊണ്ടുവരണം. പൂജാപുഷ്പമിറുക്കണം, ലളിതജീവിതം നയിക്കണം.ഇതിനേക്കാളുപരിയായി ഒരു തീർത്ഥയാത്രയും ബ്രഹ്മചാരിക്ക് ചെയ്യേണ്ടതില്ലെന്ന് ആപസ്തംബൻ.

**സന്ധ്യയും സാവിത്രീജപവും**

രാത്രിയുടെ അവസാനയാമത്തില്, ഗുരു ഉണരുംമുമ്പ് ശിഷ്യനുണരണം.ശൌചവും സ്നാനവും കഴിക്കണം. ചലനമില്ലാതെ നീന്താനും ഈ കാലത്ത് പഠിക്കണം. അനക്കമില്ലാതെ ഒരു വടിപോലെ ജലത്തിലേക്ക് മുങ്ങണം.കുളി തണുത്തവെള്ളത്തിലാണ്. മൂന്നുതവണ സന്ധ്യയും ജപവും വേണം.ഇതാണ് സന്ധ്യ അഥവാ ത്രിസന്ധ്യ. നിശ്ശബ്ദവും ആളില്ലാത്തതുമായശാന്തസ്ഥലത്ത് മനസ്സിലാണ് സാവിത്രീജപംചെയ്യേണ്ടത്.നക്ഷത്രങ്ങൾ അസ്തമിക്കുന്നതിനുമുമ്പ് തുടങ്ങിയ ജപം സൂര്യനുദിക്കുന്നതുവരേയും സൂര്യാസ്തമയത്തിനുമുമ്പ് തുടങ്ങിയ ജപം നക്ഷത്രങ്ങളുദിക്കുന്നതുവരേയും ചെയ്യണം.അതിനുശേഷം ദേവത,ഋഷി,പിതൃ,ദൈവവിഗ്രഹം,ഹോമകുണ്ഡം ഇവകളെ ഉദകപൂർവ്വം അർച്ചിക്കുന്നു.ശിഷ്യൻ ഒഴിവാക്കേണ്ടവയില് സുഗന്ധദ്രവ്യം, ചെരിപ്പ്.കുട,രഥം, ആഢംബരം,മാല, പകലുറക്കം ഇവ പറയുന്നു.ഒരിക്കലും ചൂതുകളിസ്ഥലത്ത് പോകരുത്.തർക്കം, പരദൂഷണം,അസത്യം, ജീവികളെ ഉപദ്രവിക്കൽ,കോപം,വെറുപ്പ്,അസൂയ,മത്സരം ഇവ കളയണം.വളരെ അത്യാവശ്യമാണെങ്കിലേ സ്ത്രീകളോട് സംസാരിക്കാവൂ.ക്ഷമിക്കാനും സ്വയം നിയന്ത്രിക്കാനും വിനയപൂർവ്വം പെരുമാറാനും സ്വധർമ്മം അനുഷ്ഠിക്കാനും ശ്രദ്ധിക്കണം. ഗുരുവിന്റെ എല്ലാ ആജ്ഞയും (അധർമ്മം പ്രവർത്തിക്കാനുള്ളതൊഴികെ) അനുസരിക്കണം.

ഗുരുവിന്റെ വലത്തുവശത്തിരുന്ന്, കിഴക്കോട്ടോ വടക്കോട്ടോ അഭിമുഖമായി സാവിത്രീജപം ചെയ്യണം. പ്രണവ ത്തോടെ വേണം ജപിക്കാൻ.
കൂടാതെ,പരിശുദ്ധിക്കായി സുക്രീയവ്രതവും അനുവാചനവും ചെയ്യണം.പരിശുദ്ധിയില്ലാതെ വേദം ഗ്രഹിക്കാനാവില്ല. ശക്വര,വ്രതിക,ഉപനിഷദവ്രതങ്ങളോരോന്നും ഓരോ വർഷം വീതം, ആരണ്യകത്തിന്റെ ഓരോ ഭാഗത്തിനുമായി അനുഷ്ഠിക്കണം.ഒരു വർഷത്തിനുശേഷം ഉദ്ദീക്ഷണിക എന്ന ചടങ്ങുണ്ട്.ആരണ്യകത്തിനുള്ള ദീക്ഷ കഴിഞ്ഞു എന്നാണ് ഇതിനർത്ഥം.ഈ ചടങ്ങിൽ ഗുരു ശിഷ്യനെ പരീക്ഷിക്കുന്നു.ഇപ്പരഞ്ഞത് ത്രയിക്കാണ്.വീണ്ടും ഉപരി വിദ്യാഭ്യാസം വേണമെന്നുവരികിൽ അഥർവ്വവേദം പഠിക്കാനായി രണ്ടാമതൊരു ഉപനയനമുണ്ട്. ഇപ്രകാരമാണ് ഋഗ്വേദഗുരുകുലങ്ങളിലെ പതിവ്.

സാമവേദികൾക്ക്,ഉപനയനം,സാവിത്രീവ്രതം,ഗോദാനവ്രതം,അഗ്നി,ഇന്ദ്രൻ,സോമപവമാനസാമൻ,(പൂർവ്വാർച്ചിക )വ്രതികവ്രത,,സുക്രീയവ്രതമൊഴിച്ചുള്ള ആരണ്യകപഠനം,സുക്രീയത്തോടുകൂടിയ ആദിത്യവ്രതം,ഔപനിഷദവ്രതം, ഉപനിഷത്ത്,ബ്രാഹ്മണം,ജൈഷ്ഠസാമികാവ്രതം,ആജ്യദോഹം,ഇങ്ങനെയാണ് ക്രമം.സാമവേദിക്ക് സംഗീതം വേണം ,ഋഗ്വേദിക്ക് അത് ഒഴിവാക്കാം.ബ്രഹ്മചര്യവ്രതം 12 വർഷമെന്നത് 24, 8, ആജീവനാന്തം (എല്ലാ വേദവും പഠിക്കാനായി) ഇങ്ങനെ നീണ്ടുപോകാം. 4 വേദത്തിന് 48 വർഷം,3 വേദത്തിന് 36 വർഷം,2 വേദത്തിന് 24 വർഷം, ഒരുവേദത്തിന് 12 വർഷം ഇതാണ് സാമാന്യമായ കണക്ക്.ബ്രാഹ്മണർ നേരത്തെ പഠിക്കാനാരംഭിക്കുന്നതും,മറ്റുള്ളവർ വേദപഠനം വേണ്ടെന്നുവെക്കുന്നതും ഇതുകൊണ്ടുതന്നെ.

**ഉപകർമ്മവും ഉത്സർർജ്ജനവും**

ശ്രാവണമാസത്തിലെ പൌർണ്ണമിക്കാണ് ഉപകർമ്മം അഥവാ വിദ്യയുടെ തുടക്കം.ഒരുമാസത്തേക്ക് സന്ധ്യക്ക് സ്വാദ്ധ്യായമില്ല. പൌഷത്തിലെ പൌർണ്ണമിക്കോ രോഹിണിനാളിലോ വേദപഠനം അവസാനിപ്പിക്കുന്നു (ഉത്സർജ്ജനം).ആപസ്തംഭന്റെ അഭിപ്രായത്തിൽ ശ്രാവണ,ഭാദ്രപാദ,കാർത്തിക,ആശ്വിനങ്ങളുടെ ആദ്യപാതിയും പൌഷത്തിന്റെ അന്ത്യത്തിലെ പകുതിയും വേദപഠനത്തിനുള്ള കാലമാണ്(5 മാസം).മനുവിന്റെ അഭിപ്രായം നാലരമാസമാണ്.(ഭാദ്രപാദപൌർണ്ണമിമുതൽ,പൌഷ്യത്തിന്റെ ആറാംദിനംവരെയോ, മാഘത്തിന്റെ ശുക്ലപൌർണ്ണമിയുടെ ആദ്യദിനംവരെയോ) ഈ കാലം കഴിഞ്ഞാൽ വേദാംഗങ്ങളാണ് പഠിപ്പിക്കുക. പകലുകളിൽ കൃഷി,നെയ്ത്ത് മുതലായവ ചെയ്ത് അവര് ഉപജീവനമാർഗ്ഗങ്ങളും പഠിക്കുന്നു.ശ്രാവണിഉപക്രമകാലത്ത് മഴക്കാലവും ചാതുർമ്മാസ്യവുമാണ്.അപ്പോൾ, കൃഷിയോ വിതയോ കൊയ്ത്തോ ഇല്ല. ആ കാലത്ത് ഗുരു ആശ്രമത്തിലോ ഗുഹയിലോ ചാതുർമ്മാസ്യത്തിലാണ്,അപ്പോളാണ് വേദപഠനം. അക്കാലത്ത് എല്ലാവർക്കും സൌജന്യമായി ഉത്സവസദ്യഭക്ഷണം ലഭിക്കുന്നു.എല്ലാവരും ഒന്നിച്ച് അതു ഭക്ഷിക്കയും വേദപഠനം നടത്തുകയും ചെയ്യുന്നു.ഇത്തരം ഉപക്രമകാലത്ത് ഋഗ്വേദികൾ സാവിത്രി,ശ്രദ്ധ,മേധ,പ്രജ്ഞ,ധാരണ,വേദർഷികളെന്നിവരെ ആവാഹിച്ച് 10 മണ്ഡലത്തിലെ സൂക്തവും ചൊല്ലി,ഹോമം ചെയ്യുന്നു.ശിഷ്യരും ഗ്രാമവാസികളും ഉത്സവസദ്യയില് പങ്കുചേരുന്നു. അതായത്,ഗ്രാമവാസികൾ, ക്ഷേത്രാധിഷ്ഠിതമായ വിദ്യാഭ്യാസസ്ഥാപനങ്ങളിലെ കൃഷി മുതലായവ ചെയ്യുന്നതിൽ പങ്കുവഹിക്കയും പകരം സൌജന്യവിദ്യാഭ്യാസവും ,പഞ്ഞകാലങ്ങളിൽ സൌജന്യഭക്ഷണവും ഉറപ്പാക്കുകയും ചെയ്യുന്നു. ഗ്രാമത്തിനാവശ്യമായ ഉപജീവനമാർഗ്ഗങ്ങലിലെല്ലാം പ്രായോഗികപരിശീലനവും , അതോടൊപ്പെ വേദവേദാംഗവിദ്യാഭ്യാസവും കിട്ടുന്നു.
യജുർവ്വേദികൾ,ഓരോ വിഷയത്തിലും സാമർത്ഥ്യമുണ്ടാവാനും യജ്ഞം വിജയിക്കാനും യജ്ഞദേവതയെ ആവാഹിക്കുന്നു.ഹോമത്തിനുശേഷം അവർ സംഹിതകളിലെ ദേവതകളെ ഋഷിമാരോടുകൂടി, ഗാനം ചെയ്യുന്നു. നാലുവേദസംഹിതകളേയും അവയുടെ ഇതിഹാസപുരാണസഹിതം സ്മരിക്കുന്നു. കൃഷ്ണദ്വൈപായനൻ, വൈശമ്പായനൻ,തൈത്തിരി,ആത്രേയൻ,കൌണ്ഡിന്യൻ,ബൌധായനൻ,ആപസ്തംഭൻ,സത്യശ്രേയൻ,ഹിരണ്യകേശൻ ,വാജസനേയൻ,യാജ്ഞവൽക്യൻ,ഭരദ്വാജൻ,അഗ്നിവേശനെന്നിവരാണ് ഇവരുടെ പൂർവ്വാചാര്യന്മാർ. സാമവേദികള് ജൈമിനി,തലവക്കര,രാണായനി, ബാഗുരി ഇവരെയാണ് വിദ്യയുടെ രക്ഷക്കായി പൂർവ്വാചാര്യരായി സ്മരിക്കുന്നത്.

**അനദ്ധ്യായദിനം അഥവാ ഒഴിവുദിനം**

1. സ്വാഭാവികമായി വരുന്ന പ്രതിഭാസങ്ങൾ: പകലിൽ പൊടിയോടുകൂടിയ ചുഴലിവരുമ്പോൾ,രാത്രിതന്നെ അതിന്റെ സ്വരം കേള്ക്കുമ്പോൾ, ആകാശം തീപോലെ ചുവന്നുകാണുമ്പോള്,മഴവില്ലുകാണുമ്പോൾ, മഞ്ഞുനിലംതൊടുമ്പോൾ,അകാലത്തിൽ മേഘം പരക്കുമ്പോൾ,വല്ലാത്ത ഇടിയും അധികമായ മഴയും വരുമ്പോൾ,മഴക്കാലത്തല്ലാതെ മിന്നലുണ്ടാവുമ്പോൾ,വ്യാഴം,ശുക്രൻ,ചന്ദ്രൻ,സൂര്യൻ ഇവരുടെ ചുറ്റും പ്രകാശവലയം കാണുമ്പോൾ,ഭൂകമ്പം,ഗ്രഹണം,ഉൽക്കാവർഷം ഇവ ഉണ്ടാവുമ്പോള് (ഇവക്ക് 24

2. നിശ്ചിതഒഴിവുദിനങ്ങൾ:- 2 അമാവാസ്യകൾ,കാർത്തിക,ഫാൽഗുന,ആഷാഢങ്ങളിലെ മൂന്നു പൌർണ്ണമികൾ,എല്ലാ മാസത്തിലേയും അഷ്ടമി,ചതുർദ്ദശി,പൌർണ്ണമികളെന്ന് മനു പറയുന്നു.ഓരോ കുട്ടിക്കും അവനവന്റെ പ്രത്യേകആവശ്യങ്ങൾക്കായി 3 ദിവസം ഒഴിവെടുക്കാം.ഉപക്രമത്തിനും ഉത്സർജ്ജനത്തിനും മൂന്നുദിനമെടുക്കാം.ചൈത്രത്തിലെ ശുക്ലപക്ഷത്രയോദശിക്ക് വസന്തോത്സവമാണ്.ആഷാഢത്തിലാണ് ഇന്ദ്രോത്സവം.ആവണിഅവിട്ടംഒഴിവുദിനമാണ്.
3. സൈന്യം ഗ്രാമത്തെ ആക്രമിച്ചസമയത്ത്.കള്ളന്മാർ കന്നുകാലികളെ കട്ടുകൊണ്ടുപോകുമ്പോള്. യുദ്ധകാലത്ത്. ഉഗ്രനോ നിഷാദനോ സാത്വികനായ മഹാനോ ഗ്രാമത്തിൽ വരുമ്പോൾ. രാജാവോ വേദമറിയുന്ന ബ്രാഹ്മണനോ പശുവോ ചാവുമ്പോൾ.അഗ്നിബാധയോ പുലയോ ഉണ്ടാവുമ്പോൾ.
4. ചെന്നായ കരയുകയോ നായ കുരക്കുകയോ,കഴുതയോ ഒട്ടകമോ ശബ്ദമുണ്ടാക്കുകയോ,കുറുക്കനും മൂങ്ങയും കരയുകയോ,പെരുമ്പറയോ രഥമോ മുഴങ്ങുമ്പോള്,മനുഷ്യരുടെ വേദനകൊണ്ടുപുളയുന്ന ശബ്ദംകേൾക്കുമ്പോൾ.
5. രണ്ടുപേർ ഒരുമിച്ച് പഠിക്കുമ്പോൾ, ഒരാൾ എന്തെങ്കിലും ആവശ്യത്തിന് പുറത്തുപോയാൽ, മറ്റേ ആൾ പഠിക്കാതിരിക്കണം.ഇത് പുതിയപാഠങ്ങളെക്കുറിച്ചാണ്. പഴയപാഠങ്ങൾ പഠിക്കാം.നിത്യവേദജപത്തിനോ ബ്രഹ്മയജ്ഞത്തിനോ ഒഴിവുദിനമില്ല. ഏതനദ്ധ്യായദിനത്തിലും അത് തുടരുകതന്നെ വേണം.
6. പഠിക്കാൻ പാടില്ലാത്ത സ്ഥലങ്ങൾ:-ചുടല,ഗ്രാമാതിർത്തി,രാജവീഥി, ശവംകിടക്കുന്നിടത്തും ചണ്ഡാലന്മാർ താമസിക്കുന്ന സ്ഥലത്തും, ശവമടക്കം കഴിഞ്ഞ ഉടനെ,. കൂടാതെ രാത്രിഭക്ഷണം കഴിഞ്ഞശേഷവും പഠിക്കരുത്.

**വേദപഠനത്തിന്റെ ഘട്ടങ്ങൾ:-**

വേദപണ്ഡിതനാകണമെന്ന ലക്ഷ്യത്തോടെവരുന്ന കുട്ടിക്ക് എല്ലാ മണ്ഡലത്തിലേയും എല്ലാ അനുവാകങ്ങളും സൂക്തങ്ങളും അവയുടെ ഋഷി,ഛന്ദസ്സ്,ദേവത ഇവ പഠിക്കേണ്ടതുണ്ട്.ഓരോ ദിനം ഓരോ അനുവാകം പഠിക്കണം. മറ്റ് വിഷയങ്ങൾ പഠിക്കാനെത്തുന്നവർക്ക് വേദത്തിന്റെ സംക്ഷിപ്തരൂപം മതി. പത്താംമണ്ഡലത്തിന്റെ അനുവാകം ഇതിനുള്ളതാണ്.ചിലപ്പോൾ ഒരുഋഷിയുടെ ഒരനുവാകമോ,ഒരനുവാകത്തിന്റെ ഒന്നും നാലും സൂക്തമോ മാത്രം പഠിപ്പിക്കും.ചിലപ്പോൾ ആദ്യസൂക്തം മാത്രം പഠിപ്പിക്കും.5 ഘട്ടങ്ങളാണ് വേദപഠനത്തിനുള്ളത്.

1. അദ്ധ്യയനം
2. ശബ്ദം . അർത്ഥസഹിതമായി ഓരോ ശബ്ദവും
3. മനനം.ആന്തരികധ്യാനം കൊണ്ട് ,വിദ്യാർത്ഥി നന്നായി സ്വയം വിചാരിച്ചും ഊഹിച്ചും പഠിക്കുന്നത്
4. സുഹൃദ്പ്രാപ്തി.വിചാരിച്ചുറപ്പിച്ച അർത്ഥം ശരിയോ എന്ന് ചർച്ച ചെയ്യാവുന്ന സുഹൃത്തോ നല്ല ഗുരുവോ കിട്ടുന്നത്.
5. ദാനം അഥവാ അദ്ധ്യാപനം . പഠിച്ചത് മറ്റൊരാൾക്ക് ദാനം ചെയ്യുന്നത്.

സ്മൃതിചന്ദ്രികപ്രകാരം , ശുശ്രൂഷ,ശ്രവണം,ഗ്രഹണം,ധാരണം,ഊഹാപോഹം(മനനശേഷമുള്ള വിചാരം) അർത്ഥവിജ്ഞാനം ,തത്വവിജ്ഞാനം ഇവയാണ് ഘട്ടങ്ങൾ.ഒരുപാദം ഗുരുവിൽനിന്നും ഒരുപാദം സ്വബുദ്ധികൊണ്ടും,ഒരുപാദം സുഹൃത്തിൽനിന്നും ഒരുപാദം പിന്നീട് ജീവിതാനുഭവത്തിൽനിന്നുമെന്നാണ് മനു പറയുന്നത്.സാമധ്വനി കേൾക്കുമ്പോൾ ,ഋക്കും യജുസ്സും പഠിക്കരുതെന്ന് ഗൌതമനും വിഷ്ണുസ്മൃതിയും.മറ്റേതെങ്കിലും വേദം പഠിക്കുമ്പോൾ,സാമഗാനം പാടരുതെന്ന് ആപസ്തംഭൻ.സ്വന്തം കുടുംബത്തിന്റെ വേദം ആദ്യം പഠിച്ചിട്ടാണ് മറ്റുവേദങ്ങള് പഠിക്കേണ്ടത്. സ്വകുലപരമ്പരാഗതശാഖാ അദ്ധ്യേതവ്യാ(വസിഷ്ഠൻ).പുസ്തകത്തിൽനിന്നല്ല.ഗുരുവിൽനിന്നാണ് പഠിക്കേണ്ടതെന്ന് നാരദൻ. പുസ്തകങ്ങളെ മാത്രം ആശ്രയിക്കുന്നതും ,മടിയും നിദ്രയും സ്ത്രീകളിലും നാടകത്തിലുമുള്ള ആസക്തിയും ചൂതുകളിയുമാണ് വേദപഠനത്തിന്റെ ശത്രുക്കള്,ഇവ പഠിപ്പ മുടക്കുന്നു.

**പഠനസമ്പ്രദായം**

കുട്ടികൾക്ക് ചോദ്യോത്തരങ്ങള് ചോദിക്കാനും പഠിക്കാനും കഴിയുന്ന വിധമാണ് അദ്ധ്യാപനം.. ഓരോ അക്ഷരവും സ്വരവും കുട്ടിയുടെ ശ്രദ്ധയിൽ പെടുന്നതിനായി, ഗുരു, ഓരോന്നും സാവധാനമായി താരസ്വരത്തിലാണ് ഉച്ചരിക്കുന്നത്. ചിലപ്പോൾ ഉച്ചാരണത്തിന് ബലം കൊടുക്കാനായി രണ്ടു പ്രാവശ്യം ഉച്ചരിക്കും. ഒരോ ഭാഗവും ഉച്ചരിച്ചുതീരുന്നത് കുട്ടി അറിയുന്നതിനായി ഇതി എന്ന പദം ഉപയോഗിക്കുന്നു.ആദ്യത്തേയും അവസാനത്തേയും സ്വരം പ്രയോഗിക്കുന്ന രീതി ശിക്ഷയിൽ പറയുന്നുണ്ട്. സന്ധി വരുമ്പോൾ സന്ധിനിയമം ബലമായി ഉച്ചരിച്ച് മനസ്സിലാക്കിക്കൊടുക്കുന്നു. പിന്നീട് അത് നിർവ്വചിക്കാനായി കുട്ടികളോടുപറയുന്നു. കുട്ടികളിലെ മുഖ്യൻ ചിലപ്പോള് ഗുരു പഠിപ്പിച്ചതെല്ലാം വീണ്ടും ആവർത്തിക്കുന്നു. കുട്ടികളെല്ലാവരും ഒരേശ്രുതിയിൽ ഹൃദിസ്ഥമാക്കിയ ശ്ലോകം പാടിക്കഴിഞ്ഞാലാണ് അടുത്തത് പഠിപ്പിക്കുക.ഗുരു പഠിപ്പിച്ച സന്ധിനിയമങ്ങളെല്ലാം കൃത്യമായി ഉച്ചരിക്കണം. 60 പ്രശ്നങ്ങലിലായി 180 ശ്ലോകം വരെയാണ് ഒരുദിനം ഒരു ഗുരു പഠിപ്പിക്കുക. നൈഷ്ഠികബ്രഹ്മചാരികളായി ആജീവനാന്തം ഗുരുകുലത്തിൽ കഴിയുന്നവരു

ണ്ട്. കുറച്ചുകാലം മാത്രം വസിക്കുന്ന ഉപകുർവ്വണന്മാർക്കു വേണ്ടി കറിക്കുലവും സിലബസ്സും ചുരുക്കി പഠിപ്പിക്കുന്നു. ചാതുർമ്മാസ്യകാലത്ത് കൃഷിപ്പണിയില്ലാത്തപ്പോൾ, ഗൃഹസ്ഥരായ ഉപകുർവ്വണർക്ക് ഗുരുവിന്റെ ആശ്രമത്തില് പോയി താമസിച്ച് വീണ്ടും പഠനം തുടരാം. ഗുരുകുലത്തിലേത് സൌജന്യവിദ്യാഭ്യാസമാണ്. ഫീസുവാങ്ങുന്ന ഗുരുവിനെ വാർത്തികനെന്നേ പറയൂ(കച്ചവടക്കാരൻ). പഠനം കഴിഞ്ഞുപോകുന്നവർ കൊടുക്കുന്ന ദക്ഷിണ ഫീസല്ല, ഗുരുകുല ത്തിനുള്ള അവരുടെ സംഭാവനയാണ്. 12 വർഷം താമസിച്ച ഗുരുകുലത്തില് ഭക്ഷണവും വസ്ത്രവും വിദ്യാഭ്യാസവും മാത്രമല്ല, സൌജന്യമായി അവർക്കു ലഭിച്ചത്, സ്വപുത്രനെപ്പോലെ സ്നേഹിക്കുന്ന ഗുരു,ഗുരുപത്നിമാരെന്ന മാതാ പിതാക്കളേയുമാണ്. രോഗം വന്നപ്പോൾ അടുത്തിരുന്ന് ശുശ്രൂഷിക്കയും മക്കളെപ്പോലെ നോക്കുകയും ചെയ്തതിനു ള്ള നന്ദിസൂചകമായ ഒരു സ്നേഹസമ്മാനമാണ്. രാജാക്കന്മാരും സമ്പന്നരും ദേവദാസികളും ഗ്രാമവാസികളും കൊടുക്കുന്ന ബ്രഹ്മദേയം കൊണ്ടാണ് ക്ഷേത്രാധിഷ്ഠിതമായ സൌജന്യഗുരുകുലങ്ങള് പ്രവർത്തിച്ചിരുന്നത്. കുട്ടിക ളുടെ ഫീസുകൊണ്ട് നടത്തുന്ന വാണിജ്യസ്ഥാപനങ്ങളായിരുന്നില്ല, അവ. എന്താണ് ദക്ഷിണ കൊടുക്കുന്നതെന്നത് അവനവന്റെ കഴിവും ഉപജീവനമാർഗ്ഗവുമനുസരിച്ചാണ്.

ഏകമപ്യക്ഷരം യസ്തു ഗുരുശിഷ്യേ നിവേദയേത്
പൃഥിവ്യാം നാസ്തി തദ്രവ്യം യദ് ദത്വാസൻഋണീഭവേദ്

എന്നത് വിദ്യയുടെ പ്രാധാന്യം പറയുന്നു. എന്തുകൊടുത്താലും വിദ്യതന്ന ഗുരുവിനോടുള്ള കടം വീട്ടാനാവില്ല.പലപ്പോഴും ബുദ്ധമതകാലത്ത് , ധനികശിഷ്യരിൽനിന്ന് പണം വാങ്ങി അവരെ പകല് പഠിപ്പിക്കുന്ന ഗുരു , പണം വാങ്ങാതെ ദരിദ്രബാലകരെ രാത്രി പഠിപ്പിച്ചിരുന്നു. കുചേലനും കൃഷ്ണനും ഒപ്പം പഠിക്കാവുന്ന സാഹചര്യം വേദകാലത്തുണ്ട്. ബുദ്ധമതകാലത്ത് ഈ സമത്വമില്ല, ദരിദ്രന് രാത്രിയാണ് പഠനം.

വേദപഠനത്തിന്റെ ആത്യന്തികലക്ഷ്യം സമ്പൂർണ്ണവ്യക്തിത്വവികസനമാണ്. ആത്മശക്തി തിരിച്ചറിയലാണ്.

മാക്സ്മ്യൂളർ ,(Lectures on origin of religion pp 349) ബ്രാഹ്മണരുടെ ഈ വേദപഠനസമ്പ്രദായത്തെക്കുറിച്ച് പറഞ്ഞു: “Before the ancient language and literature of India had been made accessible to European scholarship,it was the fashion to represent the Brahmins as a set of priests jealously guarding the treasures of their sacred wisdom from members of all other castes and thus maintaining their ascendancy over an ignorant people. It requires but the slightest acquaintance with Sanskrit literature to see the utter groundlessness of such a charge. One caste only, the sudras, were prohibited from knowing the veda. With the other castes, the military and civil classes,a knowledge of veda ,so far from being prohibited ,was a sacred duty. All had to learn veda. The only privilege of the Brahmins was they alone were allowed to teach it. It was not even the intention of the Brahmins that only the traditional forms of faith and the purely ritual observances should be communicated to the lower castes ,and a kind of esoteric religion,that of the Upanishads ,be reserved for the Brahmins. On the contrary there are many indications to show that these esoteric doctrines emanated from the second rather than from the first caste “

മൂന്നുവർണ്ണവും വേദം പഠിച്ചിരുന്നു. ഏതെങ്കിലും കാരണംകൊണ്ട് വേദം പഠിക്കാനാകാത്തവരാണ് വ്രാത്യരായി തീർന്നിരുന്നത്. സാവിത്രം ചെയ്യാത്തവനാണ് അനാര്യൻ. മറ്റെല്ലാവരും ആര്യരാണ്. വ്രാത്യർക്ക് അവനവന്റെ താൽപര്യപ്രകാരമുള്ള ജോലിയും അതിനാവശ്യമായ പഠനവും തെരഞ്ഞെടുക്കാനുള്ള സൌകര്യമുണ്ടായിരുന്നു. സമൂഹം കൊടുക്കുന്ന ബ്രഹ്മദേയം ഇന്ത്യയിലെ വിദ്യാഭ്യാസസമ്പ്രദായത്തെ നിലനിർത്താനുള്ള പദ്ധതിയായിരു ന്നു.ഇതുവഴി സമൂഹത്തിനു മുഴുവനും ഇവിടത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ലഭ്യത ഉറപ്പുവരുത്താനും കഴി ഞ്ഞിരുന്നു.പുരുഷന്മാരെപ്പോലെ സ്ത്രീകൾക്കും വേദം പഠിക്കാന് സാധിച്ചിരുന്നു.ബ്രഹ്മവാദിനികൾ സമൂഹത്തിലു ണ്ടായിരുന്നു. മൌഞ്ജീബന്ധനം,വേദപഠനം,സാവിത്രീവ്രതം ഇവ സ്ത്രീകളെല്ലാം ചെയ്തിരുന്നു.ഋഷികമാരും യജമാ നപത്നിമാരും വേദം കൃത്യമായി ഉച്ചരിക്കാനറിയുന്നവരാണ്.കന്യരമായം വിദ്യയും ധർമ്മനീതിയും പഠിപ്പിച്ചിരുന്നു. വിദ്യയുള്ള സ്ത്രീ ഭർതൃഗൃഹത്തിന് കീർത്തി തരുമെന്നും വിദ്യയുള്ളവനുമാത്രമേ വിദ്യയുള്ളവളെ വിവാഹം കഴിച്ചു കൊടുക്കാവൂ എന്നും പറയുന്നു. ബൌധായനനും മനുവും ഗൌതമനും അബ്രാഹ്മണസ്ത്രീയിൽനിന്നുപോലും ബ്രാഹ്മ ണനു വേദം പഠിക്കാമെന്ന് അഭിപ്രായപ്പെടുന്നത് ശ്രദ്ധേയമാണ്.(ചെമ്മന്തട്ടയിലെ മൂറലിലെ കറുത്ത സ്ത്രീയായ ശ്യാമള വെളുത്തവന് വിദ്യഉപദേശിക്കുന്നത് ഈ വെളിച്ചത്തിലാണ് പുനർവ്വായന ചെയ്യേണ്ടത്)എല്ലാവരും വേദം

അഭ്യസിക്കുന്ന സമൂഹത്തിലല്ലാതെ ഇത് സംഭവ്യമല്ല. കാടകസംഹിത പറയുന്നു(9.16)- വേദജ്ഞനായ അബ്രാഹ്മണൻ, സമൂഹത്തിൽ ആദരിക്കപ്പെടുന്നു.ഇപ്രകാരം എഴുതപ്പെട്ടിരിക്കെ, അബ്രാഹ്മണർക്ക് വേദപഠനം നിഷിദ്ധമായിരുന്നു വേദകാലത്ത് എന്ന് എങ്ങനെ കരുതും.

ബ്രഹ്മചാരിവ്രതത്തിന്റെ അവസാനമാണ് സമാവർത്തനം. ബ്രഹ്മചാരിയുടെ തേജസ്സ് കണ്ട് സൂര്യന് ലജ്ജ തോന്നാതിരിക്കാനായി അദ്ദേഹത്തെ ഒരു മുറിയ്ക്കകത്ത് ഇരുത്തുന്നു.അതിനു ശേഷം പുറത്ത് കൊണ്ടുപോയി ശിരസ്സും മുഖവും മുണ്ഡനം ചെയ്യുന്നു. കുളിപ്പിച്ച ശേഷം ,പഴയ യൂണിഫോമായ അജിനവും വസ്ത്രവും മേഖലയും ദണ്ഡവും ജലത്തിലൊഴുക്കി, പുതിയ വസ്ത്രവും മാലകളും സുഗന്ധദ്രവ്യങ്ങളും ധരിക്കുന്നു.ബ്രഹ്മചാരി(ണി) ചന്ദനക്കഷ്ണത്തിൽ ദ്വാരമുണ്ടാക്കി അതിൽ പിടിപ്പിച്ച സ്വർണ്ണം കാതില് ധരിക്കുന്നു. കടുക്കനെന്ന് മലയാളഭാഷയിൽ വിളിക്കുന്ന ഈ ആഭരണം  ഏതുസഭയിലും ഏതു സംരംഭത്തിലും വിജയം തരുന്നു എന്ന് വ്ശ്വാസം. ഇപ്പോൾ ബ്രഹ്മചാരിക്ക് സ്നാതകനെന്ന പുതിയ പേരാണ്. എന്നെ നാലു വർണ്ണക്കാർക്കും രാജാവിനും പ്രിയമാവട്ടെ, എന്നാണ് സ്നാതകന്റെ പ്രാർത്ഥന.(ജനസമ്മതി).ഗോഭിലസൂത്രവും പരാശരസൂത്രവും 3 തരം സ്നാതകരെ പറയുന്നു.

1. വിദ്യാസ്നാതകർ:- നിശ്ചയിക്കപ്പെട്ട വ്രതകാലത്തിനുമുമ്പുതന്നെ വളരെ വേഗം പഠനം പൂർത്തിയാക്കിയവർ.
2. വ്രതസ്നാതകർ:- വ്രതകാലവും സമാവർത്തനവും കഴിഞ്ഞിട്ടും വേദപഠനം പൂർത്തിയാക്കാത്തവര്.
3. വിദ്യാവ്രതസ്നാതകർ:-വ്രതകാലവും വേദപഠനവും ഒരേ സമയം തീർന്ന് സമാവർത്തനം പൂർത്തിയാക്കിയവർ.

സ്നാതകനെന്ന പദത്തിന് സ്നാനം കഴിഞ്ഞവനെന്നും സമാവർത്തനമെന്നാല് പഠനം പൂർത്തിയാക്കി വീട്ടിലേക്ക് മടങ്ങിവരലെന്നും അർത്ഥം. ഡിഗ്രി എടുത്തോ ബിരുദാനന്തരബിരുദമെടുത്തോ മടങ്ങിവന്നവരാണ് ഇവര്. ഇവർ തങ്ങൾക്ക് ശിഷ്യരെ ലഭിക്കാനായി ഒരു ഹോമം നടത്തുന്നു.ഗുരു ഇപ്രകാരമുള്ള ശിഷ്യനെ രഥത്തിലോ ആനപ്പുറത്തോ ഇരുത്തി വലിയ സമിതിയിലേക്കോ രാജസഭയിലേക്കോ ആനയിച്ച് പരിചയപ്പെടുത്തുന്നു.ശിഷ്യന് വേണമെങ്കിൽ ഗുരുവിന്റെ വീട്ടിലേക്ക് മടങ്ങിവന്ന് 4 മാസം കൂടി താമസിച്ച് വ്രതമോ വിദ്യയോ പൂർത്തിയാക്കാം.  അല്ലെങ്കിൽ വീട്ടിലേക്ക് മടങ്ങിച്ചെന്ന് ഗൃഹസ്ഥാശ്രമം സ്വീകരിക്കാം.  തല നരക്കുന്നതിനു മുമ്പ് വിവാഹം കഴിക്കണമെന്ന് ബോധായനൻ. സമൂഹത്തിനോടും കുടുംബത്തോടുമുള്ള ഉത്തരവാദിത്തങ്ങളെ പൂർത്തീകരിക്കാതെ സന്യാസം സ്വീകരിക്കുന്നവരെ  നാടുകടത്തുകയോ കാരാഗൃഹത്തിലടയ്ക്കുകയോ ചെയ്യണമെന്ന് ശുക്രാചാര്യമതം.

ശ്രുതി,വാമൊഴി സമ്പ്രദായമാണ് ഭാഷയുടെ ധ്വനി,ഉച്ചാരണങ്ങളെ സംരക്ഷിച്ചിരുന്നത്. ലിപികളും ഗ്രന്ഥരചനയും തുടങ്ങിയ ശേഷവും ഗുരുകുലങ്ങൾ ശ്രുതിയും വാമൊഴിയും ശുദ്ധമാക്കി വെച്ച് അഭ്യസിക്കുന്ന രീതി പിൻതുടർന്നു.പേഴ്സ്യയിലേക്ക് വേദത്തിന്റെ ഒരു വരമൊഴിപ്പതിപ്പ് എത്തുന്നത് ബിസി 1500ലാണ്.അതിന്നർത്ഥം ഉത്ഭവഭൂമിയായ ഇന്ത്യയിൽ അത് സഹസ്രാബ്ദങ്ങൾക്കുമുമ്പേ നിലനിന്നിട്ടുണ്ടാവണമെന്നാണ്. ശ്രീകൃഷ്ണന്റെ വേദസഭയില് കൃഷ്ണദ്വൈപായനവ്യാസനാണ് അവസാനമായി വേദം പകുത്തത്. അത് ആദ്യകാലഹരപ്പ സൈന്ധവകാലത്താണ്. കുമരിലഭട്ടന്റെ അഭിപ്രായത്തിൽ,'' നമുക്ക് വേദത്തെ ഇന്ദ്രിയങ്ങളാലനുഭവിക്കാനാവുന്നത്, വേദം നമ്മുടെ അകത്താണ് പുറത്തല്ല എന്നതുകൊണ്ടാണ്. ഗുരുവിൽ നാമതിനെ പ്രത്യക്ഷമായി കാണുന്നു, നേരിട്ടനുഭവിക്കുന്നു, പിന്നീടൊരിക്കലും മറക്കുന്നില്ല.ഇപ്രകാരം അനേകം തലമുറകളിലൂടെ നേരിട്ടനുഭവിച്ച് കൈമാറിയ വേദം അതിനാലാണ് അനാദിയായിരിക്കുന്നത്. വേദമെന്ന വാക്ക് കേൾക്കുമ്പോഴേക്കതന്നെ അത് അനുഭവിക്കാനും മറ്റെല്ലാത്തിൽനിന്നും അത് വ്യത്യസ്തമാണെന്ന് ഗ്രഹിക്കാനും നമുക്കാവുന്നു. കേൾക്കുന്നവരിലും വായനക്കാരിലും ഋക്കായി, മന്ത്രമായി,ബ്രാഹ്മണമായി അത് ഇരിക്കുന്നുണ്ട്.'' മനുഷ്യമനസ്സിൽ ദർശിക്കപ്പെട്ട്,വാമൊഴി(ശ്രുതി)യായി മറ്റുള്ളവരിലേക്ക് കൈമാറി, സമാനഹൃദയരായ മനുഷ്യരിലൂടെ അനേകം തലമുറകളിലേക്ക് കൈമാറപ്പെട്ട് പല തലമുറകള് തമ്മിലുള്ള ബന്ധമായി അത് നിലനില്ക്കുന്നു. ഇപ്രകാരമുള്ള അറിവ് നേടുക പഠിക്കുക എന്നത്,അതിനെ സംരക്ഷിക്കുക എന്നത് ഒരു ഭാഷയേയും,അതിന്റെ വ്യാകരണം,ധ്വനി,വർണ്ണം,ഉച്ചാരണം,ഹ്രസ്വം,ദീർഘം, സ്വരമാത്ര ഇവയേയും കൂടി അറിഞ്ഞ് സംരക്ഷിക്കലാണ്. അതിന് വരമൊഴി(ലിപി)യോ ഗ്രന്ഥമോ മാത്രം പോര.അതൊരു ബാഹ്യവസ്തുവല്ല. ആന്തരമായ ഒരു കഴിവാണ്. അതിനെ തൊട്ടുണർത്താനും പ്രചോദിപ്പിക്കാനും മറ്റൊരു വ്യക്തിയുടെ പ്രതിഭാസ്പർശം വേണം. മാനവവംശത്തിന്റെ സ്മൃതിയിൽ അത് ഹൃദയത്തോടു ചേർത്ത് സംരക്ഷിക്കപ്പെടുന്നു. വേദ

ജ്ഞാനത്തെ മനുഷ്യന്റെ രണ്ടാംജന്മമായി പറയുന്നതും ഇതുകൊണ്ടുതന്നെ. നമ്മുടെ ലോകദർശനത്തേയും ജീവിതത്തേയും ആകെ മാറ്റിമറിക്കുന്ന ജ്ഞാനമാണത്. ഈ പരിണാമം സംഭവിക്കാത്ത പക്ഷം നാം വേദം പഠിച്ചിട്ടില്ല എന്നേ കരുതാവൂ. ഇപ്പോഴത്തെ യൂണിവേഴ്സിറ്റികളുടെ സ്മൃതി കമ്പ്യൂട്ടറുകളിലാണ്, മനുഷ്യമസ്തിഷ്കത്തിലല്ല. ഇന്ത്യയിൽ ഇന്നും വേദവും സംഗീതവും പഴയപോലെ വാമൊഴി(ശ്രുതി)യായി ഗുരുകുലങ്ങളിലാണ് പഠിപ്പിക്കുന്നത്.

ഋഗ്വേദത്തിൽ, 1017-18 മന്ത്രം,10580 ശ്ലോകം,15326 പദം.

ഋഗ്വേദസംഹിത,ബ്രാഹ്മണം,ആരണ്യകം,ഗൃഹ്യസൂത്രം,വേദാംഗം-ഈ പത്തു ഗ്രന്ഥങ്ങളിലായി 30000 വരി (ഓരോ വരിയും 32 അക്ഷരം) അനാദ്ധ്യായദിനമൊഴികെയുള്ള ദിനങ്ങളിൽ 8 വർഷം കൊണ്ടാണ് ഒരു കുട്ടി പഠിച്ചു തീരുക. ഇതിനെ മാക്സ്മുള്ളർ ഇങ്ങനെ കണക്കാക്കി: 360 നെ 8 കൊണ്ടു ഗുണിച്ച് 2880 ദിനം. 34 അനദ്ധ്യായദിനം ഒഴിവാക്കി, 2496 ദിനത്തിൽ,പഠിക്കണമെങ്കിൽ, ഒരു ദിനം 32 വരിയുള്ള 12 ശ്ലോകം പഠിക്കണം. ഇതിന് ക്ഷമയും മാനസികവും ബൌദ്ധികവുമായ കഴിവും വേണം,ഇന്ത്യ ഇവയിൽ പണ്ടേ കീർത്തി കേട്ടിരുന്നു .പദ, ക്രമ,ജട,ഘനപാഠങ്ങൾ ഓർമ്മശക്തിയെ വർദ്ധിപ്പിച്ചിരുന്നു.മാത്രമല്ല, ഭാഷയെ അതേപടി സംരക്ഷിക്കാനും ഇത് സഹായിച്ചിരുന്നു.നിയമം പാസാക്കിയിട്ടല്ല,ഭാഷ സംരക്ഷിച്ചിരുന്നത്,ഇത്തരം തപസ്യയിലൂടെയാണ്. ഇതിന് ഇന്ത്യയിലെ പണ്ഡിതരെ പ്രാപ്തരാക്കിയത് അവരുടെ അഗാധമായ പാണ്ഡിത്യവും ദീർഘവീക്ഷണവും കൂടിയാണെന്ന് മാക്സ്മുള്ളരുടെ പഠനം.

ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തെ കുറിച്ച് ചിന്തിക്കുക.നമ്മുടെ ഭാഷയെ സംരക്ഷിക്കാനുള്ള തീവ്രമായ ഉത്തരവാദിത്തബോധമോ പാണ്ഡിത്യമോ ദീർഘവീക്ഷണമോ നമ്മുടെ വിദ്യാഭ്യാസരംഗം ഭരിക്കുന്നവർക്കുണ്ടോ. അദ്ധ്യാപകർക്കുണ്ടോ. പുതിയ .യൂണിവേഴ്സിറ്റി വിദ്യാഭ്യാസത്തിൽ ഇത്തരം പ്രതിഭകളെ സൃഷ്ടിക്കാനാവുന്നുണ്ടോ.

പൌരാണികഗുരുകുലയൂണിവേഴ്സിറ്റിയിൽനിന്ന് വിദ്യ അഭ്യസിച്ച് പുറത്തുവരുന്ന 21 വയസ്സായ ഒരാളുടെ അറിവും വിവേകവും ഇന്ന് അതേ പ്രായത്തിലുള്ള ഒരു കുട്ടിക്ക് ആധുനികയൂണിവേഴ്സിറ്റികളിൽനിന്ന് ആർജ്ജിക്കാനാവുന്നുണ്ടോ. നമുക്ക് എന്താണ് നഷ്ടമായതെന്നും എന്താണ് നാം ആർജ്ജിച്ചതെന്നും താരതമ്യം ചെയ്യാന് ഇത് ഉപകരിക്കും.

പാണിനി സാഹിത്യത്തെ ആർഷം ,അനാർഷമെന്ന് വിഭജിക്കുന്നു.ആർഷം ഋഷിമാരാല് ദർശിക്കപ്പെട്ട് പറയപ്പെട്ടതും എഴുതപ്പെട്ടതുമാണ്.ദൃഷ്ടമാണ്.അനാർഷം പ്രോക്തമാണ്,ദർശിക്കപ്പെട്ടതല്ല. കൃതികളെല്ലാം ഇതിന്നും ശേഷം ഉണ്ടായവയാണ്. കൃതം ശാസ്ത്രകൃത്തുക്കളുടേതാണ്. കൃതികളുണ്ടാക്കിയത് ഭിക്ഷുക്കളും നടനർത്തകിമാരും ഒക്കെയാണ്, കൃത്രിമമാണ്. നഷ്ടപ്പെട്ട സാഹിത്യത്തെ വീണ്ടെടുക്കാനും പുനരുദ്ധരിക്കാനും രക്ഷിക്കാനുമുള്ള ശ്രമം പിന്നീടുണ്ടായതാണ്.ദൃഷ്ടവും പ്രോക്തവും കൃതവുമല്ലാത്ത സാഹിത്യം സാധാരണക്കാരുടെ ഫോക്ക് സാഹിത്യമാണ്. ഈ നാലെണ്ണത്തിന്റേയും ഭാഷ്യങ്ങളാണ് അഞ്ചാമത്തെ വിഭാഗം. ദർശിക്കപ്പെട്ട് അനുഭവിക്കപ്പെട്ട വേദം ആർഷം. അതിനെ പറയപ്പെട്ട് കേട്ട ശ്രുതി സാമ്പ്രദായികമെങ്കിലും അനാർഷം. അനാർഷജനത ആർഷത്തെ പുനർസൃഷ്ടിക്കുന്നതും അനാർഷവിഭാഗത്തിലാണ്. കീർത്തനം,മുതലായവയും പാട്ടുസാഹിത്യവും ഫോക്കിലാണ് പെടുക.സാധാരണക്കാരുടെയാണ്. ഭാഷ്യം ഇപ്പറഞ്ഞ എല്ലാത്തിനും രചിക്കപ്പെടാറുണ്ട്.

മൂന്നുവിധം ചിന്തകരെ പറയുന്നു.

1. ആസ്തിക
2. നാസ്തിക
3. ഥൈഷ്ടിക

ആസ്തികന്മാർ സത്യം എന്ന ദൈവീകശക്തിയിലും സ്വാഭാവികവും ആവർത്തിക്കുന്ന ചക്രരൂപത്തിലുള്ളതും കർമ്മത്തിന് പ്രതികർമ്മമെന്ന നിയമമുള്ളതും അതിനാല് പുനർജന്മമുള്ളതുമായ കർമ്മസിദ്ധാന്തത്തിലും വിശ്വസിക്കുന്നവരാണ്. ഇപ്രകാരം ആവർത്തിക്കുന്ന ചക്രരൂപമായ പ്രവർത്തനത്തെ ധർമ്മചക്രമെന്ന് വിളിക്കുന്നു. ഇത് ആപേക്ഷികമായ സംസാരചക്രമാണ്.ഇതിനപ്പുറത്തെ ഊർജ്ജരൂപവും നിശ്ചലവും ആത്യന്തികവുമായ പരമാർത്ഥസത്തയാണ് ആസ്തികരുടെ സത്യം . അതിനെ ഗവേഷണം ചെയ്ത് ഓരോ വ്യക്തിയും സ്വയം കണ്ടെത്തണം.

നാസ്തികന്മാർ ഇപ്പറഞ്ഞതിലൊന്നും വിശ്വാസമില്ല. എല്ലാം നിയന്ത്രിക്കുന്ന പരമമായ സത്യമെന്ന ഒരു ദൈവീകശക്തിയോ കർമ്മത്തിന് പ്രതികർമ്മം എന്ന കർമ്മസിദ്ധാന്തമോ അതുണ്ടാക്കുന്ന പുനർജന്മമോ അവര് അംഗീകരിക്കുന്നില്ല.സത്യം നാസ്തി (ഇല്ല)എന്ന് പറയുന്നവരാണ് അവർ.ഇപ്രകാരം സൈക്ലിക്കലായ കോസ്മിക്ക്

ജിയോഡെസിക്കിനേയോ നൈരന്തര്യമുള്ള ഊർജ്ജമണ്ഡലത്തേയോ അനാദിയും അനന്തവുമായ അതില് സംഭവിക്കുന്ന പ്രകൃതിനിയമങ്ങളേയോ അംഗീകരിക്കാൻ അവര് വിസമ്മതിക്കുന്നു.സത്യം ഇല്ല എന്ന് പറയുമ്പോൾ സത്യം കണ്ടെത്താനുള്ള ശ്രമം അഥവാ ഗവേഷണമനസ്ഥിതിയും അവസാനിക്കുന്നു.ഇല്ലാത്ത ഒന്നിനെ എന്തിനു തിരയണം.ഈ മനസ്ഥിതി ശാസ്ത്രപരിശ്രമങ്ങളെ അവസാനിപ്പിക്കുന്നു.
വൈഷികന്മാർ ഈ പറഞ്ഞ രണ്ടു പേരുടെ അഭിപ്രായങ്ങളേയും സമമായി കരുതി, രണ്ടിനേയും നിരന്തരം ഗവേഷണം ചെയ്ത് യുക്തിപൂർവ്വം സ്വന്തം നിരീക്ഷണപരീക്ഷണങ്ങളുടെ ഫലമായി മാത്രം സ്വീകരിക്കുന്ന യുക്തിവാദികളാണ്.നിരന്തരനിരീക്ഷണം, അനുഭവം, യുക്തിപൂർവ്വമായ താർക്കികവിശകലനം ഇവ ഉപ യോഗിക്കുന്നതിൽ ആസ്തികരെപ്പോലെ ഇവരും ഉത്സുകരാണ്. പലരും വ്യത്യസ്തമായ അഭിപ്രായങ്ങളെക്കൊണ്ട് സാധാരണക്കാരെ കുഴപ്പത്തിലാക്കുന്നുമുണ്ട്. ചിലർ ആസ്തികരുടെ അഭിപ്രായം ശരിവെക്കും.മറ്റ ചിലർ നാസ്തികരുടേയും. അങ്ങനെ ഇവരും നേരത്തേ പറഞ്ഞ രണ്ടു ചേരികളിലേക്കു തന്നെ അവസാനം പോകും.നല്ല സമൂഹജീവിതത്തിനും അതിന്റെ പ്രായോഗികമായ നന്മയ്ക്കും ഉതകുന്ന വിധമാവണം ഏതു മനുഷ്യന്റേയും ചിന്തയും പ്രവൃത്തിയും വാക്കും എന്നത് ആരും സമ്മതിക്കുന്ന കാര്യമാണ്. നാസ്തികനോ ആസ്തികനോ വൈഷികനോ എന്നത് വ്യക്തിപരമാണ്. അവർ നല്ല മനുഷ്യരാവണമെന്നത് സമൂഹത്തിന് അത്യന്താപേക്ഷിതമാണ്. സമഷ്ടിസുഖത്തിന് മനുഷ്യൻ നല്ലവനായേ തീരൂ.
കലാപനും വൈശമ്പായനനും സ്വന്തമായ ഗ്രന്ഥങ്ങളില്ല. പക്ഷേ അവരുടെ അദ്ധ്യപനരീതി കാരണം വളരെ നീണ്ട ഒരു ശിഷ്യപരമ്പര ഉണ്ടായിരുന്നു.കാത്യായനന്റെ അഭിപ്രായത്തിൽ ഇന്ന് അറിയപ്പെടുന്ന എല്ലാ ബ്രഹ്മ വാദികളും ഈ രണ്ടു ഗുരുക്കന്മാരുടെ ശിഷ്യപരമ്പരയിൽ പെട്ടവരാണ്.പാണിനി(V1.1.154)യുടെ അഭിപ്രായ ത്തിൽ നാസ്തികപരിവ്രാജകന്മാര് കർമ്മസിദ്ധാന്തം ഇല്ലെന്നു പഠിപ്പിക്കാനാരംഭിച്ചതോടെ ആരും കർമ്മം ചെയ്യാ തായി, സല്കർമ്മം വേണമെന്നില്ലാതെയായി,ഗൃഹസ്ഥന്മാരെല്ലാം മടിയരായി. പാണിനിയുടെ കാലം വരെ ഗ്രാമങ്ങൾക്കും പുരങ്ങൾക്കും 2 കി മീ വരെ അകലത്തില് താമസിച്ചിരുന്ന നൈകതീയഭിക്ഷുക്കൾക്ക് ഗ്രാമത്തിലും നഗരത്തിലും പ്രവേശനം ലഭിച്ചതോടെയാണ് ഇപ്രകാരം മടിയന്മാരായ ഗൃഹസ്ഥരുടെ അലസജീവിതം തുടങ്ങിയത്. ബാലമ നോരമപ്രകാരം ഇവർ ധർമ്മം ഉപേക്ഷിക്കാന് ജനങ്ങളെ പഠിപ്പിച്ചതുകൊണ്ടാണ് ഇപ്രകാരം സംഭവിച്ചത്.

**മാഗബ്രാഹ്മണരുടെ സമ്പ്രദായവും വേദപഠനവും**

മാഗബ്രാഹ്മണർ വൈദികബ്രാഹ്മമണരുടെ തന്നെ ഒരു ശാഖയാണ്. ഇവർ വളരെ ദൂരം സഞ്ചരിക്കുന്നവരാണ്. വേദത്തിലെ ക്രമപാഠം കൃത്യമായി അനുസരിക്കാതെ അവയെ സംഗീതാത്മകമാക്കിയാണ് ഇവർ വേദം പഠിക്കു ന്നതും പഠിപ്പിക്കുന്നതും.മറ്റു ബ്രാഹ്മണരിൽനിന്ന് അവരുടെ വ്യത്യാസങ്ങൾ:-

1. ഇവർ 72 പുരങ്ങളിൽ(നഗരങ്ങളിൽ) ആയി വിന്യസിക്കപ്പെടുന്നു. സംഗീതത്തിലും ജ്യോതിശ്ശാസ്ത്ര ത്തിലുമുള്ള 72 പുരങ്ങളെപ്പോലെ.ആസ്ട്രോണമിക്കൽ കോസ്മിക്ക് അനുപാതവും ഗണിതവും അനുസരിച്ചാണ് ഇത്. വാസ്തുശാസ്ത്രവും ഇതനുബന്ധിച്ചാണ്.
2. സ്വന്തം ഗോത്രത്തിൽനിന്നോ സ്വന്തം പരത്തിൽനിന്നോ വിവാഹം കഴിക്കയില്ല. അപ്രകാരം അവർ മിശ്രജാതികളെ ഉണ്ടാക്കുന്നു. (മിശ്രരാഗങ്ങളെപ്പോലെ)
3. ദീർഘദൂരസഞ്ചാരം കൊണ്ട് ഇവര് വളരെ അകലെയുള്ള നാട്ടുകളിലും സ്വന്തം ഗോത്രത്തെ വ്യാപിപ്പിക്കുന്നു.ഇവർ വിശ്വപുത്രന്മാരെന്നും ഇതിനാല് അറിയപ്പെടുന്നു. ഇവരുടെ ചരക(സഞ്ചരിക്കുന്ന)ഗോത്രങ്ങൾ കുർദിഷ് ഗോത്രങ്ങളിലും മഹിറിഷി(മഹർഷി എന്ന സംസ്കൃതപദ ത്തിന്റെ അപഭ്രംശം) അഥവാ മഹാളഷി എന്ന വംശനാമം കൊടുത്തതായി പറയപ്പെടുന്നു.

രാജസ്ഥാനിലും ബീഹാറിൽ ഗയക്ക് സമീപവും ഇവരുണ്ട്. പടിഞ്ഞാറൻ തീരത്ത് ഇവരെ ഭോജകരെന്നും വടക്കുകിഴക്കേ ഇന്ത്യയിൽ ശാകദ്വീപികളെന്നും പറയുന്നു.വടക്കേ ഇന്ത്യയിൽ സൂര്യദ്വിജരെന്നും സൂര്യധ്വജരെ ന്നും പറയും.കൊടിയിൽ സൂര്യനുള്ളതുകൊണ്ട് ഇക്ഷ്വാകുസൂര്യവംശജരാണ്,സൂര്യക്ഷത്രിയരാണ്..
ബംഗാളിലും രാജസ്ഥാനിലും ഗ്രാമവിപ്രരെന്നും ആചാര്യബ്രാഹ്മണരെന്നും അറിയുന്നു.കാശ്മീരിപണ്ഡിതന്മാരും ഇവരുടെ വംശമാണ്.സൂര്യവംശം എന്നും ഭോജവംശം എന്നും അറിയപ്പെടുന്ന വംശങ്ങളിലാണ് മാഗബ്രാഹ്മ ണരുള്ളത്. അവരുടെ ബ്രഹ്മക്ഷത്രസ്വഭാവം വൈദികമാണ്. വരാഹമിഹിരനും മാഗബ്രാഹ്മണനായിരുന്നു. മാഗബ്രാഹ്മണർക്കിടയില് നാലുവർണ്ണങ്ങളുണ്ട്. മാതംഗ,മാനസ,മാഷക(മൂഷക)മാഗധ.

1. മാതംഗഃ- നാഗ,ചണ്ഡാല,ഹസ്തി(ആന),മുനിവംശം. തെക്കേ ഇന്ത്യയിലെ മതംഗാശ്രമത്തിലാണ് ഇവരുടെ മൂലശാഖ.ശബരിമലയിലോ ശബരകുലവും ഇവരുമായി ബന്ധം. ജരശബരനെന്ന ഏരുകുലനും (കൃഷ്ണനെ വധിച്ച ഘടോല്കചപുത്രൻ) ഈ വംശജനാണ്.ഇവരുടെ ശാഖ പഞ്ചവാരാഹിയെ പൂജിക്കുന്ന

പൂജാരിണിവംശമാണ് ഒറീസ്സയില്. പുരി ജഗന്നാഥനും ഈ വംസക്കാരുടേതായിരുന്നു എന്ന് പറയപ്പെടുന്നു.ശബര,പുളിന്ദ,കാണിക്കാരെന്ന ദർശക(ഋഷി)മാരുടെ വാസസ്ഥാനമായ ശബരിമല വളരെ പഴക്കമുള്ള ഈ ആദിവാസികളുടെ സ്ഥാനമാണ്. കാകതീയവംശവും ഏരുകുലവംശമായിരുന്നു.

2. മാനസഃ- വാസുകിയുടെ സഹോദരി. പത്മാവതി, മനസാദേവി,നാഗമാതാ,നാഗയക്ഷി എന്ന് അറിയപ്പെടുന്നു. ആസ്തികനെന്ന നാഗഗുരുവിനും എല്ലാ ആസ്തികർക്കും ഈ അമ്മ ജനനിയാണ്. ജരത്കാരു എന്നും പറയുന്നു. ഈ പേർ കാരു എന്ന ശില്പിവംശത്തിന്റെ (നാഗ,ഔവിയർവംശം) പേരും ജരന്റെ പേരും ചേർന്നുവരുന്നതാണ്.ഫുണീഷ്യൻ,നാഗഫണീശ്വര,വിശ്വകർമ്മാ,വിശ്വപുത്രബ്രാഹ്മണവംശമാണ് മാനസയുടെ പുത്രന്മാരായ നാഗങ്ങളുടേത്. ഇവരുടെ പഞ്ചവാരാഹികളെ അഞ്ചുവംശദേവതകളായി ശബരന്മാരും പൂജിക്കുന്നത് ഇരുവരും ഒരേ കുലമായതിനാലാണ്.പത്മാവതി വിഷ്ണുപത്നിയും ശിവശിഷ്യയുമാണ്.
3. മൂഷക(മഷക)ഃ-മൂഷകവംശം കേരളത്തിലെ രാജവംശം. കാർത്തവീര്യാർജ്ജുനപുത്രനായ രാമഘടമൂഷകന്റെ വംശം. മാഹിഷ്മതി തൊട്ട് കന്യാകുമാരി വരെയുള്ള ഭൂഭാഗം ഇവരാണ് ഭരിച്ചിരുന്നത്.
4. മാഗധർഃ- മഗധയിലെ വ്രാത്യവംശം. മാഗധരെന്നു പറയുന്നത് ഒരു ഗായക,കവികുലസംഘത്തെയാണ്, അവരാണ് രാജാവിനെ പ്രഭാതത്തിൽ തുയിലുണർത്തുന്നതും രാത്രി പാടിയുറക്കുന്നതും. മദ്ധ്യമം, ഗാന്ധാരം,ധൈവതം എന്ന മൂന്നു സ്വരങ്ങളുടെ ആദ്യാക്ഷരമാണ് ഇവരുടെ നാമത്തിന്റെ മൂന്നക്ഷരം. ഇവരോടൊപ്പം വൈതാളികരെന്ന താളക്കാരും ഉണ്ടാവും. വേദജ്ഞരാണ്.എങ്കിലും അവരാരും വൈദികമായ ബ്രഹ്മചര്യം മുതലായ നിഷ്ഠകൾ പാലിക്കുന്നവരല്ല. ഇവർ തങ്ങളുടെ കലകളും ശാസ്ത്രങ്ങളും കുലാചാരവും തങ്ങൾ സഞ്ചരിച്ച് ചെന്നെത്തുന്ന രാജ്യങ്ങളിലെല്ലാം പരത്തുന്നു.

മാലിനീനദീതീരത്ത് ചമ്പനെന്ന രാജാവ് ചംബലെന്ന നഗരം പണിതു. അതിനായി അദ്ദേഹം വിളിച്ചുകൂട്ടിയ വിദ്വദ്സഭയിൽ 18 വിദ്വാന്മാരുണ്ടായിരുന്നു. (പതിനെട്ടരക്കവിസഭ) അവരിൽ 8 പേർ മതംഗവംശജരായിരുന്നു. ഇവർ ഭോജകടത്തിലെ ഭോജരാജാവിന്റെ വംശത്തിലെ സ്ത്രീകളെ വിവാഹം ചെയ്തു. ശ്രീകൃഷ്ണന്റെ വംശമായ ഭോജകന്മാർ ഇവരുടെ പിൻഗാമികളാണ്.സൂര്യാരാധകരും സൂര്യവംശക്കാരുമായ ഇവർ ചന്ദ്രവംശത്തിലെ സ്ത്രീകളെ വിവാഹം കഴിച്ച് ചന്ദ്രസൂര്യവംശക്കാരായ സന്തതികളെ ഉല്പാദിപ്പിച്ചു. പൂരുവംശത്തിലെ ദുഷ്യന്തന്റേയും വിശ്വാമിത്ര,ണ്വഗോത്രത്തിലെ ശകുന്തളയുടേയും പുത്രനായ ഭരതചക്രവർത്തി ദത്തെടുത്ത ഭരദ്വാജവിത്തലനെന്ന കുട്ടി ഈ മാഗബ്രാഹ്മണവംശത്തിലെ സന്തതിയായിരുന്നു. നിത്യജീവിതത്തിൽ ഇവരും മൈഥിലിബ്രാഹ്മണരുടെ സമ്പ്രദായങ്ങളാണ് പിന്തുടരുന്നത്. മാഗധബ്രാഹ്മണരുടെ കേന്ദ്രസ്ഥാനങ്ങൾ മഗധയും ഭോജകടവുമായിരുന്നു.

സൂര്യദ്വിജരുടെ അഞ്ചിഗോത്രങ്ങൾഃ- സൂര്യവംശം(ഇക്ഷ്വാകു), ചോരവംശം(കള്ളർകുലം),ലാക്കി അഥവാ ലക്ഷ്മി(വൈശ്യകുലം),പിഞ്ചു(ബിഞ്ചു) അഥവാ തളിരെന്ന് പറയുന്ന പല്ലവവംശം,മലക്ജാതി (മലജാതി, ഗിരിജാതി) . ഇവർ വളരെ പുരാതനമായ മനുഷ്യവംശങ്ങളാണ്. ഉത്തരേന്ത്യയിലും ദക്ഷിണേന്ത്യയിലും ഇന്ത്യയുടെ പുറത്തും ഇവരുണ്ട്. ശ്രീരാമ(രാമായണ)പരശുരാമകാലത്തിനും മുമ്പേ ഇന്ത്യയിലുള്ള വംശമാണ് ഇവർ. ദ്വാപരയുഗത്തിൽ, ശ്രീകൃഷ്ണന്റെ പുത്രനായ സാംബനും (ജാംബവാന്റെ വംശം,ദക്ഷിണേന്ത്യക്കാര ന്)തന്റെ സൂര്യക്ഷേത്രം പണിയാനായി മാഗബ്രാഹ്മണരെ വിളിക്കുന്നു. സാംബന്റെ മാതാമഹവംശം കാരുക്കളെന്ന സൂര്യക്ഷത്ര, വിശ്വകർമ്മബ്രാഹ്മണരാണ് എന്ന് ഇത് സൂചിപ്പിക്കുന്നു. പുരാതനവേദവൃക്ഷത്തിന്റെ ശാഖകളായ ശകരും പല്ലവങ്ങളായ പല്ലവരും ഇവരാണ്. ശാക്യമുനി ഗൌതമബുദ്ധന്റെ വംശവൃക്ഷം ശ്രീരാ മന്റെ ഇക്ഷ്വാകുവംശം തന്നെയാണല്ലോ. അതുകൊണ്ട് ശാക്യരെ വിദേശികളെന്ന് പറയുന്നത് ശരിയല്ല. ഇതു തന്നെ പല്ലവരുടെ സ്ഥിതിയും.വ്രാത്യരും ശാക്യരും ചാക്യാരെന്നു വിളിക്കുന്നവരുമായ പാട്ടും കൂത്തുമായി സഞ്ചരിക്കുന്ന വംശമാണ് ഇവർ.പല്ലവരാകട്ടെ, ഇവരുടെ തന്നെ തളിർശാഖയും വാസ്തുകലാപ്രേമികളും ആണ്.സൂര്യവംശത്തിലെ വികുക്ഷിശാഖയിലാണ് ബുദ്ധൻ ജനിച്ചത്.

സരിഗമപധനി ആരോഹണക്രമം. നിധപമഗരിസ അവരോഹണക്രമം. സാമവേദത്തിന്റെ ഉത്തരാർച്ചികാ കാലത്ത്, വിഭ്രാട്സൂര്യനെന്ന സൂര്യവംശജനായ ഋഷി ക്രമം മാറ്റി പാടിയതായി പറയുന്നു.(ഷഡ്ജസ്ഥാനത്ത് നിഷാദം). ഇത് സംഗീതരംഗത്ത് വിപ്ലവാത്മകമായ മാറ്റം വരുത്തി. മദ്ധ്യമസ്വരത്തിനു ശേഷം ഇപ്രകാരം പാടാനാരംഭിച്ചു.

| | | |
|---|---|---|
| മ | ധ | ഗ |

| | | |
|---|---|---|
| മ | നി | സ |
| മ | സ | ഗ |
| മ | ഗ | ധ |

ഇതിൽ ആദ്യത്തെ വർണ്ണം മതംഗവർണ്ണം. (മധംഗ). രണ്ടാമത്തേത് മാനസ(മനിസ)വർണ്ണം, മൂന്നാമത്തേത് മസഗ(മൂസഗ)വർണ്ണം, നാലാമത്തേത് മാഗധവർണ്ണം. ഇപ്രകാരം നാലുവർണ്ണങ്ങളുള്ള മാഗബ്രാഹ്മണവംശം അക്ഷരവർണ്ണങ്ങളുടെ ക്രമം മാറ്റിയ സംഘാതം കൊണ്ട് ഉണ്ടായവരാണ്.ഇവരാണ് സൂത,വൈതാളികമാഗധന്മാരായി സംഗീതസാഹിത്യങ്ങളെ പോഷിപ്പിച്ച് സംസ്കാരത്തെ എങ്ങും എത്തിച്ചത്. വാസ്തുവിദ്യയും,ജ്യോതിശ്ശാസ്ത്രവും സംഗീതവും കലകളും ശാസ്ത്രങ്ങളും വൈദ്യവും സഞ്ചാരികളായ ഇവര് മറ്റ രാജ്യങ്ങളിലെത്തിച്ചു. അവരുടെ സ്വരസഞ്ചാരവും ഗമകങ്ങളും സംഗീതത്തെ 72 മേളകർത്താരാഗങ്ങളും നിരവധി സങ്കരരാഗങ്ങളുമാക്കി. സ്വരഗോപുരത്തെ വാസ്തുഗോപുരങ്ങളാക്കി ഗണിതത്തിന്റെ അത്ഭുതസൃഷ്ടി ചെയ്ത വാസ്തുകലാശില്പികളായ വിശ്വകർമ്മബ്രാഹ്മണരെന്നും വിശ്വപുത്രന്മാരെന്നും ഇവരറിയപ്പെട്ടു. വിന്ധ്യൻ മുതല് ശ്രീലങ്കവരെയുള്ള ദക്ഷിണേന്ത്യയിലും ഇവരെ കാരുക്കളായ നാഗങ്ങൾ അഥലവാ ഫണീശരെന്ന് അറിഞ്ഞു. ഇവരാണ് വിദേശത്ത് ഫുണീഷ്യരായി അറിയപ്പെട്ടത്.ഇപ്രകാരം ഈ വംശം ലോകത്തിന്റെ ഗുരുക്കന്മാരായിത്തീർന്ന ആദിമവംശമാണ്.

ഋഗ്വേദത്തിലെ ശാകല്യശാഖ അഞ്ചു ശിഷ്യന്മാരുടെ പരമ്പരയായി ലോകത്തിന് വിദ്യ കൊടുത്തു. ഇവരാണ് മുദ്ഗലബ്രാഹ്മണരെന്ന പാഞ്ചാലവംശം, ഗോകുലമെന്ന യാദവവംശം,വത്സ്യമെന്ന വാകാടക, വത്സവംശം,(വാകാടകനാഗങ്ങളുടെ വംശം) ശാലീയരെന്ന ശൌനകവംശം മുതലായവരും ശിശിരന്മാരും. ശിശിരന്മാരെ ഒഴികെ മറ്റ് നാലുവംശങ്ങളേയും ഇന്ത്യയിൽ ത്തന്നെ ചരിത്രം കണ്ടെത്തിയിട്ടുണ്ട്. ഇവരെല്ലാം വേദഋഷിമാരാണ്. വ്യത്യാസം ഇവരുടെ സദാചാരനിഷ്ഠയിൽമാത്രമാണ്.വേദാധികാരം എന്നത് ഉന്നത വിദ്യാഭ്യാസത്തിലുള്ള വ്യത്യാസം കൊണ്ട് ഉണ്ടാവുന്നതാണ്. സദാചാരലോപം കൊണ്ട് നഷ്ടമാവുന്നത് നമ്മുടെ പവിത്രതയാണ്. ഇന്ന് യൂണിവേഴ്സിറ്റികളാണ് അക്കാദമിക്ക് തലത്തിലുള്ള ഗവേഷണം ചെയ്യുന്നതും ജ്ഞാനത്തെ സംരക്ഷിക്കുന്നതും. അന്ന് ഗുരുകുലങ്ങളായിരുന്നു. ഓരോ ഗുരുകുലവും ഓരോ യൂണിവേഴ്സിറ്റിയോ ഓരോ ഡിപ്പാർട്ട്മെന്റോ ആയി ജ്ഞാനം പോഷിപ്പിക്കുയും വളർത്തുകയും പഠിപ്പിച്ച് പ്രചരിപ്പിക്കയും ചെയ്തു. അപ്രകാരം ജ്ഞാനം സംരക്ഷിച്ചു. ഇതിനുള്ള അധികാരം അതാതു വിഷയത്തിലെ ജ്ഞാനം പ്രദാനം ചെയ്തിരുന്നു. വേദം പഠിക്കയും പഠിപ്പിക്കയും സദാചാരം നിഷ്ഠയായി പാലിക്കയും ചെയ്തവരെ മാത്രമാണ് വേദാധികാരമുള്ളവരായി കണക്കാക്കിയിരുന്നത്. ഇത് വിദ്യാഭ്യാസസമ്പ്രദായത്തെ സംരക്ഷിക്കാനുള്ള ഒരു മാർഗ്ഗമായിരുന്നു എന്ന് മനസ്സിലാക്കിയാല് മൂന്നു നൂറ്റാണ്ടുകളായി ഇന്ത്യയിലെ ജനത വിദേശികളുടെ ഇടപെടൽ കൊണ്ടു പഠിച്ചുവെച്ച വർണ്ണാശ്രമധർമ്മത്തെക്കുറിച്ചുള്ള തെറ്റിദ്ധാരണ മാറിക്കിട്ടും. ഗോത്രപരമ്പര പറയുന്നത് പ്രത്യേകഗുരു ഏതു സമ്പ്രദായമാണ്, ഏതു ശാസ്ത്രമാണ് പഠിച്ചതും പഠിപ്പിക്കാനർഹത നേടിയതുമെന്ന് മനസ്സിലാക്കാനാണ്.

രാമായണകാലത്തിനുശേഷം പുലസ്ത്യപുലഹന്മാരുടെ വംശം ഭൃഗുവംശമെന്നാണ് അറിയപ്പെട്ടത്. ഭൃഗുകച്ഛം മുതൽ ദക്ഷിണേന്ത്യ മുഴുവനും മദ്ധ്യേന്ത്യയും ഗുജറാത്തും,സിന്ധുദേശം, കേകയം,ഗാന്ധാരം തുടങ്ങി വടക്കു പടിഞ്ഞാറൻ ഇന്ത്യമുഴുവനും വടക്കുകിഴക്കേ ഇന്ത്യയിലെ ചിലപ്രവിശ്യകളും ഇവരുടെ നേതൃത്വത്തിലായിരുന്നു. സപ്തർഷിഗോത്രത്തിലെ പ്രാചീനമായ കശ്യപഗോത്രമാണ് ഭൃഗുക്കളുടേതും. സൂര്യ,ചന്ദ്ര,താരാഗ്രഹങ്ങളെ ആരാധിക്കുന്നവരാണ് ഇന്ത്യയിലെ മറ്റ ഗോത്രങ്ങളെപ്പോലെ ഇവരും.

ഇന്ത്യയിലെ ഗുരുകുലങ്ങളുടെ പ്രവർത്തനവും സൌജന്യവിദ്യാഭ്യാസവും കാര്യക്ഷമമായി നടന്നുപോകുന്നതിന് സഞ്ചാരികളായ ഗുരുക്കന്മാരുടേയും വൈശ്യരായ കുലസംഘങ്ങളുടേയും ദേവദാസികളുടേയും കലകളും ധനവും കാര്യമായ പങ്ക് വഹിച്ചിരുന്നു. ഇവരെല്ലാം വൈദികസമൂഹത്തിലെ അംഗങ്ങളായിരുന്നു. ധനം സമ്പാദിക്കുന്നത് സമൂഹത്തിനു വേണ്ടിയാണെന്ന് വൈദികസമൂഹം വിശ്വസിച്ചു. വിദ്യാധനമാണ് സർവ്വധനാല് പ്രധാനമെന്നതുകൊണ്ട് ക്ഷേത്രാധിഷ്ഠിതമായി നടന്നിരുന്ന ഗുരുകുലവിദ്യാഭ്യാസത്തിന് ധർമ്മദാനം പുണ്യമാണെന്ന് വിശ്വസിച്ച് ജീവിച്ചു. വിദ്യയെ പണത്തിനുവേണ്ടി വിൽക്കുന്നത് ധര്മ്മത്തെ വിൽക്കലിന് സമമാണ്. അത് വിദ്യ സ്വീകരിക്കാൻ അർഹതയും താല്പര്യവുമുള്ളവർക്ക് സൌജന്യമായി കൊടുക്കണം. അതിനുള്ള സൌകര്യം ഉണ്ടാക്കിക്കൊടുക്കുന്നത് രാജാവിന്റെയും പ്രജകളുടേയും ചുമതലയാണ്. സ്വന്തം കുടുംബത്തിലെ കുട്ടി അതിനുള്ള അർഹത നേടുന്നപക്ഷം അത് സന്തോഷിക്കേണ്ട കാര്യമാണ്. ബൃഹസ്പതിയും ഭൃഗുവും ഇക്കാര്യത്തിൽ ഒരേ അഭിപ്രായമാണ്. ഒരു കുട്ടി തന്റെ പൂർവ്വികന്റെ വിദ്യ

ആർജ്ജിക്കുന്നത് അവന് തന്റെ പൂർവ്വികർക്ക് കൊടുക്കുന്ന ഏറ്റവും വലിയ ദക്ഷിണയാണ് എന്ന് ബൃഹസ്പതി. അതിനാൽ അതിലൊരു ഭാഗം ഗുരുവിനുള്ളതാണ്. നാരദന് ഇക്കാര്യത്തിൽ വേറെ അഭിപ്രായമാണ്. ഒരാൾ പൂർവ്വികരുടെ വിദ്യ ആർജ്ജിക്കാനായി പ്രയത്നിക്കുന്ന കാലമത്രയും അവന്റെ സഹോദരങ്ങളാണ് കൃഷി,കച്ചവടം മുതലായവ ചെയ്ത് അവനെ തീറ്റിപ്പോറ്റിയത്. അതുകൊണ്ട് ധനത്തിന്റെ ഒരു ഭാഗം ഗുരുവിനല്ല, തന്റെ സഹോദരന്മാർക്കാണ് കൊടുക്കേണ്ടത്.
ഗുരുകുലത്തിൽ മക്കളും മരുമക്കളും ദൂരെ നിന്ന് വന്ന് മാതാപിതാക്കളെ പിരിഞ്ഞ് താമസിക്കുന്നവരും ഉണ്ടാവും . ചിലപ്പോൾ ഗുരു ചില കുട്ടികളുടെ താല്പര്യവും ശ്രദ്ധ.കഴിവ് എന്നിവയും കണ്ട് അവരെ ഗുരുകുലത്തിൽ വിദ്യ അഭ്യസിക്കാനായി തെരഞ്ഞെടുക്കും. ഇവരിൽ ചിലകുട്ടികൾക്ക് ഗുരുകുലത്തിലെ ചെലവ് വഹിക്കാനുള്ള ധനശേഷി ഉണ്ടാവാം. ചിലർക്ക് ഉണ്ടാവില്ല.ധനം കൊടുത്ത് പഠിക്കുന്നവരേയും സൌജന്യമായി പഠിക്കുന്നവരേയും ഒരേ പോലെ സമമായി ഗുരു കാണണം. രാധാകുമുദ് മുക്കർജ്ജി തന്റെ പുസ്തകത്തിൽ (പേജ്263 ) പറയുന്നു The remarkable development in all ages of Indian cultural history of the institutions of academic gatherings for the purpose of holding intellectual tournaments …Those philosophical conferences and science congresses which were known to India ……. as shown by the evidence of Brahmanas and Upanishads.

**കുലസംഘങ്ങളുടെ വിദ്യാഭ്യാസസമ്പ്രദായവും തൊഴിൽപരിശീലനവും.**
**വേദകാലം മുതൽ പത്താംനൂറ്റാണ്ടുവരെയുള്ള അക്കാദമിക് സഭകളുടെ പ്രവർത്തനക്രമം.**
വിദ്വാന്മാരുടെ അറിവ്,വിവേകം,ബുദ്ധി,ശ്രദ്ധാപൂർവ്വമായ നിരീക്ഷണവും ഗവേഷണവും താർക്കികചിന്തയും നിഗമനങ്ങളും പ്രശ്നപരിഹാരക്ഷമതയും വരീക്ഷിക്കാനും നിർണ്ണയിക്കാനും അവയെ കൂടുതല് ശക്തിപ്പെടുത്താനും വിദ്വത്സഭകൾക്ക് പ്രത്യേകം പദ്ധതികളുണ്ടായിരുന്നു. ഇവ ഉപന്യാസം,പ്രശ്നം,വാദം,പ്രാദ്ധ്യായനം എന്നിവയായിരുന്നു.

**ഉപന്യാസം** – വേദം കൃത്യമായ പദപാഠം,ക്രമപാഠം,ജടാപാഠം ഇവയോടെ തെറ്റാതെ സഭകളിൽ പാടുന്നതിനുള്ള കഴിവാണ് ഉപന്യാസം.കടവല്ലൂരിലെ സഭയിൽ ഇതിന്റെ ഒരു ചെറിയ വകഭേദമാണ് ഇപ്പോഴും പരീക്ഷിക്കുന്നത്.
ക്രമജടാദീനാം സങ്കലിതാനാം പാദ ഇതി മദനരത്നേ
സഭായാം ഗൂഢപ്രമേയവിവൃത്തി ഇതി കേചിത് (വ്യവഹാരമയൂഖം)
വർഗ്ഗത്യാഗാദി വൈചിത്ര്യേന ഉപന്യസ്തേ (സ്മൃതിചന്ദ്രിക)
വർഗ്ഗം(വർക്കം) ഋജുവായും വക്രമായും (ക്രമം വിപരീതമാക്കി) വിചിത്രമായും പ്രസ്തരിച്ചും ചൊല്ലുന്നതിനുള്ള കഴിവ് വേദത്തിലുണ്ട്. ഇത് സംഗീതശാസ്ത്രത്തിലും ഗണിതത്തിലും കാണാം. ഇതിനാൽ വേദരഹസ്യം മനസ്സിലാവുന്നു.ഉപന്യാസത്തിന്റെ ആവശ്യം ഇതാണ്.
**പ്രശ്നവും വാദവും.**-ചോദ്യോത്തരം പോലെയാണ് ഇവിടെ ചർച്ചയും വാദവും നടക്കുക.രണ്ടു ശാസ്ത്രജ്ഞരുടെ അഭിപ്രായങ്ങൾ വ്യത്യസ്തമാവുമ്പോള് ഇത്തരം വാദവും തർക്കവും ചർച്ചകളും കൊണ്ട് ശരിയായ ഉത്തരം കാണുന്നു, പ്രശ്നം പരിഹരിക്കുന്നു.യാജ്ഞവല്ക്യനും ശങ്കരനും ഇത്തരം ചർച്ചകള് നടത്തിയിരുന്നു.
**പ്രാദ്ധ്യായനം**-ഒരു വൈദികവിഷയത്തേയും അതിന്റെ അർത്ഥത്തേയും കുറിച്ച് ഒരു പ്രഭാഷണം നടത്തുന്നു. വിവേകവും സംവേദനക്ഷമതയും ഉള്ളവർക്കു മാത്രമേ ഇത് സാധിക്കുകയുള്ളു. അതുകൊണ്ടുതന്നെ ഇത് ഏറ്റവും ശ്രേഷ്ഠമായ മെത്തേഡ് ആയി അംഗീകരിക്കപ്പെട്ടിരുന്നു. യാജ്ഞവല്ക്യകാലം മുതൽ ശങ്കരകാലം വരെഇതും ഇന്ത്യയിലെ വിദ്വാന്മാർക്കിടയില് പ്രചുരപ്രചാരമായിരുന്നു. ജേതാവ് നല്ല ആത്മവിശ്വാസവും സംവേദനക്ഷമതയും സർവ്വശാസ്ത്രങ്ങളിലും ദർശനങ്ങളിലും അറിവുള്ള സർവ്വജ്ഞനുമായിരിക്കണം. സർവ്വജ്ഞനാണ് ബ്രഹ്മജ്ഞനും. ഉപന്യാസം എല്ലാ കുട്ടികളും പഠിക്കേണ്ട ആദ്യപാഠമാണ്. പ്രാദ്ധ്യായനം വേദശാസ്ത്രേതിഹാസപുരാണധർമ്മാദികളെ അർത്ഥപൂർവ്വം വാഗ്മിത്വത്തോടെ ജനങ്ങൾക്ക് വേദാർത്ഥം മനസ്സിലാകും വിധം വിശദീകരിക്കലാണ്. പ്രഭാഷണം ഇതിന്നാണ്. പാമരന്മാരുള്ള സദസ്സാണെങ്കിൽ ഇതിന്ന് പ്രാദ്ധ്യായനത്തിന്റെ വകഭേദമായ കഥാപ്രസംഗം കഥാരൂപമായി അവതരിപ്പിക്കുന്ന പതിവും ഉണ്ടായിരുന്നു.
**പ്രായോഗികവിജ്ഞാനം**

യജ്ഞവേദിക്ക് കൃത്യമായ അളവുവേണം. ഇതേ അളവാണ് നഗരം,ഗ്രാമം, ക്ഷേത്രം ,ഗൃഹം മുതലായവയ്ക്കും വ്യത്യസ്തഅനുപാതങ്ങളിൽ ഉപയോഗിക്കുന്നത്. കാരുകല എന്ന കലയിലുള്ള പരിജ്ഞാനം വാസ്തുകലയിലും ശില്പകലയിലും ഉള്ള പ്രായോഗികപരിജ്ഞാനമാണ്. അഞ്ചുവിധം കാരുകലകളെ പ്രായോഗികമായി തൊഴിലധിഷ്ഠിതമായി ഗുരുകുലസംഘങ്ങളിൽ പഠിപ്പിക്കുന്നു. കളരി,ധനുർവിദ്യ എന്നിവ യോദ്ധാക്കളുടെ പ്രായോഗികപരിശീലനമാണ്. ആയുർവ്വേദം വൈദ്യന്മാരുടേയും ഗന്ധർവ്വവേദം ഗായകനടനർത്തകരുടേയുമാണ്. ചാരുകല എന്ന പേരിലാണ് മനോഹരങ്ങളായ കലകളുടെ പരിശീലനം അറിയപ്പെട്ടിരുന്നത്. ഗുരുകുലത്തിലെ കുട്ടികൾക്ക് അവനവന്റെ അഭിരുചിയനുസരിച്ച് ഏതും അഭ്യസിക്കാമെങ്കിലും ജീവിതചര്യയും പാലിക്കേണ്ട ഗുരുകുലമര്യാദകളും ഒന്നുതന്നെയാണ്. ഓരോ ഗുരുകുലവും അതാതു വിദ്യാപരിശീലനത്തിനു വേണ്ട ഗ്രന്ഥങ്ങളും ഉപകരണങ്ങളും ശേഖരിച്ച് സൂക്ഷിച്ചുവെച്ചിരുന്നു. ക്ഷേത്രങ്ങളിലാണ് പലപ്പോഴും പ്രായോഗികപരിശീലനം കൊടുത്തിരുന്നത്. ബൌധായനന്റെ അഭിപ്രായത്തിൽ ഇത്തരം ഗ്രന്ഥങ്ങളുംമറ്റും സൂക്ഷിച്ച് വീട്ടിൽ വെച്ചിരിക്കുന്ന ഒരു ഗുരു അവകാശികളില്ലാതെ മരിച്ചാല് ആ ഗ്രന്ഥങ്ങളും ഉപകരണങ്ങളും ആ ഗുരു വിദ്യ അഭ്യസിച്ച ഗുരുകുലത്തിനുള്ളതാണ്. അതല്ലെങ്കിൽ അതേ വിദ്യ അഭ്യസിച്ച ഒരു സഹപാഠിക്ക് കിട്ടണം. ഇവയോടൊപ്പം പിതൃശ്രാദ്ധം, പിതൃനാമം, ഗോത്രനാമം ഇവയും ആ സഹപാഠിക്കു തന്നെ ലഭിക്കുന്നു. ഇപ്രകാരം വിദ്യയിലൂടെയുള്ള ബന്ധത്തെ വിദ്യായോനിസംബന്ധമെന്ന് പറയുന്നു. കുട്ടി ഗുരുകുലവാസത്തിലിരിക്കെ പിതാവ് മരിച്ചാൽ ,ഗ്രാമമുഖ്യനെ, ഗോത്രമുഖ്യനോ രാജാവോ പിതാവിന്റെ ഗ്രന്ഥാദികളെ കുട്ടി മടങ്ങിവരും വരെ സംരക്ഷിക്കണം. യാജ്ഞവല്ക്യന്റെ അഭിപ്രായത്തിൽ, വാനപ്രസ്ഥന്റേയോ, യതിയുടേയോ, ബ്രഹ്മചാരിയുടേയോ ഇത്തരത്തിലുള്ള സ്വത്ത് സ്വീകരിക്കുന്നത് ഗുരുവോ സഹശിഷ്യനോ ധർമ്മഭ്രാതാവോ (ഏകതീർത്ഥി)ആവണം. ഇവിടെ ബ്രഹ്മചാരി എന്ന് നൈഷ്ഠികബ്രഹ്മചാരിയെയാണ്, ഉപകുർവ്വണനെയല്ല പറഞ്ഞത്. ധർമ്മഭ്രാതാവ് അതേ ധർമ്മമനുസരിക്കുന്നതിനാലുള്ള സഹോദരനാണ്. ഏകതീർത്ഥനെന്നത് അതേ ഗുരുകുലത്തില് അതേ ധർമ്മം പഠിക്കുന്നവനും . ഈ നിയമമെല്ലാം വിദ്യയെ സംരക്ഷിക്കാനും ഏതുകാലവും നിലനിർത്താനും പോഷിപ്പിക്കാനും പ്രചരിപ്പിക്കാനുമാണ്. ഒരു വ്യക്തിയുടെ ജ്ഞാനം സമൂഹത്തിന് നഷ്ടപ്പെടാതിരിക്കാനും അത് സമൂഹത്തിനുപകാരപ്രദമാക്കാനും രാജാവും ഗുരുകുലവും സമൂഹവും ശ്രദ്ധ പുലർത്തിയിരുന്നു. വിദ്യയുടെ മൂല്യം അറിയാത്ത കയ്യിലേക്ക് വിദ്യ എത്തിയാൽ അത് നശിപ്പിക്കുമെന്നതുകൊണ്ടാണ് ഈ നിയമം വന്നത്. ഇക്കാരണം കൊണ്ടുതന്നെ വിദുഷിയായ സ്ത്രീയെ വിദ്വാനായ പുരുഷനു മാത്രം വിവാഹം കഴിച്ചുകൊടുക്കാനും നിയമമുണ്ടായിരുന്നു. ഇന്ന് നമ്മുടെ പ്രധാനപ്രശ്നങ്ങളിലൊന്ന് ഇത്തരം വിദ്യാഭ്യാസപദ്ധതികളെല്ലാം നാം നഷ്ടപ്പെടുത്തിയിരിക്കുന്നു എന്നതാണ്.

നിത്യജീവിതത്തിന് ആവശ്യമായ കൃഷിസമ്പ്രദായങ്ങൾ, അതാതു ഭൂപ്രദേശത്തെ വിളവുകളും ഋതുഭേദങ്ങളിലെ കൃഷിയും, കൃഷിയോടനുബന്ധിച്ച സാമ്പത്തികശാസ്ത്രവും പോഷകാഹാരക്രമങ്ങളും , ചെറുകിടവ്യവസായം മുതലായവയും ഗുരുവിന്റെ ഗൃഹത്തിലുള്ള താമസക്കാലത്ത് ഓരോ വിദ്യാർത്ഥിയും പരിശീലിച്ചിരുന്നു.ഇതും ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിലില്ല.

**പരിഷത്തിലെ സംവാദവും തർക്കവും**

അക്കാദമിക്ക് സഭകളിലെ സംവേദനവും ലോജിക്ക് അനുസരിച്ച് വാദപ്രതിവാദവും തർക്കവും വളരെ ഏറെ ശ്രദ്ധ വെയ്ക്കേണ്ട പ്രക്രിയയാണ്. ഏതു യുക്തിയാണ് നമ്മുടെ പൂർവ്വികര് ഇത്തരം സംവാദങ്ങളില് പ്രയോഗിച്ചിരുന്നത്. അവരുടെ നിർണ്ണയങ്ങള് എന്തിനെ ആധാരമാക്കിയായിരുന്നു. സത്യവും ധർമ്മവും സമത്വവും സർവ്വരുടേയും യോഗക്ഷേമവും ഉറപ്പാക്കേണ്ട നിർണ്ണയങ്ങളെ ശാസ്ത്രീയമായും യുക്തിപൂർവ്വവും അവരെങ്ങനെ നടപ്പാക്കി. ഏതു പ്രശ്നത്തേയും യുക്തിപൂർവ്വം സമീപിക്കേണ്ടതിന് ഉപയോഗിക്കുന്ന ഭാഷയെ യുക്തിഭാഷ എന്നു പറയാം. ബിസി 600ലെ തന്ത്രയുക്തി ഹേതുവിദ്യ അഥവാ ലോജിക്കിനെ വിശദമാക്കുന്നു. സുശ്രുതസംഹിതയും അർത്ഥശാസ്ത്രവും ചരകസംഹിതയും വാത്സ്യായനന്റെ ന്യായസൂത്രഭാഷ്യവും ഈ ഗ്രന്ഥത്തെ പരാമർശിക്കുന്നുണ്ട്. അതിനാൽ ഈ ഗ്രന്ഥം ഇവയെക്കാളും പഴക്കമുള്ളതാണ്. ഒരു ശാസ്ത്രസംവാദം നടത്തേണ്ടത് 32 ശീർഷകത്തിലാണ് എന്ന് തന്ത്രയുക്തി പറയുന്നു. ഇവയുടെ സംസ്കൃതനാമവും അതിന് ഇന്ന് നാമുപയോഗിക്കുന്ന ഇംഗ്ലീഷ് പദവും കാണുക.

| | |
|---|---|
| 1. അധികരണം | subject |
| 2. വിധാനം | Arrangement |
| 3. യോഗം | Union of words ,letters |
| 4. പദാർത്ഥം | Category/object/word meaning |

| | |
|---|---|
| 5. ഹേത്വർത്ഥം | Implication/causal meaning |
| 6. ഉദ്ദേശം | Stating the aim/goal/enunciation |
| 7. നിർദ്ദേശം | Declaration |
| 8. ഉപദേശം | Teaching /instruction |
| 9. അപദേശം | Specification |
| 10. അതിദേശം | Extended(wide)applications |
| 11. പ്രദേശം | Determination from a statement made |
| 12. ഉപമാനം | Analogy |
| 13. അർത്ഥാപത്തി | Presumption/supposition |
| 14. സംശയം | Doubts |
| 15. പ്രസംഗം | A wellconnected argument |
| 16. വിപര്യയം | Reversion |
| 17. വാക്യശേഷം. | The context |
| 18. അനുമതി | Assent |
| 19. വ്യാഖ്യാനം | Description |
| 20. നിർവ്വചനം | Short etymological explanation/definition |
| 21. നിദർശനം | Example |
| 22. അപവർഗ്ഗം | Exception to the rule |
| 23. സ്വസംജ്ഞ | Own name(term) / a specific term which one gives |
| 24. പൂർവ്വപക്ഷം | Question/views of opponent/previous speaker |
| 25. ഉത്തരപക്ഷം | Reply /view of present speaker |
| 26. ഏകാന്തം | The most certain/the only one answer |
| 27. അനാഗതവേക്ഷണം | Anticipation of future/prediction |
| 28. അതിക്രാന്തവേക്ഷണം | Retrospection/review of past |
| 29. നിയോഗം | Injunctions |
| 30. വികല്പം | Alternatives if any |
| 31. സമുച്ചയം | Aggregation /an integrated summary |
| 32. ഊഹ്യം | Ellipsis/Final conclusion |
| | |

ഇവയോട് ചരകസംഹിതയുടെ 6 എണ്ണം കൂടി ചേർക്കണം.

| | |
|---|---|
| 1. പ്രയോജനം | Use/purpose |
| 2. നിർണ്ണയം | Diagnosis/ ascertaining |
| 3. അനേകാന്തം | Uncertainty principle/multifactorial/several possibilities |
| 4. പ്രത്യുച്ചാരം | Repetitions, reassessment , follow up |
| 5. ഉദ്ധാരം | Citation of pastreferences of Acharyas /practitioners |
| 6. സംഭവം | Event/the most possible diagnosis/solution |

ചരകസംഹിതയിലും അക്ഷപാദന്യായസൂത്രത്തിലും മേധാതിഥിഗൌതമന്റെ ആന്വീക്ഷികിയാണ് ഉപയോഗിച്ചിട്ടുള്ളത്.ഇന്ന് നമുക്ക് കിട്ടിയിട്ടുള്ള ഏറ്റവും പഴയ ചരകസംഹിത ബിസി 550ലെയാണ്. എന്നാൽ അതിന്റെ മൂലഗ്രന്ഥകാരനായ പുനർവസു ആത്രേയന് വളരെ പുരാതനനാണ്.പാണിനി ചരകെന്നത് ഒരു സംഘം പുരാതനആയുർവ്വേദാചാര്യസംഘമാണെന്നാണ്.(4. 3. 107) ന്യായമഞ്ജരി(4. 249) പറയുന്നത് നഷ്ടപ്രായമായിക്കൊണ്ടിരുന്ന ആയുർവ്വേദശാസ്ത്രത്തെ സംരക്ഷിക്കാനും പുനരുദ്ധരിക്കാനുമാണ് ചരകസം

ഹിത ക്രോഡീകരിക്കപ്പെട്ടതെന്നാണ്.കനിഷ്കന്റെ പരിഷത്തിലും ഇപ്രകാരം ചരകം ക്രോഡീകരിച്ചതായി ത്രിപിടകം(Jolly's medicine.Buehler's Grundriss 3.10.pp11) പറയുന്നു. മൂന്നു ശീർഷകങ്ങളിലാണ് ചരക സംഹിതയിൽ ആന്വീക്ഷികി ചർച്ച ചെയ്യപ്പെട്ടിരിക്കുന്നത്.

1. കാര്യാഭിനിവർത്തി:- ഒരു പ്രത്യേകആവശ്യത്തിനായി എന്തെല്ലാം ആവശ്യമുണ്ടോ അതെല്ലാം കൃത്യമായി സംഭരിച്ച് വെക്കുന്നത്. ഇതിൽ വസ്തുക്കളും തന്ത്രങ്ങളും(മെത്തേഡുകൾ) ഇന്ഫ്രാസ്ടക്ചറും പെടും.ശേഖരിക്കേണ്ട 10 പദാർത്ഥങ്ങളില് ദേശം,കാലം,പ്രവൃത്തി,(ജോലി ചെയ്യാനാവശ്യമായ സ്പെഷ്യലിസ്റ്റുകൾ) ഉപായം,ഉപകരണങ്ങൾ,ആയുധങ്ങൾ ഉൾപ്പെടെ ആ പ്രത്യേകാവശ്യത്തിനു വേണ്ട എല്ലാ വസ്തുക്കളും പെടുന്നു.വൈദ്യശാസ്ത്രം പഠിപ്പിക്കാനാ യാലും ആസ്ട്രോണമി പഠിപ്പിക്കാനായാലും അതാതിനു വേണ്ടതെല്ലാം ആദ്യമേ സംഭരിക്കണം .
2. പരീക്ഷ:- പരീക്ഷണത്തിന് ആപ്തോപദേശം വേണം. ഇതിൽ പഴയ ഗുരുക്കന്മാരും അവരുടെ റഫറൻസ് ഗ്രന്ഥങ്ങളും പെടും. പ്രത്യക്ഷം (നേരിട്ട് പരീക്ഷണനിരീക്ഷണങ്ങളിലൂടെ സംഭരിച്ച ജ്ഞാനം data ), അതിൽനി ന്നു ലഭിച്ച അനുമാനം, യുക്തി (അനാലിസിസ് ശാസ്ത്രീയമായ യുക്തി ഉപയോഗിച്ച്) ഇവയും വേണം.
3. സംഭാഷ അഥവാ വാദവിധി. ഒരു സഭയിൽ ഒരു വീക്ഷണത്തോട് യോജിക്കുന്നവരും വിയോജിക്കുന്നവരുമുണ്ടാവും. യോജിക്കുന്നവരുമായി സന്ധായസംഭാഷവും വിയോജിക്കുന്നവരുടെ രൂക്ഷവിമർശനവുമുണ്ടാവാം. മേധാതിഥിഗൌതമൻ ചിലര് വിഷയത്തെക്കുറിച്ച് അജ്ഞരാണെങ്കിലും വെറുതെ പക്ഷം പിടിച്ച് സംസാരിക്കുമെന്ന് പറയുന്നു. ഇക്കാലത്തും ലോബ്ബികളിൽ ഇത് സംഭവിക്കുന്നത് നാം കാണുന്നു.ഇത്തരം വ്യക്തികളുമായി സംവദിക്കുന്നതിന് വിഷയജ്ഞാനവും അതിലെത്താനായി ഉപയോഗിച്ച ശാസ്ത്രീയസമീപനവും സംവേദനക്ഷമതയും വേണം. ചിലപ്പോൾ വിതണ്ഡങ്ങളും ജല്പങ്ങളും ഒഴിവാക്കാനായി സഭ മദ്ധ്യസ്ഥനെ നിയോഗിക്കാറുണ്ട്.

സഭയിൽ ഉപയോഗിക്കേണ്ടവയും ഉപയോഗിച്ചുകൂടാത്തവയുമായി 22 എണ്ണം ചരകം തരുന്നു. ആദ്യത്തെ 14 എണ്ണം ഉപയോഗിക്കണം. അവസാനത്തെ എണ്ണം ഉപയോഗിക്കരുത്.(താഴെ പട്ടിക കാണുക)

| | |
|---|---|
| 1. പ്രതിജ്ഞ | Definition of subject to be debated |
| 2. സ്ഥാപനം | Establishment of proposition (diagnosis) through process of reason ,examples,applications and conclusions |
| 3. പ്രതിസ്ഥാപനം | Establishment of counter propositions |
| 4. ഹേതു | Reason: by pratyaksha,anumana and reference or sruthi of poorvasooori/prior scientists,and oupamya(comparison ) |
| 5. ഉപനയം | Application of it in the particular context |
| 6. നിഗമനം | Final conclusion/diagnosis |
| 7. ഉത്തരം | Answers/rejoinders |
| 8. ദൃഷ്ടാന്തം | Examples |
| 9. സിദ്ധാന്തം | Truth/theory established by the argument by team of experts/or on proof of reasoning |
| 10. സംശയം | Doubts/uncertainties if any |
| 11. പ്രയോജനം | Use/purpose served if action is taken based on decision |
| 12. ജിജ്ഞാസ | Enquiry/investigation/experiments /to prove a theory /research |
| 13. വ്യവസായം | Determination of diagnosis/its cause or aetiology/the suitable medicines for it |
| 14. അർത്ഥപ്രാപ്തി | Presumption,knowledge of a thing implied by declaration of another thing . |

| | |
|---|---|
| | Upto these are needed for any scholar |
| 15. വാക്യദോഷം | Defects of speech of the speaker: inconclusive ,wrong pronounciation,bad voice,speaking out of context,repeating same and spending time unnecessarily,meaningless speech,unconnected speech,lack of communication power, |
| 16. ഛലം | Quibble in respect of a word or a generality |
| 17. അഹേതു | Mistakes without any cause.:- Prakaranasamam or begging the question instead of reasoning;samsayasmam or assumption based on doubt,varnyasamam or balancing the subject where the example quoted is also of same questionable character as subject |
| 18. അഹേതുകാലം | Saying what is to be said first at end |
| 19. ഉപാലംബം | Associating mistakes with yukthi/reasoning |
| 20. ഹേത്വന്തരം | Shifting reasons/ambivalence |
| 21. അർത്ഥാന്തരം | Shifting entire topic |
| 22. പ്രതിജ്ഞാഹാനി | Abandonment of the proposition itself |

ചരകൻ 22 ആയി പറഞ്ഞതിനെ അക്ഷപാദന് പ്രമാണം ,പ്രമേയം എന്ന് രണ്ടായി തിരിച്ചിരിക്കുന്നു.ഇവയ്ക്കു രണ്ടിനും ശേഷമാണ് സംശയം ഉന്നയിക്കപ്പെടേണ്ടത്.അത് മൂന്നാം ഘട്ടമാണ്.സംശയങ്ങളെല്ലാം ഇല്ലായ്മ ചെയ്ത ശേഷം സിദ്ധാന്തങ്ങളെ അഞ്ചായി വിഭജിക്കുന്നു. ഇവയെ അനലൈസ് ചെയ്തശേഷമേ നിർണ്ണയം പാടുള്ളൂ.എന്നിട്ടും വാദം ജയിക്കാനായി അർത്ഥമില്ലാത്ത കാര്യങ്ങള് പറയുന്നതവിതണ്ഡമാണ്. വിഷയം അറിവില്ലാത്ത മൂഢൻ സംശയമുന്നയിക്കുന്നത് ജല്പവുമാണ്.ഹേതുഭാഷയേയും ഛലത്തേയും തുറന്നുകാട്ടി അവയെ ജയിക്കാനുള്ള കഴിവാണ് നിഗ്രഹം. ഇപ്രകാരം നന്നായി ശാസ്ത്രീയമായി അനലൈസ് ചെയ്തല്ലാതെ സഭ ഒരു ശാസ്ത്രത്തേയും അംഗീകരിക്കുകയോ കുട്ടികൾക്ക് പഠിപ്പിക്കുകയോ ചെയ്തിരുന്നില്ല. സംസ്കൃത ഗ്രന്ഥങ്ങളെ മറ്റു ഭാഷകളിലേക്ക് തർജ്ജമ ചെയ്തതോടെ ആ ഭാഷകളിലും ഈ രീതി ആരംഭിച്ചു.തിബത്തും ചൈനയും തങ്ങൾ ആരിൽനിന്ന് പഠിച്ചു എന്ന് കൃത്യമായി റഫറൻസ് തരുന്നുണ്ട്. അത് അവരുടെ ബൌദ്ധികമായ സത്യസന്ധത കാണിക്കുന്നു. 15-16 നൂറ്റാണ്ടുകളില് യൂറോപ്പിലുണ്ടായ ശാസ്ത്രബോധം ഇത്തരം തർജ്ജമകളിലൂടെയാണ്. ഒരു ഭാഷ മറ്റൊരു ഭാഷയോട് സംവദിക്കുമ്പോളുണ്ടാവുന്ന നവോത്ഥാനമായിരുന്നു അത്.

ഇതിഹാസകാലത്തും വിദ്യാഭ്യാസസമ്പ്രദായം വേദകാലത്തുള്ളതുപോലെയായിരുന്നു.മഹാഭാരതവും ഭാഗവതവും യജ്ഞത്തിന് എല്ലാ വർണ്ണങ്ങൾക്കും അധികാരം കൊടുത്തിട്ടുണ്ട്.മനീഷയും ശ്രദ്ധയുമുള്ള ആർക്കും യജ്ഞം ചെയ്യാം. ഗുരുഭക്തിയും ശ്രദ്ധയും ഉള്ള പക്ഷം സർവ്വകാമവും ലഭിക്കും. സമത്വം യോഗ ഉച്യതേ എന്ന് ഭഗവദ് ഗീത.വിജയത്തിനുള്ള സമവാക്യം ശ്രദ്ധയാണ്. ഈ ധർമ്മം (യജ്ഞധർമ്മം) നാലു ദിശകളിലും സർവ്വവർണ്ണങ്ങളും കേൾക്കുമാറ് പ്രചരിപ്പിക്കണം. ശ്രാവയേശ്ചതുരോ വർണ്ണാനാം. എല്ലാവരേയും കേൾപ്പിച്ചാലും ചിലരേ അത് ശ്രദ്ധിക്കയും നിഷ്ഠാപൂർവ്വം അനുഷ്ഠിക്കയും ചെയ്യുന്നുള്ളു. യമനിയമങ്ങളാല് സത്വഗുണം അധികരിച്ച് ബുദ്ധിയും ഓർമ്മശക്തിയും വർദ്ധിക്കുന്നു. മസ്തിഷ്കം ശാന്തമാകുന്നു. ഇപ്രകാരം ശാന്തവും ബുദ്ധിയുള്ളതും ആയ മനസ്സിലേ സമത്വയോഗം ഉണ്ടാവുകയുള്ളൂ.(മറ്റുള്ളവർ കലഹിച്ചുകൊണ്ടേ ഇരിക്കും.)അഷ്ടാംഗയോഗം ഇതിനാണ് ഉപദേശിക്കുന്നത്. കൌടില്യൻ രാവണനേയും റിച്ച് പറഞ്ഞ അഭിപ്രായം ശ്രദ്ധേയമാണ്. സാമ്പത്തികപുരോഗതി വരിച്ച തന്റെ സമൃദ്ധമായ രാഷ്ട്രത്തെ , മറ്റൊരാളുടെ ഭാര്യയോടു തോന്നിയ അനിയന്ത്രിതമായ കാമം കൊണ്ട് നശിപ്പിച്ച ഭരണാധികാരിയാണ് രാവണൻ. അവനവന്റേതല്ലാത്ത സ്വത്തിനെ മോഹിച്ച് , അവനവന്റെ കുലം തന്നെ മുടിച്ചുകളഞ്ഞ രാജകുമാരനാണ് ദുര്യോധനൻ. അയാളുടെ അധാർമ്മികമായ മോഹം കൊണ്ട് എല്ലാ സഹോദരന്മാരും ഗുരുക്കന്മാരും 18 അക്ഷൌഹിണിസൈന്യവുമാണ് നശിച്ചത്. തന്റേതല്ലാത്ത പെണ്ണിനും മണ്ണിനും വേണ്ടിയുള്ള

കാമമാണ് ഈ രണ്ടുപേരുടെയും പതനകാരണം. കൊടില്യന്റെ അഭിപ്രായത്തിൽ ഈ കഥകള് എല്ലാ ഭരണാധികാരികൾക്കും പാഠമാവേണ്ടതാണ്. ഇന്നും ഇത് പ്രസക്തമാണ്. നാം തെരഞ്ഞെടുക്കുന്ന ജന പ്രതിനിധികൾ ഇത്തരക്കാരാണെങ്കില് നമുക്കും ഈ ഫലം അനുഭവിക്കേണ്ടിവരും. സ്വന്തം കാമക്രോധ ങ്ങളാകുന്ന അശാന്തി കൊണ്ട് സ്വരാജ്യവും വംശവും മുടിച്ചവരാണ് രാവണനും ദുര്യോധനനും. ഭരണാധികാ രികളെല്ലാം നിഷ്കാമകർമ്മയോഗികളാകണമെന്ന് ഭാരതം പഠിപ്പിച്ചത് ഇതുകൊണ്ടാണ്.
മഹാഭാരതകാലത്ത് തക്ഷശിലയിലെ പുരോഹിതനായിരുന്ന ധൌമ്യനെ വനവാസകാലത്ത് യുധിഷ്ഠിരൻ പുരോഹിതനാക്കി. അദ്ദേഹത്തിന്റെ അഞ്ചു ശിഷ്യന്മാരെക്കുറിച്ച് മഹാഭാരതം പറയുന്നു:- 1. പഞ്ചപാണ്ഡവ ന്മാർ കുരുപാഞ്ചാലദേശത്തെ. 2. പാഞ്ചാലദേശത്തെ ആരുണി 3. ഉപമന്യു. 4.വേദൻ. 5.വേദന്റെ ശിഷ്യ നായ ഉത്തംഗൻ.ഉദ്ദാലകപുത്രനായ ശ്വേതകേതു ഉപനിഷദൃഷിയാണ്. ധൌമ്യനും യുധിഷ്ഠിരനും കലിയുഗത്തിനു മുമ്പ് ജീവിച്ച ഏതാണ്ട് ബിസി 3100 എന്ന് കരുതണം.
യോഗ്യനായ ഗുരു, വിദ്യയ്ക്ക് അർഹതയുള്ള ബുദ്ധിമാനായ ശിഷ്യന്,ഉപനയനം,പഠനം, ഗുരുശിഷ്യപരമ്പ രയിലൂടെ ആവർത്തനവും വിദ്യാസംരക്ഷണവും –ഇങ്ങനെ പരമ്പര തുടരുന്നു.ഗുരുവിന്റെ പ്രാധാന്യം പറയുന്ന മൂന്നു കഥകളുണ്ട് ഇതിഹാസത്തിൽ.

1. യവക്രീതന് ഗുരുവില്ലാതെ വിദ്യ അഭ്യസിക്കുകയായിരുന്നു. ഇന്ദ്രൻ ഗംഗയെ കയ്യുകൊണ്ട് തടയാന് ശ്രമിച്ചു. അതുകണ്ട യവക്രീതന് മനസ്സിലായി , ഗുരുവില്ലാത്ത പഠനം വെറുംകൊകൊണ്ട് ഗംഗയെ തടയാനുള്ള ശ്രമംപോലെ നിഷ്ഫലമാണെന്ന്.
2. ആർഷ്ടിസേനൻ:- വളരെ കാലം ഗുരുവിന്റെ കീഴില് വിദ്യ അഭ്യസിച്ചിട്ടും വേദം പഠിക്കാനായില്ല. അതിനാൽ സ്വയം പരിശ്രമിച്ച് വേദം പഠിച്ചു.
3. ദ്രോണഭരദ്വാജന്റെ ഗുരുകുലത്തിൽ പഠിക്കാനുള്ള അനുവാദം കിട്ടാഞ്ഞ ഏകലവ്യനിഷാദന് . ഭക്തിശ്രദ്ധ മാത്രം മതി വിദ്യ അഭ്യസിക്കാനെന്ന പാഠം.

രാമായണകാലത്ത് ഗുരുകുലത്തിൽ വേദവും വൈദികാചാരങ്ങളും കൂടാതെ രാജകുമാരന്മാര് ആലേഖ്യം, ലേഖ്യം(ചിത്രകലയും ലിപികളും)ലംഘനം (കളരി മുതലായ മെയ്യഭ്യാസങ്ങൾ)പ്ലവനം (നീന്തം) ലേഖ്യസംഖ്യ (സംഖ്യാലിപി,ഗണിതം), ഇവ പഠിച്ചു. രാജകുമാരന്മാരും വൈശ്യകുമാരന്മാരും ഗന്ധർവ്വവിദ്യയും നീതിശാ സ്ത്രവും വിഷവൈദ്യവും നഗരജീവിതരീതികളും , വിവിധതരം ആയുധങ്ങളും ഉപകരണങ്ങളും ഉണ്ടാക്കുന്ന വിധവും,മന്ത്രവും ,ശബ്ദശാസ്ത്രവും 64 കലകളും യുക്തിശാസ്ത്രവും പഠിക്കണം.രാമായണകാലത്തെ വിദുഷികളിൽ ഒരാൾ ശബരകുലക്കാരിയും മതംഗശിഷ്യയുമായ ശബരിയാണ്. ഇന്ദ്രിയജയം നേടിയ ശ്രമണിയായാണ് രാമായണം അവളെ കാണുന്നത്. രാമായണത്തിലെ ശബരിയുടെ വിവരണം ചീരകൃഷ്ണജിനാം ബരാ ,ജഡീ ലാ,സിദ്ധാ,താപസി എന്നാണ്. ശബര,പുലിന്ദ,നാഗങ്ങളുടേയും കാമധേനുപുത്രരായി വസിഷ്ഠനാല് സൃഷ്ടിക്ക പ്പെട്ട ചണ്ഡാലരുടേയും വാസസ്ഥാനമാണ് ശബരി താമസിച്ചിരുന്ന ശബരിമല.
അക്കാലത്തെ അയോദ്ധ്യയിൽ വസിഷ്ഠന്റെ ഗുരുകുലം കൂടാതെ തൈത്തരീയ,കാടക,മാനവ (മനുവിന്റെ) ഗുരുകുലങ്ങളും ഉണ്ടായിരുന്നു. അവരുടെ മഹാസംഗമം അഥവാ മഹാസഭ (മേഖലീനാം മഹാസംഗമം) നടന്നിരുന്നു. ആര്യ ചിത്രരഥന്റെ( 2. 32) ശിഷ്യരായിരുന്നു സൂതരും ഗായകരും മാഗധരും കവികളും .സ്ത്രീകലാകാരികളുടെ വധുസംഗം, നാടകക്കാരുടെ നാടകസംഗം അവരുടെ ഉത്സവം, സമാജം, ലോകാ യതരുടെ വിദ്യാലയം,ഗൃഹസ്ഥഗുരുക്കന്മാരുടെ അനേകം വിദ്യാലയഗുരുകുലങ്ങളെന്നിവ വാത്മീകികാലത്തു ണ്ട്.ഇവരുടെയെല്ലാം കുലസംഘങ്ങൾ നാട്ടുനീളെ സഞ്ചരിച്ച് വിദ്യ സ്വീകരിക്കയും പ്രചരിപ്പിക്കയും ചെയ്തു. സഞ്ചരിക്കുന്ന കുലസംഘം ഒരു സഞ്ചരിക്കുന്ന യൂണിവേഴ്സിറ്റി പോലെ പ്രവർത്തിച്ചു. ചിത്രകൂടത്തിലെ ഭരദ്വാ ജാശ്രമം വലിയൊരു യൂണിവേഴ്സിറ്റിയായിരുന്നു.ഭരതന്റെ വരവിന് ആ യൂണിവേഴ്സിറ്റി ഒരുങ്ങിയത് മനോഹ രമായി വരച്ചുകാണിക്കുന്ന വാത്മാകി അന്നത്തെ യൂണിവേഴ്സിറ്റികളുടെ സമൃദ്ധിയും പറയുന്നുണ്ട്.
മഹാഭാരതകാലത്തെ ഗുരുകുലം ചില പ്രത്യേകസ്ഥാന(ക്ഷേത്രം)ങ്ങളിൽ പ്രത്യേകം വിദ്യകള് പരിശീലിക്കു ന്നത് പറയു ന്നു. ഓരോ സ്ഥാന(ക്ഷേത്രം)വും ഓരോ ഡിപ്പാർട്ടുമെന്റ് ആണ്.

| | |
|---|---|
| 1. അഗ്നിസ്ഥാനം | അഗ്നിചയനം,യജ്ഞം,അതിന്റെ പദ്ധതികൾ,യജ്ഞവേദി, പഞ്ചാഗ്നി ഇവ നിർമ്മിക്കുന്നത്. |
| 2. ബ്രഹ്മസ്ഥാനം | ആത്മൻ,ബ്രഹ്മം, ഇവയുടെതന്മയീഭാവം,ഈ വിഷയത്തെക്കുറിച്ച അന്വേഷണം |

| | |
|---|---|
| 3. വിഷ്ണുസ്ഥാനം | രാജനീതി,അർത്ഥനീതി,വാർത്ത,കൃഷി,ഗോരക്ഷ,വാണിജ്യം, സമുദ്രസഞ്ചാരം, പരമാർഗ്ഗഗതാഗതം |
| 4. മഹേന്ദ്രസ്ഥാനം. | സൈന്യം, സുരക്ഷ,ചതുരംഗസേന, കചലിലും കരയിലും യുദ്ധം,,സുരക്ഷയ്ക്ക് കോട്ടകളും ദുർഗ്ഗങ്ങളും ഉണ്ടാക്കുന്നത്. |
| 5. വൈവസ്വതസ്ഥാനം | സൂര്യൻ,ആകാശഗോളങ്ങൾ,ഭൂമി,പഞ്ചാംഗം,ജ്യോതിശ്ശാസ്ത്രം,കാലം,കാലഗണിതം,ഗണിതശാസ്ത്രം, പ്രപഞ്ചസ്വഭാവം |
| 6. സോമസ്ഥാനം | ഔഷധിവനസ്പതി, ആയുർവ്വേദം,സംഗീതം, എല്ലാ ജൈവവ്യൂഹങ്ങളുടെയും പഠനം(ബയോളജി) |
| 7. ഗരുഡസ്ഥാനം | വാഹനം,യന്ത്രം,ഉപകരണം ഇവയുടെ പഠനം,മൃത്യുഞ്ജയം, പിതൃകർമ്മം, ശ്രാദ്ധകർമ്മം. |
| 8. കാർത്തികേയസ്ഥാനം | സൈന്യവിധാനം,അവരെ പഠിപ്പിക്കേണ്ടവിധം,രാജ്യാതിർത്തിയിലെ സുരക്ഷാസംവിധാനം,യുദ്ധതന്ത്രം |

തക്ഷശിലയില് ധൌമ്യന്റേയും, ഉജ്ജയിനിയിൽ സന്ദീപനിയുടേയും മഥുരയില് ഗാർഗ്ഗ്യന്റേയും ഗുരുകുലം മഹാഭാരതകാലത്തുണ്ട്. നൈമിഷാരണ്യത്തിലെ കുലപതി ശൌനകന്റെ 12 വർഷത്തെ യജ്ഞം പ്രതിപാദിക്കുന്നു. കണ്വാശ്രമം മഹാഭാരതകാലത്തിനു മുമ്പേ ഉണ്ട്.മഹാഭാരതകാലത്ത് എല്ലാ ലൌകികശാസ്ത്രങ്ങളും ജീവശാസ്ത്രവും വൈദ്യവും ജ്യോതിഷവും ദ്രവ്യഗുണവും (properties of matter)വൈദികശാസ്ത്രവും പഠിപ്പിക്കുന്നുണ്ട്. കുലസംഘവും കുലവിദ്യയും തൊഴിൽപരിശീലനവും-ഗ്രാമത്തിൽനിന്ന് ഗ്രാമത്തിലേക്കും രാജ്യമൊട്ടാകെയും വിദേശത്തും പടർന്നുപന്തലിച്ച് കിടക്കുന്ന കുലസംഘങ്ങലിലെ തൊഴിൽപരിശീലനസാദ്ധ്യതകള് ഏറെയായിരുന്നു.

ആയുർവ്വേദത്തിന് എല്ലാ വർണ്ണത്തിനും ഉപനയനം വേണം. നേരത്തെ ദ്വിജനെന്ന് ഉപനയനം ചെയ്ത ബ്രാഹ്മണനും ആയുർവ്വേദം പഠിക്കുമെങ്കില് ഈ ഉപനയനം കഴിക്കണം.ശാരീരികവും സദാചാരപരവുമാണ് വൈദ്യത്തിനുള്ള ഉപനയനം.ശാരീരികവും മാനസികവുമായ ശുദ്ധി,സദാചാരം,ധൈര്യം,ഗ്രാഹ്യശക്തി, ഓർമ്മശക്തി, കരുണ ഇവയെല്ലാം ഈ ഉപനയനത്തിന് വേണം.ബ്രഹ്മൻ,പ്രജാപതി,അശ്വിനി, ഇന്ദ്രൻ എന്നിവരെ ദേവന്മാരായും ഭരദ്വാജൻ,ധന്വന്തരി,ആത്രേയനെന്നിവരെ മാനവഗുരുക്കന്മാരായും സ്മരിക്കണം.ബ്രാഹ്മണന് നാലു വർണ്ണക്കാരേയും ആയുർവ്വേദത്തിലേക്ക് ഉപനയിക്കാം.ക്ഷത്രിയഗുരുക്ഷത്രിയ,വൈശ്യ,ശൂദ്രശിഷ്യന്മാരെ ഉപനയിക്കുന്നു.വൈശ്യഗുരു വൈശ്യ,ശൂദ്രശിഷ്യന്മാരെ ഉപനയിക്കും.ശൂദ്രഗുരു ശൂദ്രനേയും പഞ്ചമനേയും മാത്രം. (വിവാഹവും ഇപ്രകാരമാണ്). കുട്ടി അഗ്നിയെ സാക്ഷി നിർത്തി പ്രതിജ്ഞ എടുക്കണം.എന്റെ തൊഴിലിനെ പണത്തിലുള്ള ആർത്തി കൂടാതെ ,ക്രോധമോ ആലസ്യമോ അഹങ്കാരമോ കൂടാതെ,മറ്റുള്ളവരെ നിന്ദിക്കാതെ, അസത്യം പറയാതെ, നിയമവിരുദ്ധമായ കർമ്മങ്ങളൊന്നും ചെയ്യാതെ ഞാന് സംരക്ഷിച്ചുകൊള്ളാം എന്നാമ് പ്രതിജ്ഞ. ഏറ്റവും ശ്രദ്ധയോടെ ഞാനെന്റെ വിദ്യയെ പ്രചരിപ്പിക്കയും പോഷിപ്പിക്കയും ചെയ്യാമെന്ന് വിദ്യാർത്ഥി സത്യം ചെയ്യണം. ഈ പ്രതിജ്ഞ പിന്നീട് ഗ്രീസിലെ ഹിപ്പോക്രാറ്റസിന്റെ പ്രതിജ്ഞയായി വളർന്നു. ആയുർവ്വേദം പഠിക്കുന്ന കുട്ടി നഖമോ മുടിയോ വളർത്തരുത് (രോഗം പരത്താതിരിക്കാനാണ് ഇതി). ഭൃഗുക്കൾ തല മുണ്ഡനം ചെയ്യുന്നത് ഇതിനാണ്. അവർ കൌശേയമെന്ന ശുദ്ധമായ പട്ടുവസ്ത്രം മാത്രം ധരിക്കണം. പണം വാങ്ങാതെ സൌജന്യമായി ചികിത്സ ചെയ്യണം. ജീവനെ നശിപ്പിക്കുന്നവരെ (വേട്ടക്കാരെയും ദുഷ്ടന്മാരെയും)ചികിത്സിക്ക രുത്.സ്ത്രീകളും രോഗികളായി അടുത്തുവരാമെന്നതുകൊണ്ട് സർവ്വവിധത്തിലും ഇന്ദ്രിയജയം നേടിയിരിക്കണം. ഗുരുകുലത്തിലേക്ക് കൊണ്ടുപോകുന്നതിന്ന് ആറുമാസം മുമ്പുതന്നെ ഗുരു വിദ്യാർത്ഥികളെ ഇക്കാര്യങ്ങളില് പരീക്ഷിച്ചിരിക്കും.അതിനു ശേഷമേ ഉപനയനം ചെയ്യൂ (അഷ്ടാംഗ.സൂത്ര.അദ്ധ്യായം 2) വൈദ്യവിദ്യാർത്ഥികളുടെ ഒഴിവുദിനങ്ങൾ:-

അഷ്ടമി,ചതുർദ്ദശി,അമാവാസി,പൌർണ്ണമി.സന്ധ്യാവന്ദനസമയത്ത് പഠിക്കരുത്.ഇടിമിന്നലും മഴയുമുള്ള ഋതുവിൽ പഠിക്കരുത്.രാജ്യത്തിനോ രാജാവിനോ അപകടമുണ്ടെങ്കിലും ഒഴിവുദിനം പ്രഖ്യാപിക്കും. ആന പ്പുറത്തിരിക്കുമ്പോളും ശ്മശാനത്തിലും കുറ്റവാളികളെ വധിക്കുന്നസ്ഥലത്തും യുദ്ധക്കളത്തിലും ഉത്സവസ്ഥലത്തും അപശകുനം കാണുന്ന സ്ഥലത്തും വെച്ച് പഠിക്കരുത്.

**ആയുർവ്വേദം പ്രാക്ടീസ് ചെയ്യുന്നവരുടെ വിജയം-**

ഭിഷക്ക് അധ്വര്യുവിനെപ്പോലെയാണ്. അദ്ദേഹത്തെക്കൂടാതെ ഉദ്ഗാതാവും ഹോതാവും ബ്രഹ്മനും യാതൊന്നും ചെയ്യാനാവില്ല.തുഴയില്ലാതെയും കപ്പലിനെ കരയ്ക്കടുപ്പിക്കാനാവുന്ന കപ്പിത്താനെപ്പോലെയാണ് ഭിഷക്ക്. എന്നാ

ലും അദ്ദേഹത്തിന്റെ ചികിത്സാവിജയം നല്ല പരിചാരകരേയും, പോഷകാഹാരങ്ങളേയും നല്ല ഔഷധങ്ങളുടെ ലഭ്യതയേയും ആശ്രയിച്ചാണ്.രോഗിയുടെ സ്വഭാവവും രോഗസ്വഭാവവും അനുസരിച്ചാണ് ചികിത്സാവിജയം. വൈദ്യനെപ്പോലെത്തന്നെ പരിചാരകരും കരുണയുള്ളവരാവണം.സ്നേഹയുക്തരും ശക്തരും ചികിത്സാവിധികളറിയുന്നവരുമാവണം.വൈദ്യന്റെ കല്പനകളനുസരിച്ച് രോഗിയെ പരിചരിക്കുന്നവരാവണം. അലസരാവരുത്. ഔഷധങ്ങളുടെ ഗുണം ഉറപ്പുവരുത്താനായി അവയെ അവയ്ക്ക് നന്നായി വളരാൻകഴിയുന്ന മണ്ണിലാണ് നടേണ്ടത്.ഭൂപ്രദേശം,മണ്ണിന്റെ ഗുണം,ഋതുക്കൾ, ജലലഭ്യത, പറിക്കുന്ന സമയം ഇവയെല്ലാം ശ്രദ്ധിക്കണം. കൃത്യമായി അളന്നാണ് ഔഷധം കൊടുക്കേണ്ടത്.ഗന്ധം,രസം,നിറം ഇവയെല്ലാം കൃത്യമായ അനുപാതത്തിൽ രോഗം ശമിപ്പി ക്കുന്ന വിധമാവണം.ഒരു ഔഷധപ്രയോഗം മറ്റൊരു രോഗത്തിന് ഒരിക്കലും കാരണമാവരുത്. അതു കൊണ്ട് കാലപ്പഴക്കം വന്നതോ കേടുവന്നതോ ആയ ഔഷധം കൊടുക്കരുത്.ഔഷധനിർമ്മാണത്തിന് വിധിച്ചിട്ടുള്ള നിയമങ്ങളെല്ലാം കർശനമായി പാലിക്കണം.
രോഗം സാദ്ധ്യമാണെങ്കിൽ അതിനെ ശമിപ്പിക്കാനാവും.ഔഷധം കൃത്യസമയത്ത് കൃത്യമായ അളവിൽ കിട്ടാനും കഴിക്കാനും ഉള്ള ഭാഗ്യവും സന്നദ്ധതയും മരുന്നിലും വൈദ്യനിലും ഈശ്വരനിലുമുള്ള വിശ്വാസവും രോഗിക്ക് ഗുണം ചെയ്യും.ആർത്തിയില്ലാത്തവനും സാത്വികനുമാണ് രോഗിയെങ്കില് ശമനം വേഗം നടക്കും.

**ആയുർവ്വേദപഠനം**

ഓരോ ഗ്രന്ഥവും പദവും പാദവും പഠിപ്പിക്കണം. പാദം നാലുവരി ശ്ലോകത്തിന്റെ കാൽഭാഗമായ ഒരുവരിയാണ്. അർത്ഥമറിഞ്ഞ് ഹൃദിസ്ഥമാക്കിയിട്ടേ അടുത്ത ഭാഗം പഠിപ്പിക്കാവൂ. അർത്ഥമറിയാതെ കാണാപ്പാഠം പഠിക്കുന്ന വിദ്യാർത്ഥിയെ കുങ്കുമത്തിന്റെ ഗന്ധമറിയാതെ അത് ചുമക്കുന്ന കഴുതയോട് ഉപമിക്കുന്നു.സംവേദനക്ഷമതയും വിഷയത്തിലുള്ള ഗാഢമായ അവഗാഹവും വേദത്തിലെന്നപോലെ വൈദ്യം പഠിപ്പിക്കാനും വേണം.വൈദ്യത്തിന്റെ ഓരോ ശാഖയിലും പഠിപ്പിക്കാനായി സ്പെഷ്യലൈസ് ചെയ്ത ഗുരുക്കന്മാരുണ്ടായിരുന്നു.ഒരു ശാഖ മാത്രം പഠിച്ചാൽ അറിവും ചികിത്സയും അപൂർണ്ണമാവും.അതിനാൽ ഓരോ ശാഖയും വേറെവേറെ പഠിച്ചശേഷം അവസാനം എല്ലാം കൂടി ഇന്റഗ്രേറ്റ് ചെയ്യുന്ന സമീപനമായിരുന്നു.ശാസ്ത്രാർത്ഥം ബീജഭൃതംപോലെയല്ല. ഒരു ബ്രാഞ്ചിൽ എല്ലാം ഇല്ല.എല്ലാബ്രാഞ്ചും പഠിക്കണം.അതിനാൽ പലവിഷയങ്ങളിലും അവഗാഹം ഉള്ള ബഹുശ്രുതനായ വൈദ്യനാണ് തന്റെ വിദ്യയിൽ മിടുക്കനായി വിജയം വരിച്ച് കീർത്തിമുദ്ര നേടുന്നത്.(ചരക സൂ 3,4).ശാസ്ത്രത്തിലെ സിദ്ധാന്തവും അതിന്റെ പ്രായോഗികതലവും അറിയണം. പക്ഷിക്ക് രണ്ടു ചിറകും പറക്കാൻ ആവശ്യമാണ്.രഥത്തിന് രണ്ടു ചക്രം വേണം.ഒന്നുമാത്രം പഠിച്ച വിദ്യാർത്ഥി ജീവിതത്തില് ഏറ്റവും ആവശ്യമായ സന്ദർഭത്തില് ഒന്നും ചെയ്യാനാവാതെ കുഴങ്ങുന്നു. അറിവില്ലാതെ വൈദ്യം പ്രാക്ടീസ് ചെയ്യുന്നത് ക്രിമിനൽകുറ്റമാണ്.അതിന് രാജാവിന് പിഴ കൊടുക്കണം.ജീവനെ സംരക്ഷിക്കുന്ന ഔഷധം കൂടി വിവരമില്ലാത്ത വൈദ്യൻ കൊടുത്താൽ വിഷത്തിന്റെ ഫലം ചെയ്യും.ഛേദനവും സ്നേഹാദികാര്യവും അറിയാതെ ഒരാൾ ശല്യചികിത്സ (സർജ്ജറി)ചെയ്താൽ ,അത് കൊലക്കുറ്റത്തിന്റെ ശിക്ഷക്ക് അർഹമാണ്.വൈദ്യന് രാജ്യത്തിന്റെ ലൈസൻസ് ഇല്ലാതെ പ്രാക്ടീസ് ചെയ്യാനനുവാദമില്ലെന്ന് സുശ്രുതസംഹിത.(3.16-21).സദാചാരിയാണെന്ന് പേരുകേട്ടവനും ഛേദന,സ്നേഹാദികാര്യങ്ങളായ ക്രിയകളറിയുന്നവനും ലഘുഹസ്തനും (വേഗതയുള്ള കൈ,മൃദുഹസ്തം രണ്ടും ഉള്ള വ്യക്തി),വൃത്തിയുള്ളവനും (ശുദ്ധി) , വിഷാദരോഗമില്ലാത്തവനും, എല്ലാ ഉപകരണങ്ങളും ശേഖരിച്ച് സജ്ജമാക്കിയവനും (സജ്ജോപസ്കരഭേഷജ),ബുദ്ധിശാലിയും മാനസികാരോഗ്യമുള്ളവനും സത്യശീലനും , പ്രൊഫഷണലും(വ്യവസായി) ഏറെക്കാലം പ്രാക്ടീസ് ചെയ്ത(സ്വയംകൃതി) അനുഭവസമ്പന്നനുമായ വൈദ്യനാണ് ഉത്തമ വൈദ്യൻ അവന് വിജയം സുനിശ്ചിതം.

**മറ്റു തൊഴിലുകൾക്ക് ഉള്ള ഉപനയനം**

നാരദസ്മൃതി മറ്റു തൊഴിലുകൾക്കുള്ള ഉപനയനം പറയുന്നു. ഒരു കുട്ടിക്ക് സ്വന്തം കുലത്തൊഴിലാണ് പഠിക്കേണ്ടതെങ്കിൽ,(സ്വശില്പം ഇഛാൻ ആഹർത്തും) ആദ്യം സ്വന്തം ബന്ധുക്കളുടെ അനുമതി വേണം.(ബാന്ധവാനാം അനുജ്ഞായാ).അതിനുശേഷം ആചാര്യന്റെ ഗൃഹത്തിൽ വസിക്കണം(ആചാര്യസ്യ വസേ അന്തേ) പഠനകാലവും തൊഴിൽപരിശീലനകാലവും നേരത്തേ നിശ്ചയിച്ചിരിക്കും.(കാലം കൃത്വാ സുനിശ്ചിതം)ഗുരു വാസസ്ഥലവും പഠനവും അതിനുള്ള ഉപകരണങ്ങളും സൌജന്യമായി കൊടുക്കുകയും കുട്ടിയെ സ്വപുത്രനെപ്പോലെ സംരക്ഷിക്കയും ചെയ്യും.മറ്റു ജോലികളൊന്നും (ഏതു ജോലി പഠിക്കാൻ വന്നുവോ അതല്ലാതെ) ചെയ്യിക്കയില്ല.(ന ച അന്യത് കാരയേത് കർമ്മ).ഇക്കാര്യത്തിൽ വൈദികഗുരുകുലത്തിൽനിന്ന് അല്പം വ്യത്യാസമുണ്ട്. പഠനസ്ഥലത്തുനിന്ന് ഓടിപ്പോകുന്നത് രാഷ്ട്രം വലിയ കുറ്റമായി കണക്കാക്കുന്നു. അതിനാൽ ഏതെങ്കിലും കുട്ടി പഠനം മുഴുവനാക്കാതെ ഓടിപ്പോയാൽ ഗുരു അവനെ വീണ്ടും തെരഞ്ഞുപിടിച്ച് കൊണ്ടുവരും.പഠനകാലത്തിനായി നിശ്ചയിച്ച ദിവസ

ത്തിനുമുമ്പേ കുട്ടി എല്ലാം പഠിച്ചുകഴിഞ്ഞാലും അവന് നേരത്തേ നിശ്ചയിച്ച ദിനം വരെ ഗുരുകുലത്തിൽ കഴിയണം .അക്കാലത്ത് അവന്റെ ജോലിയുടെ പ്രതിഫലം ഗുരുവിന്റെ ഗുരുകുലത്തിന് കിട്ടും.. (ശിക്ഷിതോപി കൃതോകാലം അന്തേവാസി സമാപയേത്. തത്ര കർമ്മ ച യത് കുര്യാത് ആചാര്യൈസ്യൈവ തത്ഫലം)പഠനം കഴിഞ്ഞ് പോകുമ്പോൾ കുട്ടി ആചാര്യനെ പ്രദക്ഷിണം വെച്ച് സ്വന്തം കഴിവുനനുസരിച്ച ദക്ഷിണ കൊടുക്കുന്നു. ഗുരു ഒരു ജോലി കൊടുക്കുന്ന പക്ഷം കുട്ടി അതു സ്വീകരിക്കുന്നു.മറ്റെവിടെയും ജോലി തേടി പോവുകയില്ല.ഗുരു ശിഷ്യന്റെ കൌശലം (ജോലിയിലുള്ളത്) കാണുമ്പോൾ ശമ്പളത്തോടുകൂടി ജോലി കൊടുക്കുന്നു.(വേതനം വാ യതിക്രീതം ജ്ഞാത്വാ ശിഷ്യസ്യ കൌശലം)ഗുരുവും ശിഷ്യനും ശിഷ്യന്റെ കുടുംബവും തമ്മിൽ ഒരു തരം കരാറു ണ്ട്.ശിഷ്യന് ഒരുതരം ഇൻസന്റീവ് ആണ് ഇത്. നന്നായി പഠിച്ചാല് ഉടനെ ജോലികിട്ടും. കുട്ടി ഡ്രോപ്പ് ഒട്ട് ആയാൽ ഗുരു അതുവരെ വഹിച്ച സൌജന്യഭക്ഷണം താമസം, വിദ്യാഭ്യാസച്ചെലവ് കുടുംബം മടക്കിക്കൊടുക്കണംയ അതിനാൽ ഓടിപ്പോയ കുട്ടിയെ തിരിച്ച് ഗുരുകുലത്തിലെത്തിക്കുന്നതിൽ ഗുരുവോടൊപ്പം വീട്ടുകാരും പ്രവർത്തിക്കുന്നു. പഠിപ്പിക്കാതിരിക്കുക, പക്ഷഭേദം കാട്ടുക, കടുത്ത ശിക്ഷ കൊടുക്കുക മുതലായ കുറ്റങ്ങൾക്ക് ഗുരുവിനും ശിക്ഷ കൊടുത്തിരുന്നു. നല്ല ശിഷ്യൻ വളരെ വേഗം എല്ലാം പഠിച്ച് ബാക്കി വരുന്ന പഠനകാലത്ത് ഗുരുവിനെ തൊഴിലില് സഹായിച്ച് തന്റെ കടം സ്വയം വീട്ടുന്നു. അന്തേവാസി ഗുരുപ്രാപ്തഭോജനസ്തത് ഫലപ്രദ എന്നതിനാല് ഭക്ഷണം മുതലായവ സൌജന്യമായി കഴിച്ചതിന്റെ കടമാണ് വീട്ടുന്നത്. ഗുരുഗൃഹത്തിൽത്തന്നെ ജോലിയും ജോലിപരിശീലനവും ലഭിക്കുക എന്നത് കുട്ടിക്ക് വേഗം തന്റെ പഠിപ്പ് മുഴുമിക്കാനുള്ള പ്രചോദനമാണെന്ന് യാജ്ഞവല്ക്യനും പറയുന്നു (കൃതശില്പോപി നിവസേത്. കൃതകാലം ഗുരോഗൃഹേത് 2.187). കുട്ടിക്ക് നിശ്ചിതകാലത്ത് പഠനം പൂർത്തിയാക്കാനായില്ലങ്കില് ഒന്നുകില്,കാലാവധി നീട്ടിക്കൊടുക്കുക, അല്ലെങ്കിൽ എളുപ്പമായ മറ്റേതെങ്കിലും വിഷയം പഠിപ്പിക്കുക.വിദ്യാഭ്യാസവും തൊഴിലുമില്ലാതെ ഒരു കുട്ടിയും രാജ്യത്ത് ഉണ്ടാവാൻ പാടില്ല എന്നതു കൊണ്ടാണ് ഇത്.രാജ്യം സൌജന്യവിദ്യാഭ്യാസവും തൊഴിലുറപ്പും എല്ലാ രംഗങ്ങളിലും സമർത്ഥരായ തൊഴിലാളികളുടെ സമൃദ്ധിയും ഈ വിദ്യാഭ്യാസപദ്ധതി കൊണ്ട് ഉറപ്പു വരുത്തി.ഒരു ജോലിയും താഴേക്കിടയിലുള്ളതല്ല എന്ന് ആത്മവിശ്വാസത്തോടെ ജനത പ്രവർത്തിക്കാനും ഇത് ഇടയാക്കി.ഇന്ത്യയെ എല്ലാ വ്യാപാര, വ്യവസായ, കാർഷിക,കലാശാസ്ത്രരംഗങ്ങളിലും മികച്ച തൊഴിലാളികളുള്ള സമ്പദ്സമൃദ്ധമായ രാഷ്ട്രമാക്കുന്നതിൽ ഈ വിദ്യാഭ്യാസപദ്ധതിയും അതിന്റെ പ്രായോഗികമായ പരിശീലനം കൊടുക്കുന്ന ഗുരുകുലങ്ങളും പ്രധാനപങ്കു വഹിച്ചു. ഗുരുകുലവിദ്യാഭ്യാസം കുട്ടികളെ സുശിക്ഷിതരാക്കുന്നതിന് വളരെ സഹായകമായിരുന്നു. മാതാപിതാക്കളോടെന്നപോലെ ഗുരുവിനോടും ശിഷ്യരുടെ സ്നേഹവും വിശ്വാസവും രാജ്യത്തെ സദാചാരപരമാക്കി.ആരും ഗുരുവിന്റെ പേരു കേടുവരുത്തുന്ന വിധം പെരുമാറാനിഷ്ടപ്പെട്ടിരുന്നില്ല. എല്ലാ തൊഴിൽരഹസ്യങ്ങളും തന്റെ തൊഴിലിനെ കുറിച്ച് നിലവിലുള്ള എല്ലാ പദ്ധതികളും ഗുരുവിന്റെ ആന്തരമായ ക്രിയാത്മകതയും നേരിട്ട് പഠിക്കാന് സാധിച്ച ശിഷ്യന് തന്റെ തൊഴിലിൽ ആത്മവിശ്വാസവും അഭിമാനവും ലഭിക്കുന്നു.ഓരോ വ്യക്തിയുടേയും വളർച്ച ഇപ്രകാരം ഹോളിസ്റ്റിക്ക് ആയി സംഭവിക്കുന്നു.ഇപ്രകാരമുള്ള കുലസംഘങ്ങലിലെ തൊഴില് പരിശീലനത്തെ രാഷ്ട്രം അതിന്റെ സമ്പ്രദായപ്പടി മാക്സിമം ഉപയോഗപ്പെടുത്തുന്നു. സ്വന്തം തൊഴിലിനെ പ്രതി അഭിമാനിക്കുന്ന വിദ്യാഭ്യാസമനശ്ശാസ്ത്രം എല്ലാ രംഗങ്ങളേയും അഭിവൃദ്ധി പ്രാപിപ്പിച്ചു. പർഖാമിലെ ഒരുപ്രതിമയിലെ ലിഖിതം അതിന്റെ ശില്പി ഗുരു കുണികന്റെ ശിഷ്യനായ ഗോമതകനാണ് എന്ന് പറയുന്നു. കുണികന്റെ മറ്റൊരു അന്തേവാസി ശിഷ്യനായ നാക്കൻ(നാഗൻ) നാഗയക്ഷിരൂപത്തിലുള്ള മനസാദേവീവിഗ്രഹം ഉണ്ടാക്കി.അത് ഇപ്പോഴും ആരാധിക്കപ്പെടുന്നു. ഇവ രണ്ടും വളരെ വലിയ വിഗ്രഹങ്ങളാണ്. രണ്ടും കുണികന്റെ ഗുരുകുലത്തിൽനിന്ന് വന്നവയാണ്.സ്വന്തം കുലധർമ്മമല്ലാത്ത ധർമ്മവും ആപദ്ധർമ്മമായി പരിശീലിക്കാവുന്നതാണ് .ലേഖം(സാഹിത്യം),ഗണിതം,രൂപം(ശില്പകല,വാസ്തു,നാണയവിജ്ഞാനീയം) ഇവയിലേത് തെരഞ്ഞെടുക്കണമെന്ന് മാതാപിതാക്കളും ഗുരുവും ശിഷ്യനും കൂടി തീരുമാനമെടുക്കുന്നു.. സന്യാസിമാരും ഭിക്ഷുക്കളും കൂടി നെയ്ത്ത് പരിശീലിച്ചിരുന്നു.എല്ലാവരും സ്വന്തം ഭക്ഷണം കൃഷി ചെയ്ത് ഉണ്ടാക്കണം,സ്വന്തം വസ്ത്രം നെയ്യണം, കൂടുതലായി ഉണ്ടാക്കിയത് മറ്റുള്ളവരുമായി പങ്കുവെയ്ക്കണം.ഗ്രാമങ്ങളും നഗരങ്ങളും അവയിലെ ക്ഷേത്രഭരണസംവിധാനവും ഈ സഹകരണാടിസ്ഥാനത്തിലുള്ള പ്രവർത്തനമാണ് നടത്തിയിരുന്നത്.വേദകാലത്തായാലും ബുദ്ധമത കാലത്തായാലും ഓരോ ഗ്രാമത്തിനും സ്വന്തം കാരുക്കളും(ആശാരിമൂശാരി കരുവാൻതട്ടാനെന്ന് 5 കാരുക്കൾ) വൈദ്യന്മാരും ഗോപാലകരായ ഇടയന്മാരും വ്യാപാരിസംഘവും, വേട്ടക്കാരും ധനുർവ്വേദികളും പാമ്പാട്ടികളും വിഷവൈദ്യന്മാരും സൂതന്മാരും ഉണ്ടായിരുന്നു. പരസ്പരം ഗ്രാമഗ്രാമാന്തരങ്ങളിലെ ഈ കുലസംഘങ്ങള് സഹകരിച്ച് പ്രവർത്തിച്ചിരുന്നു.

ബുദ്ധമതകാലത്തെ ഭിക്ഷുസംഘങ്ങളെ മാത്രമല്ല സംഘകാലമെന്ന് പറയുന്നത്. ഇത്തരം നിരവധി കുലസംഘങ്ങളുടെ സഹകരണാടിസ്ഥാനത്തിലുള്ള ഭരണം നടത്തിയിരുന്ന വേദകാലസംഘങ്ങളെക്കൂടിയാണ്.ഓരോ കുലപതിക്കും തന്റെ കുലസംഘമുണ്ട്,അതിലെ സമർത്ഥരായ ജോലിക്കാരും.ഓരോ ഗുരുകുലവും ഓരോ കുല സംഘമാണ്, ഓരോ സംഘത്തേയും ഒരു ശ്രേണി എന്ന് പറയുന്നു , ശ്രേണി ഒരു ഗിൽഡ് ആണ്.ഓരോ ശ്രേണിക്കും അതിന്റെ നിയമവും സമ്പ്രദായവും സമൂഹാചാരങ്ങളുമുണ്ട്.എങ്കിലും പൊതുവായ രീതി ഒന്നു തന്നെയാണ്.കൃഷിക്കും ഗോരക്ഷക്കും വാണിജ്യവ്യാപാരങ്ങൾക്കും,ചിത്രകാരന്മാർക്കും നർത്തകഗായകർക്കും പുരോഹിതർക്കും യോദ്ധാക്കൾക്കും പ്രത്യേകം ശ്രേണികളുണ്ട്. അവ പ്രധാനമായിരുന്നു.ഓരോന്നിലും പ്രത്യേകം ശാഖകളും ഉണ്ട്. വ്യാപാരത്തിനും ഉല്പാദനത്തിനുമുള്ള ഈ ശൃംഖല നാടാകെ വ്യാപിച്ചുകിടന്നു.ഹിമാലയം മുതൽ കന്യാകുമാരി വരെ നീളുന്ന സംഘങ്ങളുടെ ശൃംഖല സമൂഹത്തെ ഒരു കുലമായി, ഒരു കുടുംബമായി നിർത്തി.64 കലകൾക്കും ശാസ്ത്രങ്ങൾക്കും ഇത്തരം കുലസംഘങ്ങളുണ്ടായിരുന്നു.ലളിതവിസ്തരകാലത്ത് 6 കുലസംഘമുണ്ട്. കുലസംഘങ്ങളുടെ പട്ടിക കാമസൂത്രം,ശുക്രനീതിസാരം,കാദംബരി,വിദർഭരാജന്റെ ചമ്പുരാമായണം, ജയമംഗള കാമസൂത്രഭാഷ്യം,ജൈനരുടെ സമവായസൂത്രം,അശ്വഘോഷന്റെ സൂത്രാലങ്കാരം ഇവയിലെല്ലാം കാണാം.ശുക്ര നീതിസാരത്തിലെ ലിസ്റ്റ് ഇങ്ങനെയാണ്.

1. നർത്തനസംഘം.ഭാവഹാവാദിസംയുക്തം. രാജതരംഗിണിയിൽ 32 തരം നർത്തനമുണ്ട്.ലളിതവിസ്തരം വാദ്യനൃത്തം എന്ന പേരാണ് ഉപയോഗിക്കുന്നത്.ഭരതാദിപ്രീണിത നൃത്യശാസ്ത്രാണി എന്ന് കാദംബരി.വാത്സ്യായനൻ നേപത്യയോഗം ,നാടകാഖ്യായികാദർശനം എന്ന് രണ്ടുവിധം നാടകത്തെ പറയുന്നു.
2. അനേകവാദ്യവികൃതൌ തദ് വാദനേ ജ്ഞാനം .വീണ,മുരജം,കാംസ്യതാലം,ദർദ്ദുരപുടം, ഡമരു,മുതലായ അനേകം വാദ്യങ്ങളെ പ്രയോഗിക്കുന്നവര്.സമവായസൂത്രത്തിൽ 7സ്വരങ്ങളെ ഉപയോഗിക്കുന്ന സ്വര ഗാഥ എന്ന് സംഗീതത്തെ വിളിക്കുന്നു.സ്വരഗാഥ,പുഷ്കരവാദ്യം,വാദ്യം ,സമതാളം ഇവ സമവായസൂത്രകാരൻ പറയുന്നു. രാമചന്ദ്രൻ സംഗീതത്തെ സ്വരശാസ്ത്രം എന്ന് വിളിക്കുന്നു.
3. സ്ത്രീപുംസോ വസ്ത്രാലങ്കാരസന്ധാനം. വസ്ത്രം,ആഭരണം,തരുണീപ്രതികർമ്മം,നേപത്യപ്രയോഗം,ശരീരസംസ്കാരം എന്നീ പേരുകളും ഉണ്ട്. ഇതിൽ പ്രാവീണ്യം നേടിയവരുടെ സംഘം.
4. അനേകരൂപാവിർഭാവകൃതിജ്ഞാനം.മരം,കല്ല് മുതലായ അനേകവസ്തുക്കളിൽനിന്ന് രൂപം കൊത്താനുള്ള ശില്പജ്ഞാനം , ചിത്രങ്ങൾ വരച്ച് നിറം കൊടുക്കുന്ന രൂപജ്ഞാനം.
5. ശയ്യാസ്തരണസംയോഗപുഷ്പാദിഗ്രഥനം.ശയ്യാലങ്കാരം,പുഷ്പാലങ്കാരം,മാലകെട്ട്,ശയ്യകളിൽ സംയോഗത്തിനുള്ള പലവിധഇരിപ്പ്,കിടപ്പ് എന്നിവ,തൈലം പുരട്ടൽ,കേശമർദ്ദനം, ഗന്ധയുക്തി(സുഗന്ധദ്രവ്യമുണ്ടാക്കുന്നത്)
6. ദ്യൂതാദിഅനേകക്രീഡാഭിരഞ്ജനം. ചൂത്,ചതുരംഗം മുതലായവ
7. അനേകാസനസന്ധാനൈർരതേർജ്ഞാനം.രതിവേളയിലെ അനേകാസനങ്ങളുടെ ജ്ഞാനം
8. മകരന്ദാസവാദീനാം മദ്യാദീനാം കൃതി. തേനും ആസവവും മദ്യവും ഉണ്ടാക്കൽ
9. ശല്യഗൂഢഹൃതൌശിരാവ്രണവ്യാധേ ജ്ഞാനം. ആഴത്തിൽ കേറിയ അസ്ത്രം, ധമനിയെ തുളച്ച കുന്തം മുതലായവയെ ജീവൻ രക്ഷിക്കാനായി പുറത്തെടുക്കുന്നത്.ഓരോ യോദ്ധാവും ഇത് അറിഞ്ഞിരിക്കണം.
10. ഹീനതിരസസംയോഗാന്നാദിസംപാചനം. അടുക്കളയിലെ പാചകകല
11. വൃക്ഷാതിപ്രസവാരോപപാലനാദി കൃതി.വൃക്ഷങ്ങളെ പ്രസവിപ്പിക്കുക(സൃഷ്ടിക്കുക, കൃഷി) ഒട്ടിവെച്ചും മറ്റും കൃഷി ചെയ്യലും വൃക്ഷായുർവ്വേദവും പെട്ടും. ഭ്രൂരുഹാനാം ദോഹനം.
12. പാഷാണദത്വാദിധ്യുതിഭസ്മകരണം.കല്ലും ലോഹവും ഉരുക്കി ഭസ്മമാക്കുന്നത്.ധൌപാകം എന്നാണ് ഉരുക്കുന്നതിന് പറയുക. സുവർണ്ണപാകം ഹിരണ്യപാകം,മണിപാകം മുതലായ പദങ്ങളും ഉപയോഗിക്കുന്നു.മെറ്റലർജ്ജിപഠിപ്പിക്കുന്ന കുലസംഘം
13. .യവാദിക്ഷുവികാരാണാം കൃതിജ്ഞാനം കരിമ്പിൽനിന്ന് പഞ്ചസാര, പഞ്ചസാരപ്പാവ്,ഗുളം ഇവ ഉണ്ടാക്കുന്നത്.
14. ധാതുസങ്കര്യാപർത്തഖ്യാകരണം ധാതുക്കളെ പരസ്പരം കൂട്ടിയും കുറച്ചും പുതിയ വസ്തു ഉണ്ടാക്കുന്ന കെമിസ്ട്രി.

15. ധാതൌഷധീനാം സംയോഗകൃതിജ്ഞാനം. ധാതുക്കളേയും ഔഷധിവനസ്പതികളേയും കൃത്യമായ അനുപാതത്തിൽ ചേർക്കുന്ന വിജ്ഞാനം.
16. ധാത്വാദീനാം സംയോഗഅപൂർവ്വവിജ്ഞാനം.രണ്ടു ലോഹം കൂട്ടിച്ചേർത്ത് പുതിയതും അപൂർവ്വവുമായ മറ്റൊരു ലോഹം ഉണ്ടാക്കുന്ന അപൂർവ്വവിജ്ഞാനം.
17. ക്ഷാരനിഷ്കാസനജ്ഞാനം.വസ്തുക്കളിൽനിന്ന് ലവണങ്ങളെ വേർതിര്ച്ചെടുക്കുന്നത്.
18. പദാദിന്യാസതശാസ്ത്രാസന്ധാനനിക്ഷേപം വില്ല് പാദംകൊണ്ടു പിടിച്ച് അസ്ത്രം അയക്കുന്ന വിദ്യ
19. സന്ധ്യാഘാതകൃഷ്ടിഭേദൈ മല്ലയുദ്ധം.സന്ധികളെ പിടിച്ച് മല്ലയുദ്ധം. ഇത് ബാഹു,ദണ്ഡം (വടിത്തല്ല്) മുഷ്ടി ഇവ ഉപയോഗിച്ചു ചെയ്യുന്ന ഭേദങ്ങളാണ്.കാദംബരി ഇതിനെ വ്യായാമവിദ്യ എന്ന് വിളിക്കുന്നു.
20. അഭിലഷിതേ ദേശേ യന്ത്രാദ്യസ്ത്രനിപതനം. കൃത്യമായ ലക്ഷ്യത്തിലേക്ക് അസ്ത്രം തൊടുക്കല് ഇതിനെ ലളിതവിസ്തരം മർമ്മവേദിത്വം,ശബ്ദവേദിത്വം,അഷുണ്ണവേദിത്വം എന്ന് വിളിക്കുന്നു.ചാപം,ചക്രം, വർമ്മം, കൃപാണം,ശക്തി,തോമരം,പരശു,ഗദ, മുതലായവ കൃത്യമായ അനുപാതത്തിൽ ഉചിതമായ വസ്തു കൊണ്ട് നിർമ്മിക്കലും അത് പ്രയോഗിക്കലും.
21. വാദ്യസങ്കേതതോ വ്യൂഹരചനാദി. യുദ്ധസമയത്ത് വാദ്യങ്ങള് പ്രയോഗിക്കുന്ന സ്കെയിലനുസരിച്ച് വ്യൂഹം ചമയ്ക്കാനായി വാദ്യസങ്കേതങ്ങളും അറിയണം.
22. ഗജാശ്വരഥഗത്യാ തു യുദ്ധസംയോജനം. ചതുരംഗപ്പടയിലെ ആന,കുതിര,തേരെന്നിവയെ നയിക്കൽ.
23. വിവിധാസനമുദ്രാദി ദേവതാതോഷണം.. ആസനം,മുദ്ര ഇവകളാൽ ദേവതകളെ സന്തോഷിപ്പിക്കല്
24. സാരഥ്യം, രഥചര്യ
25. ഗജശ്വാദേ ഗതിശിക്ഷ. ആന,കുതിര ഇവയെ യുദ്ധസമയത്ത് മുമ്പോട്ടു പോകേണ്ട വിധം പഠിപ്പിക്കുന്നത്.
26. മൃത്തികാകാഷ്ഠപാഷാണധാതുബന്ധാദി സത്ക്രിയാ. പൂഴി,കളിമണ്ണ്,മരം,കല്ല്,ലോഹം ഇവയെ പല അനുപാതത്തിൽ ചേർത്ത് പലതരം വസ്തുക്കളെ ഉണ്ടാക്കുന്ന വിദ്യ.കല്ലുകൊണ്ട് വൃത്തമുണ്ടാക്കുന്ന വൃത്തക്രിയ,ലോഹക്രിയ,അശ്മക്രിയ,മൃദ്ക്രിയ,ദാരുക്രിയ,വേണുക്രിയ,വർമ്മക്രിയ,അഞ്ജനക്രിയ,ചർമ്മക്രിയ,അംബരക്രിയ ഇവ പറഞ്ഞിരിക്കുന്നു. പാലിയോലിത്തിക്ക് ശിലാവൃത്തങ്ങളെയാണ് വൃത്തക്രിയ പറഞ്ഞിരിക്കുന്നതെന്നതിനാൽ വൈദികവിദ്യാഭ്യാസകാലത്തും ഇത് നിലവിലുണ്ടെന്ന് സാരം. പട്ടികാവേത്രബാണവികല്പം (മുള,പുല്ല്,മരപ്പലക ഇവ കൊണ്ട് കട്ടിലും കസേരയും ഉണ്ടാക്കുന്നത്),തക്ഷകർമ്മം ( സ്വർണ്ണം,വെള്ളി,ഉരുക്ക്,മരം ഇവയുടെ പണി) എന്നിവ വാത്സ്യായനൻ ഉൾപ്പെടുത്തുന്നു.
27. ചിത്രാദി ആലേഖനം, ചിത്രവിധി, ആലേഖ്യം. ചിത്രം വരച്ച് നിറം കൊടുക്കുന്നത്. തുണിമേൽചിത്രം വരച്ച് നിറം കൊടുക്കുന്നതിന് പുസ്തകകർമ്മം എന്ന് പറഞ്ഞിരിക്കുന്നതിനാല് തുണി കൊണ്ടുള്ള പുസ്തകം നിലവിലിരുന്നതായി വിചാരിക്കണം.
28. തടാകവാപിപ്രാസാദസമഭൂമിക്രിയ. ഭൂമിയെ സമഭാഗങ്ങളായി വിഭജിച്ച് തടാകം, കുളം, കെട്ടിടം ഇവ പണിയുന്ന ക്രിയ.
29. ഘട്ടാദി അനേകയന്ത്രാനാം വാദ്യാനാം കൃതി.ഘട്ടം സ്നാനഘട്ടം , എന്നും ഘടികാ (ഘടികാരം)എന്നും . അനേകം യന്ത്രങ്ങളും വാദ്യങ്ങളും സൃഷ്ടിക്കുന്ന ക്രിയ. ജലചക്രം മുതലായ യന്ത്രങ്ങൾ ഘട്ടങ്ങളില് സ്ഥാപിക്കുന്നു. നിരവധി വാദ്യോപകരണസൃഷ്ടിയും പറയുന്നു.ഉപകരണക്രിയ(യശോധര) യന്ത്രപ്രയോഗം (കാദംബരി)യന്ത്രമാതൃക (വാത്സ്യായനൻ) എന്നും പറയുന്നു.ഈ യന്ത്രങ്ങൾ സഞ്ചാരത്തിനും കൃഷിക്കും യുദ്ധത്തിനും ഉപയോഗിച്ചിരുന്നു.
30. ഹീനമദ്ധ്യാദിസംയോഗനിരോധക്രിയ. വർണ്ണങ്ങളെ കുറവ്,കൂടുതൽ,മദ്ധ്യമം എന്ന അനുപാതത്തിൽ കൂട്ടിച്ചേർത്ത് നിരവധി പുതുവർണ്ണങ്ങളെ സൃഷ്ടിക്കുന്നത്.
31. ജലവായ്വഗ്നിസംയോഗനിരോധക്രിയ. ജലം,വായു,അഗ്നി എന്നിവയെ ഒറ്റക്കും കൂട്ടായും (വെള്ളപ്പൊക്കം, ചുഴലിക്കാറ്റ്,കാട്ടുതീ മുതലായ സന്ദർഭങ്ങളിൽ) നിരോധിക്കുന്നത്.
32. നൌകാരഥാദീർ യാനാനാം കൃതിജ്ഞാനം. ഗതാഗതത്തിന് (സഞ്ചാരത്തിന്) വേണ്ട കപ്പലും വഞ്ചിയും രഥവും മറ്റും ഉണ്ടാക്കുന്ന വിദ്യ
33. അനേകതന്തുസംയോഗൈപടബന്ധനം. അനേകം നൂലുകളെ കൂട്ടിച്ചേർത്ത് വസ്ത്രം നെയ്യുന്നത്.
34. സൂത്രാദിരജ്ജുകരണവിജ്ഞാനം. സൂത്രം രജ്ജു (കയറ് ) ഇവ പിരിച്ചുണ്ടാക്കുന്നത്.
35. രത്നാനാം വേധാദി സദസദ് ജ്ഞാനം. രത്നപരീക്ഷചെയ്ത് നല്ലതും ചീത്തയും(അമൂല്യവും വില കുറഞ്ഞതും) തിരിച്ചറിയുന്നത്. രൂപ്യരത്നപരീക്ഷ (വാത്സ്യായനൻ) രത്നശാസ്ത്രം(രാമചന്ദ്രൻ).

36. സ്വർണ്ണാദീനാം യാഥാർത്ഥ്യവിജ്ഞാനം.യഥാർത്ഥസ്വർണ്ണവും കൃത്രിമവും വേറിട്ടറിയുന്നത്.
37. കൃത്രിമസ്വർണ്ണരത്നാദിക്രിയാജ്ഞാനം. കൃത്രിമസ്വർണ്ണവും രത്നവും ഉണ്ടാക്കുന്ന വിദ്യ
38. സ്വർണ്ണാദിഅലങ്കാരകൃതി. സ്വർണ്ണം കൊണ്ട് അലങ്കരിക്കാനുള്ള ആഭരണം പണിയുന്ന വിദ്യ വാത്സ്യായനൻ കർണ്ണപത്രഭംഗം (കാതുകുത്ത്) നേരിയ സ്വർണ്ണസൂചി കൊണ്ടുചെയ്ത് കർണ്ണാഭരണം ചാർത്തുന്നത് പറയുന്നുണ്ട്.
39. ലേപാദി സത്കൃതി. പുറത്ത് തേക്കാനുള്ള ലേപം ഉണ്ടാക്കുന്നത്.
40. ചർമ്മാനാം മാർദ്ദവാനി ക്രിയ. ചർമ്മത്തെ മൃദുവാക്കുന്ന ക്രിയ
41. പശുചർമ്മാംഗനിർഹാര. ചത്ത മൃഗത്തിന്റെ തോലുരിയുന്നത്. (ഇത് വാദ്യോപകരണനിർമ്മാണ ത്തിനാണ്).
42. ദുഗ്ധദോഹദധിഘൃതാന്തം വിജ്ഞാനം. പാൽ കറന്നെടുത്ത് അതിൽനിന്ന് ക്രമത്തില് മോരും തൈരും വെണ്ണയും നെയ്യും ഉണ്ടാക്കുന്നത്.
43. കഞ്ചുകാദീനാം സീവനേ വിജ്ഞാനം.  വസ്ത്രം തുന്നുന്നത്. സൂചീബാണകർമ്മം (വാത്സ്യായനൻ)
44. ജലേ ബാഹ്വാദിഭിതരണം. ജലത്തെ കൈകൊണ്ടുതുഴഞ്ഞ് തരണം ചെയ്യുന്നത്.(നീന്തം) പയസി പ്ലവചാതുര്യമെന്ന് രാമചന്ദ്രൻ .
45. ഗൃഹബന്ധാദേ മാർജ്ജനേ വിജ്ഞാനം. വീട്ടുപകരണങ്ങളെ വൃത്തിയാക്കുന്നത്.
46. ക്ഷുരകർമ്മം. ക്ഷുരകപ്പണി.
47. തിലമാംസ്യാദിസ്നേഹാനാം നിഷ്കാസനേ കൃതി. ബീജങ്ങളിലും മാസ്യങ്ങളിലും നിന്ന് എണ്ണ ഉണ്ടാക്കുന്നത്.
48. സീരാദ്ധ്യാകർഷണേ ജ്ഞാനം. കൃഷിക്ക് കലപ്പ ഉപയോഗിക്കുന്നത്.
49. വൃക്ഷാദി ആരോഹണം. മരത്തിൽ കയറി പഴങ്ങളും ഇലകളും പൂക്കളും തേൻകൂട്ടുകളും  മറ്റും പറിച്ച് ശേഖരിക്കുന്നത്.
50. മനോനുകൂലസേവായാകൃതിജ്ഞാനം. മറ്റൊരാളുടെ മനസ്സറിഞ്ഞ് (പരചിത്തജ്ഞാനം) അതുപോലെ സേവ ചെയ്ത് സന്തോഷിപ്പിക്കുന്നത്.
51. വേണുതൃണാദിപാത്രാനാം കൃതിജ്ഞാനം. മുള കൊണ്ടും പുല്ലുകൊണ്ടും കൊട്ട മുതലായ പാത്രങ്ങളെ (ഉപകരണം)ഉണ്ടാക്കുന്നത്.
52. ജലാനാം സംസേചനം സംഹരണം. കൃഷിക്ക് ജലം സേചനം ചെയ്യലും ജലം സംഭരിക്കലും
53. കാചപാത്രാദികരണം. കാചം(ലെൻസ്),കണ്ണാടി,ചില്ലുപാത്രം ഇവ ഉണ്ടാക്കുന്നത്.
54. ലോഹാദിസാരശാസ്ത്രഅസ്ത്രകൃതി.ലോഹം കൊണ്ട് അസ്ത്രം മുതലായ ആയുധം ഉണ്ടാക്കുന്നത്.
55. ഗജാശ്വവൃഷഭൌഷ്ട്രാണാം പാല്യനാദിക്രിയ. ആന,കുതിര, കാള,ഒട്ടകം ഇവയെ പരിപാലിക്കുക, അവയെ ഉപയോഗിച്ച് യുദ്ധം,കൃഷി.സഞ്ചാരം ഇവ നടത്തുക. ആന കുതിര യുദ്ധത്തിന്. കുതിരകാള ഒട്ടകം സഞ്ചാരത്തിന് ഇങ്ങനെ.
56. ശിശോ സംരക്ഷണെ ധാരണേ ക്രീഡനേ ജ്ഞാനം. ശിശുപരിപാലനം. കുട്ടികളെ മനസ്സിലാക്കാനും അവരുമായി കളിക്കാനും മനശ്ശാസ്ത്രപരമായ ജ്ഞാനം വേണം.
57. അപരാധിജനേഷു യുക്തതാഡനജ്ഞാനം. അപരാധികൾക്ക് യുക്തമായ ശിക്ഷ കൊടുക്കുന്നതിനുള്ള അറിവ്.(നീതിന്യായം)
58. നാനാദേശീയവർണ്ണാനാം സുസമ്യഗ് ലേഖനേ ജ്ഞാനം. നാനാദേശത്തുള്ളവരുടെ വർണ്ണങ്ങളുടെ (പലവിധഭാഷയുടെ) ലിപിയും എഴുതാനുള്ള ജ്ഞാനം. സമവായസൂത്രം 1 ലിപി പറയുന്നു. ബ്രാഹ്മി,ഖരോഷ്ടി,പഹാരി.ഗന്ധർവ്വലിപി,മാഹേശ്വരി,ദ്രാവിഡി,യവനലിപി, ഇവ ചിലതാണ്. രാമചന്ദ്രൻ ദേശഭാഷ,ലിപിജ്ഞാനം,ലിപികർമ്മം ഇവയെ പറയുന്നു.
59. താമ്പൂലരക്ഷാദികൃതി. വെറ്റില,അടക്ക,ചുണ്ണാമ്പ്,പുകയില ,സുഗന്ധം ചേർത്ത് ഉണ്ടാക്കുന്നത്.
60. ആധാനം. ഇപ്പറഞ്ഞ കലകളും ശാസ്ത്രങ്ങളും ഗ്രഹിക്കാനുള്ള ഗ്രഹണശേഷി
61. അസുകാവ്രതം. ഇവ വേഗത്തിലും നന്നായും ചെയ്യാനുള്ള പരിശീലനം
62. പ്രതിദാനം .താൻ പഠിച്ചറിഞ്ഞ വിദ്യ മറ്റുള്ളവർക്ക് ദാനം ചെയ്യാനുള്ള അദ്ധ്യാപനശേഷി
63. ചിരക്രിയ ഏറെക്കാലം വിദ്യ ആചരിച്ച് ലഭിക്കുന്ന പരിചയസമ്പന്നത.

ലളിതവിസ്തരം സാഹിത്യത്തില് പല ശാഖകളെ പറയുന്നു.ഗണനം(ഗണിതം), സംഖ്യ,വേദം, ഇതിഹാസം, പുരാണം, നിഘണ്ടു,നിരുക്തം,നിഗമം,ശിക്ഷ,ഛന്ദസ്സ്, ജ്യോതിഷം,വ്യാകരണം,യജ്ഞകല്പം, സാംഖ്യം,യോഗം,

വൈശേഷികം,വേശികം,ബാർഹസ്പത്യം,ഹേതുവിദ്യ,അർത്ഥവിദ്യ(ആജീവജ്ഞാനം)കാവ്യം,ഗ്രന്ഥരചന(രചിതം)ആഖ്യാതം(കഥപറയുന്നത്)ഹാസ്യം ഇവ ഉൾപ്പെടുന്നു.അഭിധാനകോശഛന്ദോവിജ്ഞാനം ,ദേശഭാഷാ വിജ്ഞാനം,വൈണകീയേനാം വിദ്യാനാം ജ്ഞാനം, മ്ലേഛരിതവികല്പം,ആര്യപ്രഹേളിക(ആര്യാവർത്തത്തിലെ പ്രഹേളികകൾ)ശകുനത്രയം(പക്ഷിശബ്ദം,മൃഗശബ്ദം ഇവ വെച്ച് ശകുനം)ഇവയുംകൂടി വാത്സ്യായനൻ കൂട്ടിച്ചേർക്കുന്നു. ദേശഭാഷ മാഗധം,പുരേവാചം(പുരിയിലെ സംഭാഷണം-നഗരഭാഷ) ഇവയാണ്.എല്ലാവർക്കും ഉള്ള വിദ്യാഭ്യാസഭാഷയായി സംസ്കരിച്ചെടുത്ത സംസ്കൃതഭാഷ സർവ്വദേശഭാഷയാണെന്ന് കാദംബരി.ദേശിഭാഷകൾക്ക് പ്രാദേശികമായ നിയമങ്ങളുണ്ട്.ഉച്ചാരണശുദ്ധിയില്ലാതെയും ഭാഷാനിയമങ്ങളൊന്നുമില്ലാതെയും സംസാരിക്കുന്ന ഭാഷയെയാണ് മ്ലേഛഭാഷ എന്ന് വിളിക്കുന്നത്.രാമചന്ദ്രൻ ഇവയോട് താഴെപ്പറയുന്നവ കൂട്ടിച്ചേർക്കുന്നു:-സർവ്വാനി അപദാനാനി (എല്ലാ അപദാനങ്ങളും . പുരാണം ഉൾപ്പെടെ),സാമുദ്രികവും ഹസ്തരേഖയും,വാക്സിദ്ധി. രസവിദ്യ(മെർക്കുറി) ഗന്ധവാതം (സൾഫര് ഡയോക്സൈഡ്)ധാതുവാദം(മെറ്റലർജി ഇവയും അദ്ദേഹം പറയുന്നു. ഇവ കെമിസ്ട്രി, ഫാർമസ്യൂട്ടിക്കല് വിഭാഗമാണ്. .കാദംബരി കൂട്ടിച്ചേർക്കുന്നത്ഃ ഗ്രഹഗണിതം,സൂര്യലക്ഷണം, ചന്ദ്രലക്ഷണം, രാഹുലക്ഷ ണം, ഗ്രഹലക്ഷണം. യശോധരൻ കൂട്ടിച്ചേർക്കുന്നത്ഃ-തിര്യഗ് യോനിചികിത്സ (മൃഗചികിത്സ).ലളിതവിസ്തരം വാസ്തുവിദ്യയും പറയുന്നു.നഗരനിവേശം,(ടൌൺപ്ലാനിങ്ങ്),വാസ്തുനിവേശം, നഗരമാനം(നഗരത്തെ സർവ്വേ ചെയ്യുന്ന വിദ്യ),സ്കന്ദവാരമാനം ഇവ വിശ്വകർമ്മശാസ്ത്രത്തിന്റെ ബ്രാഞ്ചുകളാണ്.വസ്ത്രരാഗം,മണിരാഗം,മധൂഛിഷ്ടകൃതം(വാക്സ് മോഡലിങ്ങ്) ഇവയും പെയിന്റിങ്ങിലാണ് ലളിതവിസ്തരം ചേർക്കുന്നത്. ടണലുണ്ടാക്കുന്ന വിദ്യ സുരംഗഉപഭേദം പഠിപ്പിച്ചിരുന്നു.വിജയമുറകളും വ്യായാമവും വാത്സ്യായനൻ യുദ്ധതന്ത്രത്തിലാണ് പെടുത്തുന്നത്.
ഗൂഢവിദ്യകൾഃ-അഗ്നിസ്തംഭം,കർഗ്ഗസ്തംഭം,ജലസ്തംഭം,വാചസ്തംഭം,അസിസ്തംഭം,വായുസ്തംഭം വയസ്തംഭം (പ്രായത്തെ, വയസ്സിനെ സ്തംഭിപ്പിക്കുന്നത്)അഥവാ വാജീകരണം ,മന്ത്രസിദ്ധി,ഔഷധസിദ്ധി, മണിസിദ്ധി,പാദുകാസിദ്ധി,മൃത്സിദ്ധി,ഘടികാസിദ്ധി,വാക് സിദ്ധി.
ജാതകഗ്രന്ഥങ്ങളിൽ ശില്പികൾക്ക് 18 ശ്രേണികളുണ്ടെന്ന് പറയുന്നു.18 വേളിര്, 18 ജ്യോതിഷാചാര്യന്മാര് എന്ന് കണക്ക് കാണുന്നുണ്ട്.ഇവരെല്ലാവരും റിപ്പബ്ലിക്ക് രീതിയിലാണ് പ്രവർത്തിച്ചിരുന്നത്. കേന്ദ്രീകൃതമായ ഒരു ധർമ്മചക്രത്തിന്റെ നിയന്ത്രണത്തിലാണ് പ്രവർത്തനമെല്ലാം.ഓരോ വ്യക്തിയും ധർമ്മാനുസൃതമായി ഈ സമൂഹ,ധനതത്വശാസ്ത്ര,വിദ്യാഭ്യാസ,ഭരണവ്യവസ്ഥിതിയുടെ ഭാഗമാണെന്നതാവണം വേദകാലം മുതൽ വിദേശികളുടെ വരവുവരെ ഇതി സ്ഥിതിചെയ്യാനുള്ള കാരണമെന്ന് കരുതപ്പെടുന്നു.വേദകാലം മുതലുള്ള ഈ സംവിധാനം തന്നെ ഇന്ഡസ്സ് ഹരപ്പൻകാലത്തും ബുദ്ധമതകാലത്തും പ്രീബ്രിട്ടീഷ് കാലത്തും തുടർന്നു.വിദ്യാഭ്യാസഭാഷ ബുദ്ധമതകാലത്ത് പാലിയും മുഗളകാലത്ത് ഉർദുവായും ഭരണഭാഷ മാറി.പക്ഷേ വിദ്യാഭ്യാസഭാഷ മാറിയില്ല. 18 ആം നൂറ്റാണ്ടിലാണ് വിദ്യാഭ്യാസഭാഷ മാറിയത്.ഇംഗ്ലീഷായത്.
ചുരുക്കത്തിൽ പൌരാണികഇന്ത്യയിലെ വിദ്യാഭ്യാസപദ്ധതിയുടെ ചിത്രം നമുക്ക് ഇപ്രകാരം കിട്ടും.

1. ഗുരുശിഷ്യബന്ധത്തിന്റെ ഏറ്റവും നല്ല മാതൃക
2. രാഷ്ട്രത്തിനും സമൂഹത്തിനും വ്യക്തിക്കും പൂർണ്ണമായ വളർച്ചയും സ്വയംപര്യാപ്തതയും ലഭിക്കുന്നു
3. മെക്കാനിക്കലല്ല. ഗുരുകുലത്തിലെ ആത്മീയ,ബൌദ്ധിക,മാനസികമായ വളർച്ചയുടെ തരംഗങ്ങള് നിരവധി തീർത്ഥസ്ഥാനങ്ങളിലൂടെ സമൂഹത്തിനു മുഴുവനും ലഭിക്കുന്നു.
4. കേന്ദ്രീകൃതമായ വിദ്യാഭ്യാസശൃംഖലയിലൂടെ എല്ലാ സ്ഥലത്തും ജ്ഞാനം എത്തുന്നു
5. ഗുരുകുലത്തിലെ സഹകരണസംഘങ്ങളും വേദസംഘങ്ങളും ചരകന്മാരും പരിഷത്തുകളും കുലസംഘങ്ങളും ഡെമോക്രാറ്റിക് രീതിയിലുള്ള റിപ്പബ്ലിക്കുകളായി രാജ്യത്തെ എല്ലാ രംഗത്തും സ്വയംപര്യാപ്തമാക്കി.
6. ക്ഷേത്രാധിഷ്ഠിതമായ ഗുരുകുലത്തിലെ സൌജന്യവിദ്യാഭ്യാസം മുടങ്ങാതിരിക്കാനായി രാജാക്കന്മാരും വ്യാപാരികളും രാജ്ഞിമാരും ദേവദാസികളും ദാനം ചെയ്തിരുന്നു.
7. സാധാരണക്കാരന് തന്റെ കഴിവനുസരിച്ച് സേവനമോ ധനമോ വഴിപാടായി കൊടുക്കാം. അതിന് നിർബന്ധമില്ല. അതാണ് (വഴിപാട്) നികുതി.
8. ചേര,ചോള,.പാണ്ഡ്യ,.പല്ലവ,ആന്ധ്ര,വിജയനഗര,മൌര്യ,ഗുപ്തകാലത്തെല്ലാം ഈ വിദ്യാഭ്യാസസമ്പ്രദായമാണ് ഉണ്ടായിരുന്നത്. ബുദ്ധമതകാലത്ത് ക്ഷേത്രത്തിൽനിന്ന് സന്യാസിമഠങ്ങള്ലേക്ക് മാറി. ഇതാണ് വിദേശികളുടെ ആഗമനകാലത്ത് അവരുടെ

ആരാധനാലയങ്ങളിലേക്ക് വിദ്യാഭ്യാസം പടരാനുള്ള കാരണം. (അറബികളും കാത്തോലിക്കരും എല്ലാം ഇന്ത്യയുടെ ഈ വിദ്യാഭ്യാസസമ്പ്രദായം ആദ്യം ഇന്ത്യയിലെ തങ്ങളുടെ കച്ചവടസ്ഥലത്തും പിന്നീട് സ്വന്തം നാട്ടിലും നടപ്പിലാക്കി. ബ്രിട്ടീഷുകാരും ഇതുതന്നെ ചെയ്തു. പക്ഷേ സംസ്കൃതത്തെ മാറ്റി ഇംഗ്ലീഷാക്കി.ക്ഷേതച്രത്തെ മാററി സ്കൂളാക്കി. കാത്തോലിക്കസന്യാസിമഠങ്ങളോട് ചേർന്ന ഇംഗ്ലീഷു സ്കൂളുകളായിരുന്നു അധികവും.

സഹകരണാധിഷ്ഠിതമായ വിദ്യാഭ്യാസസിസ്റ്റത്തിനു തെളിവായി അനേകം രേഖകളുണ്ട്. അവയിൽ ചിലത്:-

- രാഷ്ട്രകൂടരാജാവ് കൃഷ്ണ മൂന്നാമന്റെ ത്രയീപുരുഷക്ഷേത്രശാസനം.മന്ത്രി നാരായണൻ ഒരു സംസ്കൃതപാഠശാല നിർമ്മിച്ചു. കുട്ടികളുടെ എണ്ണം അധികമായതിനാൽ 27 ഹോസ്റ്റലുകളുണ്ടായിരുന്നു.ഈ ഹോസ്റ്റലു കളിലെ ദീപം തെളിയിക്കാനായി 12 നിവർത്തനം (60 ഏക്കർ) ഭൂമി ക്ഷേത്രത്തിന് കരമൊഴിവായി കൊടുത്തു.പിന്നീട് 200 കുട്ടികൾക്കും അവരുടെ ചെലവിനുമായി വീണ്ടും 500 നിവർത്തനം കൂടി കൊടുത്തു.ബീജാപൂരം ജില്ലയിലെ സലോത്ഗിയിലാണ് ഇത്.ഈ പാഠശാലയിലെ സൌജന്യവിദ്യാഭ്യാസ പദ്ധതിയില് ഓരോ പൌരനും ഭാഗഭാക്കായത് ഇങ്ങനെ:-ഒരു വിവാഹത്തിന് 5 പണം.ഉപനയന ത്തിന് രണ്ടര പണം,ചൂഡാകരണത്തിന് ഒന്നേക്കാൽ പണം, ഈ പണം കൊണ്ട് ഉത്സവകാലത്ത് ഗ്രാമത്തിലെ എല്ലാവർക്കും കുട്ടികൾക്കും അദ്ധ്യാപകർക്കും സഞ്ചാരികൾക്കും അതിഥികൾക്കും ക്ഷേത്രം സൌജന്യഭക്ഷണവും താമസസ്ഥലവും കൊടുക്കുന്നു .(Epi Indica.1V .60)
- തെക്കൻ ആർക്കോട്ടിലെ എണ്ണായിരം പാഠശാല (എഡി 1023 രാജേന്ദ്രചോളകാലം) 340 വിദ്യാർത്ഥികൾക്ക് സൌജന്യഭക്ഷണവും താമസവും വിദ്യാഭ്യാസവും കൊടുക്കുന്നു. 75 പേര് ഋക്കും 75 പേര് യജുസ്സും പഠിച്ചിരുന്നു.20 പേർവീതം ഛാന്ദോഗ്യസാമവും,തലവക്കര സാമവും വാജസനേയവും പഠിച്ചിരുന്നു. 10 പേര് വീതം അഥർവ്വവും ബൌധായനീയഗൃഹ്യസൂത്രം,കല്പം ,ഗണം ഇവ പഠിച്ചിരുന്നു.40 പേരാണ് രൂപാവതാരം (ശില്പവിദ്യ) പഠിച്ചിരുന്നത്.25 പേർ വ്യാകരണവും 35 പേര് പ്രഭാകരഭട്ടമീമാംസയും 10 പേര് വേദാന്തവുമാണ് പഠിച്ചിരുന്നത്.10 ഗുരുക്കന്മാരാണ് ഈ യൂണിവേഴ്സിറ്റിയിൽ പഠിപ്പിച്ചിരുന്നത്.300 ഏക്കറാണ് കരമൊഴിവായി നടത്തിപ്പിന് കൊടുത്തിരുന്നത്. വികേന്ദ്രീകൃതവും രാഷ്ട്രത്തിന്റെ സഹായമുള്ളതുമായ ജനങ്ങളുടെ വിദ്യാലയമായിരുന്നു ഇവ.300 ഏക്കര് നിലമെന്നതിന് തമിഴിൽ 45 വേലിനിലമെന്ന് പറയുന്നു.ഓരോ കുട്ടിക്കും വേദം പഠിക്കാനായി ദിവസവും 6 നാഴി അരിയും (മുക്കാൽ കുരുണി) അര കഴഞ്ച് സ്വർണ്ണവും(25 ഗ്രെയിന് തൂക്കത്തിന് 2 രൂപ വില) ഒരു കൊല്ലത്തേക്കുള്ള വസ്ത്രച്ചെലവും അലവൻസായി കൊടുത്തിരുന്നു.ഇതിനുപരിയായി, വ്യാകരണത്തിലും മീമാംസയിലും വേദാന്തത്തിലും ഉപരിപഠനം നടത്തുന്ന കുട്ടികൾക്ക് 66 ശതമാനം അലവൻസ് വേറെയും കൊടുത്തിരുന്നു. ഓരോ ഗുരുവിനും കുടുംബത്തിനും ദിനവും 1 കലം(12 കുരുണി) അരി കൊടുക്കുന്നു. ഒരു ദിവസം 16 പേർക്ക് അതുകൊണ്ട് ഗുരു ഭക്ഷണം കൊടുക്കണം. അര കഴഞ്ച് സ്വർണ്ണം ഗുരുവിനും അലവൻസുണ്ട്.വേദാന്തഗുരുക്കന്മാർക്ക് 25 ശതമാനം അധികം അലവൻസുണ്ട്. വ്യാകരണം പഠിപ്പിക്കുന്ന ഗുരുവിന് അഷ്ടാദ്ധ്യായിയിലെ ഓരോ അദ്ധ്യായം പഠിപ്പിക്കുന്നതിന് ഒരു കഴഞ്ച് സ്വർണ്ണമുണ്ട്(Inscription No:333 of 1917)
- Inscription no 343 (1977) 504 പണ്ഡിതരും വിദ്യാർത്ഥികളുമുള്ള വേദപാഠശാല. രാജാവിന്റെ പ്രത്യേകമായ ദാനങ്ങളെ കൂടാതെ , ഓരോ ഗ്രാമവാസിയും ഊഴമിട്ട് വിദ്യാലയത്തിലേക്കുള്ള പാലും തൈരും വെണ്ണയും ക്ഷേത്രത്തിൽ എത്തിക്കുന്ന സമ്പ്രദായം നിലവിലിരുന്നു.അവനവന്റെ കഴിവനുസരിച്ചുള്ള ക്ഷേത്രവഴിപാട് സൌജന്യമായി കുട്ടികളെ പഠിപ്പിക്കുന്നതിനുള്ള ഒരു സംവിധാനമായിരുന്നു എന്ന് ഈ രേഖ കാണിക്കുന്നു.
- വിജയതുംഗപല്ലവന്റെ 5 ചെപ്പേടുകളിൽ, മൂന്നു ഗ്രാമം ഒരു വിദ്യാലയത്തിന്റെ നടത്തിപ്പിനായി കരമൊഴിവായി കൊടുത്ത രേഖ കാണുന്നു.ഇവിടെ 14 ഗണമാണ് പഠിപ്പിച്ചിരുന്നത്.4 വേദം, 6 വേദാംഗം, 1 മീമാംസ, 1 പുരാണം, 1 ധർമ്മശാസ്ത്രം, 1 ന്യായം ഇതാണ് 14 ഗണം. Epi Indica 1V
- No 176.1919 Inscription 1048 AD. 12 ഗുരുക്കന്മാരും 190 കുട്ടികളുമുള്ള വിദ്യാലയം..ഗുരുക്കന്മാർ മൂന്നുവീതം ഋഗ്വേദത്തിനും യജുസ്സിനും ,ഒന്നുവീതം ഛാന്ദോഗ്യസാമം,തലവക്കര സാമം,അപൂർവ്വവാജസനേയം, ബോധായനീയം,സത്യാഷ്ടസൂത്രം ഇവയ്ക്ക്,7 പേര് 7 ശാസ്ത്രത്തിന്(വേദാന്തം, വ്യാകരണം,രൂപാവതാരം അഥവാ ശില്പവാസ്തുശാസ്ത്രം,ശ്രീഭരതം., രാമായണം, മനുശാസ്ത്രം,വൈഖാനസം) എന്ന് 18 പേരെ വീണ്ടും തെരഞ്ഞെടുത്തു പറയുന്നു. ഋഗ്വേദവും യജുസ്സും പഠിക്കാൻ 60 കുട്ടികളെ വീതം എടുക്കുന്നതുകൊണ്ടാണ് ഗുരു മൂന്നുവീതം. അതായത് ഒരു ഗുരുവിന്റെ കീഴിൽ ഉള്ള കുട്ടികളുടെ എണ്ണം നിശ്ചയിച്ചിരുന്നിരിക്കണം.(ഇപ്പോഴും ഒരു ഗൈഡിന്റെ കീഴിൽ ഇത്രപേരെന്ന് യൂണിവേഴ്സിറ്റിക്ക് നിയമമുണ്ടല്ലോ).20 പേരാണ് ഛാന്ദോഗ്യാദിസാമം പഠിക്കാനെടുത്തിരുന്നത്.ശാസ്ത്രം പഠിക്കാൻ 50 പേരെ എടുക്കുന്നു.

- തിരുവൊട്ടിയൂർ ക്ഷേത്രത്തില് വ്യാകരണം പഠിപ്പിക്കാനും വ്യാകരണദാനപ്പെരുമാളായ ശിവനെ പൂജിക്കാനുമായി മണ്ഡപം കെട്ടാൻ 60 വേലിനിലം കരമൊഴിവായി വിട്ടുകൊടുത്തു. (No 202.1912) ഈ ക്ഷേത്രത്തിലെ വിദ്യാല യത്തിന്റെ നടത്തിപ്പിനായി നിരവധി തുപ്പടിദാനരേഖകൾ കിട്ടിയിട്ടുണ്ട്.
- വേദശാസ്ത്രപാഠശാലയോടനുബന്ധിച്ച് വീരചോളന്റെ നാമത്തിലുള്ള ആശുപത്രിയുമുണ്ട്. (182 of 1915) വേദവും ശാസ്ത്രവും രൂപാവതാരവും പഠിപ്പിക്കാനും കുട്ടികളെ സൌജന്യഭക്ഷണത്തോടെ താമസിപ്പിക്കാനുമായി ധനികനായ വണിക്ക് ദാനം ചെയ്ത രേഖ.ആസ്പത്രിയിൽ ഒരുസമയത്ത് 15 പേരെ കിടത്തി ചികിത്സിക്കാനുള്ള സൌകര്യമുണ്ട്.ഒരു വൈദ്യനും ഒരു ശല്യചികിത്സകനും(സർജ്ജൻ)രണ്ട് പരിചാരികമാരും(നഴ്സ്)ഔഷധവും വിറകും കൊണ്ടുവരാനായി രണ്ടുപേരും ഒരാൾ പുറം വൃത്തിയാക്കുന്നതിനും മറ്റു ജോലികൾക്കും നിയമിക്കപ്പെട്ടിരുന്നു. ഹാരീതകി, ബില്വാദിഘൃതം,വജ്രകല്പം,കല്യാണലവണം,തൈലങ്ങളും എണ്ണകളും എല്ലാം ആശുപത്രിയിലുണ്ടായിരുന്നു.
  - ക്ഷേത്രത്തോടനുബന്ധിച്ച പാഠശാലയ്ക്ക് 44 ഗ്രാമം കരമൊഴിവായി വിട്ടുകൊടുത്ത രേഖ. AD 1122 (No 259.-1905)
  - ഗുണ്ടൂരിലെ മല്ക്കപ്പുറം സ്തൂപലിഖിതം.ക്ഷേത്രത്തിനും സന്യാസിമഠത്തിനും ഭോജനശാല,അഗ്രഹാരം, ശിവപുരാണപാഠശാല,ആശുപത്രി, ശിസുക്കളുടേയും സ്ത്രീകളുടേയും ഭവനം ഇവയ്ക്കുള്ള ദാനം.3 ഗുരുക്കന്മാര് 3 വേദത്തിനും, 5 പേര് തർക്കം ,ആഗമം,സാഹിത്യത്തിനും, ഒരാൾ വൈദ്യം പഠിപ്പിക്കാനും ഉണ്ടായിരുന്നു.മഠത്തേയും ഭോജനസാലയേയും സേവിക്കാനായി ഒരു കായസ്ഥനും (ഗുമസ്തൻ0 ഒരു പരിചാരകനുമുണ്ടായിരുന്നു. വീരഭദ്രന്മാരെന്ന് അറിയപ്പെട്ടുന്ന ഗ്രാമത്തിലെ യോദ്ധാക്കളാണ് വിദ്യാലയത്തെ സംരക്ഷിക്കാനായി നിയോഗിക്കപ്പെട്ടിരുന്നത്. വീരമുഷ്ടികന്മാരും (കാരു,ശില്പി,മരവും ലോഹവും മുളയും കൊണ്ട് പണിയുന്നവർ) ഒരു ക്ഷുരകനും വിദ്യാലയത്തിലെ അന്തേവാസികളുടെ ആവശ്യത്തിനായി നിയമിക്കപ്പെട്ടിരുന്നു.ഭോജനശാലയിൽ ബ്രാഹ്മണനും ചണ്ഡാലനും ഒരുപോലെ സൌജന്യഭക്ഷണം കിട്ടിയിരുന്നു.ചെണ്ട കൊട്ടുന്ന പറയനും ആശാരിക്കും ഒരു പുടട്ി നിലമാണ് ചെലവ്. ഗുരുവിന് അത് 2 പുട്ടിയാണ്(തന്റെ കീഴിലെ കുട്ടികൾക്കും കൂടി). പ്രധാനഅദ്ധ്യാപകന് 100 നിഷ്കം അധികം കൊടുക്കും.
  - Epi.Indica.XX1 .185: Likhitham of 1068.No 185 .1915.മൂന്നു സ്ഥാപനം-ക്ഷേത്രം,വിദ്യാലയം,ആശുപത്രി-ഒന്നിച്ച് നടക്കുന്നു.60 കുട്ടികൾക്ക് സൌജന്യവിദ്യാഭ്യാസവും താമസവും.(10 ഋക്ക്,10 യജുസ്സ്,20 വ്യാകരണം, 1 0 പഞ്ചരാത്രം,3 ശൈവാഗമം, 7 സീറ്റ് അതിഥികളായെത്തുന്ന വാനപ്രസ്ഥർക്കും സന്യാസിമാർക്കും നീക്കിവെച്ചത്.വേദം പഠിപ്പിക്കുന്നവർക്ക് 60 കലം നെല്ലും 4 കാശ് സ്വർണ്ണവും കൊല്ലത്തിലുള്ള ശമ്പളമാണ്. (ഇത് എണ്ണായിരം പാഠശാലയിലെ ശമ്പളത്തിന്റെആറിലൊന്നാണ്)..വ്യാകരണഗുരുവിന് ശമ്പളം കൂടുതലാണ്.120 കലം നെല്ലും 10 കാശ് സ്വർണ്ണവും. (ഇത് 35 കലം നെല്ലിന്റെ സമമാണ്.).ഭൃത്യന്മാർക്ക് 60 കലം നെല്ലും 2 കാശ് സ്വർണ്ണവുമാണ്. വേദഗുരുവിനും ഭൃത്യനും ഒരേ അളവാണ് നെല്ല് എന്നത് ശ്രദ്ധേയമാണ്.രണ്ടും സേവനമാണ്. എന്നാലും പരിഷത്തിൽ വേദഗുരുവിന്റെ സ്ഥാനം ഭൃത്യനിൽനിന്ന് ഉയരത്തിലാണ്. അത് അറിവിന്റെ ഉന്നതിയാണ്. ശമ്പളത്തിന്റെ ഉന്നതിയല്ല.
  - No:99. vol 2 part V S Indian inscription. , No 7:1912
    ഒരു ഗ്രാമം മുഴുവനും 30 ബ്രാഹ്മണരുടെ സഭയ്ക്ക് വിട്ടുകൊടുത്തിരുന്നു. ചതുർവ്വേദി,ത്രിവേദി,സോമയാജി, ഷഡംഗവിത്തുകൾ,ഭട്ടർ,ക്രമപാഠം പഠിച്ച ക്രമവിത്തുകൾ,സർവ്വക്രതുയാജികൾ,വാജപേയികൾ ഇവരാണ് ഇവിടെ താമസിക്കാനും പഠിപ്പിക്കാനുമായി തെരഞ്ഞെടുക്കപ്പെട്ടിരുന്നത്. ഈ ഗ്രാമത്തിൽ ഒരു സരസ്വതീ ഭണ്ഡാരം (ലൈബ്രറി) കൂടി അനുവദിച്ചിരുന്നു.ഗവേഷണം,അദ്ധ്യയനം,അദ്ധ്യാപനം, പൌരധർമ്മസിദ്ധാന്തവും പ്രാക്ടീസും,സമൂഹത്തിന്റെ സഹകരണാടിസ്ഥാനത്തിലുള്ള പ്രവർത്തനത്തിന്റെ ആവശ്യകതയും അതിന്നായി രാജാവും പ്രജകളും ഒരുമിച്ച് അനുഷ്ഠിക്കേണ്ട ചുമതലകൾ ഇതെല്ലാം വളരെ വിശദമായി പഠിച്ച് അനുഭവത്തിലൂടെ ഉരുത്തിരിച്ചെടുത്ത വിദ്യാഭ്യാസസമ്പ്രദായമായിരുന്നു ഇന്ത്യയുടേത്.ഗ്രാമത്തിലെ കുട്ടികൾക്കു മാതരമല്ല, പുറം നാട്ടിൽനിന്നു വരുന്ന കുട്ടികൾക്കും മുതിർന്നവർക്കും കൂടി സേവനം ഉറപ്പുവരുത്തിയിരുന്നു.രു കവിയുടേയോ കാവ്യത്തിന്റേയോ ഗുണമേന്മ നിർണ്ണയിക്കുന്നതുമുതൽ,ഏറ്റവും സങ്കീർണ്ണമായ ഭരണപ്രശ്നം പരിഹരിക്കുന്നതിനു വരെ കഴിവുള്ള വിദ്വാന്മാരുടെ കൂട്ടായ്മകളായിരുന്നു ഇത്തരം ഗ്രാമപരിഷത്തുകൾ.ക്ഷേത്രത്തിലെ ആചാരങ്ങൾ പലതും ഈ വിദ്യാഭ്യാസപദ്ധതിയുടെ ബാക്കിപത്രങ്ങളാണ്. ആദ്യകാലസിറിയൻ പള്ളികളും ഇത് അനുകരിച്ചു.പിന്നീട് അത് യൂറോപ്പിലേക്കും എത്തി. പള്ളിയെ ആധാരമാക്കിയ ക്രിസ്ത്യന് വിദ്യാലയങ്ങളുടെ ഉല്പത്തി കേരളത്തിലെ ക്ഷേത്രാധിഷ്ഠിതവിദ്യാഭ്യാസമാണ്.

കർണ്ണാടകം മൂഷകവംശത്തിന്റെഒരു ശാഖയാണ് ഭരിച്ചിരുന്നത്.പെരുമ്പടപ്പുസ്വരൂപത്തിന്റെ സഹോദര നാണ് കർണ്ണാടകം ഭരിച്ചിരുന്നത്.13ആം നൂറ്റാണ്ടുവരെ കർണ്ണാടകവും കേരളവും ഒരു യൂണിറ്റായി ഭരി ച്ചിരുന്നു.അതിനാൽ കർണ്ണാടകത്തിലെ ലിഖിതങ്ങൾപ്രകാരം അവിടത്തെ വിദ്യാഭ്യാസം എങ്ങനെയിരു ന്നു എന്ന് നോക്കാം. മൂന്ന് തരം വിദ്യാഭ്യാസസ്ഥാപനങ്ങളെ ലിഖിതങ്ങൾപറയുന്നു.ഘടിക, അഗ്രഹാരം, ബ്രഹ്മപുരി ((SK 176 Epi Carnatica vol V11).ഘടിക പ്രവചനശാസ്ത്രം പഠിപ്പിക്കുന്നു. കാഞ്ചിയിലെയും കേരള ത്തിലേയും ഘടികകളെക്കാളും ചെറുതായിരുന്നു കർണ്ണാടകത്തിലെ ഘടിക.ഉപരിപഠനം വേണ്ടവർ അവിടങ്ങ ളിലേക്ക് പോയിരുന്നു.ഘടികകളിലെ പഠനം വിദ്യർഥിയെ ശാസ്ത്രബോധമുള്ളവരാക്കുന്നു,വളരെ വേഗം ശാസ്ത്രചർച്ച നടത്താവുള്ള കഴിവു കൊടുക്കുന്നു. ജ്യോതിശ്ശാസ്ത്രത്തിന്റെ വിവിധവശങ്ങളെ പ്രാക്ടിക്കലായി അവിടെ പഠിപ്പിച്ചിരുന്നു.

അഗ്രഹാരത്തിൽ പണ്ഡിതരുടെ ഒരു സമ്പൂർണ്ണകുലസംഘം ഉണ്ട്.അവർ ഒരു ക്ഷേത്രത്തോടു സംബന്ധ പ്പെട്ട് ജീവിക്കുന്നു.അവർക്ക് അവരുടേതായ നിയമങ്ങളുണ്ട്. അവർ സ്വന്തമായി ഒന്നും സമ്പാദിക്കുന്നില്ല. രാജാവും പ്രഭുക്കന്മാരും വണികരും ദേവദാസികളും ജനങ്ങളും കൊടുക്കുന്ന സമ്മാനങ്ങളും ക്ഷേത്രവഴിപാടുകളുമാണ് അവരുടെ ജീവനം.ഈ പണ്ഡിതസഭകളാണ് എന്തു കാര്യത്തിനും ഉപദേശം കൊടുക്കാനും വിദ്യാഭ്യാസത്തിനും സാധിക്കുന്ന പ്രാചീനയൂണിവേഴ്സിറ്റികൾ. .(Vol 1X .pp 127-132 Inscription). വനവാസിയിലെ ബെൽഗാമായിരുന്നു പഴയ മൈസൂരിന്റെ തലസ്ഥാനം.വനവാസി പന്തീരായിരം എന്ന പ്രസിദ്ധമായ പണ്ഡിതസംഘം വനവാസിയിലുണ്ടാ യിരുന്നു.3 പുരവും(നഗരം)5 പഴയ മഠങ്ങളും, 7 ബ്രഹ്മപുരികളും,അനേകം അഗ്രഹാരങ്ങളും ക്ഷേത്രങ്ങളും വസതി(ബസ്തി) കളും വിഹാര(ഉദ്യാന)ങ്ങളും അവിടെ ഉണ്ടായിരുന്നു. ഏറ്റവും പഴയ ലിഖിതം ശതവാഹനകാലത്താണ്(ഒന്നാം നൂറ്റാ ണ്ട് എഡി)മൂന്നാം നൂറ്റാണ്ടിൽ കദംബരാജാവ് മയൂരവർമ്മന് 32 ബ്രാഹ്മണകുടുംബങ്ങളെ കൊണ്ടുവന്ന് അവർക്ക് തലക്കൊണ്ട(തലഗുണ്ട)യിൽ ഒരു ഗ്രാമം കൊടുത്തു.32 കുടുംബമുള്ള ഈ അഗ്രഹാരം 144 ഗ്രാമങ്ങളായി വ്യാപിച്ച് വളർന്നു.വടക്കേ എടനാടിൽ ബേഗുരില് 1300 ബ്രാഹ്മണർക്ക് നിലം കൊടുത്തു,എന്നും അവരിൽനിന്ന് 70 പേരെ വനവാസി പന്തീരായിരത്തിൽനിന്ന് വിദ്യ അഭ്യസിപ്പിച്ചു എന്നും കാണുന്നു. (SK 14-18)

വേദം,വേദാംഗം,ഉപാംഗം,ലോകായതം,മീമാംസ,ബൌദ്ധം,സാംഖ്യം,വൈശേഷികം മറ്റു ശാസ്ത്രാഗമങ്ങള് എന്നിവ വനവാസിയിൽ പഠിപ്പിച്ചിരുന്നു.കൂടാതെ 1 8 സ്മൃതിയും പുരാണങ്ങളുംകാവ്യവും നാടകവും പഠിപ്പിച്ചിരുന്നു. വനവാസി പന്തീരായിരത്തിലെ വാമശക്തി എന്ന പണ്ഡിതനെക്കുറിച്ച് ലിഖിതത്തിലുള്ള പരാമർശം രസകരമാണ്. (SK 92,96) വ്യാകരണത്തിൽ പാണിനിയും ഭരതത്തില് ഭരതമുനിയും കാവ്യത്തില് സുബന്ധുവും മാഘനും സിദ്ധാന്തത്തില് നകുലീ ശനുമാണ് വാമശക്തി. എഡി 1118ൽ ബെൽഗാമിയില് 3 ആയുർവ്വേദആസ്പത്രികളുണ്ട്. (Sl 277 )അതിലെ കൊടിയമഠത്തിൽ എല്ലാ അനാഥർക്കും സൌജന്യചികിത്സയുമുണ്ട്.

മഠമെന്നാലെന്ത്. a centralized type of licencing authority bringing all scholars ,teaching different subjects in an integrated federal type of educational organisation എന്ന് നിർവ്വചനം. ആദ്യമായി തെക്കേഇന്ത്യ യിലാണ് മഠം സ്ഥാപിക്കപ്പെട്ടതെന്നും കാപേയഗോത്രക്കാരനായ ഒരാളാണ് ഇത് ചെയ്തതെന്നും പറയുന്നു. കാപ്പിയത്തൊൽക്കുടി എന്ന് തമിഴ്. (തൊൽക്കാപ്പിയം ഇവിടെയാണുണ്ടായത്) ആദ്യം മഠം സ്ഥാപിച്ചത് ഹനുമാനെന്ന കാപേയ(കപി)നെന്ന് പറയുന്നു.(ബറോഡ മ്യൂസിക്ക് കോൺഫറന്സ് ).ഗോളകീമഠങ്ങളെ കുറിച്ചുള്ള 13ആം നൂറ്റാണ്ടിലെ കർണ്ണൂൽലിഖിതങ്ങളില് ഇതിന്ന് തെളിവുണ്ട്. 3 ലക്ഷം ഗ്രാമങ്ങളിലാണ് ഈ മഠത്തിലെ ഗുരുവും സഹപ്രവർത്തകരും വിദ്യ പ്രചരിപ്പിച്ചിരുന്നത്. ശങ്കരനും ഈ മാതൃകയാണ് പിന്തുടർന്നത്.ആദ്യകാലക്രിസ്ത്യൻ സന്യാസിമഠങ്ങളും ഇത് അനുകരിച്ചു. മാൽവയിലെ ഭോജരാജാവിന്റെ(എഡി 1018-60) ദാരാസമുദ്രത്തിലെ വാഗ്ദേവിക്ഷേത്രത്തില് താഴെ ഭോജനരേന്ദ്രചന്ദ്ര എന്നെഴുതിയ അതിമനോഹരമായ ഒരു സരസ്വതീവിഗ്രഹമുണ്ട്. സൂത്രധാരസഹീരന്റെ പുത്രൻ മന്ധലനാണ് ശില്പി.ലിഖിതമെഴുതിയത് ശിവദേവൻ (എഡി 1034ൽ). ഒരുവശത്ത് രാജഗുരുവും രാജാവും മറുവശത്ത് സിംഹാരൂഢയായ ദുർഗ്ഗയുമുണ്ട്. ഗുരു,ശിഷ്യൻ സരസ്വതി അഥവാ വിദ്യ ഇവയുടെ പ്രാധാന്യമാണ് ഇവിടെ കാണുന്നത്.ഹരപ്പയിലും സരസ്വതിയെ ഏഴു മാതാക്കളോടൊപ്പം പൂജിക്കുന്ന ചിത്രം ആലേഖനം ചെയ്ത സീലുകാണാം.

**ബുദ്ധനുശേഷം വിദ്യാഭ്യാസവും വൈദ്യവും**

വേദാന്തം വേദത്തിനും നാദാന്തം നാദത്തിനുമെന്നപോലെ സൂത്രത്തിന് സൂത്രാന്തമെന്ന ഒരു പേര് ഇക്കാലത്താണ് ഉണ്ടായത്.ഇക്കാലത്ത് പാലിഭാഷ ഔദ്യോഗികഭാഷയായി. സംസ്കൃതത്തിലെ എല്ലാ പുസ്തകങ്ങളും പാലിയിലേക്ക് തർജ്ജമ ചെയ്യപ്പെട്ടു.ഗുരുക്കന്മാർ തേരന്മാരെന്ന സംഘങ്ങളായി കാശിയിലും ശ്രാവസ്തിയിലും പാടലീപുത്രത്തിലും സഞ്ചരിച്ചു.

കാശിയിലെ തേരപുത്രസംഘങ്ങള്ഃ ശാരീപുത്ര,മഹാമൊഗ്ഗല(മുദ്ഗല)മഹാകച്ചാന, മഹാകോതിത,മഹാകപ്പിന, മഹാചുണ്ട,അനുരുദ്ധ,രേവത,ഉപാലി,അനന്ത,രാഹുല

ശ്രാവസ്തിഃ ഇശിദാസനും ഇശിഭട്ടനും

പാടലീപുത്രത്തിൽ:- നിളാവാസി,സനവാസി,ഗോപകൻ,ഭഗു,ഫലികാസന്ധാന. അവരുടെ ശിഷ്യനായ കാകുത്ത (കാകുസ്ഥ)എന്ന കോളിയൻ(നാഗം) .അദ്ദേഹം മൊഗ്ഗല്ലാനന്റെ(മൌദ്ഗല്യായനൻ)ശിഷ്യനുമായിരുന്നു

ചർച്ചകളെല്ലാം വേദകാലത്തെന്നപോലെയായിരുന്നു. ബുദ്ധൻ എല്ലാ ഗുരുക്കനമാരും തങ്ങളുടെ സംസ്കൃതഗ്രന്ഥങ്ങളെ പാലിയിലേക്ക് തർജ്ജമ ചെയ്യണമെന്ന് നിഷ്കർഷിച്ചിരുന്നു.പ്രശ്നോത്തരമാതൃകയിലാണ് ബുദ്ധൻ 45 വർഷവും ചർച്ചകളെല്ലാം നടത്തിയത്.എഡി നാന്നൂറിലെ മൈത്രേയന്റെ സപ്തദശഭൂമിശാസ്ത്രയോഗാചാരം എഡി 646ൽ അയോദ്ധ്യയിലെ അസംഗൻ (Watter's Yuan Chuang 1.355-6) ചൈനീസ് ഭാഷയിലേക്ക് പരിഭാഷപ്പെടുത്തി. അതിലെ 15ആം വോള്യം 7ആം അദ്ധ്യായം ബുദ്ധമതകാലത്തെ ചർച്ചകളും തർക്കങ്ങളും വേദകാലത്തേതിനു തുല്യമായിരുന്നു എന്ന് സാക്ഷ്യപ്പെടുത്തുന്നു.6 മാസത്തിലൊരിക്കലും, വർഷത്തിലൊരിക്കലും 12 വർഷത്തിലൊരി ക്കലും കൂടുന്ന പണ്ഡിതസഭകളും കൂടി വൈദികസഭ പോലെയാണ്. ചില വ്യത്യാസങ്ങൾ താഴെ കൊടുക്കുന്നു.

| വൈദികകാലം | ബുദ്ധമതകാലം |
|---|---|
| 1. ഗുരു ഗൃഹസ്ഥാശ്രമി | ഗുരു സന്യാസി |
| 2. കുലത്തൊഴിലും വേദവും. തൊഴിലധിഷ്ഠിതം | കുലത്തൊഴിൽ. തൊഴിലധിഷ്ഠിതം. വേദമില്ല |
| 3. സംസ്കൃതംദേശീയവിദ്യാഭ്യാസഭാഷ,പ്രാകൃതം പ്രാദേശികമാതൃഭാഷ .രണ്ടും പഠിച്ചാലേ വിദ്വാനാവൂ. കുട്ടികൾക്ക് രണ്ടിലും പ്രൈമറി വിദ്യാഭ്യാസം. | തർജ്ജമ ചെയ്യാനായി രണ്ടു ഭാഷയും അറിയണം. പ്രൈമറി തലത്തിൽ പ്രാദേശികപ്രാകൃതഭാഷ മാത്രം മതി. |
| 4. ഗുരുപത്നിയിൽനിന്ന് കുട്ടികൾക്ക് മാതൃവാത്സല്യം. ഗുരു വാനപ്രസ്ഥത്തിനു ശേഷമേ സന്യാസം സ്വീകരിക്കുകയുള്ളു | കുട്ടികൾക്ക് ബ്രഹ്മചര്യത്തിനുശേഷം മറ്റ് ആശ്രമങ്ങളില്ലാതെത്തന്നെ നേരെ സന്യാസത്തിലേക്ക് പ്രവേശിക്കാം.മാതൃവാത്സല്യം ഗുരുകുലത്തിൽനിന്ന് കിട്ടില്ല. |
| 5. നഗരത്തിലും ഗ്രാമത്തിലും കുലസംഘവ്യവസ്ഥ നിലനിന്നു | കുലസംഘവ്യവസ്ഥ നിലനിന്നു |
| 6. പ്രഥമസമൂഹഉത്തരവാദിത്തമായ യോഗക്ഷേമം ഓരോ പൌരന്റേയും ആത്മീയവികാസത്തി ൽനിന്ന് സ്വാഭാവികമായി ഉണ്ടാവണം | ആത്മീയവികാസം സന്യാസിക്കു മാത്രം മതി. ഗൃഹസ്ഥനായ പൌരന് നിർബന്ധമില്ല |
| 7. പൌരന്റെ ഉത്തരവാദിത്തം തന്നോടുമാത്രമല്ല, സമൂഹത്തോടു മാത്രവുമല്ല, എല്ലാ ചരാചരങ്ങളോടുമാണ്. | തിയറിയിൽ ഇപ്രകാരം തന്നെയഎന്നാലും പ്രാക്ടീസില് ഉത്തരവാദിത്തം മതമെന്ന സംഘത്തോടുമാത്രമാണ്. |
| 8. നിത്യശൌചം എല്ലാവർക്കും നിർബന്ധം | ചിലർക്കു മാതരം |
| 9. വിദ്യാഭ്യാസത്തിൽ കഠിനമായ പ്രയത്നം വേണം. | വിദ്യാഭ്യാസം ലഘൂകരിച്ചു. രാജഗൃഹത്തിലെ ഉപാലി |

| | |
|---|---|
| ഓരോരുത്തരും സ്വയംപര്യാപ്തമായ രീതിയിലുള്ള തൊഴിലും വിദ്യയും പഠിച്ചിരിക്കണം | ഗണിതവും ശില്പവും മറ്റും തന്റെ കുട്ടിക്ക് പ്രയാസമാവും എന്നു വിചാരിച്ച് പഠിപ്പിൽ കർശനമില്ലാത്ത ബുദ്ധവിഹാരത്തിലേക്ക് കുട്ടിയെ അയച്ചു. |
| 10. ഋഷികമാർ ഉണ്ടായിരുന്നു.സ്ത്രീക്ക് ഉപനയനം ഉണ്ടായിരുന്നു. അവർക്ക് വിദ്യാഭ്യാസത്തില് വിവേചനം ഉണ്ടായിരുന്നില്ല. | ആനന്ദൻ ശുപാർശ ചെയ്യുംവരെ ബുദ്ധന് ബുദ്ധമതസംഘത്തിൽ സ്ത്രീകളെ അനുവദിച്ചിരുന്നില്ല. പിന്നീട് മഹാപജാപതി(ബുദ്ധന്റെ അമ്മയുടെ അനുജത്തി)500 ശാക്യസ്ത്രീകളോടു കൂടി സംഘത്തില് ചേർന്നു.ബിംബിസാരന്റെ മന്ത്രിയുടെ പുത്രി സോമ, ധനികയും സുന്ദരിയുമായ അനുപമ,എന്നിവരും സന്യാസിനിസംഘത്തിൽ ചേർന്നു.പലരും ദാരിദ്ര്യം ഒഴിവാക്കാനും ചേർന്നു.കിശഗൌതമി മകൻ മരിച്ചപ്പോഴും സുന്ദരി സഹോദരൻ മരിച്ചപ്പോഴും ദുഃഖം കൊണ്ട് സന്യാസിനിയായി. സുഖ നല്ല പ്രഭാഷകയായിരുന്നു.പഥചാരയും ചാപ്പയും നല്ല തേരികളായിരുന്നു |
| | |
| | |

കുലത്തൊഴില് ചെയ്യുന്ന ഭിക്ഷുവിന് വെളുത്ത വസ്ത്രമാണ്.ലേഖം,ഗണനം,രൂപം ആയുർവ്വേദം ഇവയായിരുന്നു ഏറ്റവും പ്രചാരമുള്ള ജനപ്രിയങ്ങളായ കുലത്തൊഴിലുകൾ.

ജീവകകഥ വൈദ്യശാസ്ത്രത്തിലെ പുരോഗതി കാണിക്കുന്നു. രാജഗൃഹത്തിലെ ദാസിയായ ശാലാവതിയുടെ പുത്രനായ ജീവകനായിരുന്നു ബുദ്ധന്റെ വൈദ്യൻ.ശാലാവതി അവനെ ചവറ്റുകൊട്ടയിലുപേക്ഷിച്ചു. അഭയനെന്ന രാജകുമാരന് ആ ശിശുവിനെ കിട്ടി.അവനെ നന്നായി പഠിപ്പിച്ച് തക്ഷശിലയിലേക്ക് വൈദ്യം പഠിക്കാനയച്ചു.വളരെ ബുദ്ധിമാനായിരുന്ന കുട്ടി വളരെ വേഗം സകലവും പഠിച്ചു.അവസാനത്തെ പരീക്ഷണത്തിന് ഗുരു അവനോട് തക്ഷശിലയുടെ ഒരു യോജന ദൂരത്തിലുള്ള എല്ലാ ദിശയിലും സഞ്ചരിച്ച് ഔഷധമല്ലാത്ത ഏതെങ്കിലും ചെടി കിട്ടിയാൽ കൊണ്ടുവരാനാവശ്യപ്പെട്ടു. ജീവകൻ മടങ്ങിവന്ന് തനിക്ക് ഔഷധമല്ലാത്ത ഒരു ചെടിയും കാണാനായില്ലെന്ന് പറഞ്ഞു. പരീക്ഷ പാസായതായി ഗുരു പ്രഖ്യാപിച്ചു.തന്റെ സ്വന്തം വീട്ടിലേക്കു പോകാനായി ഗുരു പണം കൊടുത്തു. പക്ഷേ സാകേതം വരെ പോകാനുള്ള പണമേ കൊടുത്തുള്ളു. സാകേതത്തിലെ ഒരു ശ്രേഷ്ഠിയുടെ ഭാര്യക്ക് ശിരസ്സിൽ ഒരു രോഗമുണ്ടായി, ഏഴുവർഷമായി ആരു ചികിത്സിച്ചിട്ടും മാറിയിരുന്നില്ല.ജീവകൻ ഒരു കൈക്കുടന്ന നിറയെ നെയ്യെടുത്ത് ചില ഔഷധികളും ചേർത്ത് നസ്യം ചെയ്തു. രോഗം ഭേദമായി.ശ്രേഷ്ഠി 16000 കാർഷാപണവും ഒരു രഥവും കുതിരകളും രണ്ട് പരിചാരകരേയും സമ്മാനമായി കൊടുത്തു. ജീവകൻ രാജഗൃഹത്തിലെത്തി തനിക്ക് കിട്ടിയ സമ്മാനം തന്നെ പഠിപ്പിച്ച രാജകുമാരന് സമ്മാനിച്ചു. പിന്നീട് ബിംബിസാരന്റെ ഭഗന്ദരം മാറ്റിക്കൊടുത്ത് രാജകൊട്ടാരത്തിലെ വൈദ്യനായി. രാജഗൃഹത്തിലെ ഒരു ശ്രേഷ്ഠിയുടെ ശിരോരോഗം സർജ്ജറി ചെയ്ത് മാറ്റി. അന്നത്തെ ഓപ്പറേഷൻ ഒരിത്തിരി ക്രൂരമായിരുന്നെന്ന് തോന്നാം. ശ്രേഷ്ഠിയെ കട്ടിലിനോട് ചേർത്തുകെട്ടി.ശിരസ്സിൽ ഒരു മുറിവുണ്ടാക്കി അതിന്റെ രണ്ടറ്റത്തുനിന്നും മാംസം മാറ്റി, രണ്ട് പുഴുക്കളെ ജീവകൻ നീക്കം ചെയ്തതായാണ് പറയുന്നത്.പിന്നീട് മുറിവ് തുന്നി ബാൻഡേജിട്ട് കെട്ടി. വിവരണത്തിൽനിന്ന് ശ്രേഷ്ഠിക്ക് സിസ്റ്റിസർക്കോസിസ് ആയിരിക്കണമെന്ന് അനുമാനിക്കാം. കാശിയിലെ ഒരു വ്യാപാരിയുടെ മകൻ വ്യായാമം ചെയ്യുമ്പോള് ഇന്റസ്സസപ്ഷന് ഉണ്ടായി.അനങ്ങാനോ ഭക്ഷണം കഴിക്കാനോ വയ്യാതായി.ഉദരം വീർത്ത് വിളറി അതിന്മേൽ രക്തക്കുഴലുകള് മുഴച്ചുകാണായി. ജീവകൻ ഉദരം തുറന്ന് ,രോഗിയുടെ ഭാര്യക്ക് ഒരു കുടലിനകത്തേക്ക് മറ്റേ കുടല് ടെലസ്കോപ്പുപോലെ പ്രവേശിച്ചത് കാണിച്ചുകൊടുത്തു. അതിനെ ശരിയാക്കി യഥാസ്ഥാനത്ത് വെച്ചു. പിന്നീട് തുന്നിക്കെട്ടി ബാൻഡേജിട്ടു. അതിന്ന് 16000 കാർഷാപണം പ്രതിഫലം കിട്ടി.

ഉജ്ജയിനിയിലെ പ്രദ്യോതമഹാരാജാവിന് മഞ്ഞപ്പിത്തമുണ്ടായി. അദ്ദേഹം ബിംബിസാരനോട് ജീവകനെ അയച്ചുതരാനാവശ്യപ്പെട്ടു.പ്രദ്യോതന് നെയ്യ് ഇഷ്ടമല്ലെന്ന് ജീവകൻ മനസ്സിലാക്കി. അദ്ദേഹം അനവധി ഔഷധികളെ

നെയ്യിലിട്ട് തിളപ്പിച്ച് നെയ്യിന്റെ നിറമോ മണമോ ഇല്ലാത്ത അരിഷ്ടമാക്കി.മരുന്ന് കുടിച്ചുകഴിഞ്ഞാൽ രാജാവ് ഛ ർദ്ദിക്കുമെന്നും അപ്പോള് നെയ്യാണ് കുടിച്ചതെന്ന് അറിയുമെന്നും തന്നെ ശിക്ഷിക്കുമെന്നും മനസ്സിലാക്കിയ ജീവകന് ചികിത്സ തുടങ്ങുന്നതിനുമുമ്പുതന്നെ രാജാവിൽനിന്ന് എഴുതിവാങ്ങി,ച്ചുതനിക്ക് ഏതു സമയവും ഔഷധശേഖരണത്തി നായി സ്വതന്ത്രസഞ്ചാരത്തിന് അനുമതി തരണമെന്ന്.മരുന്ന് കൊടുത്ത ഉടനെത്തന്നെ വേഗതയുള്ള കുതിരപ്പുറത്ത് ഉജ്ജയിനി വിട്ടുപോയി. പ്രദ്യോതൻ അസുഖം മാറിയശേഷം ജീവകന് സമ്മാനമായി ഒരു ശിവേയകപ്പട്ട് കൊടുത്തയ ച്ചു. ശിവേയകപ്പട്ട്  ശീവേതികം എന്ന ചുടലയിൽ ശവം മൂടാനായി  ഉത്തരകുരുനാട്ടിലെ ശിബിസ്ത്രീകള് നെയ്യുന്ന ഒരു തരം പ്രത്യേകപട്ടാണ്. ബിംബിസാരന് ബുദ്ധനേയും ബുദ്ധശിഷ്യന്മാരേയും ചികിത്സിക്കാനായി ജീവകനെ അയച്ചു. ബുദ്ധന് ത്രിദോഷകോപം ഉണ്ടായിരുന്നു.മാംസ്യങ്ങളെക്കൊണ്ട് ബുദ്ധന്റെ ശരീരം ഉഴിയാൻ ജീവകന് ആനന്ദനെ നിയോഗിച്ചു.മൂന്നു കൈക്കുടന്നനിറയെ മൂന്നു താമരപ്പൂക്കളും മറ്റ് ഔഷധികളും കൊണ്ട് ബുദ്ധന് വിരേചനം ചെയ്തു. ഓരോ അഞ്ജലിയിലും 10 ഘടിവീതമുണ്ടായിരുന്നു.അതിനുശേഷം ചൂടുവെള്ളത്തിൽ കുളിപ്പിച്ചു. ദ്രാവകരൂപത്തിലുള്ള ഭക്ഷണം മാത്രം കൊടുത്തു.ധാരാളം മധുരം തിന്ന് ത്രിദോഷകോപം ഉണ്ടായ വൈശാലിയിലെ ഭിക്ഷുക്കൾക്കും ജീവകന് ഈ ചികിത്സ കൊടുത്തു.

ജീവകന്റെ കഥയിൽനിന്ന് ലഭിക്കുന്ന അന്നത്തെ വൈദ്യശാസ്ത്രത്തിന്റെ നില:-

1. ബുദ്ധന്റെ കാലത്തിനു മുമ്പുതന്നെ തക്ഷശില മുതലായവലിയ സർവ്വകലാശാലകളില് ആയുർവ്വേദത്തില് ഉപരിപഠനത്തിനായി  രാജഗൃഹം മുതലായ ദൂരസ്ഥലങ്ങളിൽനിന്നുകൂടി കുട്ടികള് വന്നിരുന്നു
2. സാകേതം,കാശി,രാജഗൃഹം,തക്ഷശില ,ഉജ്ജയിനി മുതലായ പ്രധാനനഗരങ്ങളിലെല്ലാം ആർക്കെങ്കിലും അസാദ്ധ്യരോഗം വന്നാൽ കൂടുതല് വിദഗ്ധസേവനം ലഭിക്കുന്ന വിധം വൈദ്യന്മാരെ വരുത്തുന്ന പ്രാക്ടീസ് ഉണ്ടായിരുന്നു
3. അത്തരം എക്സ്പർട്ട് വൈദ്യന്മാർക്ക് ലഭിച്ചിരുന്ന പ്രതിഫലം ഇന്ന് ലഭിക്കുന്നതിനേക്കാളും വലുതായിരുന്നു
4. പത്രമോ ടിവിയോ ഇല്ലാത്ത അക്കാലത്തുപോലും ജീവകനെപ്പോലുള്ള വൈദ്യനമാരുടെ കീർത്തി ഇന്ത്യ മുഴുവനും വ്യാപിച്ചിരുന്നു
5. ഏഴു വർഷത്തെ പഠനശേഷം (5വർഷം ബിരുദം, 2 വർഷം ബിരുദാനന്തരപഠനം) വിദ്യാർത്ഥിയുടെ പ്രായോഗികപരിചയം ഫാർമ്മക്കോപ്പിയയിലാണ് പരീക്ഷിച്ചിരുന്നത്. അവസാനപരീക്ഷണം പ്രാദേശിക മായി ലഭിക്കുന്ന ഔഷധികളും, അവയുടെ പ്രയോജനവും ക്ലാസിഫിക്കേഷനും ഐഡന്റിഫിക്കേഷനും ഔഷധഗുണവും അറിയാമോ എന്നാണ്. ലിന്നയസ് ജനിക്കുന്നതിന് സഹസ്രാബ്ദങ്ങൾക്ക് മുമ്പേ സസ്യങ്ങളുടെ നാമകരണം, വർഗ്ഗീകരണം, അവയെ കണ്ടാലറിയാനും പ്രയോജനം മനസ്സിലാക്കാനുമുള്ള കഴിവ് എന്നിവ ഇന്ത്യക്കാർക്ക് ഉണ്ടായിരുന്നു
6. Intussuception, cysticercosis,   മഞ്ഞപ്പിത്തം ഇവ ചികിത്സിക്കാനും സർജ്ജറി ചെയ്യാനും നസ്യം ചെയ്യാനുമെല്ലാം ബുദ്ധന്റെ ജനനത്തിനുമുമ്പേ ഇന്ത്യയിലെ വൈദ്യന്മാർക്ക് അറിയാമായിരുന്നു.
7. സർജ്ജറിയ്ക്ക് സർജ്ജന്റെ കരവേഗം, പഴുപ്പ് വരാതിരിക്കാനുള്ള പച്ചിലഔഷധപ്രയോഗം,വൃത്തി  ഇ വേണമെന്നും അറിയാമായിരുന്നു
8. സുശ്രുതസംഹിതയിൽ സമ്മോഹനവിദ്യ(അനസ്തീഷ്യ)  പറയുന്നുണ്ടെങ്കിലും ജീവകൻ അതിനെ ഉപയോഗിച്ചത് കാണുന്നില്ല. അഥവാ വിരളമായി മാത്രമാണ് ഉപയോഗിച്ചിരുന്നത്.

**മിളിന്ദപന്നയിലെ വൈദ്യശാസ്ത്രം**

മിളിന്ദപന്നയിൽ പഴയ വൈദ്യനമാരായി നാരദൻ,ധന്വന്തരി,അംഗിരസൻ,കപിലൻ, കാന്താരഗ്ഗിസാമ ൻ,അതുലൻ പുബ്ബകച്ചായനന് ഇവരെ പറയുന്നു. (മിളിന്ദപന്നയിൽ പറയുന്ന പൂർവ്വഗുരുവായ അതുലനെന്ന വൈദ്യൻ യാദവമൂഷകവംശത്തില് ,ശ്രീകൃഷ്ണന്  7 തലമുറമുമ്പ് ജീവിച്ച വ്യക്തിയാണ്.)ഇവരോരോരുത്തരും

ഓരോ വൈദ്യശാസ്ത്രഗ്രന്ഥം എഴു തിയതായും പറയുന്നു. ഇവയിൽ സർജ്ജന്മാർക്കുവേണ്ടി കത്തി പിടിക്കേണ്ട വിധം, ഇൻസിഷനിടേണ്ട വിധം, രോഗബാധിതമായ ഭാഗം നീക്കിയ ശേഷം ഉന്നി ലേപനം വെച്ച് കെട്ടേണ്ടത് ഇവ പറയുന്നു.അതുപോലെ വിരേചനം, വമനം മുതലായവയും പറയുന്നു. സർജ്ജനാവണമെങ്കില് കരവേഗം മാത്രം പോര.മറ്റ ചിലതുകൂടി വിദ്യാർത്ഥി പഠിച്ചിരിക്കണം. പൂർവ്വികരും അനുഭവസമ്പന്നരുമായ ഗുരുക്കന്മാരുടെ വാക്ക് അനുസരിക്കണം. സമ്പ്രദായങ്ങളും മെത്തേഡുകളും ശ്ലോകക്രമത്തിൽ ഓർമ്മ വെക്കണം. പ്രായോഗിക ജീവിതസന്ദർഭങ്ങളില് ഇത് അവരെ സഹായിക്കും.കൃത്യനിഷ്ഠയോടെയുള്ള അഭ്യാസം, പരിചയം ഇവകൊണ്ട് കൃത്യമായ രോഗനിർണ്ണയ ത്തിനുള്ള സാമർത്ഥ്യം അവര് നേടിയിരുന്നു.ഓരോ ചെടിയും ഔഷധമൂല്യമുള്ള താണ്. അതിനാൽ അതിനെ തിരിച്ചറിയാനും വേണ്ടപ്പോള് ഉപയോഗിക്കാനുമുള്ള വൈദഗ്ദ്ധ്യം നേടിയിരിക്കണം. ഓരോ ഗ്രാമത്തിലും നഗ രത്തിലും ഒരു ഉപവനം ഔഷധസസ്യോദ്യാനമായി വൈദ്യന് നട്ടുവളർത്തണം. ഫോറിൻബോഡി ഗ്രാന്റ ലോമയുടെ ശല്യചികിത്സയും അതിന്റെ ലക്ഷണങ്ങളും മിലിന്ദപന്നയിലുണ്ട്. ചലം മുതലായ മലിന വസ്തുക്കളെ നീക്കിയശേഷം ക്ഷാരം കൊണ്ട് കരിച്ചുകളയുന്ന ക്ഷാരവിദ്യ(കോട്ടറി) അറിയാമാ യിരുന്നു. കാശിയിൽ വിഷഹാരികളുടെ ഒരു സംഘം ഉണ്ടായിരുന്നു. അവർ അതേതരം പാമ്പിനെ വരുത്തി ക്കൊത്തിക്കുകയോ അല്ലെങ്കില് അതേ ഇനം പാമ്പിന്റെ വിഷപ്രയോഗം കൊണ്ട് വിഷമിറക്കുകയോ ചെയ്തിരു ന്നു.(ആന്റിവെനം).

വിട്ടുമാറാത്ത വയറിളക്കമുണ്ടായ കാശിരാജാവിനെ ചികിത്സിക്കാനെത്തിയ ബ്രാഹ്മണന് ചോദിച്ചു:- എങ്ങനെ യാണ് ഇത് തുടങ്ങിയത്. എന്തൊ ക്കെ ലക്ഷണമാണ് കണ്ടത്. എന്തെങ്കിലും പതിവില്ലാത്ത് കുടിക്കുകയോ കഴിക്കുകയോ ചെയ്തുവോ.എന്തെങ്കിലും പതിവില്ലാത്തത് കേൾക്കുകയോ കാണുകയോ ചെയ്തുവോ. ആധുനികകാലത്ത് ഒരു ഡോക്ടർ ഹിസ്റ്ററി എടുക്കുന്നപോലെത്തന്നെയാണിത്. ഭക്ഷണം,പാനീയം,അലർജി, സൈക്കോസോമാറ്റിക് മുതലായ കാരണങ്ങളാണോ രോഗമുണ്ടാക്കിയത് എന്നറിയാനാണ് ചോദ്യം.

നാഗസേനകഥയിൽനിന്ന് മിളിന്ദപന്നകാലത്ത് വൈദ്യം,മൂന്നുവേദം,വേദാംഗം, ശിക്ഷ. കല എന്നിവ പഠിക്കാൻ 1000 വരാഹനാമ് ഫീസെന്ന് കാണാം.പഠനശേഷം നാഗസേനനെ രാജ്യം മുഴുവനും പ്രഭാഷണം നടത്താനയച്ചു. അക്കാലത്തെ പ്രശസ്തപണ്ഡിതരായിരുന്നു അസ്സഗുപ്തനും (അശ്വഗുപ്ത) വാതനീയനും (വത്സനീയ,വത്സ )ധർമ്മര ക്ഷിതനും. അവരുടെ വാസം പാടലീപുത്രത്തിലെ അശോകവനത്തിലായിരുന്നു. ധർമ്മരക്ഷിതനിൽനിന്ന് മൂന്നു മാസം കൊണ്ട് മൂന്നുപിടകം നാഗസേനൻ പഠിച്ചു. പിന്നത്തെ മൂന്നുമാസം കൊണ്ട് അതിന്റെ അർത്ഥം ഗ്രഹിച്ചു. അക്കാലത്ത് ഉത്തരസാകലഗ്രാമത്തിൽ ആയുപാലനെന്ന പണ്ഡിതന് 500 യൌനകരോടും അവരുടെ രാജാ വായ മിളിന്ദനോടും കൂടി ഗ്രാമത്തിലെ സാംഖേയപർണ്ണശാലയില് പാർത്തിരുന്നു. തന്റെ ജ്ഞാനത്തിനു മുമ്പിൽ ഭാരതദേശത്തെ ജ്ഞാനം ഒന്നുമല്ലെന്ന് ആയുപാലന് വീമ്പടിച്ചു. ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്ക് ഒരു ബ്രാ ഹ്മണനും ഒരു ശമണനും മറുപടി പറയാനാവില്ലെന്ന് പറഞ്ഞു. മൂന്നു പിടകവും മൂന്നു വേദവും പഠിച്ച ആയുപാലന്റെ അഹങ്കാരം തീർക്കാനായി സാകലഗ്രാമത്തിലേക്ക് നാഗപാലനെ അയച്ചു. ആയുപാലനെ വാദത്തിൽ അദ്ദേഹം തോല്പിച്ചു.

പരാജയങ്ങളും ജയങ്ങളും ബ്രാഹ്മണരും ശമണരും തമ്മിലുണ്ടായിരുന്നത് യുദ്ധത്തിലല്ല, പണ്ഡിതോചിതമായ വാഗ്വാദത്തിലും തർക്കത്തിലുമാണ്. നമ്മളാരെങ്കിലും ഐൻസ്റ്റൈന് ന്യൂട്ടനെ നശിപ്പിച്ചു എന്ന് പറയാറുണ്ടോ. ശാസ്ത്രീയമായ വാദപ്രതിവാദം കൊണ്ട് പണ്ഡിതന്മാരുടെ ജയപരാജയം സംഭവിക്കുന്നത് പുരോഗതിയിടെ ഒരു ഭാഗമാണ്. ബുദ്ദമതത്തെ ,ജൈനമതത്തെ , ബ്രാഹ്മണമതം നശിപ്പിച്ചു എന്ന പാഠം ഇതുപോലെ നിർത്ഥകമാണ്. ബുദ്ധമതകാലത്ത് പഠനത്തിന് ഫീസുവേണമെന്ന് നാഗസേനകഥ കാണിക്കുന്നു. ബ്രാഹ്മണർ സാമ്പ്രദായിക വേദപഠനത്തോടൊപ്പം പിടകങ്ങളും പഠിച്ചിരുന്നു. ജ്ഞാനത്തിന് മതത്തിന്റെ വരമ്പുണ്ടായിരുന്നില്ല. വേദകാല ത്തെന്നപോലെ ഗൃഹസ്ഥർ ബുദ്ധമതകാലത്തും പഠിപ്പില് താല്പര്യമുള്ളവരായിരുന്നു. എന്നാൽ വിദ്യാഭ്യാസം ഗൃഹസ്ഥാശ്രമികളായ ഗുരുക്കന്മാരിൽനിന്ന് സന്യാസികളിലേക്ക് മാറിയിരുന്നു.

മിലിന്ദപന്നക്കാലത്ത് വേദകാലത്തെ വിദ്യാഭ്യാസത്തിൽനിന്നുള്ള വ്യത്യാസം ജാതകകഥകളും ബുദ്ധധർമ്മവും കൂടി പഠിക്കണമെന്നതായിരുന്നു.ഒരിക്കൽ ബോധിസത്വന് കാശിരാജാവ് ബ്രഹ്മദത്തന്റെ മകനായി അവതരിച്ചു.രാജാവ് തന്റെ മകന്റെ അഹങ്കാരം കളയുന്നതിനായി ദൂരെയുള്ള തക്ഷശില ഗുരുകുലത്തിലേക്ക് അവനെ അയച്ചു . പോകുമ്പോൾ ഒരു ഓലക്കുടയും 1000 നാണ്യവും കൊടുത്തു.കുട്ടി തക്ഷശിലയിലെത്തിയപ്പോൾ ഗുരു ഒരു ക്ലാസ് കഴിഞ്ഞ് വരാന്തയിൽ ഉലാത്തുകയാണ്.കുട്ടി കുട നിലത്തുവെച്ച് ചെരിപ്പ് ഊരി വെച്ച് ഗുരു തന്നോട് എന്തെങ്കിലും ചോദിക്കുന്നതും കാത്ത് നിന്നു. ഗുരുവിന് കുട്ടി യാത്ര ചെയ്ത് ക്ഷീണിതനാണെന്ന് മനസ്സിലായി. അദ്ദേഹം അവന് ഭക്ഷണം കൊടുത്തു. വിശ്രമിക്കാൻ പറഞ്ഞു. പിന്നെ ചോദിച്ചു.

നീ എവിടെനിന്ന് വരുന്നു.

കാശിയിൽനിന്ന്

ആരുടെ മകനാണ്

കാശിരാജാവിന്റെ

നീ എന്തിനാണ് വന്നത്

പഠിക്കാനാണ്

നീ ഫീസ് കൊണ്ടുവന്നിട്ടുണ്ടോ, അതോ ഗുരുവിനെ സേവിച്ച് പഠിക്കണോ

ഞാൻ ആയിരം നാണ്യം ഫീസായി കൊണ്ടുവന്നിട്ടുണ്ട്.

അവനത് ഗുരുവിന് കൊടുത്തു.അതായത് കുട്ടിക്ക് ഒന്നുകിൽ ഗുരുവിനെ സേവിച്ച് സൌജന്യവിദ്യാഭ്യാസം, അഥവാ ഫീസു കൊടുത്ത പഠിപ്പ് ഇത് രണ്ടും ബുദ്ധമതകാലത്ത് നിലവിലിരുന്നു എന്നാണ്.തക്ഷശിലയിൽ 500 ബ്രാഹ്മണകുമാരന്മാര് പകല് വിറകുശേഖരിക്കയും രാത്രി പഠിക്കയും ചെയ്തിരുന്നു(ഫീസ് കൊടുക്കാതെ). സൈന്ധവസംസ്ക-തി,വേദകാലത്ത് ഉജ്ജയിനിയിലെ സാന്ദീപനിആശ്രമത്തിൽ, രാജപുത്രനായ കൃഷ്ണനും ദരിദ്രനായ കുചേലനും സൌജന്യമായി പഠിച്ചിരുന്നു, അവർ രണ്ടുപേരും പകലില് വിറകുപെറുക്കാനും പോയിരുന്നു. ബുദ്ധമതകാലത്ത് ഗുരുദക്ഷിണ 7 നിഷ്കമാണ്. പഠനത്തിനായി ഗംഗ കടന്ന് ദൂരത്ത് പോയ ഒരു കുട്ടി ഭിക്ഷ യാചിച്ച് ഇത് സമ്പാദിച്ച് ഗുരുവിന് കൊടുത്ത കഥ കാണുന്നു. വേദകാലത്ത് സ്നാതകനായ ശേഷമാണ് ബ്രഹ്മചാരി ദക്ഷിണ കൊടുക്കുക.ബുദ്ധിസ്റ്റ് കാലത്ത് ഗുരുകുലവും വിദ്യാർത്ഥിയുടെ കുടുംബവും തമ്മില് അത്തരമൊരു വിശ്യസമോ ധാരണയോ ഇല്ലാത്തതുകൊണ്ട്, നേരത്തേ തന്നെ ദക്ഷിണ കൊടുക്കണം,മുൻകൂറായി ഫീസ് കൊടുക്കണം. പഠിച്ച വിഷയങ്ങളുടെ ഗൌരവം, ഗുരു കുട്ടിയുടെ ഭക്ഷണം, താമസം,വസ്ത്രം ഇവക്ക് ചെലവാക്കിയ തുക ഇവ നോക്കുമ്പോൾ ഫീസും ദക്ഷിണയുമെല്ലാം വളരെ കുറവായിരുന്നു. എങ്കിലും പഠനത്തിന് മുന്കൂറായി ഫീസ് എന്ന നിയമം മിളിന്ദപന്ന കാലത്തേക്ക് വന്നുകഴിഞ്ഞിരുന്നു.

ശിഷ്യന്മാർക്കിടയില് ചണ്ഡാലരൊഴികെ എല്ലാ വർണ്ണക്കാരും ഉണ്ടായിരുന്നു. ഉജ്ജയിനിയിലെ ഗുരുകുലത്തിൽ അക്കാലത്ത് രണ്ട് ചണ്ഡാലകുമാരന്മാർ ബ്രാഹ്മണവേഷം കെട്ടി പഠിക്കാനെത്തി. കുട്ടികൾക്ക് ഭിക്ഷാന്നം വിളമ്പുന്ന സമയത്ത് അവർ ചണ്ഡാലരുടെ പ്രാകൃതഭാഷ സംസാരിച്ചു. അങ്ങനെ അവരെ കണ്ടുപിടിച്ചു. (ജാതകം 498)വേദകാലത്തെന്നപോലെ ബുദ്ധമതകാലത്തും ചണ്ഡാലർക്ക് മാത്രം ഗുരുകുലത്തില് പ്രവേശനമുണ്ടായിരുന്നില്ല.. ശൂദ്രന് ഉപനയനം ഉണ്ടായിരുന്നില്ല. ഉപനയനമില്ലാതെയാണ് പഠിപ്പ്. മൂന്നു വർണ്ണത്തിനേ ഉപനയനമുള്ളൂ. അവർക്ക് വേദസാരവും ശില്പശാസ്ത്രവും എല്ലാം പഠിക്കാമായിരുന്നു.രണ്ടുകാലത്തും ഉപജീവനത്തിനുള്ള കുലത്തൊഴിൽപരിശീലനം ഉണ്ടായിരുന്നു. ഒരുപാട്കാലം ക്ഷമയോടെ പരിശീലിക്കാനുള്ള ശുഷ്കാന്തിയുള്ള ഏതു കുട്ടിക്കും വേദം പഠിക്കാമായിരുന്നു.

തക്ഷശില തൊഴിൽപരിശീലനത്തിന് പ്രസിദ്ധമായിരുന്നു.പ്രായോഗികപരിശീലനത്തിന് ആന്ധ്ര പ്രസിദ്ധമായിരുന്നു. ധനുർവ്വിദ്യ തക്ഷശിലയിൽനിന്ന് അഭ്യസിച്ച ഒരു ബ്രാഹ്മണബാലന് അതിന്റെ പ്രായോഗികപരിചയം നേടുന്നതിനായി ആന്ധ്രയിലേക്കു വന്നു.(ജാതകം 1. 356).മഗധയിൽ വിദ്യ അഭ്യസിച്ച ഒരു രാജകുമാരന് എല്ലാ പ്രദേശങ്ങളിലേയും സമ്പ്രദായം പരിശീലിക്കാനായി ഇന്ത്യ മുഴുവനും ചുറ്റിസ്സഞ്ചരിച്ചു.ജാതകകഥ പറയുന്നത് ശ്വേതകേതുവും പാണ്ഡവരും ഇതിന്നാണ് രാജ്യം മുഴുവനും സഞ്ചരിച്ചത് എന്നാണ്.ഒരു നെയ്ത്തുകാരനും രണ്ടു കച്ചവടക്കാരും തങ്ങളുടെ വിദ്യാഭ്യാസശേഷം നാട്ടു മുഴുവനും ചുറ്റിസ്സഞ്ചരിച്ച് അറിവു വർദ്ധിപ്പിച്ചു.വേദകാലം മുതലേ ഇപ്രകാരമുള്ള നാട്ടു ചുറ്റിസഞ്ചാരവും തീർത്ഥയാത്രയും സഭകളിൽചെന്ന് സംവാദവും ജ്ഞാനസമ്പാ ദനവും ഉണ്ടായിരുന്നു.വിദേശങ്ങളിലും ഇത്തരം പരിശീലനത്തിന്പോയിരുന്നു.തക്ഷശില വേദസാരം കൂടാതെ ക്ഷത്രിയരുടെ ആവശ്യത്തിനുള്ള നീതിസാരം,വൈദ്യം,ധനുർവ്വേദം ഇവ പഠിപ്പിച്ചിരുന്നു.മഗധ,കോസലം,കാശി എന്നിവിടങ്ങളിലുള്ളവർ ഇത്തരം ഉപരിപഠനത്തിന് അവിടെ ചെന്നിരുന്നു.കാശിരാജാവ് ജ്യോതിപാലനെന്ന ഒരു കുട്ടിയെ ധനുർവ്വിദ്യ പഠിക്കാനായി തക്ഷശിലക്ക് അയച്ചു.ഗുരു അവന് ഒരു വാളും അമ്പും വില്ലും ഒരു രത്നവും കവചവും കൊടുത്ത്,അവിടെ 500 കുട്ടികളെ പഠിപ്പിക്കാനായി നിയമിച്ചു. പ്രായമായ ഗുരു തന്റെ ശിഷ്യനും പിൻഗാമിയുമാകാന് യോഗ്യനെന്ന് ഉറപ്പുവന്നാല് കുട്ടികളെ ഇപ്രകാരം ജോലി കൊടുത്ത് അവിടെത്തന്നെ നിയമിച്ചിരുന്നു. കാശിയിലെ ഗുരുകുലം സംഗീതത്തിനും വൈദ്യത്തിനും പ്രശസ്തി പെറ്റിരുന്നു . ജാതകകഥ പറയുന്നത് കാശിയിലെ സംഗീതജ്ഞരെ ജയിക്കാൻ ഇന്ത്യയിലെ മറ്റു ഗുരുകുലങ്ങളിലെ വിദ്യാർത്ഥികൾക്ക് സാധിച്ചിരു്നനില്ല എന്നാണ്.( 243).ഇപ്രകാരം രണ്ട് രാജഗുരുകുലസമ്പ്രദായം കാണാം. രണ്ടിലും വൈദ്യവും വേദവും പഠിപ്പിക്കുന്നു.പക്ഷേ ഒന്ന് സംഗീതത്തിനും മറ്റൊന്ന് ധനുർവ്വേദത്തിനും പ്രസിദ്ധിയുള്ളതാണ്.വേദം പ്രൈമറി വിദ്യാഭ്യാസതലത്തിൽ എല്ലാ കുട്ടികളും പഠിക്കുന്നു. അതിന്റെ ഉപരിപഠനം അത് ആവശ്യപ്പെടുന്ന ചുരുക്കം ചിലർക്കേ ഉള്ളൂ. വേദം,ഭാഷ,ഗണിതം,സാഹിത്യം ഇവ എല്ലാവരും പഠിക്കുന്നു. പിന്നെ അവനവന്റെ അഭിരുചിയനുസരിച്ച് തൊഴിലിൽ ഉപരിപഠനം .ഇതാണ് രീതി.

**ബുദ്ധമതം- ചൈന,ഇന്ത്യ,തിബത്ത്:-**

**ചൈന:-**ബുദ്ധമതം എഡി 68ൽത്തന്നെ ചൈനയിലെത്തി. കിഴക്കെ ഹാൻസാമ്രാജ്യത്തിലെ ചക്രവർത്തി ഒരു സ്വപ്നം കണ്ടു.തന്റെ കൊട്ടാരത്തിനു മുകളിലൂടെ ഒരു സ്വർണ്ണക്കുതിര പറക്കുന്നതായും പിന്നാലെ സൂര്യചന്ദ്രന്മാര് പോകുന്നതായും സ്വപ്നം. സ്വപ്നവിശകലനം ചെയ്ത മന്ത്രിമാർ അത് ഇന്ത്യയിലെ ബുദ്ധനെ സംബന്ധിച്ച സ്വപ്നമാണെന്ന് പറഞ്ഞു. ബുദ്ധമതം എന്താണെന്ന് അറിയാനായി ഇന്ത്യയിലേക്ക് ചക്രവർത്തി ദൂതന്മാരെ അയച്ചു. അവർ രണ്ട് മഹാപണ്ഡിതന്മാരുമായി മടങ്ങിവന്നു. ഒരാൾ പ്രസിദ്ധമായ കശ്യപമതംഗഗോത്രക്കാരനായ കശ്യപമതംഗ(ഷീ മോത്തെംഗ്),മറ്റേത് ധർമ്മരത്ന(സൂ ഫലൻ). അവർ ഒരു വെള്ളക്കുതിരമേല് അനേകം ഗ്രന്ഥങ്ങളും വിഗ്രഹങ്ങളുമായി വന്നു.വെള്ളക്കുതിരയുടെ ക്ഷേത്രം എന്ന പേരിൽ അവർക്കായി രാജാവ് പണിത ക്ഷേത്രമാണ് ചൈനയിലെ ആദ്യത്തെ ബുദ്ധമതക്ഷേത്രം. നാലു നൂറ്റാണ്ടിനു ശേഷം ധാരാളം ചൈനീസ് സഞ്ചാരികൾ ഇന്ത്യയിലേക്ക് വന്നത് ചരിത്രം.

**ഇന്ത്യ- ചൈനീസ് സഞ്ചാരികളുടെ കണ്ണിൽ:-**

അഞ്ചാം നൂറ്റാണ്ടിലാണ് ഫാഹിയാൻ ഇന്ത്യയിലെത്തുന്നത്. ബുദ്ധമതഗ്രന്ഥങ്ങളുടെ ആഴത്തിലുള്ള പഠനമായിരുന്നു ലക്ഷ്യം. വിനയപിടകം എന്ന ഗ്രന്ഥം ശേഖരിക്കണമെന്ന് അദ്ദേഹം വിചാരിച്ചു.വടക്കുപടിഞ്ഞാറൻ പ്രവിശ്യയിലെ ഉദ്യാനങ്ങൾമുതൽ കിഴക്ക് താമ്രലിപ്തി വരെയാണ് അദ്ദേഹം സന്ദർശിച്ച ഗുരുകുലങ്ങൾ. മറ്റ് ഇന്ത്യൻ ഗുരുകുലങ്ങളൊന്നും അദ്ദേഹം സന്ദർശിച്ചിട്ടില്ല. അദ്ദേഹം സന്ദർഷിച്ച കാലത്ത് സ്വാത്തിലെ ഉദ്യാനം ഹീനയാനബുദ്ധമതക്കാരുടെ കേന്ദ്രമാണ്.അവിടെ 500ലധികം സംഘവിഹാരങ്ങളാണ് കണ്ടത്. പഞ്ചാബിലാകട്ടെ(പേ-ത്തോ)മഹായാനവും ഹീനയാനവും ഉണ്ടായിരുന്നു.അവിടെനിന്ന് തെക്കുകിഴക്കുദിശയിൽ ദിശയില് നിരവധി ഭിക്ഷുകേന്ദ്രങ്ങള് കണ്ട് മഥുരയിലെത്തി.യമുനയുടെ ഇരുവശങ്ങളിലായി 20 വിഹാരങ്ങളില് 3000 ഭിക്ഷുക്കളുണ്ടായിരുന്നു. രാജസ്ഥാനിലെ മരുഭൂമി തൊട്ട് അങ്ങോട്ടുള്ള എല്ലാ ഇന്ത്യക്കാരും ബുദ്ധൻ പഠിപ്പിച്ച

അഹിംസ പ്രാക്ടാസ് ചെയ്യുന്നവരും വിശ്വസിക്കുന്നവരുമാണെന്ന് അദ്ദേഹം എഴുതിയിട്ടുണ്ട്.(രാജസ്ഥാനിലെ രജപുത്രരും കൂടി അഹിംസാവാദികളായിരുന്നു).ഇന്ത്യക്കാരുടെ (ബുദ്ധമതക്കാരുടെ)ഇടയിൽ 18 വ്യത്യസ്തഅഭിപ്രായങ്ങളുണ്ടെന്നും അവ തെളിയിക്കാനായി ചർച്ചകളും വാദങ്ങളും നടത്തുന്നത് പതിവാണെന്നും ഫാഹിയാന് എഴുതി. ഈ 18 പേരില് മൂന്നു വിഭാഗക്കാരെ മാത്രമേ അദ്ദേഹം പേരെടുത്ത് പറഞ്ഞിട്ടുള്ളു. മഹാസാംഘികർ, ശബ്ദാർത്ഥവാദികൾ, മീമാംസകർ. (ഇവരിൽ മഹാസാംഘികർ മാത്രമാണ് ബുദ്ധമതക്കാർ,മറ്റുള്ളവർ വൈദികബ്രാഹ്മണരാണ്.എല്ലാവരും അഹിംസാവാദികളാണ്).

തക്ഷശിലയിൽ ഒരൊറ്റ ബുദ്ധമതവിഹാരം പോലും ഫാഹിയാന് കണ്ടില്ല.പെഷവാറിനു പടിഞ്ഞാറ് ഹെലോ (ഹിദ്ദ)നഗരത്തിൽ ബുദ്ധന്റെ ഒരു എല്ല് വെച്ച് രാജാക്കന്മാരും കച്ചവടക്കാരും പൂജിക്കുന്നുണ്ടെന്ന് അദ്ദേഹം കേട്ടു.നഗരം എന്ന പട്ടണത്തിൽ ബുദ്ധന്റെ ദണ്ഡും സംഗതിയും മറ്റൊന്നില് നഖവും പല്ലും പൂജിക്കുന്നുണ്ടെന്നും കേട്ടു. സങ്കാശ്യത്തിലെ വിഹാരത്തില് അന്ന് 1000 ഭിക്ഷുക്കളുണ്ടായിരുന്നു. എല്ലാവരും ഒരേ സ്ഥലത്ത് താമസിക്കയും ഒരേ തരം ഭക്ഷണം കഴിക്കയും ചെയ്തു. അവരിൽ ഹീനയാനക്കാരും മഹായാനക്കാരും ഉണ്ടായിരുന്നു. ഗംഗാതീരത്ത് കന്യാകുബ്ജത്തിലെ രണ്ട് വിഹാരങ്ങളിൽ ഹീനയാനം പഠിപ്പിച്ചിരുന്നു. ശ്രാവസ്തി വിഹാരത്തില് ആദ്യം ഏഴുനിലകളുണ്ടായിരുന്നുവെന്നും അവിടെ ബുദ്ധൻ 25 വർഷം താമസിച്ചു എന്നും ഫാഹിയാന് എഴുതുന്നു. ഫാഹിയാൻ അവിടെ ചെന്നപ്പോള് സന്യാസിമാര് എങ്ങനെ ഒരു വിദേശി ഇവിടെ എത്തിപ്പെട്ടു എന്ന് അത്ഭുതപ്പെട്ടതായി പറയുന്നു.ഇതേ ചോദ്യം പഞ്ചാബിലെ ഭിക്ഷുക്കളും ചോദിച്ചതായി പറയുന്നു. പ്രത്യേകം അനുമതിയും രാജമുദ്രയുമില്ലാതെ കരമാർഗ്ഗമായോ സമുദ്രമാർഗ്ഗമായോ ഭാരതത്തിന്റെ അതിർത്തിയിലേക്ക് പ്രവേശിക്കാന് ആർക്കും സാധിച്ചിരുന്നില്ല. ഫാഹിയാനോട് ജടവനത്തിലെ സന്യാസിമാർ പറഞ്ഞത്, ഞങ്ങളുടെ ഗുരുക്ക ന്മാരും സന്യാസിമാരും പരമ്പരയായി ഗുരുശിഷ്യന്മാരാമ്. ഞങ്ങൾ ഇന്നുവരെ ഒരു വിദേശി ഞങ്ങളുടെ മതം പഠിച്ചതായോ പഠിക്കാനാഗ്രഹിച്ചതായോ അറിഞ്ഞിട്ടില്ല എന്നാണ്. അതായത് , ഹാനിലെ ദൂതന്മാർ ഇന്ത്യയുടെ ആന്തരഭാഗത്ത് പ്രവേശിച്ചിരുന്നില്ല . എന്നാൽ ഇന്ത്യയിലെ ജനങ്ങള് ഫാഹിയാനുമുമ്പുതന്നെ ഹാനിലെത്തി അവിടെ ബുദ്ധമതത്തെക്കുറിച്ച് അറിവു പകർന്നിരുന്നു എന്നാണ്.

ഫാഹിയാന്റെ ശ്രാവസ്തി ജടവനത്തിനു ചുറ്റുമായി 98 വിഹാരങ്ങളുള്ള യൂണിവേഴ്സിറ്റി കോംപ്ലക്സാണ്. അദ്ദേഹം വരുമ്പോൾ അവയില് ചിലതേ നിലനിൽക്കുന്നുള്ളു.1000 വർഷം മുമ്പ് വിശാഖന് നിർമ്മിച്ച വിഹാരം അപ്പോഴും പ്രവർത്തിച്ചിരുന്നു. ബുദ്ധൻ സമാധിയടഞ്ഞ കുശനഗരത്തിലേയും അമ്രപാലി നിർമ്മിച്ച വൈശാലിയിലേയും വിഹാരങ്ങളും നിലവിലുണ്ടായിരുന്നു. പാടലീപുത്രത്തിലെ മൌര്യരാജധാനിയും ദർബാറും നിലനിന്നിരുന്നു. പണ്ഡിതനായ രാധാസ്വാമി എന്ന മഹായാനസന്യാസിയുടെ അടുത്ത് ദൂരസ്ഥലങ്ങളിൽനിന്നു പോലും വിദ്യ നേടാനായി കുട്ടികളെത്തിയിരുന്നു. ഫാഹിയാൻ വരുമ്പോള് രാധാസ്വാമിക്ക് 50 വയസ്സാണ്. രാജാവ് അദ്ദേഹത്തെ ഗുരു എന്ന് വിളിച്ചിരുന്നു, ആദരിച്ചിരുന്നു. മഞ്ജുശ്രീ എന്ന മഹാബ്രാഹ്മണപണ്ഡിതനെ ബുദ്ധമതക്കാരും ഗുരുവായി ആദരിച്ചിരുന്നു.രാജഗൃഹത്തിൽ ജീവകന് ഉണ്ടാക്കിയ വൈദ്യസർവ്വകലാശാല 1250 ഭിക്ഷുക്കളോട്ടുകൂടി അന്നും പ്രവർത്തിക്കുന്നുണ്ട്. നഗരത്തിനു പുറത്ത് ബിംബിസാരൻ ബുദ്ധന് സമർപ്പിച്ച ഉദ്യാനത്തെ ഭിക്ഷുക്കള് വൃത്തിയായും ശ്രദ്ധയോടും കാലാകാലം ജലം നൽകിയും പാലിച്ച് പോഷിപ്പിക്കുന്നു. ഗയയിലെ മൂന്നു വിഹാരങ്ങളും സഞ്ചാരി സന്ദർശിച്ചു. അന്തേവാസികൾ നടക്കുന്നതിലും ഇരിക്കുന്നതിലും പ്രവർത്തിക്കുന്നതിലും കാണിക്കുന്ന ശ്രദ്ധ,ശുഷ്കാന്തി എന്നിവ അദ്ദേഹത്തെ ആശ്ചര്യപ്പെടുത്തി. പാടലീപുത്രത്തിലെ ആരണ്യകം, കാശിയിലെ ഋഷിയുടെ കൃഷ്ണമൃഗം, ചമ്പയിലേയും താമ്രപർണ്ണിയിലേയും വിഹാരം ഇവ അദ്ദേഹം സന്ദർശിച്ചു.

ഭിന്നധർമ്മങ്ങളനുസരിക്കുന്നവരായ രാജാക്കന്മാരും ധനികരും വണികരും ജനതയും ഒരേ പോലെ സഹകരണത്തോടെ വിദ്യാഭ്യാസസ്ഥാപനങ്ങളെ രക്ഷിക്കുന്നതായും നടത്തുന്നതായും ഫാഹിയാൻ എഴുതി. ഈ വിദ്യാഭ്യാസപോളിസിയാണ് രാജ്യത്തിന്റെ ഒരുമയോടെയുള്ള ഇക്കണോമിക്ക് പുരോഗതിക്കും ഭരണത്തിലുള്ള ഐക്യത്തിനും കാരണമെന്നും ചൂണ്ടിക്കാട്ടി. വിദ്യാഭ്യാസസ്ഥാപനങ്ങളോട് ബന്ധപ്പെട്ട ക്ഷേത്രങ്ങളും അഗ്രഹാരങ്ങളും സന്യാസിമഠങ്ങളും അവയുടെ സൌജന്യനടത്തിപ്പിനായി ഭൂമി,ഗൃഹം,തോട്ടം,കന്നുകാലികൾ,വസ്ത്രം,

എണ്ണ,വിളക്ക്,പലവിധസേവനമെന്നിവ ജനങ്ങളിൽനിന്ന് ലഭിക്കുകയാല് ഭംഗിയായി നടന്നു. ഓരോ ദാനവും ചെമ്പോലയിലെഴുതിവെച്ചിരുന്നു. ഈ ചെമ്പോല രാജാവിൽനിന്ന് രാജാവിലേക്ക് കൈമാറി, രാജഭരണം മാറിയാലും പൌരന്മാരുടെ ജീവിതവും വിദ്യാഭ്യാസവും തടസ്സപ്പെടരുതെന്ന് നിശ്ചയിച്ചിരുന്നു. ഗുരുക്കന്മാരുടെ മുമ്പിൽ കിരീടമഴിക്കാനോ അവരുടെ പാദം കഴുകാനോ രാജാക്കന്മാർക്ക് മടിയുണ്ടായിരുന്നില്ല. ചാതുർമ്മാസ്യത്തിനുശേഷം ഗുരുക്കന്മാർക്ക് കഞ്ഞി വിളമ്പുന്നത് പുണ്യകർമ്മമായിരുന്നു.ഓരോ വിളവെടുപ്പിനുശേഷവും ധാന്യവും,വസ്ത്രവും മറ്റു വസ്തുക്കളും ഗുരുവിനും ഗുരുകുലവാസികൾക്കും ജനങ്ങള് ദാനം ചെയ്തു. ബ്രാഹ്മണനോ ക്ഷത്രിയനോ വൈശ്യനോ ശൂദ്രനോ പഞ്ചമനോ എന്ന ഭേദമില്ലാതെ തനിക്കുള്ളതിൽനിന്ന് തനിക്കാവുന്നത് ദാനം ചെയ്യുകയാണ് പതിവ്. സമൂഹത്തിനുവേണ്ടി പ്രവർത്തിക്കുന്ന ഗുരുകുലത്തിന് ജീവിതപ്രാരബ്ധങ്ങളില്ലാതിരിക്കാ നാണിത്. ഫാഹിയാന്റെ ഈ നിരീക്ഷണം ഇന്ത്യയുടെ സൌജന്യവിദ്യാഭ്യാസപദ്ധതിയുടെ സ്വഭാവവും ശക്തിയും കാണിക്കുന്നു. ഗ്രന്ഥങ്ങൾ ഓരോരുത്തരും സ്വയം പകർത്തി സൂക്ഷിക്കയും മനഃപാഠമാക്കുകയും ചെയ്തിരുന്നു. പാടലീപുത്രത്തിൽനിന്നും താമ്രലിപ്തിയിൽനിന്നും മാത്രമാണ് ഫാഹിയാന് ചില ഗ്രന്ഥങ്ങൾ പകർത്തിയെടുത്ത് കൊണ്ടുപോകാനായി ലഭിച്ചത്. വടക്കേഇന്ത്യയിലും വടക്കുപടിഞ്ഞാറുള്ളവരും അദ്ദേഹത്തിന് ഗ്രന്ഥം കൊടു ത്തില്ല, കിഴക്കേ ഇന്ത്യക്കാരാണ് കൊടുത്തത്. ഫാഹിയാൻ ആറു പുസ്തകങ്ങളാണ് പകർത്തി എടുത്തത്.

1. വിനയപിടകം, മഹാസാംഖികത്തോടും അതിന്റെ ഭാഷ്യത്തോടുമൊപ്പം
2. സരസ്വതിവാദനിയമം 6000-7000 ഗാഥ
3. സംയുക്താഭിധർമ്മനിയമശാസ്ത്രം 6000-7000 ഗാഥ
4. 2500 ഗാഥയുള്ള ഒരു സൂത്രം
5. പരനിർവ്വാണവൈപുല്യസൂത്രത്തിന്റെ ഒരു അദ്ധ്യായം (5000 ഗാഥ)
6. മഹാസാംഘികാഭിധർമ്മം

അദ്ദേഹം അവ താമ്രലിപ്തിയിലാണ് പകർത്തിയെടുത്തത്. പാടലീപുത്രത്തിൽ മൂന്നു വർഷം താമസിച്ചാണ് സംസ്കൃതം പഠിച്ചത് (ഗ്രന്ഥം പകർത്താൻ).വിനയപിടകം സംസ്കൃതഭാഷയിലാണ്. അതായത് ബുദ്ധമതക്കാരും സംസ്കൃതം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തിരുന്നു. പ്രാദേശികഭാഷകളിൽ ഗ്രാമീണർക്കും പഠിക്കാനായിട്ടാണ് തർജ്ജമ ചെയ്തിരുന്നത്. ചൈനക്കാരും ബുദ്ധമതക്കാരുടെ മഠത്തിലെത്തി സംസ്കൃതം പഠിച്ചിരുന്നു. ചർച്ചകള് ബുദ്ധമതക്കാർക്ക് മാത്രം വേണ്ടിയായിരുന്നില്ലെന്നും മനുഷ്യമനസ്സിനെ ഉന്നതികളിലേക്ക് നയിക്കുന്ന എല്ലാ സമ്പ്രദായക്കാരും സഭകളിലെ ചർച്ചകളില് പങ്കെടുത്തിരുന്നുവെന്നും ഫാഹിയാൻഎഴുതി. മദ്ധ്യേന്ത്യയിൽ ബുദ്ധമതത്തിൽനിന്ന് വ്യത്യസ്തമായി 96 വിധം അഭിപ്രായങ്ങളുണ്ടെന്ന് അദ്ദേഹം എഴുതി. അവരെല്ലാവരും തന്നെ ഈ ഭൌതികജീവിതവും കോസ്മിക്ക് ജീവിതവും തമ്മിലുള്ള ബന്ധത്തിൽ വിശ്വസിച്ചിരുന്നു. എല്ലാവരും പരിശുദ്ധജീവിതം നയിച്ചിരുന്നു. ഇതൊന്നും ബുദ്ധമതത്തിന്റെ മാത്രം സ്വഭാവമായിരുന്നില്ല. ഭിക്ഷുക്കൾ പൂർവ്വാചാര്യന്മാരായി ശാരീപുത്രൻ,മഹാമൌദ്ഗല്യായനൻ, ആനന്ദനെന്നിവരെ കരുതിയിരുന്നു.(രണ്ടുപേർ ബ്രാഹ്മണരും ഒരാൾക്ഷത്രിയനും) ശ്രമണേരന്മാര്( പുതിയ വിദ്യാർത്ഥികൾ) ആൺകുട്ടികള് രാഹുലനും പെൺകുട്ടികള് തങ്ങളെ മഠത്തിലേക്ക് അനുവദിച്ച ആനന്ദനുമാണ് ദക്ഷിണ കൊടുക്കുന്നത്. അവർക്ക് രണ്ടുപേർക്കും വിനയത്തിനും സൂത്രത്തിനും അഭിധമ്മത്തിനും വേറെ വേറെ സ്തൂപാരാധന അദ്ദേഹം കണ്ടു. മഹായാനം പഠിക്കുന്നവരെല്ലാം അവലോകിതേശ്വരൻ മഞ്ജുശ്രീ, പ്രജ്ഞാപാരമിത എന്ന പേരിൽ ശിവ,വിഷ്ണു, വൈഷ്ണവിമാതാ-ശക്തി എന്നിവരെ ആരാധിച്ചിരുന്നു. കേരളത്തിൽ കളരിപരദേവതക്കുള്ളപോലെ ഓരോ വിഹാരത്തിനും വെവ്വേറെ ചെറിയ ക്ഷേത്രവുമുണ്ടായിരുന്നു. ഇത് അവനവന്റെ പിതൃഗുരുക്കന്മാരെ വണങ്ങാനാണ്. അതിഥിപൂജ ഗുരുക്കന്മാർക്കും സന്യാസിമാർക്കും മാത്രമല്ല, എല്ലാവർക്കും കൊടുത്തിരുന്നു. അതിഥിക്ക് ഭിക്ഷാപാത്രം, കാലുകഴുകാനുള്ള ജലം, എണ്ണ,കഞ്ഞി ഇവ കൊടുത്തിരുന്നു. മൂന്നുദിനം പുറത്തെ ഉദ്യാനത്തിൽ ഇപ്രകാരം സൌജന്യമായി താമസിക്കാം. അതിനുശേഷമേ നഗരത്തിനകത്ത് പ്രവേശനമുള്ളു. പ്രവേശനം കിട്ടിയാൽ അവനവന്ന് അറിയാവുന്ന തൊഴില് ചെയ്ത് ഉപജീവനം കഴിക്കണം. ആരും പണിചെയ്യാതെ മടിയന്മാരായി നടക്കാനുള്ള അനുവാദമില്ല. ഉഞ്ഛവൃത്തി ചെയ്താലും സ്വന്തം ഭക്ഷണം സമ്പാദിക്കണം. ബുദ്ധമത ക്കാരല്ലാത്ത ആളുകൾ സത്രം

ഉണ്ടാക്കുന്നതിൽ പ്രശസ്തരാണ്. അവരുടെ പാതകളുടെ ഇരുവശവും സത്രങ്ങളും തണ ൽമരങ്ങളും, മരമോ കല്ലോ കൊണ്ടുള്ള ഇരിപ്പിടങ്ങളുമുണ്ട്.അവരുടെ ഭോജനശാലകളില് എല്ലാ സഞ്ചാരികൾക്കും സൌജന്യമായി ഭക്ഷണവും മോരുവെള്ളം മുതലായ പാനീയവും കൊടുക്കുന്നു. ഇവരെല്ലാവരും ബ്രാഹ്മണരുടെ രീതി പിന്തുടരുന്നവരാണ് എന്ന് ഫാഹിയാന്റെ നിരീക്ഷണം ശ്രദ്ധയർഹിക്കുന്നു. ദേവദത്തന്റെ മതം അനുസരിക്കുന്നവരും ഗുപ്തസാമ്രാജ്യത്തിന്റെ ഭാഗമായ മദ്ധ്യേന്ത്യയിലുണ്ടെന്ന് അദ്ദേഹം എഴുതി. മഗധ നിറയെ ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യപ്രമാണികളുമാണെന്നും അവരെല്ലാം അഹിംസാധർമ്മമനുസരിക്കുന്നവരും കരുണയുള്ളവരുമാണെന്നും ഫാഹിയാന് കണ്ടു. അവരുടെ വിദ്യാഭ്യാസകേന്ദ്രങ്ങളെല്ലാം ക്ഷേത്രങ്ങളോടും മഠങ്ങോടും അനുബന്ധിച്ചാണെന്നും അവിടെ ദിവസവും ആയിരക്കണക്കിനാളുകൾക്ക് സൌജന്യഭക്ഷണവും വിദ്യാഭ്യാസവും കൊടുക്കുന്നുണ്ടെന്നും കേന്ദ്രീകൃതമായ ഭരണസംവിധാനമാണ് ഇതിനു കാരണമെന്നും അദ്ദേഹം നിരീക്ഷിച്ചു.ദരിദ്രരും അനാഥരും വിധവകളും കുട്ടികളില്ലാത്തവരും വൃദ്ധരും അംഗവൈകല്യമുള്ളവരും രോഗികളും യോഗികളും സൌജന്യഭക്ഷണവും താമസവും ഔഷധചികിത്സയും വസ്ത്രവും സേവനവും ലഭിക്കുന്നതിനാൽ സന്തുഷ്ടരാണ്. എല്ലാ സ്ഥാപനങ്ങളിലും ഭക്ഷണവും വസ്ത്രവും വിദ്യാഭ്യാസവും ഒരേ പോലെയാണ്.രാജാക്കന്മാരും ധനികരായ വൈശ്യരും ജനങ്ങളും ഏതു സ്ഥാപനത്തിനും (ബുദ്ധമതക്കാരുടേതായാലും അല്ലെങ്കിലും)ഒരുപോലെ ധർമ്മവഴിപാട് ചെയ്യുന്നു. ഈ വിവരണം കൊണ്ട് താൻ സന്ദർശിച്ചകാലത്തും വൈദികഭാരതമാണ് നിലനിന്നിരുന്നതെന്ന് ഫാഹിയാൻ തെളിയിക്കുന്നു. ഫാഹിയാൻ ദക്ഷിണേന്ത്യ സന്ദർശിച്ചിട്ടില്ല. സന്ദർശിച്ചിരുന്നെങ്കില് , മദ്ധ്യേന്ത്യയിൽ ബുദ്ധമതത്തിനെന്നപോലെ ദക്ഷിണേന്ത്യയില് യഹൂദമതത്തിനും ക്രൈസ്തവമതത്തിനും പിന്നീട് ഇസ്ലാമിനും എന്തുകൊണ്ടാണ് ഈ സേവനം തന്നെ ലഭിക്കുന്നതെന്നു കൂടി അദ്ദേഹം മനസ്സിലാക്കുമായിരുന്നു. ഇന്ത്യയിലെ ജനത ദുഃഖവും വേദനയും പരിഹരിക്കുന്ന ആശുപത്രികൾക്കും , ആത്മീയവികാസം വരുത്തുന്ന ക്ഷേത്രങ്ങൾക്കും ,വിദ്യ തരുന്ന വിദ്യാഭ്യാസസ്ഥാപനങ്ങൾക്കും ഒരേ മഹത്വമാണ് കൊടുക്കുന്നതെന്നും ഇവ മൂന്നും ഒരേ യൂണിവേഴ്സിറ്റി സമുച്ചയത്തിൽ കാണുന്നത് ഇതുകൊണ്ടാണെന്നും ഫാഹിയാന് എഴുതുന്നു. എഡി 399 മുതല് 414 വരെ 15 വർഷമാണ് ഫാഹിയാന് ഇന്ത്യയില് സഞ്ചരിച്ചത്. ഒരു വിദ്യാഭ്യാസസ്ഥാപനത്തിൽനിന്നുള്ള യോഗ്യതാസർട്ടിഫിക്കറ്റും ശുപാർശയും, രാജാവിന്റെ മുദ്രയുള്ള സമ്മതിപത്രം, ധനികനായ ഒരു വൈശ്യന്റെ കാരവന്റെ സഹായം-ഇവ മൂന്നും കൂടാതെ ഒരു വിദേശിക്കും ഭാരതത്തിൽ പ്രവേശിക്കാൻ സാധിക്കില്ലെന്ന് അദ്ദേഹം എഴുതുന്നു.(ഇവ മൂന്നും കേന്ദ്രീകൃതമായ ഭരണവ്യവസ്ഥയില് സഹകരിച്ചാണ് പ്രവർത്തിക്കുന്നതെന്നും.) തന്റെ പഠനയാത്രയിൽ ബുദ്ധമതക്കാരും അല്ലാത്തവരുമായ നിരവധി ഇന്ത്യക്കാർ തന്നെ സഹായിച്ചിട്ടുണ്ടെന്നും എഴുതുന്നു.

**ഹ്യുയൻസാങ്ങ്:-** 629-645ൽ വന്ന ചൈനീസ് സഞ്ചാരി.മദ്ധ്യേഷ്യയിലും ഇന്ത്യയിലും സഞ്ചരിച്ചു. തെക്കെ ഇന്ത്യയെക്കുറിച്ച് കേട്ടഅറിവേ ഉള്ളു, ഹ്യുയാൻസാങ്ങ് ബുദ്ധമതപുസ്തകങ്ങള് ശേഖരിക്കാനാണ് വന്നത്. ബുദ്ധമതകേന്ദ്രങ്ങളാണ് സന്ദർശിച്ചത്.സ്വർണ്ണം,വെള്ളി,സ്ഫടികം,ചന്ദനം ഇവകൊണ്ടുള്ള നിരവധി ബുദ്ധപ്രതിമകളും നിരവധി പെയിന്റിങ്ങുകളും ബുദ്ധന്റെ 150 അവശിഷ്ടങ്ങളും 657 പുസ്തകങ്ങളും 20 കുതിരയുടെ പുറത്ത് അദ്ദേഹം ചൈനയിലക്ക് കൊണ്ടുപോയി. ഫാഹിയാൻ കുറച്ചുകാലമേ താമസിച്ചുള്ളു, കുറച്ചു പുസ്തകങ്ങളേ വിശദമായി പഠിച്ചുള്ളു, പക്ഷേ നല്ല ഒരു പണ്ഡിതനായിത്തീർന്നു. ഹ്യുയാൻസാങ്ങ് അതിലും കുറച്ചുകാലമേ ഇന്ത്യയിലുണ്ടായിരുന്നുള്ളു, നിരവധി പുസ്തകങ്ങളും അമൂല്യവസ്തുക്കളും കൊണ്ടുപോയി, പക്ഷേ കാര്യമായി പഠിച്ചില്ല, കേട്ടുകേൾവിയിൽനിന്നും സംഭാഷണങ്ങളിൽനിന്നുമുള്ള അറിവേ ഇന്ത്യയെക്കുറിച്ച് ഉണ്ടായുള്ളു. ഈ രണ്ടു സഞ്ചാരികളുടെ വ്യക്തിവ്യത്യാസം അവരുടെ എഴുത്തിലും പ്രതിഫ ലിക്കുന്നു. ഇത് മനസ്സിലാക്കി വേണം അവരുടെ എഴുത്തുകളിലൂടെ ഇന്ത്യയെ അറിയാൻ ശ്രമിക്കുന്നത്.

ഹ്യുയാൻസാങ് എഴുതുന്നത് അക്കാലത്തെ ഭാരതം യിൻ-തു (ഹിന്തു) എന്നാണ് ചൈനയിൽ അറിയപ്പെട്ടിരുന്നതെന്നും അത് ചന്ദ്രദേവനായ ഇന്ദുവിന്റെ നാമമാണെന്നുമാണ്. ഫാഹിയാൻ തന്റെ യാത്രയിലുണ്ടായ ബുദ്ധിമുട്ടുകളെ വളരെ കാര്യമായി ഗണിച്ചിട്ടില്ല, അവ രാജ്യത്തിന്റെ സുരക്ഷാനടപടികളാണെന്ന് മനസ്സിലാക്കി. ഹ്യുയാൻ സാങ് ഈ സുരക്ഷാനടപടികളെ വിദേശികൾക്ക് നേരിടേണ്ടിവരുന്ന ബുദ്ധിമുട്ടുകളായി കാണുന്നു. എല്ലാ അതിർത്തികളും ഇപ്രകാരം സുരക്ഷാനടപടികളുള്ളതാണെന്നും അവയെ താന് മറികടന്ന് ഇന്ത്യയിലെത്തിയെന്നും പറയുന്നു. “

He had been where no other had been ,he had seen and heard what no other had ever seen or heard. Alone he had crossed trackeless wastes tenanted only by fierce ghost demons. Bravely he climbed fabled mountains high beyond conjecture, rugged and barren ,ever chilled by icy wind and cold with eternal snow.” എന്നൊരു ആത്മപ്രശംസയോടെ. അനുമതിയില്ലാതെ ഹിമാലയം കടന്ന് വരുന്നവരെ ജയിലിലടച്ചിരുന്നു. നാലുരാത്രിയും അഞ്ചുപകലും വെള്ളം കൂടി കിട്ടാതെ മരുഭൂമിയിലൂടെ യാത്ര ചെയ്താണ് ഇന്ത്യയിലെത്തിയത്. ഒരു രാജാവ് അദ്ദേഹത്തെ രാജാതിഥി എന്നുപറഞ്ഞ് വി ാടാതെ പിടിച്ചുവെച്ചു. അവിടെനിന്ന് ഒരുവിധം രക്ഷപ്പെടുകയാണുണ്ടായത്. ഫാഹിയാൻ രാഷ്ട്രത്തിന്റെ നിയന്ത്രണത്തിലുള്ള സുരക്ഷാപരിശോധനകളെ മനസ്സിലാക്കി. ഹുയാൻസാങ് അവയെ ഉപദ്രവമായും അതിർത്തിനികുതികളെ കൊള്ളയായും കരുതി. കാന്യകുബ്ജിൽവെച്ച് ഗംഗ കടക്കുമ്പോൾ ഒരു കൊള്ളസംഘം വന്നതായും അവരുടെ സംഘം നരമേധത്തിന് ഒരുങ്ങുമ്പോള് പെട്ടെന്ന് ചുഴലിക്കാറ്റ് വന്ന് അത് തടഞ്ഞതായും അത് തന്റെ കഴിവാണെന്നുകരുതി കൊള്ളക്കാർ തന്നെ ഗുരുവെന്ന് വിളിച്ചതായും ഹുയാൻസാങ് എഴുതുന്നു. പണ്ഡിതാഭിപ്രായം ഇത്തരം എക്സാജറേറ്റഡ് ട്രാവലോഗുകളെ ചരിത്രമെന്ന് വിളിക്കരുതെന്നാണ്. തന്റെ സകലവസ്തുക്കളും കൊള്ളക്കാർ കൊണ്ടുപോയി എന്ന് വിലപിക്കുന്ന സഞ്ചാരി മടങ്ങിപ്പോകുന്നത് 20 കുതിരപ്പുറത്ത് വിലപിടിച്ച നിരവധി വസ്തുക്കളുമായാണ്. ഇന്ത്യക്കാർ അദ്ദേഹത്തിന് സംരക്ഷകനായി ഉദിതനെന്ന് പേരുള്ള പോരാളിയെ കുതിരപ്പുറത്ത് അകമ്പടിയായി അയച്ചുകൊടുക്കുകൂടി ചെയ്തു. ഇത് രാഷ്ട്രത്തിന്റെ സുരക്ഷാപോരാളികളുടെ അനുമതിയും അറിവുമില്ലാതെ ആരും ഇന്ത്യയിലേക്ക് പ്രവേശിക്കാറില്ല എന്ന നിയമത്തിന്റെ പ്രായോഗികവശമാണ്. ഈ വസ്തുക്കളെല്ലാം രാഷ്ട്രത്തിന്റെ അനുമതിയോടെ കൊണ്ടുപോകുന്നതാകയാലാണ് പോരാളിയുടെ അകമ്പടി.

നമ്മുടെ സുരക്ഷാവലയം ഇപ്പോളിത്ര ശക്തമാണോ. അല്ലെങ്കിൽ എന്തുകൊണ്ട് എന്നത് സോഷ്യോളജിസ്റ്റുകൾക്കുള്ള റിസർച്ച് ചോദ്യമാണ്. ഇന്ത്യ ഒരുകാലത്തും ഒരു ഏകീകൃതരാഷ്ട്രമായിരുന്നില്ല എന്ന വാദം ഉന്നയിക്കുന്ന ആളുകളും ഈ സുരക്ഷാസംവിധാനം ഏകീകൃതരാഷ്ട്രത്തിനല്ലാതെ സാധിക്കില്ല എന്ന് മനസ്സിലാക്കണം. ഹുയാൻസാങ് ബ്രാഹ്മണരുടെ വേദപാഠശാലകളും മഹായാനത്തിന്റെ വളർച്ചയും കണ്ടു. ഹീനയാനക്കാരാണ് മഹായാനത്തേക്കാളും കൂടുതലെന്നും കണ്ടു. ബ്രാഹ്മണവേദ,ഹീനയാന,മഹായാനവിദ്യാകേന്ദ്രങ്ങള് തമ്മില് യാതൊരു വ്യത്യാസവുമില്ലാതെ എല്ലായിടത്തും പ്രവർത്തിക്കുന്നത് കണ്ടു. സമൂഹജീവിതത്തിന് അച്ചടക്കമുണ്ടായിരുന്നു. എന്തെല്ലാം കുറവുകളുണ്ടെങ്കിലും ഹുയാൻസാങിന്റെ സഞ്ചാരകഥ ബ്രാഹ്മണരെ നിരീക്ഷിച്ചത് സത്യസന്ധമായി എഴുതിയിട്ടുണ്ട്.അവിടെ മതനിരപേക്ഷമായ സമീപനം അദ്ദേഹം കാണിക്കുന്നു. : “In this country all are pure, respectable Brahmins. All are cultured and educated. All have common language Sanskrit. All Buddhist scholars write in Sanskrit. The oral spoken and written languges of central India is the origin of all North Indian languages. The central Indians are correct in pronounciation and purity of language .Their pitch(sruthi) is sudha(pure). Their language is therefore divine(Devabhasha). The neighbours and foreigners uttering it defectively adopted it as their language and are having only impure modifications of it .

ഓരോ ബ്രാഹ്മണസംഘത്തിനും സന്യാസിസംഘത്തിനും അവരുടെ വസ്ത്രധാരണരീതി തനതാണ്. ചില വിദ്യാഭ്യാസസ്ഥാപനങ്ങളെ തിരിച്ചറിയുന്നത് അവരുടെ വേഷത്തിലെ ചില പ്രത്യേകതകളെ വെച്ചാണ്.

1. മയിൽപ്പീലി ചൂടിയവര്.
2. മുണ്ഡമാല ധരിച്ചവർ
3. നഗ്നർ
4. പുല്ലുധരിച്ചവർ
5. മരത്തോല്പ ധരിച്ചവർ
6. മുണ്ഡനം ചെയ്തവർ
7. ഇടത്തോട്ടോ വലത്തോട്ടോ കുടുമ ചെരിച്ചുകെട്ടിയവർ

8. മുൻകുടുമ ധരിച്ചവര്
9. വസ്ത്രത്തിന്റെ നിറമനുസരിച്ച്

ദിഗംബരരും പാശുപതരും കാപാലികരും നാലുവേദവും പഠിക്കുന്നവരും,ആയുർവ്വേദം പഠിക്കുന്നവരും അവരുടെ യിടയിൽ കണ്ടു. വാമൊഴിയായി പഠനം, ഗ്രന്ഥം പഴകുമ്പോൾ അത് പകർത്തൽ, ഓരോ ഗുരുകുലവും അതാതിന്റെ ജ്ഞാനം കൈമോശം വരാതെ സൂക്ഷിക്കുന്നവിധം- ഇത്രയെല്ലാം ബുദ്ധിമുട്ട സഹിച്ചാലും ഗുരുക്കന്മാരും ശിഷ്യന്മാരും പഠിക്കുന്നതിലും പഠിപ്പിക്കുന്നതിലും ആനന്ദം കണ്ടെത്തി.കുട്ടികളുടെ പങ്കാളിത്തം ഉറപ്പുവരുത്തുന്ന ചർച്ചകളും ചോദ്യോ ത്തരപരിപാടികളും അദ്ദേഹം കണ്ടു.അവ കുട്ടികളുടെ മനനശേഷി, ഗ്രഹണശേഷി ഓർമ്മശക്തി ഇവ കൂട്ടുന്നതായി മനസ്സിലാക്കി. പഠിച്ചത് മനസ്സിലാക്കാനും അത് പ്രായോഗികജീവിതത്തിൽ ഉപയോഗപ്പെടുത്താനുമുള്ള എല്ലാ പദ്ധതി കളും ഇന്ത്യയിലെ വിദ്യാഭ്യാസസമ്പ്രദായത്തിലുണ്ടെന്നും കണ്ടു.ഗുരുക്കന്മാരെ അദ്ദേഹം ഇങ്ങനെ വിവരിച്ചു:" These teachers explain the general meaning and teach them the minutiae; They rouse them to activity and skillfully win them to progress. They instruct the inert and sharpen the dull. When disciples intelligent and acute are addicted to idle shirking , the teachers doggedly persevere, repeating instructions until their training is finished.

30 വയസ്സിലാണ് വിദ്യാഭ്യാസം കഴിഞ്ഞ് വീട്ടിലേക്ക് പോകുന്നത്. അപ്പോഴേ ദക്ഷിണ കൊടുക്കേണ്ടതുള്ളു. നൈഷ്ഠിക ബ്രഹ്മചര്യം സ്വീകരിച്ചവരാണ് ഗുരുകുലത്തിൽത്തന്നെ താമസിക്കുക. (ബുദ്ധമതമഠത്തിൽ).അവർ അദ്ധ്യയനവും അദ്ധ്യാപനവുമായി അടുത്ത ഗുരുവായി താരുന്നു. മറ്റുള്ളവരെല്ലാം വീട്ടിലേക്ക് പോയി ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്നു. സ്വന്തം കുലത്തൊഴിലോ പഠിച്ച തൊഴിലോ സ്വീകരിച്ച് കുടുംബത്തെയും സമൂഹത്തേയും സേവിക്കുന്നു. നിരവധി സത്യാന്വേഷികൾ സംഘങ്ങളായി ജീവിക്കുന്നത് അദ്ദേഹം കണ്ടു. സത്യാന്വേഷികളുടെ ഈ ബ്രഹ്മചാരിസം ഘത്തെ കുറിച്ച് അദ്ദേഹത്തിന്റെ വാക്കുകൾ:-" There are men who ,far seen in antique lore and fond of refinements of learning;are content in seclusion,leading lives of continence.These come and go (literally sink and float) outside of the world and promenade through life away from human affairs.Though they are not moved by honours or reproach ,their fame is far spread.The rulers treating them with ceremony and respect ,cannot make them come to court …Forgetting fatigue,they expatiate in the arts and sciences ;seeking for wisdom while relying on perfect virtue they count not 1000 li a long journey. Though their family be in affluent circumstances ,such men make up their minds to be like vagranta,and get them food by begging as they go about.With them there is honour in knowing truth (in having wisdom) and there is no disgrace in being destitute ".

ഈ ഉദ്ധരണി പ്രധാനമാണ്. വേദകാലത്തും ഹരപ്പസൈന്ധവസംസ്കൃതികാലമായ മഹാഭാരതകാലത്തും ബുദ്ധമതകാലത്തും മുഗൾഭരണകാലത്തും, ഇന്നും ഇത്തരം വ്യക്തികളെ ഇന്ത്യയിൽ കാണാമം എന്നത് സംസ്കൃതിയുടെ തുടർച്ചയെ കാണിക്കുന്നു. എല്ലാ ബുദ്ധമതപണ്ഡിതരും സംസ്കൃതമറിയുന്നവരായിരുന്നു. പ്രാദേശികഭാഷയിൽ സാധാര ണക്കാരോടും സംസ്കൃതത്തിൽ പണ്ഡിതരോടും ചർച്ചചെയ്യാനാവുന്നവരായിരുന്നു. വിവേകിയുടെ ലക്ഷണം വിദ്യയെ വിദ്യക്കുവേണ്ടി മാത്രം പ്രേമിക്കുന്നതാണ്. മതത്തിനുവേണ്ടിയല്ല. ഇത് മനസ്സിലാക്കിയവരായിരുന്നു അന്നതെതെ എല്ലാ ഗുരുക്കന്മാരും .ബ്രിട്ടീഷ് ഭരണകാലത്ത് ഇന്ത്യയിലെ ശാസ്ത്രങ്ങളെ അറിയാനാഗ്രഹിക്കുന്ന യൂറോപ്യർക്ക് ഇന്ത്യയിലെ പണ്ഡിതരായ ബ്രാഹ്മണർ സംസ്കൃതഗ്രന്ഥങ്ങള് അവരുടെ ഭാഷയിലേക്ക് തർജ്ജമ ചെയ്യാന് സഹായിച്ചു. അതുപോലെയാണ് ബുദ്ധമതകാലത്ത് പാലിയിലും പ്രാദേശികഭാഷയിലും സംസ്കൃതഗ്രന്ഥങ്ങളുടെ പരിഭാഷകളുണ്ടായത്. അത് വിദ്യ ആഗ്രഹിക്കുന്ന ഒരാൾക്ക് വിദ്യ ദാനം ചെയ്യലാണ്. വിവേകമുള്ളവരെ ആദരിക്കുന്നതായിരുന്നു ഇന്ത്യയിലെ സംസ്കാരം എന്നും.

സത്യാന്വേഷണം,വിവേകം, സമൂഹനന്മ ഇവക്കാണ് ഇന്ത്യയിലെ വിദ്യാഭ്യാസസമ്പ്രദായമെന്ന് ഹ്യുയാങ്സാങിന്റെ സഞ്ചാരകഥ നമ്മോട് പറയുന്നു. ബൌദ്ധികവും സദാചാരപരവും ആത്മീയവും ധാർമ്മികവുമായ ജീവിതരീതിയാണ് ഗുരുക്കന്മാരെ ആദരണീയരാക്കിയത്.ലളിതജീവിതം,പരിമിതമായ ആവശ്യങ്ങൾ,സന്തുഷ്ടി, വിവേകം,ജ്ഞാനം, ധർമ്മവിചാരം ഇവയായിരുന്നു അന്നത്തെ ഇന്ത്യക്കാരുടെ മുഖമുദ്ര.ഇത് അവരുടെ കരുണ,അഹിംസ,സർവ്വചരാചരങ്ങളും ഒന്നാണെന്ന അദ്വൈതബോധം ,ഇവകൊണ്ടാണെന്ന് അദ്ദേഹത്തിനു മനസ്സിലായി. കാരണം അദ്ദേഹവും കച്ചവടത്തില്ല,സത്യാന്വേഷണത്തിനാണ് ഇവിടെ വന്നത്.വീടും കുടുംബവും ആഢംബരങ്ങളും നാടും ത്യജിച്ച് വിദ്യക്കായി ദൂരെ ഗുരുകുലത്തിലെത്തി താമസിക്കുന്ന കുട്ടികളുടെ സത്യദാഹവും അതിനുള്ള ത്യാഗങ്ങളും അദ്ദേഹം കണ്ടു.തങ്ങളുടെ ജാവിതം മുഴുവനും സമൂഹത്തിനായി ഉഴിഞ്ഞുവെച്ച ഗുരുക്കന്മാരെ സമൂഹം ആദരിക്കുന്നത് എന്തിനാണെന്ന് അദ്ദേഹം മനസ്സിലാക്കി. അവർ ഭൌതികസ്വത്തുക്കളൊന്നും ശേഖരിക്കുന്നില്ല. അമൂല്യമായ വിദ്യയാണ് ശേഖരിക്കുന്നത്. അത് സൌജന്യമായി സമൂഹത്തിന് കൊടുക്കുന്നു. അതിനാൽ അവരുടെ സാന്നിദ്ധ്യം ഓരോ ഗ്രാമവും ആഗ്രഹിക്കുന്നു. ഹ്യുയാൻസാങ് ഏഴാംനൂറ്റാണ്ടിലെ ഇന്ത്യയില് കണ്ട ദരിദ്രനാരായണബ്രഹ്മസഭ മുഗളകാലത്തും തുടർച്ചയായി ഇന്ത്യയില് നിലനിന്നിരുന്നു.

മദ്രാസിലെ ബ്രിട്ടീഷ് ഭരണകൂടം ഇപ്രകാരം പണ്ഡിതരും ദരിദ്രനാരായണരുമായി സമൂഹത്തിന്റെ ചെലവില് ജീവിക്കുന്ന ബ്രാഹ്മണരെ സർക്കാരിന്റെ ബാദ്ധ്യതയായി രണ്ടുവിധത്തിലാണ് കണ്ടത്. ഒന്നാമതായി അതിന്റെ ചെലവ് ഭരണകൂടത്തിന് താങ്ങേണ്ടതില്ല എന്ന് തോന്നി. രണ്ടാമതായി, ഭരണകൂടത്തിന്റെയും സമൂഹത്തിന്റെയും ചെലവില്ലുള്ള ഈ പണ്ഡിതരുടെ ബുദ്ധിയും വിദ്യാഭ്യാസസമ്പ്രദായവും ഭാഷയും അറിവും നിലനിൽക്കുന്നകാലം വരെ ബ്രിട്ടീഷ് ഭരണകൂടത്തിന് ഇന്ത്യയെ സംസ്കാരത്തിലോ മറ്റേതെങ്കിലും മേഖലയിലോ തോല്പിക്കാനാവില്ല എന്ന ബോധോദയം. അങ്ങനെയാണ് അവരുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളെ അടച്ചുമൂടി, സംസ്കൃതഭാഷയെ മാറ്റി, ഇംഗ്ലീഷ് വിദ്യാലയങ്ങളാരംഭിച്ചത്. ഇനിയിപ്പോൾ സംസ്കൃതഭാഷയെ തിരിച്ചുകൊണ്ടുവരണമെന്നല്ല ഞാനിവിടെ പറയുന്നത്. അത് പ്രായോഗികമല്ല. സംസ്കൃതത്തിലെ ശാസ്ത്രഗ്രന്ഥങ്ങളെ എല്ലാ പ്രാദേശികഭാഷകളിലേക്കും മൊഴിമാറ്റി, നമ്മുടെ ശാസ്ത്രചിന്ത എന്തായിരുന്നു, നാമാരാണ് എന്നത് ജനഹ്ങളെ മനസ്സിലാക്കിക്കൊടുക്കേണ്ട ചുമതല നമുക്കുണ്ട് എന്നാണ്.

ഹയാൻസാങിന്റെ കാലത്ത് വളരെയേറെ വിദ്യാസ്ഥാപനങ്ങള് ഇന്ത്യയില്ലുണ്ടായിരുന്നു. അവയിലെ എൺപതെണ്ണം അദ്ദേഹം പേരെടുത്ത് പറഞ്ഞ് തന്റെ പുസ്തകത്തിലെഴുതിയിട്ടുണ്ട്.

1. ഗാസ. 10 വിദ്യാലയം. 300 കുട്ടികൾ. പഠനവിഷയം സർവ്വാസ്തിവാദം
2. ബാമിയാൻ. 10 വിദ്യാലയം 1000 കുട്ടികൾ. വിഷയം ലോകോത്തരവാദം.
3. കാപി. 1000 വിദ്യാലയം.6000 കുട്ടികൾ. വിഷയം മഹായാനം. ഹ്യുയാൻസാങ് എഡി 630ലെ ചാതുർമ്മാസ്യം ഇവിടെയാണ് താമസിച്ചത്. പ്രധാനമായും മഹായാനമാണെങ്കിലും അവിടെ ഹീനയാനക്കാരായ 300 പേരും ജീവിക്കുന്നത് അദ്ദേഹം കണ്ടു. കനിഷ്കന്റെ കാലത്താണ് കാപിഗാന്ധാര,ചീനഭുക്തിവിഹാരം പഞ്ചാബിൽ പണിതത്.കനിഷ്കന്റെ ചൈനീസ് സാമ്രാജ്യത്തിലെ ആളുകൾക്കാണ് ഇത് പണിതുകൊടുത്തത്. അവി ടെ ഒരു കുഴിയിൽ നിധിയുണ്ടെന്ന് കേട്ടതായും അതിന്റെ സിംബോളിക് ചിത്രമല്ലാതെ(ശംഖനിധി,പത്മനിധി) നിധി കാണുകയുണ്ടാ യില്ലെന്നും സഞ്ചാരി എഴുതുന്നു.മഴക്കാലത്തിനുമുമ്പും പിമ്പുമായി ആ നിധിക്കും (ലക്ഷ്മി) വിഷ്ണുവിനുമായി ഉത്സവം നടത്താറുണ്ട്. അല്പം മാറിയുള്ള ഗുഹകളിൽ സമാധിയോഗം പരിശീലിക്കുന്ന മുനിമാരുണ്ട്.നിധി താൻ കാണുകയുണ്ടായില്ല എന്ന് പറഞ്ഞ വ്യക്തിതന്നെ താൻ ആ നിധിയിൽനിന്ന് കുറച്ചെടുത്ത് വിഹാരം പുനരുദ്ധരിച്ചു എന്നും പറയുന്നത് വിരോധാഭാസമാണ്. ബുദ്ധന്റെ മകനായ രാഹുലൻ നിർമ്മിച്ച വിഹാരവും അവിടെ കാണുകയുണ്ടായി.

4. ലാംബ(ലക്മൻ). 10 വിദ്യാലയം. അവിടെ കുറച്ചുപേരേ താമസിക്കാറുള്ളു. ബ്രാഹ്മണരും ബുദ്ധമതക്കാരും വളരെപ്പേരുണ്ട്. എല്ലാവരും മഹായാനക്കാരുണ്ട്. ഈ വിഹാരത്തിലെ ഒരു ബ്രാഹ്മണൻ ഏഴാം നൂറ്റാണ്ടില് ചൈനയിലെത്തി ഒരു മന്ത്രശാസ്ത്രഗ്രന്ഥം ചൈനീസ് ഭാഷയിലേക്ക് തർജ്ജമ ചെയ്തുകൊടുത്തു.
5. നാഗർകോട്ട്. വളരെ കുറച്ച് ബുദ്ധമതക്കാരേ ഉള്ളു(ഇത് നേപ്പാളിലെ ഗരുഡനാരായണക്ഷേത്രം നിൽക്കുന്ന സ്ഥലമാണ്)
6. ഗാന്ധാരം. പണ്ട് ബുദ്ധമതം പ്രചാരത്തിലിരുന്നുവെങ്കിലും ഹ്യുയാങ്സാങ് സന്ദർശിച്ചകാലത്ത് അവിടെ ബുദ്ധമതക്കാരില്ല.നാരായണദേവനും അസംഗനും വസുബന്ധുവും ധർമ്മതാരമനോരഥനും പാർശ്വനും ഇവിടെയിരുന്നാണ് ബുദ്ധമതം പഠിച്ചതും ഗ്രന്ഥങ്ങളെഴുതിയതുമെന്ന് പറയപ്പെടുന്നു. ഇതിന്റെ തലസ്ഥാനം പുരുഷപുരമാണ്. അവിടെ കനിഷ്കൻ പണിയിച്ച വിഹാരമുണ്ട്. വളരെ കുറച്ച് ഹീനയാനികളാണ് അവിടെയുള്ളത്. നളന്ദ പ്രസിദ്ധമാകുന്നതിനു മുമ്പ് ഇവിടത്തെ യൂണിവേഴ്സിറ്റി വളരെ പ്രസിദ്ധമായിരുന്നു. പുരുഷപുരത്തിലെ പാർശ്വനാണ് മദ്ധ്യേന്ത്യയിൽനിന്നു വന്ന അശ്വഘോഷനെന്ന ബ്രാഹ്മണന് ബുദ്ധധർമ്മം പഠിപ്പിച്ചത്. വസുബന്ധു അഭിധമ്മകോശശാസ്ത്രം ഇവിടെവെച്ചാണ് എഴുതിയത്. അദ്ദേഹത്തിന്റെ ഗുരു മനോരഥൻ വിഭാഷ എഴുതിയതും ഇവിടെയാണ്.
7. പുഷ്കരാവതി. ഹസ്തനഗരമെന്ന് വിളിക്കുന്നു. ധാരാളം ഭിക്ഷുക്കളുണ്ട്.വസുബന്ധു അഭിധമ്മപ്രകരണപദശാസ്ത്രം ഇവിടെ വെച്ച് എഴുതി.അടുത്തുള്ള ഒരു ഹീനയാനവിഹാരത്തിലാണ് ധർമ്മത്രാതാ തന്റെ അഭിധമ്മമെഴുതിയത്.
8. പലൂഷം. ഹീനയാനവിഹാരത്തിൽ 50 ഭിക്ഷുക്കളുണ്ട്.പണ്ട് ഈശ്വരൻ അഭിധമ്മമെഴുതിയത് ഇവിടെയാണ്. അടുത്ത് രണ്ട് മഹായാനവിഹാരമുള്ളതിലും ഭിക്ഷുക്കളുടെ എണ്ണം കുറവാണ്. ഇവിടെനിന്ന് ഹ്യുയാൻസാങ് ഗുരു പാണിനിയുടെ ജന്മസ്ഥലമായ ശാലാതുരയിലെത്തി.
9. ഉദ്യാനം. ഒരു കാലത്ത് 1400 വിദ്യാലയങ്ങളില് 18000 വിദ്യാർത്ഥികള് മഹായാനം അഭ്യസിച്ചിരുന്നു. ഇവരെല്ലാം ഒരു നദിയുടെ ഇരുകരകളിലായി ഇരുന്ന് മൌനവും സമാധിയും അഭ്യസിച്ചു. അവർ ഗ്രന്ഥങ്ങളെല്ലാം ശരിയായി ഉച്ചരിച്ച് പറയും. അതിന്റെ അർത്ഥം പഠിക്കാനൊന്നും മെനക്കെടില്ല.മന്ത്രശാസ്ത്രത്തിൽ അദ്വിതീയരാണ്, ധർമ്മാനുസൃതമായി ജീവിക്കുന്നവരാണ്.മഹായാനികളാണെങ്കിലും ഹീനയാനക്കാരുടെ വിനയവും ഇവർ പഠിക്കുന്നു.അഞ്ചു വിനയങ്ങൾ ധർമ്മഗുപ്ത,,മഹീശാസക,കാശ്യപേയം, സർവ്വാസ്തിവാദം,, മഹാസാംഖികം ഇവയാണ്.(രാമായണകാലത്ത് ഭരതൻ കേകയത്തിൽനിന്ന് അയോദ്ധ്യയിലേക്ക് വരുന്നവഴി ഉത്ഥാനിക എന്ന ഉദ്യാനികയിലൂടെയാണ് വരുന്നത്.)
10. തക്ഷശില .പഴയ മഹായാനവിദ്യാലയങ്ങളെല്ലാം ജീർണ്ണിച്ചിരിക്കുന്നു. നഗരത്തിൽനിന്നകലെ ഒരു വിദ്യാലയത്തിൽ കുറച്ച് ഭിക്ഷുക്കളുണ്ട്.സൌത്രാന്തികപണ്ഡിതനായ കുമാരലബ്ധൻ തന്റെ ഭാഷ്യങ്ങളെഴുതിയത് ഇവിടെവെച്ചാണ്.ബുദ്ധമതക്കാരുടെ ലോകം പ്രകാശമാനമാക്കുന്ന നാലു സൂര്യന്മാരാണ് അശ്വഘോഷനും ദേവനും നാഗാർജ്ജുനനും കുമാരലബ്ധനും .തക്ഷശിലയുടെ വടക്കേ അതിർത്തിയിൽ,മാണിക്യാലക്ക് അടുത്ത് 100 ഭിക്ഷുക്കളുള്ള ഒരു വിഹാരം കണ്ടു. പണ്ട് ഇവിടെ ,ഫാഹിയാന്റെ കാലത്ത് 5000 പേരുണ്ടായിരുന്നു. അടുത്തുള്ള രണ്ട് മഹായാനവിദ്യാലയങ്ങളിൽ ഒന്നില് 200 പേരും മറ്റൊന്നില് വിരലിലെണ്ണാവുന്നവരുമാണുള്ളത്.
11. കാശ്മീർ. കാശ്മീരിന്റെ പടിഞ്ഞാറെ അതിർത്തികടക്കുമ്പോള് ധാരാളം വിഹാരങ്ങള് കണ്ടു.ഹുഷ്കപുരവിഹാരത്തിൽ ഒരു രാത്രി തങ്ങി. ഒരു ദിവസം ജയേന്ദ്രവിഹാരത്തിൽ താമസിപ്പിച്ചശേഷം പിറ്റേന്നാണ് രാജധാനിയിലേക്ക് പ്രവേശിപ്പിച്ചത്. ബദന്ത യശസ്സിന്റെ ശിഷ്യരെ സഞ്ചാരിയുടെ ചുമതല രാജാവ് ഏല്പിച്ചു. 20 ലിപികരേയും അഞ്ച് അംഗരക്ഷകരേയും മാനുസ്ക്രിപ്റ്റ് പകർത്തിയെടുക്കാനായി നിയോഗിച്ചു.രണ്ടു വർഷം അവിടെ താമസിച്ചു.100 വിഹാരത്തിലായി 5000 ഭിക്ഷുക്കളുണ്ടായിരുന്നു അന്നത്തെ കാശ്മീരിൽ.ആനന്ദന്റെ ശിഷ്യനായ മാദ്ധ്യന്തികനാണ് ആദ്യമായി കാശ്മീരിലേക്ക് ബുദ്ധിസം എത്തിച്ചത്.അശോകന്റെ കാലത്ത് 500 ആർഹതന്മാരുണ്ടായിരുന്നു ഈ വിദ്യാലയത്തില്.അശോകൻ 500 പുതിയ വിദ്യാലയങ്ങളും കൂടി നിർമ്മിച്ചു. കാശ്മീരിലെ ബുദ്ധമതക്കാർ മറ്റു മഹാസാംഖികബുദ്ധമതക്കാരിൽനിന്ന് വേർപിരിഞ്ഞ് ഒരു സ്ഥവിരസംഘം

(ഗൃഹസ്ഥ)രൂപീകരിച്ചു. 300 പേരുള്ള ഒരു വിഹാരത്തില് ബുദ്ധന്റെ പല്ലം മറ്റൊന്നില് നിൽക്കുന്ന ബുദ്ധപ്രതിമയും പൂജിക്കുന്നത് സഞ്ചാരി കണ്ടു.വളരെ ഉയരംകൂടിയ ഒരു മലമുകളിൽ രണ്ടുനിലയുള്ള പുരാതനമായ വിഹാരത്തിൽ 30 മഹായാനഭിക്ഷുക്കള് താമസിക്കുന്നത് കണ്ടു. ഇവിടെ പഴയ ശാസ്ത്രജ്ഞയായ സംഘമിത്ര (അശോകന്റെ പുത്രി) താമസിച്ചിരുന്നു.അടുത്തുള്ള ചെറിയ വിഹാരത്തിലാണ് ശാസ്ത്രജ്ഞനായ സ്കണ്ഡിലന് താമസിച്ചിരുന്നത്.തലസ്ഥാനത്തുനിന്ന് അകലെയല്ലാതെ രണ്ടു വിഹാരങ്ങളുണ്ട്.ഒന്നിനെ വ്യാപാരിവനം എന്നും മറ്റേതിനെ മഹാസാംഘികവിഹാരമെന്നും വിളിക്കുന്നു. ഒന്നിൽ ശാസ്ത്രജ്ഞനായ പൂർണ്ണനും മറ്റേതില് ബോധിലനും താമസിച്ചിരുന്നു. ഹ്യുയാൻസാങിന്റെ കാലത്ത് ആകെ 100 ഭിക്ഷുക്കളേ അവിടെയുള്ളു. കാശ്മീരില് നിന്ന് പൂഞ്ച്,രജൌരിവഴിയുള്ള യാത്രയിൽ വിഹാരങ്ങളും ഭിക്ഷുക്കളും നാമമാത്രമായിട്ടാണ് കണ്ടത്.

12. ചേഹ്ക്ക . സിന്ധുവിപാശാനദികളുടെ ഇടയിലാണിത്. 10 വിഹാരമുണ്ട്. സകല തലസ്ഥാനം.(ഋഗ്വേദശാഖ ശാകല്യരുടെ പഴയ കേന്ദ്രം) ഹീനയാനക്കാരായ 100 ഭിക്ഷുക്കളുണ്ട്. ഇവിടെയിരുന്ന് വസുബന്ധു തന്റെ ഗ്രന്ഥരചന നടത്തിയിട്ടുണ്ട്.
13. ചീനഭുക്തി. 10 വിദ്യാലയം. ഇവിടെവെച്ച് പാണ്ഡിത്യത്തിനും പരിശുദ്ധസ്വഭാവത്തിനും പ്രസിദ്ധനായ ഗുരു വിനീതപ്രഭയേയും ഇന്ത്യൻരാജകുമാരനേയും കണ്ടു. അവരുടെ കീഴിൽ 14 മാസം അഭിധമ്മം പഠിച്ചു.
14. തമസാവനം. പുരാണേതിഹാസപ്രസിദ്ധമായ ഇവിടെ അശോകൻ തന്റെ പണ്ഡിതസഭയിലേക്ക് ക്ഷണിച്ചുവരുത്തിയവർക്ക് താമസിക്കാനായി ഒരു വിഹാരം പണിതു.അവിടെ ഹീനയാനക്കാരായ 300 സർവ്വാസ്തിവാദികളെ കണ്ടു. ഇവിടെ കാത്യായനീപുത്രൻ പഠിക്കുകയും പുസ്തകം രചിക്കുകയും ചെയ്തിട്ടുണ്ട്.
15. ജാലന്ധരം.50 വിഹാരം .ഹീനയാനികളും മഹായാനികളുമായി 2000 ഭിക്ഷുക്കള് ഒന്നിച്ച് താമസിക്കുന്നു. നാഗാരാധനാവിഹാരത്തിൽ ചന്ദ്രവർമ്മനെന്ന പണ്ഡിതനെ കണ്ടുഅദ്ദേഹത്തിൽനിന്ന് നാലുമാസം അഭിധമ്മം പഠിച്ചു.
16. കുലൂതോ 20 വിഹാരം 1000 മബായാനികൾ.
17. സ്ഥാനേശ്വരം(താനേശ്വര്).3 വിഹാരം 700 ഹീനയാനികൾ. അടുത്തുതന്നെ ഗോവിന്ദവിഹാരം എന്ന അഗ്രഹാരം കണ്ടു.അടുത്തടുത്ത വീടുകളെ തുറന്നവരാന്ത മാത്രം വേർതിരിക്കുന്നു. ഇവിടത്തെ അന്തേവാസികൾ ഏറ്റവും പരിശുദ്ധമായ ജീവിതം നയിക്കുന്നവരാണെന്ന് സഞ്ചാരി രേഖപ്പെടുത്തുന്നു.
18. ശ്രുഘ്നം. 5 വിഹാരം 1000 ഭിക്ഷു.ഭൂരിഭാഗം ഹീനയാനക്കാരാണ്. എല്ലാ വിശ്വാസക്കാരുമായും ധാരാളം ചർച്ച നടക്കാറുണ്ട്.മഴക്കാലം മുഴുവനും വസന്തത്തിന്റെ പകുതിയും അവിടെ താമസിച്ച് ജയഗുപ്തനിൽനിന്ന് വിഭാഷയും സൌത്രാന്തികവും കേട്ടു.
19. മതിപുരം 10 വിഹാരം 800 ഭിക്ഷു.പ്രധാനമായും സർവ്വാസ്തിവാദിഹീനയാനക്കാരാണ്.അടുത്തുള്ള ഒരു വിഹാരത്തിലിരുന്നാണ് ഗുണഗർഭന് തന്റെ നൂറുപുസ്തകം രചിച്ചത്.അതിനപ്പുറത്തെ വിഹാരത്തിൽ 100 പേരുണ്ട്.വിഭാഷയിലും സർവ്വാസ്തിവാദത്തിലും പാണ്ഡിത്യമുണ്ടായിരുന്ന സംഘഭദ്രന് പ്രായോപവേശം ചെയ്ത സ്ഥലമെന്ന് പ്രസിദ്ധിയുണ്ട്. അദ്ദേഹം വസുബന്ധുവിന്റെ സമകാലീനനായിരുന്നു.ഗുണപ്രഭയുടെ തത്വസന്ദേശശാസ്ത്രം അവിടെ താമസിച്ച് പഠിക്കയും ഗുണപ്രഭയുടെ ശിഷ്യനായ മിത്രസേനനെ ചെന്ന് കാണുകയും ചെയ്തു.അന്ന് മിത്രസേനന് 90 വയസ്സാണ്.
20. ബ്രഹ്മപുരം.അന്തേവാസികളില്ലാത്ത 5 വിഹാരം
21. ഗോവിഷാണം 2 വിഹാരം 100 ഹീനയാനികൾ.
22. അഹിഛത്രം 10 വിഹാരം. 1000 ഭിക്ഷു.ഹീനയാനത്തിലെ സമിതീയരാണ്.
23. വിലസാനം.2 വിഹാരം 300 ഭിക്ഷു.മഹായാനം
24. സങ്കാശ്യം.(കപിത്ഥം).4 വിഹാരം 1000 ഭിക്ഷു എല്ലാവരും സമിതീയരാണ്.തലസ്ഥാനത്തിനടുത്തെ വലിയ വിഹാരത്തിൽ 100 ഭിക്ഷുക്കളുണ്ട്.
25. കന്യാകുബ്ജം 100 വിഹാരം 10000 ഭിക്ഷു.ഹീനയാനികളും മഹായാനികളുമുണ്ട്.ഫാഹിയാന്റെ കാലത്ത് രണ്ടേ ഉള്ളു. താനേശ്വരം തലസ്ഥാനമാക്കിയ വൈശ്യരാജാവ് ഹർഷഗുപ്തനാണ് കന്യാകുബ്ജം ഭരിക്കുന്നത്. അദ്ദേ

ഹം അഹിംസയും പൂർണ്ണസസ്യാഹാരവും രാഷ്ട്രത്തിൽമുഴവനും നടപ്പാക്കിയിട്ടുണ്ട്.ഗംഗാതീരത്ത് സ്തൂപം നാട്ടി.അദ്ദേഹത്തിന്റെ 21 ദിവസം നീണ്ടുനിൽക്കുന്ന വാർഷികസഭയില് പണ്ഡിതരും മുനിമാരും ഭിക്ഷുക്കളും പങ്കെടുക്കുന്നു. സകലചെലവും രാജാവാണ് വഹിക്കുക.ചർച്ചകളില് വിജയിച്ചവർക്ക് ആദരവും സമ്മാനങ്ങളും ലഭിക്കുന്നു. ഈ സഭയാണ് ഏകകണ്ഠ്യമായി ഹർഷനം ചക്രവർത്തിയായി തെരഞ്ഞെടുക്കുന്നത്.പറയുന്നതിനെ പ്രവർത്തിയില് കൊണ്ടുവരികയും ധർമ്മാനുസൃതമായി ജീവിക്കയും ചെയ്യുന്നവർക്ക് ഈ ചക്രവർത്തി എപ്പോഴും ആദരവു കൊടുക്കുന്നു.അധർമ്മം പ്രവർത്തിക്കുന്നവരെയെല്ലാം നാട്ടിൽനിന്ന് പുറത്താക്കുന്നു.ഭദ്രവിഹാരത്തിൽ മൂന്നുമാസം താമസിച്ച് വീര്യസേനനിൽനിന്ന് ബുദ്ധദാസന്റെ വിഭാഷ കേട്ടു.

26. നവദേവകുലം.3 വിഹാരം 500 സർവ്വാസ്തിവാദികൾ.
27. അയോദ്ധ്യ 100 വിഹാരം 3000 ഭിക്ഷു.ഹീനയാനമഹായാനികളെല്ലാം ഒപ്പം താമസിക്കുന്നു. വസുബന്ധു, ശീലഭദ്ര(സൌത്രാന്തിക),അസംഗന്മാരോടു ബന്ധപ്പെട്ട കഥകളുള്ള വിഹാരങ്ങൾ കണ്ടു.
28. ഹയമുഖം 5 വിഹാരം 1000 ഭിക്ഷു.എല്ലാവരും സമ്മതീയരാണ്.അടുത്തുള്ള വിഹാരത്തിലാണ് ബുദ്ധദാസൻ ജീവിച്ചത്.അവിടെ 200 ഭിക്ഷുക്കളുണ്ട്.
29. പ്രയാഗ 2 വിഹാരം കുറച്ച് ഹീനയാനികള് മാത്രം.
30. കൌശാംബി. 10 വിഹാരം എല്ലാം ജീർണ്ണാവസ്ഥയിലാണ്.300 ഹീനയാനികളുണ്ട്. തൊട്ടടുത്താണ് പഴയ ഘോഷിതാരാമം. ഇവിടെ വസുബന്ധുവും അസംഗനും ജീവിച്ചു,ഗ്രന്ഥരചന ചെയ്തു.
31. വിശാഖ. 20 വിഹാരം 3000 സമതീയഭിക്ഷുക്കൾ.ഗോപശർമ്മനും ദേവശർമ്മനും ജീവിച്ചതും 100 ഹീനയാനികളോട് ധർമ്മപാലന് സംവദിച്ചതും ഇവിടെയാണ്.(വേദകാലത്തെ സമിതികളിലെ പണ്ഡിതരാണ് സമിതീയർഅഥവാ സമ്മിതീയർ എന്ന ഹീനയാനികൾ)
32. ശ്രാവസ്തി.ഒരുപാട് ജീർണ്ണിച്ച വിഹാരങ്ങളും കുറച്ച് സമ്മതീയരും.ഫാഹിയാൻ 18-9 വിഹാരങ്ങളും ഭിക്ഷുക്കളുമെന്ന് പറയുന്നു. ഫാഹിയാന്റെ കാലത്ത് ജ്വലിച്ചുനിന്ന ജടവനവിഹാരം 200 കൊല്ലം കൊണ്ട് ജീർണ്ണിച്ച് ഇല്ലാതായി.ഹ്യുയാൻസാങിന്റെ കാലത്ത് ശ്രാവസ്തി പേരിനുമാത്രമേ ഉള്ളൂ.



ബുദ്ധന്റെ കാലത്തു തന്നെ ജടവനം അഗ്നിക്കിരയായിരുന്നു. സുജാതയുടെ മരണശേഷം അത് പാലിക്കാനാളില്ലാതെയായി. പിന്നീട് കൂടുതൽ വലുതായി ഒന്ന് ഉണ്ടാക്കി.അതും അഗ്നിക്കിരയായി. അവിടെ കുതിരപ്പന്തിയായി ഉപയോഗിച്ചു. മൂന്നാമതും ഒന്ന് നിർമ്മിച്ചു.130 സ്ക്വയർഏക്കര് തോട്ടവും 120 വലിയ ക്ഷേത്രസമുച്ചയങ്ങളും എല്ലാ വൈ ദികഗ്രന്ഥങ്ങളും സംസ്കൃതമാനുസ്ക്രിപ്റ്റുകളും ശേഖരിച്ച ലൈബ്രറിയും അതിലുണ്ടായിരുന്നു. സകലശാസ്ത്രവും കലകളും അഭ്യസിപ്പിച്ചിരുന്നു. ഈ മൂന്നാമത്തെ ജടവനത്തിലാണ് ഫാഹിയാൻ താമസിച്ചത്.ജടവനം താഴത്തെ നഗരമാണ് (കീഴകം)മേലകമല്ല. ഇത് പ്രധാനനഗരത്തിനുപുറത്താണ് (സുരക്ഷാസംവിധാനം) ബുദ്ധനും മഹാനഗരത്തിന്റെ പുറത്താണ് താമസിച്ച് പഠിപ്പിച്ചത്. രാമനും ദശരഥനും താഴത്തെ നഗരമായ സാകേതത്തിലാണ് താമസിച്ചത്.കോസലതലസ്ഥാനത്തെ മഹാനഗരങ്ങൾ കപിലവസ്തുവും മിഥിലയുമായിരുന്നു. സാകേതവും ജടവനവും പുറത്തെ നഗരങ്ങളാണ്.(ചിത്രം കാണുക)

33. കപിലവസ്തു.1000 വിഹാരങ്ങളുടെ അവശിഷ്ടങ്ങളേ ഉള്ളൂ. ഒന്നിലാണ് അന്തേവാസികളുള്ളത്. അതിൽ 30 സമിതീയരാണ് ഉള്ളത്
34. രാമഗ്രാമം ശമണാരവിഹാരം.ഫാഹിയാന്റെ കാലത്ത് അത് പുതിയതാണ്. ഇതിന്റെ പ്രത്യേകത അവിടെ സകലകാര്യവും നടത്തുന്നതും നിയന്ത്രിക്കുന്നതും ശമണാരന്മാരെന്ന് അറിയുന്ന വിദ്യാർത്ഥികളാണ്. ഹ്യാൻസാങിന്റെ കാലത്ത് അവിടെ വളരെ കുറച്ചുപേരേ ഉള്ളൂ,പക്ഷേ ഉള്ളവർ വളരെ നല്ലവരും വിനയശാലികളും അതിഥികളെ സൽക്കരിക്കുന്നവരുമാണ്.
35. വാരാണസി. ഭൂരിഭാഗവും ബ്രാഹ്മണരാണ്. 30 വിഹാരം 3000 സമ്മതീയർ.
36. സാരനാഥ്. ഒരു ചുമരിനകത്ത് എട്ടുശാഖകളാണ് പ്രവർത്തിക്കുന്നത്.1500 സമിതീയരുണ്ട്. ഡർബാര് ഹാളും വാസ്തുവും പ്രശംസനീയമാണ്.
37. വൈശാലി 100 വിഹാരം.മൂന്നോ നാലോ മാത്രം പ്രവർത്തിക്കുന്നു.മറ്റുള്ളവ ജീർണ്ണാവസ്ഥയിലാണ്. ശ്വേതപുരവിഹാരത്തിൽ ഇരുനിലകളുള്ളതും നല്ല സൂര്യപ്രകാശമുള്ളതും മട്ടുപ്പാവോടുകൂടിയതുമായ വീടുകളും വർണ്ണശബളമായ ഡർബാറുകളുമുണ്ട്.അവിടെനിന്ന് ഒരു ബോധിസത്വപിടകത്തിന്റെ പ്രതി കിട്ടി.
38. ഗാസിപൂർ. 10 വിഹാരം 1000 ഹീനയാനക്കാർ. തലസ്ഥാനത്തിനടുത്ത് അഭിധമ്മകർണ്ണാരാമം. തൊക്കാരയിൽനിന്നുള്ള സന്ദർശകരെ അവിടെ പാർപ്പിക്കുന്നു. മഹായാനവിഹാരങ്ങളെല്ലാം ജീർണ്ണിച്ചുകഴിഞ്ഞു
39. വ്രിജി 10 വിഹാരം. ആയിരത്തിൽ കുറവ് ഭിക്ഷുക്കൾ. മഹായാനക്കാരും ഹീനയാനക്കാരുമുണ്ട്.
40. നേപ്പാൾ. രണ്ടായിരം ഭിക്ഷുക്കളുണ്ട്
41. മഗധ.50 വിഹാരം 10000 മഹായാനഭിക്ഷുക്കൾ. തീർത്ഥികരും(തീർത്ഥയാത്രക്കാർ)ഭിക്ഷുക്കളും ഒരുമിച്ച് താമസിച്ചിരുന്ന പഴയ കുക്കുടാരാമം ജീർണ്ണിച്ചിരിക്കുന്നു.മണിയടിച്ച് സമയം അറിയിക്കുന്നതിനാൽ ഇതിന് ഘടികാരാമം എന്നും പേരുണ്ടായിരുന്നു.ഒരിക്കൽ ഒരു വാദത്തില് തീർത്ഥികര് ബുദ്ധഭിക്ഷുക്കളെ പരാജയപ്പെടുത്തി. പന്ത്രണ്ടു വർഷത്തിനുശേഷം നടക്കുന്ന അടുത്ത സഭയിൽ,തെക്കേഇന്ത്യയിലെ നാഗാർജ്ജുനന്റെ ശിഷ്യനായ ദേവന് ഗുരുവിന്റെ സമ്മതത്തോടെ പാടലീപുത്രത്തിലെത്തി പങ്കെടുത്തു.12 ദിവസം നീണ്ടുനിന്ന വാദപ്രതിവാദത്തിൽ തീർത്ഥികരെ തോല്പിച്ചു.
42. തിലോശികവിഹാരം.കുക്കുടാരാമത്തിൽനിന്ന് 40-50 മൈല് തെക്ക്-തെക്കുപടിഞ്ഞാറായി, നളന്ദയിൽനിന്ന് 20 മൈല് പടിഞ്ഞാറായി തിലോശികവിഹാരം . ശരിയായ ഉച്ചാരണം ത്രിലോചിക എന്നാണ്. ബിംബിസാര വംശത്തിലെ അവസാനരാജാവാണ് ഇത് നിർമ്മിച്ചത്.നാല് അങ്കണങ്ങളും മൂന്നുനിലയുള്ള സഭാമണ്ഡപവും വിശാലമായ മട്ടുപ്പാവും തുറന്നവരാന്തകളുമുണ്ട്.1000 മഹായാനികള് ജീവിക്കുന്നു.ഹ്യുയാൻസാങിന്റെ സന്ദർശനകാലത്ത് പ്രസിദ്ധനായ ഗുരു പ്രജ്ഞാഭദ്രന് അവിടെ ഉണ്ടായിരുന്നു.
43. ഗുണമതിവിഹാരം ഒരു ഗുഹാക്ഷേത്രമാണ്. സാംഖ്യഗുരു മാധവനെ വാദത്തിൽ തോൽപ്പിച്ച ഗുണമതിബോധിസത്വന്റെ നാമത്തിലാണ് അറിയപ്പെടുന്നത്.ഗുണമതിയും സ്ഥിരമതിയും നളന്ദയിലെ ഗുരുക്കന്മാരായിരുന്നു. അവരുടെ കവിത്വം കാവ്യശൈലി ഇവ പ്രസിദ്ധമായിരുന്നു. പടിഞ്ഞാറൻതീരത്തെ വലഭി യൂണിവേഴ്സിറ്റിയിൽനിന്നാണ് ഇവര് നളന്ദയിലേക്ക് വന്നത്.

44. ശീലഭദ്രവിഹാരം. ഗുണമതിവിഹാരത്തിൽനിന്ന് അകലെയല്ല.പാടലീപുത്രത്തിൽനിന്ന് ഗയയിലേക്കുള്ള വഴിയിൽ ശീലഭദ്രനാണ് പണി കഴിപ്പിച്ചത്.ബ്രഹ്മക്ഷത്രസമന്തതയിലാണ് ജനിച്ചത്.ഗുരുവിനെ തേടി ഇന്ത്യ മുഴുവനും സഞ്ചരിച്ചു.നളന്ദയിലെത്തി.ധർമ്മപാനല്റെ മുഖ്യശിഷ്യനായി.തെക്കേ ഇന്ത്യയിലെ ഒരു ബ്രാഹ്മണ പണ്ഡിതനോട് ധർമ്മപാലന് വാദത്തില് തോറ്റു. അപ്പോൾ ശീലഭദ്രന് ആ പണ്ഡിതനെ തോല്പിച്ചു. അതിന് മഗധരാജാവ് ഒരു പുരം സമ്മാനിച്ചു.അദ്ദേഹം അവിടെ ഒരു വിഹാരം പണിതു.
45. മഹാബോധിവിഹാരം.മുമ്പ് ലങ്കയിലെ ഒരു രാജാവ് ഗയയിൽ ഒരു വിഹാരം പണിതു.ഈ സംഘാരാമത്തെ മഹാബോധിസംഘാരാമം എന്ന് പേരിട്ടു.6 അങ്കണം,മൂന്നുനില,30-40 അടി ഉയരം കുറ്റമറ്റ വാസ്തു ഇവയോടു കൂടിയതാണ്.വിനയധർമ്മം പാലിച്ച് 1000 മഹായാനസ്ഥവിരന്മാരാണ് ഇവിടെ താമസിച്ചിരുന്നത്.
46. നളന്ദ. ഹംസസ്തൂപത്തോടുകൂടിയ വിഹാരം അടുത്ത്.അത് മഹായാനത്തിലേക്ക് വരുന്ന ഹീനയാനിക ൾക്കുള്ളതാണ്.കപോതവിഹാരത്തിൽ സർവ്വാർത്ഥവാദികളാണ്.ചെറിയ ഒരു വിഹാരത്തിൽ 50 ഹീനയാനികളുണ്ട്.നളന്ദയിലെ വിദ്യാഭ്യാസപദ്ധതി പിന്നീട് പറയും.
47. ഇറാനപർവ്വതത്തിനടുത്തെ മോങ്കിർജില്ലയില് 100 വിഹാരം 4000 ഭിക്ഷുക്കൾ. എല്ലാവരും ഹീനയാന സമ്മതീയരാണ്.തഥാഗതഗുപ്തന്റേയും ക്ഷാന്തിസിംഹന്റേയും ശിഷ്യനായി അവിടെ താമസിച്ച് അഭിധമ്മവും വിഭാഷയും പഠിച്ചു.
48. ചമ്പ. 10 ജീർണ്ണിച്ച വിഹാരത്തിലായി 200 ഹീനയാനഭിക്ഷുക്കള്.
49. പുണ്യവർദ്ധന. 20 വിഹാരം 3000 ഭിക്ഷു.കിഴക്കേ ഇന്ത്യയിലെ പ്രസിദ്ധരായ വ്യക്തികൾ വരുമ്പോള് താമസിക്കുന്ന ഒരു വിഹാരം അവിടെ കണ്ടു.
50. കജംഗല(രാജ്മഹൽ).6-7 വിഹാരം.300 ഭിക്ഷു.
51. കാമരൂപം. ഭാസ്കരവർമ്മന് കുമരന് എന്ന രാജാവാണ് ഭരിക്കുന്നത്. അദ്ദേഹം ബ്രാഹ്മണരും ബുദ്ധമതക്കാരുമായ പണ്ഡിതരുടെ വാദപ്രതിവാദങ്ങൾ സംഘടിപ്പിച്ചിരുന്നു.
52. സമന്തത.കിഴക്കൻകടൽത്തീരത്ത് 30 വിഹാരവും 2000 സ്ഥവിരരും
53. താമ്രലിപ്തി 10 വിഹാരം 1000 ഭിക്ഷു.
54. കർണ്ണസുവർണ്ണ.(ബർദ്വാൻ,ബീർഭൂം ,മുർഷിദാബാദ് ജില്ലകൾ).10 വിഹാരം 2000 സമതീയർ.ദേവദത്തന്റെ 3 വിഹാരവുമുണ്ട്. തലസ്ഥാനത്തിനടുത്ത് രക്താമൃതവിഹാരം(ഇപ്പോഴത്തെ രാംഗാമതി).ഇവിടെ തെക്കേ ഇന്ത്യയിലെ രണ്ട് പ്രസിദ്ധരായ പണ്ഡിതന്മാരുടെ സംവാദത്തിനായി രാജാവ് പ്രത്യേകം പണിതീർത്ത സഭാമണ്ഡപമുണ്ട്. ഒരുപ്രാവശ്യം ബുദ്ധമതപണ്ഡിതന് ബ്രാഹ്മണപണ്ഡിതനെ തോൽപ്പിക്കാന് സാധിച്ചു.
55. ഉഡ്ര(വ-ത്തൂ-ഒട്ട) ഒറീസ അഥവാ ഒട്ടകം.100 വിഹാരം ധാരാളം മഹായാനികളുണ്ട്.തെക്കുപടിഞ്ഞാറ് പുഷ്പഗിരിമലയിൽ വേറെ ഒരു വിഹാരമുണ്ട്.
56. കലിംഗം . 10 വിഹാരം.500 ഭിക്ഷു. മഹായാനസ്ഥവിര
57. തെക്കൻകോസലം(വിദർഭ).10 വിഹാരം 10000 ഭിക്ഷുക്കൾ. അഞ്ചുനിലയുള്ള ഒരു ഗുഹാക്ഷേത്രത്തിലാണ് നാഗാർജ്ജുനന് താമസിച്ചിരുന്നത്.(ബുദ്ധമതസന്യാസി നാഗാർജ്ജുനന്റേയും ശ്രീകൃഷ്ണപത്നി രുഗ്മിണിയു ടേയും അഗസ്ത്യപത്നി ലോപാമുദ്രയുടേയും ജന്മഭൂമിയാണ് വിദർഭ.) മനുഷ്യശരീരത്തോളം വലിപ്പമുള്ള അനേ കം സ്വർണ്ണം കൊണ്ടുള്ള ബുദ്ധവിഗ്രഹങ്ങള് ഇവിടെ നിന്ന് കണ്ടെടുത്തു.ഗുഹാക്ഷേത്രത്തിൽ ധാരാളം ശുദ്ധജലവും സൂര്യപ്രകാശവും കിട്ടുന്നവിധമാണ് വാസ്തു. മുകളിലെ നിലയിലാണ് ലൈബ്രറി. താഴത്തെ നില സ്റ്റോറായും വിദ്യാഭ്യാസമില്ലാത്ത ഭിക്ഷുക്കളുടെ താമസസ്ഥാനമായിട്ടും ഉപയോഗിച്ചിരുന്നു. തെങ്കലതേവർ ഇവിടെ വന്ന് നാഗാർജ്ജുനന്റെ ശിഷ്യത്വം സ്വീകരിച്ചു.നാഗാർജ്ജുനന്റെ സംരക്ഷകരും സുഹൃത്തുക്കളും ശതവാഹനരാജാക്കന്മാരായിരുന്നു.2ആം നൂറ്റാണ്ട് ബിസി മുതൽ 3ആം നൂറ്റാണ്ട് എഡിവരെയുള്ള കാലമാണ് നാഗാർജ്ജുനന്റേത്.ശൈവരും വൈഷ്ണവരും താമസിക്കുന്ന ശ്രീശൈലമാണ് നാഗാർജ്ജുനന്റെ ജനനസ്ഥലം.
58. ആന്ധ്രവെങ്കി. 2 വിഹാരം 3000 ഭിക്ഷു.തലസ്ഥാനത്തിനടുത്ത വിഹാരത്തിലെ വാസ്തുശില്പം മനോഹരമാണ്. അതിന്നടുത്തുള്ള ഒറ്റപ്പെട്ട മലയില് ഒരു സ്തൂപമുണ്ട്.കാഞ്ചീപുരത്തിലെ ചെന്നദിന്നാഗനെന്ന ബ്രാഹ്മണനാണ്

അത് സ്ഥാപിച്ചതെന്ന് ഹ്യൂയാൻസാങ് പറയുന്നു.അദ്ദേഹം പിന്നീട് വത്സീപുത്രന്റെ ഹീനയാനസംഘത്തില് ചേർന്നു. വത്സീപുത്രൻ പുറത്താക്കിയപ്പോള് വസുബന്ധുവിന്റെ സംഘത്തില് ചേർന്നു.നളന്ദയിലെ പല വിഭാഗക്കാരേയും വാദത്തിൽ തോല്പിച്ച മഹാപണ്ഡിതനാണ്.

59. ധനകടകം (ബെസവാഡ).അനേകം ജീർണ്ണിച്ച വിഹാരങ്ങളുണ്ട്..20 എണ്ണത്തിലായി 1000 മഹാസാംഘികരുണ്ട്.തലസ്ഥാനത്തിനടുത്തുള്ള കുത്തനെയുള്ള രണ്ടു കുന്നുകളില് മനുഷ്യനിർമ്മിതമായ രണ്ടു ഗുഹാക്ഷേത്രമുണ്ട്. പൂർവ്വശില,അപരശില എന്നാണ് പേര്.പണ്ഡിതാഭിപ്രായം ഇതാണ് അമരാവതി എന്നാണ്. ഹ്യൂയാൻസാങ് അഭിധമ്മം പഠിക്കാനായി കുറച്ചുനാള് ഇവിടെ താമസിച്ചു.ധനകടകത്തിനു തെക്കായി ഭാവവിവേകനെന്ന പണ്ഡിതന്റെ വാസസ്ഥാനമുണ്ടായിരുന്നു.നാഗാർജ്ജുനന്റെ സാംഖ്യഗ്രന്ഥങ്ങൾക്ക് ഇദ്ദേഹം ഭാഷ്യം രചിച്ചു.
60. ചോളരാജ്യം(തീർത്ഥികരാജ്യം).വിഹാരങ്ങളെല്ലാം ജീർണ്ണിച്ചവയാണ്. ദ്രാവിഡരാജ്യം മുഴുവനായി എടുത്താൽ ആകെ 100 വിഹാരമേ ഉള്ളൂ.അവയിൽ 10000 ഭിക്ഷുക്കളും. അവരെല്ലാം സ്ഥവിരരാണ്.ആരും സന്യാസിമാരല്ല.ധർമ്മപാലന് തലസ്ഥാനമായ കാഞ്ചീപുരത്ത് ജനിച്ചു.അവിടെ ഒരു വിഹാരമുണ്ടായിരുന്നു. ഹ്യൂയാൻസാങിന്റെ കാലത്ത് സിലോണിൽനിന്ന് 300 ഭിക്ഷുക്കള് സന്ദർശനത്തിനായി വന്നുവെങ്കിലും ക്ഷാമവും വിപ്ലവവും കാരണം വേഗം മടങ്ങിപ്പോയി.ആ സംഘത്തിന്റെ തലവന് ഹ്യൂയാൻസാങിനോട് സിലോണിൽ ഇന്ത്യയിലെ പോലെയുള്ള പണ്ഡിതരെ കാണാനാവില്ല എന്നാണ്.ഇന്ത്യയിലെ പണ്ഡിതരുമായി അവർ യോഗശാസ്ത്രം ചർച്ചചെയ്തു. അവർക്ക് നളന്ദയിലെ ശീലഭദ്രനെപ്പോലെ യോഗശാസ്ത്രത്തിൽ അവഗാഹമില്ലെന്ന് സഞ്ചാരിക്ക് തോന്നി.
61. കൊങ്കണം . 100 വിഹാരത്തിലായി ദക്ഷിണേന്ത്യയിലെ 10000 ഭിക്ഷുക്കള് വസിക്കുന്നു.ഇവരിൽ തലസ്ഥാനത്തിനടുത്തുള്ള 300 ഭിക്ഷുക്കള് പണ്ഡിതരാണ്.
62. മഹാരാഷ്ട്രം. പുലകേശിരണ്ടാമന്റെ കീഴിലാണ്.100 വിഹാരത്തില് മഹായാനക്കാരും ഹീനയാനക്കാരുമായി 5000 പേരുണ്ട്.തലസ്ഥാനത്തിനടുത്ത് പഴയ ഒരു വിഹാരവും വേറെ ഒരു ഗുഹാക്ഷേത്രവുമുണ്ട്.പടിഞ്ഞാറെ ഇന്ത്യയിലെ പ്രസിദ്ധഗുരുവായ അചലനാണ് ഇത് ഉണ്ടാക്കിയത്.(അചലപട്ടണം . ഇതാണ് അജന്ത. അചലൻ ഹൈഹയമൂഷകവംശത്തിലെ ഒരു രാജാവാണ്).
63. ബ്രോച്ച്(ഭൃഗുകച്ഛം).10 വിഹാരം 300 ഭിക്ഷു.മഹായാനസ്ഥവിരന്മാരാണ്.
64. മോലാപ്പോ (മാൾവ).100 വിഹാരം 20000 ഭിക്ഷു.എല്ലാവരും സമതീയരാണ്. ഹ്യൂയാൻസാങ് ഇന്ത്യയിലേക്ക് വരുന്നതിനുമുമ്പ് ശിലാദിത്യൻ(60 വർഷം ഭരിച്ചു.) മഹാപണ്ഡിതന്മാരുടെ ഒരു മഹാസഭ വിളിച്ചുകൂട്ടിയിരുന്നു.അദ്ദേഹം ഇത് എല്ലാ വർഷവും വിളിച്ചുകൂട്ടാറുണ്ട്.മൂന്നുവസ്ത്രം,ദൈനന്ദിനജീവിതത്തിനാവശ്യമുള്ള വസ്തുക്കൾ,വിലപ്പെട്ട സമ്മാനങ്ങള് എല്ലാം രാജാവുതന്നെ സൌജന്യമായി കൊടുക്കും.ശിലാദിത്യരാജാവിന്റെ ഈ മഹാസഭ അദ്ദേഹത്തിന്റെ പലതലമുറകൾക്കുമുമ്പേ രാജാക്കന്മാര് നടത്തിയിരുന്നുവെന്ന് സഞ്ചാരി രേഖപ്പെടുത്തുന്നു.
65. കീട(കച്ച)അഥവാ കീകടം.ഭൃഗുകച്ഛത്തിനും കച്ച് ഉൾക്കടലിനും അപ്പുറമുള്ള കടലോരം.10 വിഹാരം മഹായാനികളും ഹീനയാനികളുമായ 1000 ഭിക്ഷു.
66. വലഭി. 100 വിഹാരം 6000 ഭിക്ഷു.ഹീനയാനസമ്മതീയരാണ്.ഹർഷന്റെ മകളുടെ ഭർത്താവായ ധ്രുവഭട്ടനാണ് രാജാവ്. ശിലാദിത്യന്റെ മരുമകനാണ് ധ്രുവഭട്ടൻ (ശിലാദിത്യനും ധ്രുവഭട്ടനും വലഭിക്കാരാണ്). തലസ്ഥാനത്തിനടുത്തുള്ള അചലപത്തനത്തിലെ ഗുഹയിലിരുന്നാണ് സ്ഥിരമതിയും ഗുണമതിയും നിരവധി ഗ്രന്ഥങ്ങൾ രചിച്ചത്.
67. അനന്തപുരം 10 വിഹാരം 1000 സമ്മതീയർ.
68. സൂറത്ത്. 50 വിഹാരം 5000 ഭിക്ഷു.മഹായാനസ്ഥവിരർ.
69. ഉജ്ജയിനിയിലെ 10 വിഹാരവും ജീർണ്ണിച്ചിരിക്കുന്നു.മൂന്നോനാലോ എണ്ണത്തിലേ അന്തേവാസികളുള്ളൂ. ആകെ മുന്നൂറുപേരുണ്ട്.ഹീനയാനികളും മഹായാനികളുമുണ്ട്.
70. കുചേലോ. ഭീൽമലയാണ് തലസ്ഥാനം. ഒരുവിഹാരം 100 ഭിക്ഷു.ഹീനയാനസർവ്വാസ്തിവാദികളാണ്.

71. ചിറ്റൂർ. 10 വിഹാരം.വളരെ കുറച്ച് അന്തേവാസികൾ.
72. സിന്ധ് 100 വിഹാരം 10000 ഭിക്ഷു.എല്ലാവരും ബൌദ്ധഹീനയാനസമ്മതീയരാണ്.ഭൂരിപക്ഷവും ധർമ്മം അനുസരിക്കാത്തവരും അജ്ഞാനികളുമാണ്.വളരെ കുറച്ചുപേരേ ആർഹതസ്ഥാനത്ത് എത്തിയിട്ടുള്ളൂ.
73. പർവ്വത. മുൾത്താന് മുതലുള്ള ഗിരിപ്രദേശം.10 വിഹാരം 1000 ഭിക്ഷു..ഹീനയാനികളും മഹായാനികളും. തലസ്ഥാനത്തിനടുത്തുള്ള ഒരു മഹായാനവിഹാരത്തിലാണ് ജിനപുത്രനും ഭദ്രരുചിയും ഗുണപ്രഭയും താമസിച്ചിരുന്നത്.അവർ ഇവിടെയാണ് പഠിച്ചതും. ഹ്യുയാൻസാങ് വന്നകാലത്ത് അവയെല്ലാം ജീർണ്ണിച്ചിരുന്നു. പർവ്വതത്തില് അദ്ദേഹം 2 കൊല്ലം താമസിച്ചു.
74. കച്ചീശ്വരം സിന്ധിന് വടക്കുപടിഞ്ഞാറുള്ള കച്ചീശ്വരം ഒരു തലസ്ഥാനനഗരിയാണ്. 80 വിഹാരം 5000 ഭിക്ഷു. ഹീനയാനസമ്മിതീയര്.
75. ലാംഗലം .പഴയ കുരുജാംഗലദേശത്തിന്റെ ഒരു ഭാഗമാണ്.കിഴക്കേ മക്രനെന്ന് ചിലർ പറയുന്നു. അസ്സീറിയൻ ഭരണകാലത്ത് ഇത് പേഴ്സ്യക്കാരുടെ കയ്യിലായിരുന്നു.100 വിഹാരം 6000 ഭിക്ഷു. ഹീനയാനക്കാരും മഹായാനക്കാരും. പടിഞ്ഞാറൻതീരത്തെ സ്ത്രീരാജ്യത്തിലേക്കുള്ള വഴിയിലാണ് ലാംഗലം.(വരാഹമിഹിരന്റെ ബൃഹദ്സംഹിതയിലും സ്ത്രീരാജ്യത്തെ കുറിച്ച് പറയുന്നുണ്ട്)
76. പീഠശില.50 വിഹാരം 3000 ഭിക്ഷു.ഹീനയാനസമ്മതീയരാണ്.മഹാകാത്യായനന്റെ വിഹാരം ഇവിടെയായിരുന്നു.
77. അഹന്തു(അബന്ധു) സിന്ധിലാണ്.20 വിഹാരം 2000 ഭിക്ഷു. എല്ലാവരും സമ്മതീയരാണ്.
78. ഫലാന(ഗോമൽ).പല്ലാനൈ എന്നും ഉച്ചരിക്കുന്നു.(പെരിയാനൈക്കുണ്ട് അഥവാ വല്ല്യാനൈക്കുണ്ട്).10 വിഹാരം ജീർണ്ണിച്ചിരിക്കുന്നു.300 മഹായാനികളേ ഉള്ളൂ.

എല്ലാ വിഹാരങ്ങളിലും കൂടിയുള്ള ആകെ ബുദ്ധഭിക്ഷുക്കളുടെ സംഖ്യ തന്നിരിക്കുന്നു.

| | |
|---|---|
| സ്ഥവിരന്മാർ | 36800 |
| സമിതീയന്മാർ. | 63530 |
| സർവ്വാസ്തിവാദികള് | 4100 |
| ലോകോത്തരവാദികൾ | ---- |
| ഹീനയാനി | 3500 |
| മഹായാനി | 48600 |
| ഹീനയാനവും മഹായാനവും പഠിക്കുന്നവർ | 46300 |
| ഏതെന്ന് മനസ്സിലാകാത്തവർ | 9300 |
| ആകെ | 2,12,130 |

ചോളദേശമുൾപ്പെടെയുള്ള ദ്രാവിഡദേശത്തില് ആകെ 10000 പേരേ ഉള്ളു എന്ന് പറഞ്ഞിരിക്കുന്നു. പക്ഷേ പിന്നെ തരുന്ന കണക്ക് ഇതിനോട് ശരിയായി വരുന്നില്ല.

| | |
|---|---|
| വലഭി | 6000 |
| ആന്ധ്ര | 3000 |
| അനന്തപുരം | 1000 |
| ചോളദേശം | 10000 |
| കൊങ്കണം | 10000 |
| ആകെ ദ്രാവിഡദേശം | 10000 |
| വലഭി,ആന്ധ്ര,അനന്തപുരം ഇവ ചേർത്താല് 10000 വരുന്നുണ്ട്. ഇത് കൊങ്കണതീരദേശമാണ്. കൊങ്കണത്തിലെ 10000 ഈ മൂന്നും കൂടിയതാണ്.അങ്ങനെ വരുമ്പോഴും കൊങ്കണത്തിലും ചോളദേശത്തും 10000 വീതം ആണ്.ആകെ 20000. | |

ചോളദേശമെന്നു പറയുന്നതിലാണ് കൊങ്കണതീരവും കൂടി ഉൾപ്പെട്ട ദ്രാവിഡദേശം. അതായത് ദക്ഷിണേന്ത്യയിൽ ആകെ 20000 പേരേ ബുദ്ധമതാനുയായികളുള്ളൂ. അതിലെ 10000 പേര് പടിഞ്ഞാറെ തീരത്തും 10000 പേര് കിഴക്കൻതീരത്തുമാണ്. പുതിയ ചരിത്രകാരന്മാർ പറയുന്നതുപോലെ ദക്ഷിണേന്ത്യ മുഴുവനും ബുദ്ധമതക്കാരായിരുന്നില്ല.

**ഇന്ത്യാ-ചൈനാ വിദ്യാഭ്യാസബന്ധം**

ബുദ്ധമതചിന്തകളുടെ പ്രചാരം അതിർത്തിക്കപ്പുറത്തുനിന്ന് ചിന്തകരേയും പണ്ഡിതരേയും ഇന്ത്യയിലേക്ക് ആകർഷിച്ചു. ഗ്രീസും ചൈനയുമാണ് വളരെയേറെ ആകർഷിക്കപ്പെട്ടത്. ഗ്രീസ് ഇവിടത്തെ ശാസ്ത്രങ്ങളാലാണ് ആകർഷിക്കപ്പെട്ടതെങ്കില് ചൈന ബുദ്ധമതത്താലാണ് ആകർഷിക്കപ്പെട്ടത്.ചൈനയിലെ പണ്ഡിതന്മാരും ചിന്തകരും ഇന്ത്യയിൽനിന്നുള്ള തങ്ങളുടെ ആശയസ്വീകരണം രഹസ്യമാക്കി വെച്ചില്ല. അവരത് രേഖപ്പെടുത്തി. അവരുടെ ബുദ്ധമതഗ്രന്ഥങ്ങളുടെ പരിഭാഷകള് ചൈനീസ് ഭാഷയേയും സംസ്കാരത്തേയും ശക്തപ്പെടുത്തി. ഇന്ത്യയുമായുള്ള സംവേദനത്തെ രേഖപ്പെടുത്തിയ പണ്ഡിതന്മാരുടെ ലിസ്റ്റിൽ പ്രധാനമായും താഴെപ്പറയുന്നവരുണ്ട്.

- മിങ്-ടി (58-75 എഡി)-18 പണ്ഡിതരെ ഇന്ത്യയിലേക്ക് അയച്ചത് ശാസ്ത്രം പഠിക്കാനാണ്. അവർ തിരിച്ചുപോകുമ്പോൾ കശ്യപമാതംഗനേയും ധർമ്മരത്നനേയും കൊണ്ടുപോയി. കശ്യപബ്രാഹ്മണൻ മദ്ധ്യേന്ത്യയിലെ ഒരു വിദ്യാര്ത്ഥി(ശ്രമണ)നായിരുന്നു.ചൈനക്കാർ വന്നപ്പോള് അദ്ദേഹം ഗാന്ധാരത്തിലെ ഗുരുവാണ്.ഗാന്ധാരത്തിൽനിന്ന് തുർക്കിസ്ഥാനിലൂടെ മലകള് താണ്ടി, ഗോബിമരുഭൂമി കടന്ന് ഒരു വെള്ളക്കുതിരമേലാണ് അദ്ദേഹം ചൈനയിലെത്തിയത്. അക്കാലത്ത് കൊട്ടാൻവരെ മാത്രമേ സംസ്കൃതഭാഷ അറിയുന്നവരുണ്ടായിരുന്നുള്ളൂ. കോട്ടാനിൽനിന്ന് ചൈനവരെയുള്ള പ്രദേശം കടക്കുമ്പോൾ അദ്ദേഹത്തിന് ഭാഷാപ്രശ്നം ഉണ്ടായി. അതിനാൽ ചൈനയിലെത്തും മുമ്പോ അദ്ദേഹം അതിർത്തിദേശങ്ങളിലെ ഭാഷകളെല്ലാം പഠിച്ചു.ചൈനയിലെത്തിയ ശേഷം ചൈനീസ് ഭാഷയും പഠിച്ചു. ചൈനയിലെ ചക്രവർത്തി വന്ന പണ്ഡിതരെക്കൊണ്ട് 5 സംസ്കൃതപുസ്തകങ്ങളും ഒരു ബുദ്ധമതഗ്രന്ഥവും ചൈനീസിലേക്ക് പരിഭാഷ ചെയ്യിച്ചു.
- എഡി 1 മുതല് 3 നൂറ്റാണ്ടുവരെ ഉള്ളകാലത്ത് 9 പണ്ഡിതന്മാരാണ് ഗുരുക്കന്മാരായി ഇന്ത്യയിൽനിന്ന് ചൈനയിലേക്ക് പോയത്.സംഘവർമ്മൻ,ധർമ്മസത്യൻ,ധർമ്മകലൻ, മഹാബലൻ, വിഘ്നൻ,ധർമ്മഫലൻ,കാലസേവി,കാലരുചി,ലോകരക്ഷകനെന്നിവരാണ് ആ ഗുരുക്കന്മാർ. ധർമ്മപാലൻ(എഡി 207) കപിലവസ്തുവിൽനിന്നുള്ള ഒരു സംസ്കൃതഗ്രന്ഥം മൊഴിമാറ്റി. അദ്ദേഹത്തെ സഹായിക്കാനായി മദ്ധ്യേന്ത്യയിൽനിന്നുള്ള ഒരു ഭിക്ഷുവുമുണ്ടായിരു്നനു. ധർമ്മകാലൻ(എഡി 222)മദ്ധ്യേന്ത്യയിൽനിന്നാണ് വന്നത്.ചൈനക്കാർക്ക് വിനയധർമ്മം മനസ്സിലാക്കിക്കൊടുക്കാനായി അദ്ദേഹം മഹാസാംഘികന്റെ പ്രാതിമോക്ഷമാണ് പരിഭാഷപ്പെടുത്തിയത്. എഡി 250ലാണ് പരിഭാഷ അവസാനിച്ചത്.കാലസേവി(255)കാലരുചി(281) ഇവരും പരിഭാഷകരായിരുന്നു. കംബു (കാംബോജ)രാജാവ് കംകുവിന്റെ മന്ത്രി കംസൻഹുയിയീ തിബത്തിൽനിന്നാണ് ചൈനയിലെത്തിയത്. അദ്ദേഹം ചൈനരാജാവിന്റെ പ്രത്യേകപ്രതിപത്തിക്ക് പാത്രമായി , ചൈനയിൽ ഒരു വിഹാരം പണിതു.എഡി 251 ആവുമ്പോഴേക്ക് ജാതകവും മഹായാനസൂത്രവും ഉൾപ്പെടെ 14 പുസ്തകങ്ങള് പരിഭാഷപ്പെടുത്തിക്കഴിഞ്ഞിരുന്നു.
- പിന്നത്തെ നൂറ്റാണ്ടിൽ പോയ പണ്ഡിതരില് 8 പേരാണ് പ്രസിദ്ധർ. ധർമ്മരക്ഷകൻ(എഡി 381) 36 ഭാഷകളറിയാവുന്ന ബഹിഭാഷാപണ്ഡിതനായിരുന്നു. അദ്ദേഹം ചൈനീസി ഭാഷ പഠിച്ച് 111 സംസ്കൃതപുസ്തകങ്ങൾ ആ ഭാഷയിലേക്ക് പരിഭാഷപ്പെടുത്തിക്കൊടുത്തു. ഇതിൽശ്രമണ്യഫലസൂക്തവും പെട്ടിരുന്നു. ഗൌതമൻ (എഡി 383ൽ ചൈനയിലെത്തി)കാശ്മീരത്തിൽനിന്നുള്ള ശ്രമണനായിരു ന്നു.മാദ്ധ്യമാഗമാഭിദ്ധമ്മഹൃദയശാസ്ത്രം ഉൾപ്പെടെ 7 പുസ്തകം പരിഭാഷപ്പെടുത്തി. ഇന്ത്യയിലെ പരമ്പ രാഗതരാജകുടുംബാഗമായ ഒരു മന്ത്രിയുടെ മകനായിരുന്നു കുമാരജീവൻ. അദ്ദേഹത്തിന്റെ പിതാവ് പിന്നീട് സന്യാസം സ്വീകരിച്ച് കൌഛത്തിലേക്ക് പോയി. അവിടുത്തെ രാജാ

വിന്റെ പുരോഹിതനാ യി, രാജാവിന്റെ മകളെ രണ്ടാമതും വിവാഹം കഴിച്ചു.അന്ന് കുമാരജീവന് 7 വയസ്സാണ്. അവന്റെ അമ്മ അവനെ ഗുരുകു ലത്തിലയച്ച് പഠിപ്പിച്ചു.9ആം വയസ്സിൽ ആചാര്യ ബന്ധുദത്തന്റെ ശിഷ്യത്വം സ്വീകരിക്കാനായി അവൻ കാശ്മീരിലേക്ക് പോയി.അവിടെനിന്ന് നികായം പഠിച്ചു. കാശ്ഗറിലേക്ക് മടങ്ങിവന്ന് അഭിധമ്മം അതിന്റെ 6 പാദങ്ങളോടും കൂടി പഠിച്ചു. പിന്നീട് കൌചരത്തിലേക്കു വന്ന് ഗുരു വിമലാക്ഷന്റെ കീഴില് വിനയം പഠിച്ചു. അവിടെനിന്ന് ചൈനയിലേക്കു പോയി.അക്കാലത്ത് കൌചരവും ചൈനയും തമ്മിലൊ ഒരു യുദ്ധം നടക്കുന്നുണ്ട്. ചൈനക്കാർ കുമാരജീവനെ തടവുകാരനാക്കി.എഡി 401ൽ കുമാരജീവന് ചൈനയിലെ ചക്ര വർത്തിയെ കണ്ടു. ചക്രവർത്തി ചൈനക്കാർക്ക് ബുദ്ധമതം പഠിപ്പിക്കാനായി അദ്ദേഹത്തെ ക്ഷണിച്ചു. പഠിപ്പിക്കാനായി 12 വർഷം കൊണ്ട് 100 ഗ്രന്ഥം പരിഭാഷപ്പെടുത്തി.ധ്യാനം,സമാധി മുതലായ വിഷയങ്ങളുള്ള ഗ്രന്ഥങ്ങളാണ് താന്ത്രികഗ്രന്ഥങ്ങളല്ല അദ്ദേഹം പരിഭാഷപ്പെടുത്തിയത്. അവ ചൈനയിൽ വളരെ വേഗം ജനപ്രീതി നേടി.നാഗാർജ്ജുനന്റേയും അശ്വഘോഷന്റേയും ജീവചരിത്രം അദ്ദേഹം രചിച്ചു.(ചൈനീസ് ഭാഷയിൽ)ഈ ഗ്രന്ഥരചചനകളിൽ ഗുരു വിമലാക്ഷനും സഹപ്രവർത്തകരായ ബുധഭദ്രനും പുണ്യത്രാതനും സഹായിച്ചിരുന്നു.ഫാഹിയാന്റെ ഗുരു എന്ന രീതിയിലും അദ്ദേഹം ചൈനയിൽ പ്രസിദ്ധനായി.വിമലാക്ഷനും പുണ്യത്രാതനും കാശ്മീരി ബ്രാഹ്മണ പണ്ഡിതരായിരുന്നു.ബുധയശസ്സ്, ധർമ്മയശസ്സ്,ധർമ്മക്ഷേമൻ, ബുധജീവൻ,ധർമ്മമിത്രനെന്നിവ രും കാശ്മീരിൽനിന്ന് ചൈനയിലെത്തിയ പണ്ഡിതരാണ്.ധർമ്മക്ഷേമന് മദ്ധ്യേന്ത്യക്കാരനാണ്. എഡി 414-421ന് ഇടയിൽ അദ്ദേഹം നിരവധി ഗ്രന്ഥങ്ങള് പരിഭാഷപ്പെടുത്തി. അശ്വഘോഷന്റെ ബുദ്ധചരിതം,ബോധിസത്വപ്രതിമോക്ഷം,മഹാപരിനിർവ്വാണസൂത്രം എന്നിവ ഇവയില് പെടുന്നു. അദ്ദേഹത്തെ കിട്ടാനായി ചൈനയിലെ രണ്ടു രാജാക്കന്മാർ തമ്മില് യുദ്ധം ചെയ്തു. അവരിലൊരാ ളുടെ ഭടന്റെ വെട്ടേറ്റാണ് ഗുരു ധർമ്മക്ഷേമന് മരിച്ചത്. ഇന്ത്യയിലെ പണ്ഡതരെ സ്വന്തം സഭയി ലേക്ക് കിട്ടാനായി ചൈനക്കാരുടെ രാജാക്കന്മാർ മത്സരിച്ചിരുന്നതിന് ഇത് തെളിവാണ്.20ആം വയസ്സിൽ സന്യാസം സ്വീകരിച്ച പണ്ഡിതനാണ് ഗുണവർമ്മനെന്ന രാജകുമാരൻ.രാജ്യത്ത് വേറെ അവകാശികളില്ലാതെ വന്നതിനാൽ അദ്ദേഹത്തിന്റെ 30ആം വ.യസ്സിൽ മന്ത്രിപരിഷത്ത് അദ്ദേഹ ത്തെ വീണ്ടും രാജാവാക്കി.അദ്ദേഹം സ്വീകരിക്കാതെ ലങ്കയിലേക്കും ജാവയിലേക്കും പോയി.ജാവയി ൽ ബുദ്ധമതം പ്രചരിപ്പിച്ചു.എഡി 424ൽ ചൈനാചക്രവർത്തി അദ്ദേഹത്തെ കൊണ്ടുവരാനായി ജാവയിലേക്ക് ദൂതരെ അയച്ചു.ദൂതന്മാർ എത്തുന്നതിനുമുമ്പേ ഇന്ത്യക്കാരനായ വ്യാപാരി നന്ദിയുടെ കപ്പലിൽ പുറപ്പെട്ട ഗുണവർമ്മന് കാന്റണിലെത്തി.ചക്രവർത്തി ആദരപൂർവ്വം കൊട്ടാരത്തിലേക്ക് കൊണ്ടുപോയി.എഡി 431ൽ നാങ്കിങ്ങിലെത്തി. അവിടെ ജടവനവിഹാരത്തിൽ(ഇന്ത്യയിലെ വിഹാ രത്തിന്റെ അതേ നാമത്തിലുള്ള വിഹാരം) താമസമാക്കി.ചക്രവർത്തി ശിഷ്യത്വം സ്വീകരിച്ചു. പരിഭാ ഷ കൊണ്ടല്ല സംഘാടകശക്തികൊണ്ടാണ് അദ്ദേഹം പ്രസിദ്ധനായത്.ചൈനയിൽ ആദ്യമായി ഭിക്ഷുണികൾക്കുള്ള സംഘം അദ്ദേഹം രൂപീകരിച്ചു.67ആം വയസ്സിലാണ് ചൈനയിൽ വെച്ച് അന്ത രിച്ചത്. അഞ്ചാം നൂറ്റാണ്ടിൽ ഗുണഭദ്രന് മദ്ധ്യേന്ത്യയിൽനിന്ന് ചൈനയിലെത്തി. മഹായാനിയായി രുന്നു. വർഷം കൊണ്ട്( എഡി 435-443) 7 ഗ്രന്ഥങ്ങള് പരിഭാഷപ്പെടുത്തി. എഡി 468ൽ 75ആം വയസ്സിൽ ചൈനയിൽവെച്ച് അന്തരിച്ചു.

- എഡി 500-600 വരെ ചൈനയിലെത്തിയ ഇന്ത്യന് ഗുരുക്കന്മാർ:- ധർമ്മരുചി,രത്നമതി,ബോധിരുചി,ബുധശാന്തൻ,ഗൌതമപ്രജ്ഞരുചി,ഉപശൂന്യൻ,വിമോക്ഷസേനൻ. തെക്കേ ഇന്ത്യയിൽനിന്നു വന്ന ധർമ്മരുചി 3 സംസ്കൃതപുസ്തകങ്ങളാണ് പരിഭാഷപ്പെടുത്തിക്കൊടു ത്തത്.മദ്ധ്യേന്ത്യയിൽനിന്നു വന്ന രത്നരുചി മഹായാനതന്ത്രശാസ്ത്രം പരിഭാഷപ്പെടുത്തി.അതിനു മുമ്പു തന്നെ തന്ത്രവിദ്യ ചൈനയിലെത്തിയിരുന്നു.സദ്ധർമ്മപുണ്ഡരീകവും അദ്ദേഹമാണ് പരിഭാഷപ്പെടു ത്തിയത്.ബോധിരുചി 27 വർഷം കൊണ്ട്(508-535) 30 പുസ്തകം പരിഭാ,പ്പെടുത്തി.ഇതിൽ ലങ്കാവ താരസൂത്രവും പെടുന്നു.ബുധശാന്തൻ 15 വർഷം കൊണ്ട്(524-539) 10 പുസ്തകം പരിഭാഷപ്പെടുത്തി.

ഗൌതമപ്രജ്ഞരുചി(538-41)കാശിയിൽനിന്നു വന്ന് 3 വർഷം കൊണ്ട് 18 പുസ്തകം പരിഭാഷ ചെയ്തു. ഉജ്ജയിനിയിലെ രാജാവായ ഉപശൂന്യൻ കിരീടവും രാജ്യവും ത്യജിച്ച് ഭിക്ഷുവായി. ചൈനയിലേക്ക് പോയ അദ്ദേഹം രണ്ടുപ്രാവശ്യം ഇന്ത്യ സന്ദർശിച്ചു. 538-40ൽ 3 പുസ്തകം പരിഭാഷ ചെയ്തു. 545-565 കാലത്ത് രണ്ടു പുസ്തകവും. കോട്ടാനിലെ ഒരു ഭിക്ഷുവിൽനിന്ന് കിട്ടിയ വളരെ അമൂല്യമായ ഒരു ഗ്രന്ഥം അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്നു.(ഇതിന്റെ പേരുപറയാത്തത് അത്ഭുതകരമായിരിക്കുന്നു).ഉദ്യാനത്തിൽനിന്നു വന്ന വിമോകസേനന് 6 പുസ്തകം . ഉദ്യായനത്തിലെ നരേന്ദ്രയശസ്സ് ഇന്ത്യ മുഴവനും സഞ്ചരിച്ച ശേഷം ലങ്കയിലെത്തി. 5 സുഹൃത്തുക്കളോടൊപ്പം ചൈനയിലേക്ക് പിറപ്പെട്ടു. സമുദ്രമാർഗ്ഗം പൊകുന്നതിനു പകരം കരമാർഗ്ഗം തെരഞ്ഞെടുത്തു. ഹിന്ദുക്കുഷ് വഴിയുള്ള യാത്ര തുർക്കികളും ചൈനക്കാരും തമ്മിലുള്ള യുദ്ധം കാരണം പലവട്ടെ പ്രതിബന്ധങ്ങള് നേരിട്ടു. എഡി 556ൽ 40ആം വയസ്സിലാണ് ചൈനയിലെത്തിയത്. ഒരു ക്ഷേത്രത്തില് താമസിച്ച് 7 പുസ്തകം പരിഭാഷപ്പെടുത്തി. എഡി 577ൽ ഒരു പുതിയ രാജവംശം ചൈനയില് അധികാരത്തിലേറി. അവർ എല്ലാ ബുദ്ധമതസന്യാസിമാരേയും നാട്ടുകടത്തി.588ൽ വീണ്ടും ഭരണമാറ്റം വന്നു.575നും 51നുമിടയിൽ ഇന്ത്യയിലെക്ക് വന്ന ദൌത്യസംഘം തുർക്കികള് ഭരിക്ക്നന പ്രദേശത്ത് തടവിലായിരുന്നു.പുതിയ ഭരണമാറ്റം വന്നപ്പോൾ അവര് ശേഖരിച്ച പുസ്തകങ്ങളുമായി ചൈനയിലേക്ക് പോകാനൊരുങ്ങി.പുതിയ ചക്രവർത്തി 30 പേരടങ്ങുന്ന സംഘത്തെ പുതിയ പുസ്തകങ്ങളുടെ പരിഭാഷക്ക് നിയോഗിച്ചു.എഡി 52ൽ ഈ സംഘത്തിന്റെ തലവനായി നരേന്ദ്രയശസ്സിനെ തിരിച്ച് വിളിച്ചു. സംഘം 3 വർഷം കൊണ്ട്  പുസ്തകം പരിഭാഷപ്പെടുത്തി.എഡി 589ൽ നരേന്ദ്രയശസ്സ് മരിച്ചു.548ൽ ഉജ്ജയിനിയിൽനിന്നുവന്ന പരമാർത്ഥന്  50 പുസ്തകം പരിഭാഷ ചെയ്തു.എഡി 561 ല് 71ആം വയസ്സിലാണ് മരിച്ചത്. എഡി 557ൽ 4 പണ്ഡിതന്മാരുടെ സംഘം ചൈന സന്ദർശിച്ചു. ഗുണഭദ്രൻ,ജിനയശസ്സ്, എന്നിവർ ഗുരുക്കന്മാരും യശോഗുപ്തനും ജിനഗുപ്തനും ശിഷ്യന്മാരുമായിരുന്നു. ജിനഗുപ്തൻ 36 പുസ്തകം പരിഭാഷപ്പെടുത്തി. ഇതിൽ ബുദ്ധചരിതവും സദ്ധർമ്മ പുണ്ഡരീകവും ഉണ്ടായിരുന്നു.പുഷ്പപുരത്ത് ജനിച്ച അദ്ദേഹം ഗാന്ധാരക്കാരനായിരുന്നു. ക്ഷത്രിയനെങ്കിലും വ്യാപാരവും കച്ചവടവും തൊഴിലായി സ്വീകരിച്ചതിനാലാണ് ഗുപ്തനെന്ന നാമം. 7 വയസ്സിൽ മഹാവനവിഹാരത്തിലെ ഭിക്ഷുസംഘത്തില് ചേർന്നു.ജിനയശസ്സ് അദ്ദേഹത്തിന്റെ ഉപാദ്ധ്യായനും  ജ്ഞാനഭദ്രൻ ആചാര്യനുമായിരുന്നു.27ആം വയസ്സിൽ 10 പേരടങ്ങുന്ന സംഘം ചൈനയിലേക്ക് പുറപ്പെട്ടു. 4 പേരാണ് എത്തിയത്.യാത്രാക്ലേശം കൊണ്ട് മറ്റുള്ളവർ മരിച്ചു. ചക്രവർത്തി അവർക്ക് താമസിക്കാനും ആരാധിക്കാനും പഠിപ്പിക്കാനുമായി പുതിയ ക്ഷേത്രം പണിതുകൊടുത്തു.എഡി 577ലെ പുതിയ ഭരണമാറ്റം കൊണ്ട് അവർ രാജ്യഭ്രഷ്ടരായി.ജിനഗുപ്തൻ തുർക്കികളുടെ ഇടയിലകപ്പെട്ടു. അവിടെ വെച്ച് ഇന്ത്യയിൽനിന്ന് മടങ്ങിവരുന്ന ഒരു ചൈനീസ് സംഘത്തെ കണ്ടു.എഡി 581ൽ പരിഭാഷാസംഘത്തിന്റെ രണ്ടാം അദ്ധ്യക്ഷനായി.(ആദ്യത്തേത് നരേന്ദ്രയശസ്സായിരുന്നു)രണ്ടു ഭിക്ഷുക്കൾ പരിഭാഷപ്പെടുത്തുക, 10 പേര് പുനഃപരിശോധിക്കുക, അവസാനത്തെ പ്രൂഫ് രണ്ട് മഹാപണ്ഡിതന്മാർ പരിശോധിക്കുക ഇതായിരുന്നു ക്രമം. ഇന്ത്യയിൽനിന്ന് വന്ന രണ്ട് സംസ്കൃതപണ്ഡിതരാണ് ഈ ചൈനീസ് ഭിക്ഷുസംഘത്തെ  മേൽനോട്ടം വഹിക്കുന്നതും തെറ്റ തിരുത്തുന്നതും . ഇപ്രകാരമാണ് വിവർത്തകരുടെ സഭ പ്രവർത്തിച്ചിരുന്നത്.ജിനഗുപ്തന്റെ 37 പരിഭാഷകളില് നിരവധി ജ്യോതിശ്ശാസ്ത്രപുസ്തകങ്ങളുണ്ട്.എഡി 700ൽ 78ആം വയസ്സിലാണ് മരിച്ചത്.എഡി 577ൽ ഗൌതമപ്രജ്ഞാരുചിയുടെ പുത്രനായ ഗൌതമധർമ്മജ്ഞനെ ചൈനയിലെ ഒരു ജില്ലയുടെ ഭരണാധികാരിയായി നിയമിച്ചു.പിന്നീട് തലസ്ഥാനത്തേക്ക് ക്ഷണിക്കപ്പെട്ട അദ്ദേഹം  ഒരു പുസ്തകം പരിഭാഷപ്പെടുത്തി. 52ൽ ഉദ്യാനത്തിൽനിന്ന് വന്ന വിനീതകീർത്തി  2പുസ്തകം പരിഭാഷ ചെയ്തു. 590ൽ വന്ന ധർമ്മഗുപ്തന് 619 വരെയുള്ള കാലത്ത് നിദാനസൂത്രവും ശാസ്ത്രങ്ങളുമുൾപ്പെടെ 10 പുസ്തകം പരിഭാഷപ്പെടുത്തി.619ലാണ് അദ്ദേഹം മരിച്ചത്.

- എഡി ഏഴാം നൂറ്റാണ്ടിലെ സംഘം. ഹുയൻസാങ്,വാങ് ഹ്വാൻ തിസേ,ഐചിങ്ങ് എന്ന് 3 ചൈനക്കാർ ഇന്ത്യിലെത്തി നിരവധി പുസ്തകങ്ങള് കൊണ്ടുപോയി.അഞ്ച് ഇന്ത്യക്കാർ ചൈനയിലേക്ക് പരിഭാഷകരായും പോയി.മദ്ധ്യേന്ത്യയിൽനിന്ന് പോയ പ്രഭാകരമിത്രന് 633ൽ 69ആം വയസ്സിലാണ് മരിച്ചത്.പ്രജ്ഞാപ്രദീപശാസ്ത്രടീക,സൂത്രാലങ്കാരടീക, ഉൾപ്പെടെ 3 പുസ്തകം പരിഭാഷ ചെയ്തു.652ൽമദ്ധ്യേന്ത്യയിൽനിന്ന് പോയ അതിഗുപ്തന് ധരണീസംഗ്രഹസൂത്രം പരിഭാഷപ്പെടുത്തി. ഇന്ത്യയിൽനിന്ന് ശ്രീലങ്ക വഴി സമുദ്രമാർഗ്ഗം മഹായാത്രികനായ നന്ദി 1500 സംസ്കൃതപുസ്തകങ്ങളുമായി (മഹായാനഹീനയാന)ചൈനയിലെത്തി. ചക്രവർത്തി അദ്ദേഹത്തോട് വിദൂരമായ ദ്വീപത്തിൽമാത്രം ലഭിക്കുന്ന അമൂല്യമായ ഔഷധി കൊണ്ടുവരാനാവശ്യപ്പെട്ടു. 17 വർഷങ്ങൾക്കുശേഷം ആ അമൂല്യൌഷധിയുമായി വന്ന നന്ദി 3 പുസ്തകങ്ങളും ചക്രവർത്തിക്കുവേണ്ടി പരിഭാഷപ്പെടുത്തി. മദ്ധ്യേന്ത്യയിൽനിന്നു വന്ന ദിവാകരന് (676-68) 12 വർഷം കൊണ്ട് 19 പുസ്തകവും കാശ്മീരിൽനിന്നു വന്ന രത്നചിന്തൻ 7 പുസ്തകകവും (693-706) പരിഭാഷപ്പെടുത്തി.തെക്കേഇന്ത്യയിലെ കശ്യപഗോത്രത്തിലെ ബ്രാഹ്മണനായിരുന്നു ധർമ്മരുചി.ചൈനീസ് ചക്രവർത്തി അദ്ദേഹത്തിന് ബോധരുചി എന്ന് ബിരുദപ്പേരുകൊടുത്തു.ഗുരുവും പരിഭാഷകനുമായി 20 വർഷം ചൈനയില് താമസിച്ച് (693-713) 53 പുസ്തകം പരിഭാഷപ്പെടുത്തി.എഡി 705ൽ മദ്ധ്യേന്തിയയിൽനിന്നുവന്ന പ്രമിതിയും ഒരു ചൈനീ,സ് ഭിക്ഷുവും ഉദ്യാനത്തിൽനിന്നുവന്ന മേഘഭിക്ഷുവും കൂടി ഒരു പുസ്തകം പരിഭാഷ ചെയ്തു. പ്രമിതിയെ തുടർന്ന് മലയാംനാട്ടിലെ(മലയാളനാട്)ഒരു ബ്രാഹ്മണൻ ചൈനയിലെത്തി.എഡി 719ൽ ചൈനയിലെത്തിയ അദ്ദേഹത്തിന് വജ്രബോധി എന്ന് പേർ.എഡി 730 വരെ അദ്ദേഹം 4 പുസ്തകം പരിഭാഷ ചെയ്തു. 732ൽ മരിച്ചു.നളന്ദയിൽനിന്ന് ശുഭകരസിംഹന് 716ൽ വന്നു. നാലുപുസ്തകം പരിഭാഷ ചെയ്തു. 735ൽ മരിക്കുമ്പോള് 99 വയസ്സാണ്.ഏഴാം നൂറ്റാണ്ടിൽ ചൈനയിലെ ഏറ്റവും പ്രസിദ്ധനായ ഇന്ത്യക്കാരൻ അമോഘവജ്രനാണ്.ഗുരു വജ്രബോധിയോടൊപ്പമാണ് ചൈനയിലെത്തിയത്.ഗുരു മലബാറുകാരനും ശിഷ്യൻ ഉത്തരേന്ത്യക്കാരനുമായിരുന്നു.ഗുരു മരിച്ചപ്പോൾ 741ൽ ലങ്കയിലേക്കും ഇന്ത്യയിലേക്കും മടങ്ങിയ അദ്ദേഹം യാത്രയിൽ ശേഖരിച്ച നിരവധി പുസ്തകങ്ങളുമായി 746ൽ ചൈനയിലേക്ക് തിരിച്ചുവന്നു.ത്രിപിടകബദന്ത എന്നപേരും പ്രജാമോക്ഷനെന്ന ബിരുദവും ചക്രവർത്തി കൊടുത്തു. 749ൽ ഇന്ത്യയിലേക്ക് പോകാനായി പുറപ്പെട്ട അദ്ദേഹം സമുദ്രതീരത്തെത്തിയെങ്കിലും ചക്രവർത്തി യാത്രാനുമതി നിഷേധിച്ചു.ത്രിപിടകത്തിന്റെ പരിഭാഷ ചക്രവർത്തിക്ക് നൽകി സ്വന്തം ജീവചരിത്രം ഇപ്രകാരം സംക്ഷേപിച്ച് അദ്ദേഹം ചക്രവർത്തിയോടു പറഞ്ഞു:-എന്റെ കുട്ടിക്കാലത്ത് 14 വർഷം(719-732) ഞാൻ ഗുരു വജ്രബോധിയെ സേവിച്ചു.യോഗശാസ്ത്രത്തിൽ പാണ്ഡിത്യം നേടി.ഭാരതത്തിലെ 5 ഖണ്ഡങ്ങളിലും സഞ്ചരിച്ച് 500 അമൂല്യഗ്രന്ഥങ്ങളും സൂത്രങ്ങളും ശാസ്ത്രങ്ങളും ശേഖരിച്ചു. അവയൊന്നും ഇതുവരെ ആരും(മുമ്പ് വന്ന ഗുരുക്കന്മാർ) ചൈനയിലേക്ക് കൊണ്ടുവന്നിട്ടുള്ളവയല്ല. 746ൽ ഞാന് വീണ്ടും അങ്ങയുടെതലസ്ഥാനത്തിലെത്തി.അന്നുമുതൽ ഇന്നുവരെ 77 പുസ്തകങ്ങളാണ് ഞാന് അങ്ങേക്കുവേണ്ടി പരിഭാഷപ്പെടുത്തി തന്നിട്ടുള്ളത്. അമോഘവർഷന്റെ പരിഭാഷകളില് സർവ്വരോഗപ്രശമനധാരണി മുതലായ ഗ്രന്ഥങ്ങളുമുണ്ട് .ഇതിൽ ധാരാളം ഔഷധികളും അവ പ്രയോഗിച്ച് രോഗം തടയാനും സുഖപ്പെടുത്താനുമുള്ള വിധികളുമുണ്ട്. ആയുർവ്വേദഗ്രന്ഥങ്ങളെക്കൂടാതെ താന്ത്രികഗ്രന്ഥങ്ങളും അദ്ദേഹം പരിഭാഷ, ചെയ്തിട്ടുണ്ട്. യോഗം, തന്ത്രം,ആയുർവ്വേദം ഇവ ചൈനയില് പ്രചരിപ്പിച്ചത് അദ്ദേഹമാണ്.എഡി 774ൽ 70ആം വയസ്സിലാണ് മരിച്ചത്.
- ഒമ്പതാം നൂറ്റാണ്ടിൽ ഇന്ത്യയിലെ പണ്ഡിതര് ചൈന സന്ദർശിച്ചതിന് രേഖകളില്ല.പത്താം നൂറ്റാണ്ടിൽ 3 പേരാണ് സന്ദർശിച്ചത്.എഡി 973നു ശേഷം ഒരു നവോത്ഥാനമുണ്ടായി.നാലു പണ്ഡിതർ ചൈന സന്ദർശിച്ചു.973ൽ നളന്ദയിലെ ആചാര്യ ത്രിപിടക ധർമ്മദേവനെ ക്ഷണിച്ചുവരുത്തി. പുതിയ ഒരു പരിഭാഷാസംഘം രൂപീകരിച്ചു. അതിൽ ധർമ്മപാലനെന്ന മറ്റൊരു ഇന്ത്യക്കാരനും അംഗമായിരുന്നു. വർഷം കൊണ്ട്(973-981) 46 സംസ്കൃത ഗ്രന്ഥം പരിഭാഷ ചെയ്തു. (ആയുർവ്വേദം,

തന്ത്രം ഇവ )എഡി 1001ൽ ധർമ്മദേവന്റെ മരണം.എഡി 90ൽ 2 ഇന്ത്യക്കാരാണ് സന്ദർശിച്ചത്. (തിയൻ സിത് സൈ,ചേ ഹൌ)ആദ്യത്തെ ആൾ ജലന്ധരത്തിലെ കാശ്മീരി.20 വർഷം കൊണ്ട് 18 പുസ്തകം (ധമ്മത,ദശനാമസുത്ത അടക്കം) പരിഭാഷ ചെയ്തു. രണ്ടാമത്തെ വ്യക്തി ധനപാലന് ഉദ്യാനത്തിൽനിന്ന് 111 ധാരിണിഗ്രന്ഥം പരിഭാഷ.ധനപാലനശേഷം അജോനിത്തോ തന്റെ മോഹിനി എന്ന പത്നിയോടൊപ്പം,മദ്ധ്യന്ത്യയിലെ കാലശാന്തി(എഡി 995)പടിഞ്ഞാറേ സമുദ്ര തീരത്തു നിന്ന് രാഹുലൻ,നളന്ദയിലും മദ്ധ്യന്ത്യയിലും നിന്നുള്ള രണ്ടു ഭിക്ഷുക്കളെന്നിവരും ഗ്രന്ഥങ്ങള് പരിഭാഷപ്പെടുത്തിക്കൊടുത്തു.

- 6 തൊട്ട് 11ആം നൂറ്റാണ്ടുവരെ. 1004ൽ മഗധയിൽനിന്നുവന്ന ധർമ്മരക്ഷകന് പുസ്തകങ്ങളും ബുദ്ധന്റെ അവശിഷ്ടങ്ങളും കൊടുക്കുകയും 12 പുസ്തകം പരിഭാഷപ്പെടുത്തുകയും ചെയ്തു.രത്നമേഘ തന്ത്രം, വജ്രതന്ത്രം ,പ്രജ്ഞാപ്തിപാദശാസ്ത്രം ഇവ അദ്ദേഹം പരിഭാഷ ചെയ്തു. അതേ കാലത്ത് വന്ന സൂര്യയശസ്സ് 2 പുസ്തകം പരിഭാഷ ചെയ്തു.1110ൽ രാജഗുരുവായി നിയമിതനായ  മൈത്രേയഭദ്രന് 5 പരിഭാഷ ചെയ്തതിൽ ഒന്ന് ഹോമം,യജ്ഞം ഇവയുള്ള ക്രിയാക്രമങ്ങളായിരുന്നു.വടക്കെ ഇന്ത്യ, കാശ്മീരം, പടിഞ്ഞാറേ ഇന്ത്യ,മദ്ധ്യേന്ത്യ,ഉദ്യാൻ,വരേന്ദ്ര ഇവിടങ്ങളിൽനിന്ന് വന്ന 11 അംഗമുള്ള സംഘത്തിലെ മൂന്നുപേരെ മാത്രമേ അവരുടെ ഇന്ത്യൻനാമത്തില് അറിയുന്നുള്ളു.ശീലഭദ്രൻ, ശ്രദ്ധാപാലൻ, ജ്ഞാനശ്രീ ഇവരാണ് അവർ ജ്ഞാനശ്രീ 1053ൽ തഥാഗതജ്ഞാനമുദ്രാസൂത്രവും മറ്റൊരു പുസ്തകവും പരിഭാഷ ചെയ്തു.

11ആം നൂറ്റാണ്ടുമുതല് ഈ തുടർച്ചയായ വിദ്യാഭ്യാസസഹകരണം നിലച്ചു.ഒന്നാംനൂറ്റാണ്ടുമുതൽ 11ആം നൂറ്റാണ്ടുവരെ ചൈനയിൽ പഠിപ്പിച്ചിരുന്ന ഗുരുക്കന്മാരുടെ രീതിയിൽനിന്ന് അവര് മറ്റു രാജ്യങ്ങളില് എങ്ങനെയാണ് അദ്ധ്യാപനം നടത്തിയിരുന്നതെന്ന് ഗ്രഹിക്കാം. ഇതുപോലെയാണ് അവർ പടിഞ്ഞാറ് മെസപ്പട്ടോമിയ,ഈജിപ്ത്, ഗ്രീക്ക്,റോമൻ ദേശങ്ങളേയും പരിഭാഷകളിലൂടെ ശാസ്ത്രം പഠിപ്പിച്ചത്. 16ആം നൂറ്റാണ്ടിലെ ഏഷ്യാറ്റിക്ക് സൊസൈറ്റിയുടെ പരിഭാഷകളും ഇതുപോലെ ഇന്ത്യൻ ശാസ്ത്രം ബ്രിട്ടനിലെത്തിച്ചു.തിബത്തും ചൈനയും മാത്രം ഈ അദ്ധ്യാപനത്തിന്റെ മുഴുവൻ ചരിത്രവും വളരെ കൃത്യമായി രേഖപ്പെടുത്തി.  വിദേശാക്രമണത്തിനു ശേഷം ചൈനയിലെ കുബ്ലൈഖാൻ ഇന്ത്യയിലെ പണ്ഡിതരെ ത്രിപിടകം പരിഭാഷപ്പെടുത്താനായി ചൈനയിലേക്ക് ക്ഷണിച്ചപ്പോൾ ആരും തന്നെ തയ്യാറായില്ല എന്നതും ചരിത്രം.

**ബുദ്ധിസ്റ്റ് ഇന്ത്യയിലെ വിദ്യാഭ്യാസം**

പ്രൈമറി വിദ്യാഭ്യാസം വൈദികഇന്ത്യയിലേതുപോലെത്തന്നെ. ആദ്യം 12 അദ്ധ്യായമുള്ള സിദ്ധരൂപം പഠിപ്പിക്കുന്നു. സിദ്ധിരസ്തു എന്ന മംഗളകരമായ ചിന്തയോടെയാണ് പഠനം. .7 വയസ്സില് വ്യാകരണം, ശില്പസ്ഥാനശാസ്ത്രം,ചികിത്സാവിദ്യ, ഹേതുവിദ്യ,അദ്ധ്യാത്മവിദ്യ  ഇവ പഠിപ്പിക്കുന്നു. ഇത് എല്ലാകുട്ടികളും പഠിക്കണം. വളരെ ബുദ്ധിയുള്ളവരും ചില പ്രത്യേകകുലങ്ങളിലുള്ളവരുമായ കുട്ടികൾക്ക് ജ്യോതിഷം കൂടി പഠിക്കണം. സൈദ്ധാന്തികപഠനവും പ്രായോഗികപരിചയവും പ്രൈമറി വിദ്യാഭ്യാസത്തിൽ ഉണ്ട്. അതിന്നു ശേഷം വിദ്യാർത്ഥിയും വീട്ടുകാരും ഇഷ്ടപ്പെടുന്ന ഏതു യൂണിവേഴ്സിറ്റിയിലേക്കും പോകാം. യൂണിവേഴ്സിറ്റി സെലക്റ്റ് ചെയ്യുന്ന പക്ഷം അവിടെ പഠിക്കാം. നളന്ദ ഇത്തരം ഒരു യൂണിവേഴ്സിറ്റിയായിരുന്നു.

നളന്ദയിലും മറ്റു ഇന്ത്യൻ യൂണിവേഴ്സിറ്റികളിലും (ബുദ്ധിസ്റ്റ് ,വേദിക്) കുട്ടി നാസ്തികനായാലും ആസ്തികനായാലും പ്രവേശനം കൊടുത്തിരുന്നു.ക്ഷമ,ശ്രദ്ധ,സദാചാരം,സത്യം,ഗുരുഭക്തി, വിദ്യയോടുഭക്തി,യൂണിവേഴ്സിറ്റിയുടെ നിയമം പാലിക്കൽ ഇവ നിർബന്ധമായിരുന്നു. ഈ ഗുണങ്ങളുള്ള ആർക്കും വേദമോ , വേദമല്ലാത്ത വിഷയങ്ങളോ ഇഷ്ടാനുസരണം ഐച്ഛികമായി തെരഞ്ഞെടുക്കാം. ഇവയില്ലാത്ത കുട്ടികളെ അനുമതി നിഷേധിക്കുന്നു.

ബുദ്ധമതസന്യാസിയാകണമെന്ന് ആഗ്രഹിക്കുന്നവരെല്ലാം അഭിധമ്മവും വിനയവും പഠിക്കണം. അവരെല്ലാവരും സംസ്കൃതം നന്നായി അറിഞ്ഞ് ഗ്രന്ഥങ്ങളെ പ്രാദേശികഭാഷയിലേക്ക് പരിഭാഷപ്പെടുത്താനുള്ള കഴിവുള്ളവരായിരിക്കണം. മന്ത്രശാസ്ത്രം,യോഗം, അദ്ധ്യാത്മവിദ്യ,വേദം,ശാസ്ത്രം ഇവയോടൊപ്പം ബുദ്ധധർമ്മവും കൂടി അറിയണം. ഇന്നെന്നപോലെ അന്നും അത്രയും ബുദ്ധിയും ത്യാഗശീലവുമുള്ളവര് അധികമുണ്ടായിരുന്നില്ല. ഏതു പ്രശ്നത്തിനും പരിഹാരമുണ്ടാക്കുന്ന സർവ്വജ്ഞനാവണം ആചാര്യൻ. അതുകൊണ്ടുതന്നെ എല്ലാ വിദ്യകളിലും അവഗാഹമുണ്ടാവണം. ഭിക്ഷുക്കൾക്ക് അവരവരുടെ കർമ്മം വിഭജിച്ചുകൊടുക്കുന്ന കർമ്മദാനന് എന്ന ഒരാളുണ്ടായിരുന്നു. കർമ്മദാനനെ എല്ലാവരും അനുസരിക്കണം.ഓരോ വിദ്യാർത്ഥിയുടെ കഴിവും താല്പര്യവും അറിഞ്ഞ് അതനുസരിച്ചാണ് കർമ്മദാനന് ഓരോ വിഷയത്തിലേക്ക് അവരെ പരിശീലിപ്പിക്കാനായി വിഭജിക്കുന്നത്. ഹീനയാനക്കാർക്ക് മൌനവ്രതം, ചരണം, ഒരിടത്ത് തന്നെ സ്ഥിരമായി നിൽക്കല് ഇവ കൊടുത്തിരുന്നു. മഹായാനക്കാർക്ക് സമാധിപ്രജ്ഞ പരിശീലിക്കണം. ബുദ്ധൻ,ബോധിസത്വൻ, പൂർവ്വാചാര്യന്മാരായ ശിവൻ,വിഷ്ണു,നാഗം മുതലായവയുടെ വിഗ്രഹം വെച്ച് ആരാധിക്കാനും സമാധി പരിശീലിക്കാനും സ്ഥലം ബുദ്ധമതത്തിലും വൈദികകാലത്തെന്നപോലെ ഉണ്ടായിരുന്നു. പണ്ഡിതസഭകളുടെ സംഘങ്ങൾ വിദ്യാലയങ്ങളില് വന്ന് തുറന്ന ചർച്ചകള് നടത്തിയിരുന്നു. ഇത് ഒരുതരം ഓപ്പൻ യൂണിവേഴ്സിറ്റിസിസ്റ്റം പോലെ നടന്നുവന്നു.

**ഐ-ചിങ്ങ്((635- 713)**

ഹ്യുയാൻസാങ് 645ൽ ഇന്ത്യ വിട്ടു. 672ൽ ഐചിങ് ഇന്ത്യയിലെത്തി. എന്തെല്ലാം മാറ്റങ്ങളാണ് ഈ 27 വർഷം കൊണ്ട് ഇന്ത്യയില് സംഭവിച്ചത്.ഐചിങിന്റെ യാത്രാവിവരണത്തിൽനിന്ന് നമുക്ക് ഇത് മനസ്സിലാക്കാം. അദ്ദേഹം ബദന്ത ഹ്യുയാൻസാങ് ചൈനയിലെ ത്രിപിടകഗുരുവായിരുന്നു എന്ന് എഴുതുന്നു.ഇന്ത്യയിലെ പരമാർത്ഥനും കുമാരജീവനും കൊടുത്തിരുന്ന അതേ സ്ഥാനം ഹ്യുയാൻസിങ്ങിനും കൊടുക്കുന്നു. ഇന്ത്യയിൽനിന്ന് വിനയപിടകം പഠിക്കാനാണ് ഐചിങ് വന്നത്. ചൈനയിൽ അതുവരെ ഉണ്ടായിരുന്ന ഭാഷ്യങ്ങളിലെല്ലാം കടന്നുകൂടിയ തെറ്റുകളെ തിരുത്താനും ശുദ്ധമായ വിനയധർമ്മം ചൈനയില് പഠിപ്പിക്കാനുമായി ഒരു സംഘം പണ്ഡിതരോടൊപ്പമാണ് വന്നത്. പക്ഷേ ഇന്ത്യയിലെത്തുമ്പോള് അദ്ദേഹം ഒറ്റക്കായിരുന്നു. കപിലവസ്തു,ഗയ, വാരാണസി,ശ്രാവസ്തി, കന്യാകുബ്ജം,രാജഗൃഹം,നളന്ദ,വൈശാലി,കുശിനഗരം,താമ്രലിപ്തി എന്നീ സ്ഥലങ്ങൾ സന്ദർശിച്ചു.ലാടം,സിന്ധ്, വളഭി,ഉദ്യാനം,കാശ്മീർ,നേപ്പാളം എന്നിവ കേട്ടറിഞ്ഞാണ് വിവരിച്ചത്.നളന്ദയിൽ 10 വർഷവും താമ്രലിപ്തിയിൽ 4 മാസവും താമസിച്ചു.സംസ്ക-തവും ശബ്ദവിദ്യയും പഠിച്ചു. 56സംസ്കൃതഗ്രന്ഥങ്ങൾ 230 വാള്യങ്ങളായി ചൈനീസിലേക്ക് പരിഭാഷപ്പെടുത്തി. വിനയവും നികായവും (മൂലസർവ്വാസ്തിവാദം) ചൈനയിൽ പഠിപ്പിച്ചു.ചൈനയിലെ മൂലസർവ്വാസ്തിവാദത്തിന്റെ ജനയിതാവായി അറിയപ്പെട്ടു.

ഇന്ത്യയെ മുഴുവനായി ബ്രഹ്മരാഷ്ട്രം എന്നാണ് അദ്ദേഹത്തിന്റെ കാലത്ത് പറഞ്ഞിരുന്നത്. ബ്രഹ്മരാഷ്ട്രത്തിലെ ജനങ്ങളുടെ ബ്രഹ്മഭാഷയെ ബ്രാഹ്മി എന്ന് വിളിച്ചിരുന്നു.ബുദ്ധഭിക്ഷുക്കൾ അടക്കം എല്ലാവരും ശ്രദ്ധാപൂർവ്വം സംസ്ക-തം ബ്രഹ്മഭാഷയായി പഠിച്ചിരുന്നു. സംസ്കൃതം പഠിക്കാതെ മഹത്തായ ഗ്രന്ഥങ്ങളെ പ്രാദേശികഭാഷയിലേക്ക് പരിബാഷ ചെയ്യാനാവില്ല എന്ന് അദ്ദേഹം എഴുതി. അദ്ദേഹം ഇന്ത്യയിലെ പണ്ഡിതർ താന്താങ്ങളുടെ അഭിപ്രായം ധൈര്യായി സ്വതന്ത്രമായി സഭകളില് തുറന്ന് സംവദിക്കുന്നതും ചർച്ച ചെയ്യുന്നതും കണ്ടു.അവരവരുടെ ആചാരങ്ങളും വളരെ സ്വാതന്ത്ര്യവും ഡെമോക്രാറ്റിക് ആയും ചെയ്തിരുന്നു. ഇന്ത്യയിലെല്ലായിടത്തും ബ്രാഹ്മണരെ ആദരിക്കുന്നു എന്നും അവരാണ് സ്വന്തം ശരീരവും വീടും നഗരവും ഏറ്റവും ശുദ്ധമായി വെക്കുന്നതിൽ ജാഗരൂകരെന്നും എഴുതി. ഈ ശുദ്ധി രോഗപ്രതിരോധത്തെക്കുറിച്ചുള്ള ജ്ഞാനവും നഗരശുചീകരണവ്യവസ്ഥയുമായി ബന്ധപ്പെട്ട് ഉണ്ടായതാവണം. ഹരപ്പമോഹഞ്ജോദാരോ നഗരത്തിലും ശുചിത്വബോധം കാണുന്നുണ്ടല്ലോ. നാവിൽനിന്ന്

ഹൃദയത്തിലേക്കും മനസ്സിലേക്കും മനസ്സിൽനിന്ന് ശ്രുതിയായി വീണ്ടും മനസ്സിലേക്കുമാണ് വേദപഠനം. ബുദ്ധി വർദ്ധിക്കാനായി അവരുപയോഗിക്കുന്നത് രണ്ടു മാർഗ്ഗമാണെന്ന് അദ്ദേഹം എഴുതി. ഒന്ന് നിരന്തരം ആവർത്തിക്കുന്ന ജപം .അത് ഓർമ്മ വർദ്ധിപ്പിക്കുന്നു. മറ്റൊന്ന് ഒരു ഈശയത്തെ ഒരു വർണ്ണാക്ഷരത്തില് ഉറപ്പിക്കലാണ്.രണ്ടും വളരെ ഫലപ്രദമാണെന്ന് കണ്ടു. ആദ്യം 10 ദിനം പിന്നെ ഒരു മാസം എന്ന് കൂട്ടിക്കൂട്ടി ഇത് ചെയ്യുന്ന പക്ഷം  നിരന്തരം പ്രവഹിക്കുന്ന നദിപോലെ ചിന്താപ്രവാഹം മനസ്സിലുണ്ടാവുന്നത് അനുഭവിച്ചു.കേട്ടതിനെ(ശ്രുതി)ഹൃദിസ്ഥമാക്കുന്നത്,അതിനെ സംവദിക്കുന്ന വാഗ്മിത്വം,ഇതിനെല്ലാമുള്ള മേധാശക്തി ഇവയെല്ലാം ഒരുമിച്ച്തന്നെ ലഭിക്കുന്നു എന്ന പ്രത്യേകത ഈ സമ്പ്രദായത്തിനുണ്ട്. ഞാനിത് ആരും പറയുന്നത് കേട്ടുപറയുകയല്ല ,ഇന്ത്യയിൽ താമസിച്ച് ഇവിടെയുള്ളവരിൽനിന്ന് അഭ്യസിച്ച് അനുഭവിച്ച് പറയുകയാണെന്നും ഐചിങ് എഴുതി.

ഇന്നും പാശ്ചാത്യരാജ്യത്ത് പ്രജ്ഞയും ഓർമ്മയും കൂട്ടാനുള്ള മാർഗ്ഗങ്ങളില് ഗവേഷണം നടക്കുന്നതേയുള്ളു. വൈദിക,ബുദ്ധിസ്റ്റ് കാലത്തെ ഇന്ത്യയിലെ ഈ മാർഗ്ഗങ്ങളെകുറിച്ചും അതിന്റെ പ്രാചീനതയെക്കുറിച്ചും ഓർക്കണം.മനുഷ്യവംശത്തിന്റെ വിദ്യാഭ്യാസമനശ്ശാസ്ത്രത്തിലും ബോധശാസ്ത്രത്തിലും ആദ്യമായി ഗവേഷണം നടത്തിയവർ ഭാരതീയരാണ്. അക്ഷരമാല,പാണിനീയം,കാശിക എന്നിവ ഐചിങിന്റെ കാലത്തും പ്രൈമറി വിദ്യാഭ്യാസത്തിലാണ്.ആറാം വയസ്സില് കുട്ടി സിദ്ധരൂപം പഠിക്കുന്നു(49 അക്ഷരം 10000 പദം,300 ശ്ലോകം) 8 വയസ്സില് 8 മാസം കൊണ്ട് പാണിനീയം (1000 ശ്ലോകം)പഠിക്കുന്നു.ധാതുപാഠം( 3 ഖില)10ആം വയസ്സിലാണ് തുടങ്ങുക. മൂന്നുവർഷം കൊണ്ട് പഠിച്ചു തീരും.പാണിനീഭാഷ്യമെന്ന കാശികാവൃത്തി 18000 ശ്ലോകം)ജയാദിത്യന്റെ കൃതിയാണ്.(അദ്ദേഹം എഡി 662-62ലാണ് മരിച്ചത്)15ആം വയസ്സിലാണ് ഇത് പഠിച്ചുതുടങ്ങുന്നത്.വളരെ കാലം പഠിച്ചാലേ ഇതിൽ പാണ്ഡിത്യം ഉണ്ടാവുകയുള്ളു. ഐചിങ്ങ് എഴുതുന്നത് ചൈനക്കാർ ആദ്യം ഇന്ത്യയിലെത്തി ഇപ്രകാരമുള്ള പ്രാഥമികപാഠങ്ങളെല്ലാം പഠിക്കണമെന്നാണ്. പിന്നീട് വ്യത്യസ്തവിഷയങ്ങളെല്ലാം പഠിക്കണം അങ്ങനെ ചെയ്താൽ ഉദ്ദേശിച്ച പ്രകാരം എല്ലാം സാധിക്കുമെന്നാണ് ഐചിങ് തന്റെ രാഷ്ട്രത്തിലെ പൌരന്മാരോട് പറയുന്നത്.

പ്രാഥമികപഠനത്തിനുശേഷമാണ് ഹേതുവിദ്യയും(ലോജിക്ക്) അഭിധമ്മകോശവും(മെറ്റഫിസിക്സ്) പഠിപ്പിക്കുന്നത്.നാഗാർജ്ജുനന്റെ ന്യായദ്വാരതാരകശാസ്ത്രമാണ് ഹേതുവിദ്യ പഠിപ്പിക്കാനുപയോഗിച്ചിരുന്നത്. എഡി 771ൽ ഐചിങ് അത് ചൈനീസിലേക്ക് പരിഭാഷ ചെയ്തു.ഹർഷന്റെ കാലത്തെ ജാതകമാലയും നാഗാർജ്ജുനന് ശതവാഹനനോട് പദ്യത്തില് സംവദിക്കുന്ന സുഹൃല്ലേഖയും  അക്കാലത്ത് പ്രചാരത്തിലിരുന്നു. സുഹൃല്ലേഖ ഐചിങ് പരിഭാഷ ചെയ്തു. അപ്രകാരം തന്റെ പഞ്ചവിദ്യയിലുള്ള (ശബ്ദശാസ്ത്രം,ശില്പസ്ഥാനവിദ്യ,ചികിത്സാവിദ്യ,ഹേതുവിദ്യ,അദ്ധ്യാത്മവിദ്യ)പ്രാഥമികവിദ്യാഭ്യാസം പൂർത്തിയായി എന്ന് ഐചിങ് എഴുതി. ജീവകനെന്നത് ഒരു വ്യക്തിനാമമായല്ല, ജീവൻ കൊടുക്കുന്ന വൈദ്യനെന്ന അർത്ഥത്തിലാണ് ഐചിങ് ഉപയോഗിക്കുന്നത്.ഇന്ത്യയിലെ ഒരാളും എന്തുതന്നെ വന്നാലും ഉള്ളി കഴിക്കയില്ല എന്ന് അദ്ദേഹം എഴുതുന്നു. എന്തെങ്കിലും അസാദ്ധ്യരോഗത്തിന് ചികിത്സയായി വൈദ്യൻ വിധിച്ചാലും കൂടി ഉള്ളി വളരെ വിമുഖതയോടെ മാത്രമേ അവര് കഴിക്കയുള്ളു. ഉള്ളി താമസഭക്ഷണമാണ്. എന്തുകൊണ്ട് ചികിത്സാശാസ്ത്രം പ്രാഥമികവിദ്യാഭ്യാസത്തില് പെടുത്തി എന്നും അദ്ദേഹം വിവരിക്കുന്നു.സ്വയം ആരോഗ്യവാനായി ജീവിക്കാനും മറ്റുള്ളവർക്ക് അത്യവശ്യം വരുമ്പോൾ സഹായിക്കാനും,ഓരോ പ്രാദേശികഔഷധിയുടേയും ഭക്ഷണമൂല്യവും ഔഷധഗുണവും അറിയാനും അത് നിത്യജീവിതത്തിൽ പ്രയോഗിക്കാനുമാണ് ഇത്.

ഉപരിപഠനത്തിനുള്ള നാലു വ്യാകരണഗ്രന്ഥങ്ങൾ അക്കാലത്ത് ,

1. ചൂർണ്ണി അഥവാ മഹാഭാഷ്യം.ഇത് പതഞ്ജലിയുടെ പാണിനീയസൂത്രഭാഷ്യമാണ്.24000 ശ്ലോകമുണ്ട്. 3 വർഷം കൊണ്ട് പഠിക്കാം

2. ഭർതൃഹരിശാസ്ത്രം 25000 ശ്ലോകം.7 പ്രാവശ്യം സന്യസ്ം സ്വീകരിച്ച് 7 പ്രാവശ്യവും സംസാരത്തിലേക്ക് മടങ്ങിവന്ന് വ്യക്തിയാണ് ഭർതൃഹരി.. ഇന്ത്യയിലെ ഖണ്ഡങ്ങളിലും അദ്ദേഹത്തിന്റെ നാമം പ്രസിദ്ധമാണ്.എഡി 601-2ലാണ് മരിച്ചത്.
3. പൈന( ഭർതൃഹരിയുടെ ബേദം അഥവാ വേദം)3000 ശ്ലോകമുള്ളതാണ്.ഇതിന് ധർമ്മപാലന്റെ 14000 ഭാഷ്യശ്ലോകങ്ങളുണ്ട്.ഭൂമിയിലേയും ആകാശത്തിലേയും സകലരഹസ്യങ്ങളും അനാവരണം ചെയ്യുന്നതാണ് പൈന. ഇത്രയും പഠിച്ച വ്യക്തിയെയാണ് ബഹുശ്രുതൻ (സുശ്രുതൻ)എന്ന് വിളിക്കുന്നത്.

**അദ്ധ്യാത്മശാസ്ത്രത്തിലെ ഉപരിപഠനം**

ഐചിങിന്റെ കാലത്ത് അദ്ധ്യാത്മശാസ്ത്രത്തിനുള്ള രണ്ട് ഉപരിപഠനകേന്ദ്രങ്ങളാണുള്ളത്. ഒന്ന് മദ്ധ്യേന്ത്യയിലെ നളന്ദ. മറ്റൊന്ന് ഇന്ത്യയുടെ പടിഞ്ഞാറൻതീരത്തെ വളഭി. ബഹുശ്രുതനെന്ന ഗ്രേഡുവരെ ഓരോരോ പഠനം പൂർത്തിയാവുമ്പോളും വിദ്യാർത്ഥിക്ക് ഓരോ ബിരുദം കൊടുക്കുന്നു.

1. ശ്രമണേരഃ- പ്രാഥമികവിദ്യാഭ്യാസകാലം
2. ഉപസമ്പദം അഥവാ ഉപനയനത്തിനുശേഷം ബ്രഹ്മചാരി അഥവാ ദഹരൻ.
3. 10 വർഷം ഗുരുകുലവാസം കഴിഞ്ഞ് വീട്ടിലെത്തി ഗൃഹസ്ഥാശ്രമം സ്വീകരിച്ച വ്യക്തി സ്ഥവിരന് അഥവാ ഗൃഹസ്ഥൻ.വിനയവും ധർമ്മവും പഠിച്ച വ്യക്തിയാണ് ഗൃഹസ്ഥന് അയാൾക്കിനി അവ സ്വയം പ്രാക്ടീസ് ചെയ്യാം. ഗുരുവിന്റെ മേൽനോട്ടം വേണ്ട.
4. സ്ഥവിരന്മാരെല്ലാം വീട്ടിലേക്ക് പോകാറില്ല. 5 വർഷം കൂടി ഗുരുകുലാശ്രമത്തില് പഠിച്ചവരെ ഉപാദ്ധ്യായനെന്ന് പറയും. അയാൾ ഈ ഗുരുകുലത്തിലോ മറ്റേതെങ്കിലും ഗുരുകുലത്തിലോ പഠിപ്പിക്കാം.
5. ഇപ്രകാരം 10 വർഷം ഗുരുകുലത്തില് കഴിഞ്ഞാല് നിശ്ചയം എന്ന ഒരു പരീക്ഷ ഉണ്ട്. ഇത് പാസായാൽ കർമ്മാചാര്യനായി.കർമ്മാചാര്യനായാല് വിദ്യർത്ഥികളെ അതാത് താല്പര്യാനുസരണം വിഭജിച്ച് ജോലി കൊടുക്കാനും അവരെ മേൽനോട്ടം വഹിക്കാനും സമർത്ഥനായി.
6. ബഹുശ്രുതൻ. സർവ്വ വിദ്യയിലും തർവ്വജ്ഞനായി. സിദ്ധാന്തവും അതിന്റെ പ്രായോഗിക വശവും മുഴുവനായി അറിയാം.

ത്രിപിടകത്തിലെ ഒരദ്ധ്യായം നന്നായി പഠിച്ച കുട്ടിക്ക് ഒരു മുറിയും(താമസിക്കാൻ) ഒരു പരിചാരകനും ലഭിക്കും. കുട്ടികളെ പഠിപ്പിക്കാനാരംഭിക്കുമ്പോൾ മറ്റു ജോലികളിൽനിന്ന് ഒഴിവുകിട്ടും.മറ്റു സഭകളിൽപോയി വാദത്തിലോ മറ്റു കലകളിലോ ജയിച്ചുവന്നാൽ ഒരു ശിബികമോ(പല്ലക്ക്)രഥമോ മറ്റ് ആദരസൂചകമായ ചിഹ്നങ്ങളോ കൊടുക്കും. ചിലപ്പോൾ അതൊരു കുതിരയാവാം,പരിചാരകവൃന്ദമാകാം.പോകേണ്ട ദൂരം, സ്ത്രീയോ പുരുഷനോ,ജയം നേടിയ വിഷയം ഇതൊക്കെ നോക്കിയാണ് സമ്മാനം നിശ്ചയിക്കുന്നത്. താമ്രലിപ്തിയിലെ വരാഹവിഹാരത്തിൽ അദ്ദേഹം ഇതെല്ലാം കണ്ടു. ഒറീസതീരത്ത് വരാഹമിഹിരന്റെ പുത്രിയായ കോനയുടെ വാനനിരീക്ഷണകേന്ദ്രവും(ഘടിക)വിദ്യാഭ്യാസകേന്ദ്രവും ഉണ്ടായിരുന്നു. ഇതാവണം വരാഹവിഹാരം. ഇപ്പോഴും അതിന്റെ അവശിഷ്ടങ്ങളുണ്ട്. തെക്കേ മലബാറിലെ വളഭി സർവ്വകലാശാലയുടെ ഭാഗമായി പ്രവർത്തിച്ചിരുന്ന പന്നിയൂര് കഴകവും (പന്നി-വരാഹം) ഇതുപോലെ ഒരു കേന്ദ്രമായിരുന്നു.

ബഹുശ്രുതപദവി കിട്ടാനായി വേദവും ബുദ്ധധർമ്മവും പഠിക്കുന്ന വളരെ അധികം വിദ്യാർത്ഥികളെ ഐചിങ്ങ് ഇന്ത്യയിൽ കണ്ടു.അവർക്ക് രണ്ടു സഭകളുമായും അടുത്ത ബന്ധമുണ്ടായിരുന്നു. അവരുടെ വിദ്യാഭ്യാസരീതി ശാസ്ത്രീയവും സെക്കുലറുമായിരുന്നു.ചൈനക്കാരനും ബുദ്ധമതക്കാരനുമായ ഐചിങ്ങ് ഹിന്ദുമതത്തെക്കുറിച്ചും വൈദികപാരമ്പര്യത്തെക്കുറിച്ചും വളരെ നല്ല അഭിപ്രായമാണ് പറയുന്നത്.ഒരു ബഹുശ്രുതനുപോലും എപ്പോൾവേണമെങ്കിലും ഗുരുക

ലം വിട്ടുപോയി തനിക്കിഷ്ടമുള്ള ഉപജീവനമാർഗ്ഗം സ്വീകരിക്കാനുള്ള സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നും ഐചിങ് പറയുന്നു.

മാണവനെന്നത് തമിഴില് വിദ്യാർത്ഥിക്ക് പറയുന്ന പദമാണ്. ഈ പദം സംസ്കൃതത്തിലുള്ള ഗ്രന്ഥങ്ങളിലും കാണുന്നു ണ്ട്. ബുദ്ധമതഗ്രന്ഥങ്ങളും ഈ പദം ഉപയോഗിക്കുന്നു.വേദപാഠശാലയിലെ എല്ലാ വിദ്യാർത്ഥികളും മാണവരാണ്. വിഹാരത്തിൽ ശ്രമണേരരെല്ലാം മാണവരാണ്.ചിലപ്പതികാരം കൌശികഗോത്രത്തിലെ ഒരു വൈദികബ്രാഹ്മണബാ ലനെ കൌശികമാണി എന്ന് വിളിക്കുന്നു. ബുദ്ധനെ ആരാധിക്കയും പഠനം പ്രാദേശികഭാഷയിലാക്കുകയും ചെയ്തതല്ലാ തെ ബുദ്ധമതകാലത്ത് വൈദികവിദ്യാഭ്യാസസമ്പ്രദായത്തിൽനിന്ന് മറ്റ് കാര്യമായ വ്യത്യാസങ്ങളൊന്നും ഉണ്ടായിട്ടി ല്ല. ലളിതജീവിതവും ബ്രഹ്മചര്യയും ധ്യാനവും എല്ലാം പൊതുവായിരുന്നു.

ഐചിങ്ങ് പറയുന്ന മറ്റൊന്ന് ശ്രദ്ധേയമാണ്. പല ബുദ്ധമതവിഹാരങ്ങളിലും ജീവിതരീതി ലളിതമല്ലാതായിക്കഴിഞ്ഞി രുന്നു,ധർമ്മപാലനം ഇല്ലാതായിക്കഴിഞ്ഞിരു്നനു,പക്ഷേ വൈദികപാഠശാലകളിലെ ജീവിതവും ധർമ്മപാലനവും വള രെ കൃത്യാമായിരുന്നു. അവർ കടുകിട തെറ്റാതെ ധര്മ്മം പാലിച്ചിരുന്നു. ഗുരുക്കന്മാരുടേയും കുട്ടികളുടേയും ധർമ്മപരി പാലനം ശരിയല്ലാതെ വന്നതാവണം മാതാപിതാക്കൾ കുട്ടികളെ വിഹാരങ്ങളിലയക്കുന്നത് നിർത്താനുള്ള കാരണ മെന്ന് രണ്ടു സഞ്ചാരികളുടേയും ഈ നിരീക്ഷണം തെളിയിക്കുന്നു. ബ്രഹ്മചര്യപാലനം ,സദാചാരം ഇവ ക്ഷയിച്ചതാണ് ഇന്ത്യയിലെ ബുദ്ധമതപഠനത്തിന്റെ അധോഗതിക്ക് കാരണം.

കശ്യപമതംഗനും ധർമ്മരക്ഷകനുമാണ് എഡി 67ൽ ആദ്യം ചൈനയിലെത്തിയ ഇന്ത്യയിലെ ഗുരുക്കന്മാർ.എഡി 401ൽ കുമാരജീവനെ തുടർന്ന് (50 പുസ്തകം പരിഭാഷ ചെയ്തു)എഡി 54ൽ പരമാർത്ഥനും 31 സംസ്കൃതഗ്രന്ഥം ചൈനീ സിലേക്ക് പരിഭാഷപ്പെടുത്താനായി വന്നു. ഐചിങ്ങ് ഇവരോടാണ് ഹ്യുയാൻസാങിനെ താരതമ്യപ്പെടുത്തുന്നത്. ഐചിങ്ങിന്റെ സമകാലീനരായ ഇന്ത്യക്കാർ:-

1. പടിഞ്ഞാറൻതീരത്തെ ജ്ഞാനചന്ദ്രൻ. അദ്ദേഹം അക്കാലത്ത് മഗധയിലെ തിലധവിഹാരത്തിൽ പഠിപ്പിക്കയായിരുന്നു.
2. കിഴക്കേ ഇന്ത്യയിലെ ദിവാകരമിത്രൻ. ഇദ്ദേഹത്തെ ബാണന്റെ ഹർഷചരിതത്തില് പരാമർശിക്കുന്നു.
3. തെക്കൻ സമുദ്രദ്വീപായ ശ്രീഭോഗത്തിലെ സത്യകീർത്തി. തെക്കേ ഇന്ത്യക്കാരനായ സത്യകീർത്തി സർവ്വജ്ഞനായിരുന്നു. അദ്ദേഹം ശ്രീഭോഗത്തിലേക്ക് (സുമാത്ര) പോയശേഷം അവിടെത്തന്നെ താമസിച്ചു.
4. രാഹുലമിത്രചന്ദ്രന് ഐചിങ്ങ് വരുമ്പോള് 30 വ.യസ്സേ ഉള്ളൂ.അദ്ദേഹം താമ്രലിപ്തിയിലായിരുന്നു.കിഴക്കൻ ഇന്ത്യയിലെ ആര്യദേശത്തിന്റെ മുഴുവനും കുലപതിയായിരുന്നു. നാലുശാസ്ത്രവും ത്രിപിടകവും പഠിച്ചവനായി രുന്നു
5. മഹാസത്വചന്ദ്രൻ. ബോധിസത്വസമനായി കിഴക്കേഇന്ത്യയിൽ താമസിച്ചു. അദ്ദേഹത്തിന്റെ കവിതകള് വിശ്വന്തരജാതകത്തിൽ കാണുന്നു.

അവരെല്ലാവരും ഋഷിചര്യയോടെ ജീവിച്ചു. എല്ലാവരും ഹേതുവിദ്യ (ലോജിക്ക്)പഠിച്ചവരാണ്.എല്ലാവരും ഇന്ദ്രിയ നിഗ്രഹം ചെയ്ത ജിനന്മാരാണ്.യോഗശാസ്ത്രത്തിൽ അസംഗനെപ്പോലെയും വാദപ്രതിവാദത്തില് നാഗാർജ്ജുനനെ പ്പോലെയും വിവേകത്തിലും തത്വചിന്തയിലും സംഗഭദ്രനെപ്പോലെയുമാണ്.ഇത് അക്കാലത്തെ ഇന്ത്യയുടെ വിദ്യാഭ്യാസത്തെ ചുരുങ്ങിയ വാക്കുകളിൽ അവതരിപ്പിക്കുന്നു.

**നളന്ദ സർവ്വകലാശാലയുടെ ഉയർച്ചയും താഴ്ചയും**

ജൈനന്മാരുടെ അഭിപ്രായപ്രകാരം ബുദ്ധന്റെ ജനനത്തിനു എത്രയോ മുമ്പ് നളന്ദസർവ്വകലാശാല ഉണ്ട്.- രാജഗൃഹത്തിനു പുറത്തുള്ള ഒരു മാന്തോപ്പായിരുന്നു അത്. മഹാവീരൻ തന്റെ ചാതുർമ്മാസ്യം അവിടെയാണ് കഴിച്ചത്. അവിടെവെച്ചാണ് അദ്ദേഹം ഗോശാലയെ കണ്ടുമുട്ടിയത്.ബഹിർഗ്രാമം അഥവാ സമേതശിഖരതീർത്ഥമാല എന്നായിരുന്നു പഴയ പേർ.അത് ശാരീപുത്രന്റെ ജന്മഭൂമിയാണ്. അവിടെ അദ്ദേഹത്തിന്റെ സ്തൂപമുണ്ട്. ഈ സ്തൂപം

കണ്ടിട്ടാണ് ചക്രവർത്തി അശോകന് അവിടുത്തെ സർവ്വകലാശാലക്ക് പുനരുദ്ധാരണം ചെയ്തത്.എങ്കിലും നളന്ദ മഹായാനബുദ്ധമതകാലത്താണ് പ്രസിദ്ധി നേടിയത്.നാലാംനൂറ്റാണ്ടിൽ നാഗാർജ്ജുനനും ശിഷ്യവായ ആര്യദേവനും അവിടെ പഠിപ്പിച്ചിരുന്നു.നാഗാർജ്ജുനന്റെ സമകാലീനനായ സുവിഷ്ണു 108 ക്ഷേത്രങ്ങള് മഹായാനാഭിധമ്മപാലനത്തിനായി അവിടെ പണിതു.സുദുർജ്ജയനേയും തീർത്ഥികരേയും ദിന്നാഗന് ജയിച്ചത് ഇവിടെവെച്ചാണ്.അക്കാലം വരെയും നളന്ദ വൈദികവേദസമ്പ്രദായം പഠിപ്പിക്കുന്ന ഗുരുകുലമായിരുന്നു.തീർത്ഥികരുടെ (ചോള)സമ്പ്രദായത്തിലായിരുന്നു വിദ്യാഭ്യാസം.ഫാഹിയാൻ ഈ കലാശാലയെ ശ്രദ്ധിക്കാതിരുന്നത് ഇക്കാരണം കൊണ്ടാണ്. അദ്ദേഹം ഇങ്ങനെ ഒരു സർവ്വകലാശാല ഇന്ത്യയിലുണ്ടെന്നേ എഴുതിയിട്ടില്ല,അറിഞ്ഞിട്ടില്ല. എന്നാലും ശാരീപുത്രന്റെ ജന്മസ്ഥലമാണിതെന്നും അദ്ദേഹത്തിന്റെ സ്തൂപം അവിടെയുണ്ടെന്നും അറിയുകയും ചെയ്യാം. ഇത് നാലാംനൂറ്റാണ്ടിലാണ്. അന്ന് നളന്ദ എല്ലാവർക്കുമുള്ള സെക്കുലര് വിദ്യാകേന്ദ്രമാണ്.അശോകനും ബുദ്ധനും മുമ്പോ ഉള്ള വിദ്യാകേന്ദ്രമാണ്(ജൈനർ). ഹ്യുയാൻസാങ് അതിനെ ബുദ്ധിസ്റ്റ് യൂണിവേഴ്സിറ്റി എന്ന് വിളിച്ചു. സുദർശനജാതകത്തിലെ നാലഗ്രാമം അഥവാ നാലകം ശാരീപുത്രന്റെ ജന്മഭൂമിയാണെന്ന് അറിഞ്ഞ് അശോകന് ഈ വിദ്യാപീഠത്തെ ശക്തമാക്കിയശേഷമാണ് ഈ രണ്ടുസഞ്ചാരികളും ഈ വ്യത്യസ്താഭിപ്രായങ്ങൾ പറഞ്ഞത്. അതിനാൽ അവിടത്തെ ബുദ്ധിസ്റ്റ് യൂണിവേഴ്സിറ്റിയെക്കുറിച്ച ഫാഹിയാന്റെ മൌനം വളരെ അർത്ഥവത്തും ചരിത്രപ്രധാനവുമാണ്.ജൈനമതക്കാരുടെ വീക്ഷണവും ഹ്യുയാൻസാങിന്റെ അഭിപ്രായവും ചരിത്രകാരന്മാർക്ക് അതിനാല് പ്രധാനചിന്താവിഷയങ്ങളാവേണ്ടതായിരുന്നു.

ഹ്യയാൻസാങ് പറയുന്നത് വിഹാരത്തിന്റെ തെക്കുഭാഗത്ത് മാന്തോപ്പുണ്ടെന്നും നളന്ദ എന്നപേര് ഒരു ഭൂതത്തിന്റെ പേർ വിദ്യാലയത്തിനു കൊടുത്തതാണെന്നുമാണ്. ഐചിങ് നാ അലം ദാ അഥവാ ഒരിക്കലും ദാനം ചെയ്ത് മടുക്കാത്തത് ഇവിടത്തെ രാജാക്കന്മാരുടെ സ്വഭാവമാണെന്നും അതാണ് എത്ര കൊടുത്താലും വിദ്യ അവസാനിക്കാത്ത ഗുരുകുലത്തിന് ആ പേരു വന്നതെന്നുമാണ്.മൂഷക,ഹൈഹയ,ചേരവംശക്കാരാണ് ഈ വിധം ദാനശീലരായി അറിയപ്പെട്ടത്. ബുദ്ധൻ രു പഴയ ജന്മത്തില് ബോധിസത്വനായി ഈ രാജ്യത്തെ രാജകുമാരനായി ജനിച്ചു എന്നും അതുകൊണ്ടാണ് ഈ പേരുവന്നതെന്നും ജാതകകഥ പറയുന്നു. ബുദ്ധനുംമുമ്പേ ഉള്ള വിഹാരത്തെ 500 ധനികരായവ്യാപാരികൾ 10 കോടി സ്വർണ്ണനാണ്യം കൊടുത്ത് രാജാവിൽനിന്ന് വാങ്ങി ബുദ്ധനു സമ്മാനിച്ചു എന്ന ജാതകകഥ ജൈനരുടെ അഭിപ്രായം ശരിവെക്കുന്നുമുണ്ട്. ഇന്ത്യയിലെ സമ്പ്രദായപ്രകാരം പിന്നീട്ടുവന്ന രാജാക്കന്മാരെല്ലാം ദാനധർമ്മങ്ങള്ചെയ്ത് ഈ വിദ്യാലയത്തെ സംരക്ഷിച്ചു. അങ്ങനെ ബഹുനിലകളുള്ള വിഹാരസമുച്ചയമായി കാലക്രമേണ നളന്ദ വളർന്നു. ഹ്യുയാൻസാങിന്റെ കാലത്ത് വിഹാരസമുച്ചയത്തിലെ ആറെണ്ണം രാജാക്കന്മാരുടെയായിരുന്നു.ശക്രാദിത്യ. പുത്രനായ ബുധഗുപ്ത,അദ്ദേഹത്തിന്റെ പുത്രൻ തഥാഗതഗുപ്ത. .ബാലാദിത്യ.. പുത്രൻ വജ്രനെന്നിവർ,ഒരേ രാജവംശമാണ്. ആറാമത്തെ സമുച്ചയം പണിതതു മാത്രം മദ്ധ്യേന്ത്യയിലെ മറ്റൊരു രാജവംശക്കാരനാണ്.ഒരുദിവസം 40 പേർക്ക് ഭക്ഷണം കൊടുക്കാനുള്ള വയലും സ്വത്തും,തോട്ടങ്ങൾ ചുറ്റമതിൽ,ഒരു താമ്രവിഹാരം എന്നിവ കൊടുത്തത് ഹർഷവർദ്ധനനാണ്..ഗൌഡദേശത്തെ തോല്പിച്ച ശേഷമാണ് ഇത് ദാനം ചെയ്തത്. അതിനാൽ ഈ ആറാമത്തെ രാജാവ് ഹർഷനാവണം. കാരണം 6സമുച്ചയത്തിനും കൂടി ഒറ്റ ചുറ്റമതിലാണ്.ഹ്യയാൻസിങിന്റെ വിവരണം പോലെയാണ് എട്ടാംനൂറ്റാണ്ടിലെ യശോധർമ്മന്റെ വിവരണവും . 8 വരി വിഹാരാവലി, അംബുധരങ്ങള(മേഘങ്ങളെ) നക്കുന്നപോലെയുള്ള(ആവലേഹി)അവരുടെ ശിഖരശ്രേണി,ഇവ ലിഖിതത്തിലും ഹ്യുയാൻസിങിന്റെ വിവരണത്തിലും കാണാം,രാജാക്കന്മാർ പണിയിച്ച വിഹാരങ്ങളില് മനോഹരമായ വാസ്തുശില്പങ്ങളും നാലത്താമരയും സ്വർണ്ണത്താമരയും വിരിയുന്ന തടാകങ്ങളുമുണ്ട്.മാന്തോപ്പിന്റെ തണലും വ്യാളീമുഖം വെച്ച മണ്ഡപങ്ങളും ശില്പം കൊത്തിയ തൂണുകളുമുണ്ട്.നിറമുള്ള ഇഷ്ടിക പാകിയവയുണ്ട്. ശിലാദിത്യന്റെ വിഹാരത്തിൽ ബുദ്ധപ്രതിമയുണ്ട്. അത് ജീർണ്ണിച്ചിരിക്കുന്നു. അവിടെ അന്തേവാസികളില്ലയപക്ഷേ 40 പേര് അവിടെ വന്ന് ഭക്ഷണം കഴിച്ച് പോകുന്നുണ്ട്.(അവർ മറ്റ് അഞ്ചുവിഹാരങ്ങളിലുള്ളവരാണ്) 8 ഹാളും 300 മുറികളുമുണ്ടെന്ന് ഐചിങ്

എഴുതുന്നു.




1. തെക്കേ വിഹാരം ഏറ്റവും വലുത്.നടുവിലെ നടുമുറ്റം വിശാലമാണ്. കല്ലുബെഞ്ചുകളിൽ ഒന്നുരണ്ടുപേർക്ക് ഇരിക്കാനും കിടക്കാനും കഴിയും.ഓരോ മുറിയിലും വിളക്കുവെക്കാനുള്ള ചെറിയ പൊത്തുണ്ട്. എന്തെങ്കിലും തൂക്കിയിടാനുള്ള കൊളുത്തും. അടുക്കള പൊതുവാണ്. നളന്ദയുടെ സീലിലുള്ളത് ശ്രീനളന്ദാ വിഹാരആര്യഭിക്ഷു സംഘസ്യ എന്നാണ്.ഇതിന്ന് ഇരുവശവും സാരനാഥിലുള്ളതു പോലെ രണ്ടു ധർമ്മചക്രവും രണ്ടു മാനുകളുമുണ്ട്.
2. വടക്കുപടിഞ്ഞാറേ വിഹാരം രണ്ടുനിലയാണ്. മനോഹരമായ ബുദ്ധപ്രതിമയുണ്ട്.
3. വടക്കേ വിഹാരത്തിന്റെ അധിസ്ഥാനത്തിൽ 211 വാസ്തുശില്പമുണ്ട്.
4. വടക്കുകിഴക്കേ വിഹാരത്തിൽ തുടർച്ച്യായി മനുഷ്യവാസമുണ്ട്.ഒന്നിന്റെ മുകളിലൊന്നായിട്ടല്ല, ഒന്നിനെ പൊതിഞ്ഞ് ഒന്നായിട്ടാണ് ഓരോ ലയറും.ഈ ശൈലിയിലാണ് മൂന്നുവിഹാരങ്ങളിൽ കാണുന്നത്.ഗർഭഗൃഹത്തിൽനിന്ന് അലങ്കാരങ്ങളും കല്ലുകൊണ്ടുള്ള ബോധിസത്വപ്രതിമയും അവലോകിതേശ്വരവിഗ്രഹവും കണ്ടെടുത്തു.

എല്ലാവിഭാഗക്കാരുടെ വിഗ്രഹങ്ങളും യൂണിവേഴ്സിറ്റിയിലുണ്ടായിരുന്നു. പ്രധാനവിഗ്രഹം മഹാകാലരൂപമായ ശിവനായിരുന്നു.മഹാമുച്ചിലിന്ദനാഗവിഗ്രഹം എല്ലാ വിഹാരത്തിലുമുണ്ട്. ചരാചരങ്ങൾക്ക് മുഴുവനും അന്നം വിളമ്പുന്ന ജഗജ്ജനനിയുരൂപമായി അംബാ ഹാരീതി അടുക്കളയിലുണ്ട്.ചൈത്യവും സ്തൂപവും പ്രദക്ഷിണം വെക്കുന്ന കുട്ടികൾ ധൂപം,ധൂമം, ഗന്ധം,പുഷ്പം, ഇവ നാമജപത്തോടെ അർപ്പിക്കുന്നു.അശ്വഘോഷന്റെ സൂത്രപരായണത്തിനുഷേഷം സാധു അഥവാ ചെറിയ സുഭാഷിതമുണ്ട്.പൂർവ്വഗുരുക്കന്മാരുടെ സിംഹാസനങ്ങളെ കുട്ടികള് വന്ദിക്കുന്നു.നളന്ദയിൽ ഇതെല്ലാം സംഘമായും ഒറ്റക്കൊറ്റക്കും ചെയ്യുന്നു.താമ്രലിപ്തിയിൽ സംഘമായിട്ടാണ് ചെയ്യുന്നത്.എല്ലാ അതിഥികളേയും സ്വാഗതം എന്ന പദം ഉച്ചരിച്ചാണ് വന്ദിക്കുന്നത്.തീരെ പരിചയമില്ലാത്ത വ്യക്തിയാണെങ്കിൽ സുസ്വാഗതം എന്ന പദമാണ് ഉച്ചരിക്കുക. വ്യായാമം,ഇന്ദ്രിയനിഗ്രഹം,സമൂഹജീവിതത്തിനുവേണ്ട നിയന്ത്രണങ്ങൾ,. വിദ്യാലയത്തിൽ അതുവരെ ചേർന്നവരുടേ

യും പുറത്താക്കിയവരുടേയും ലിസ്റ്റ് സൂക്ഷിക്കല്,അതിഥികൾക്ക് 5 ദിവസം സൌജന്യഭക്ഷണവും താമസവും ,അതിഥികളുടെ ലിസ്റ്റ്, ധാന്യം,സ്വത്ത് ഇവയുടെ കണക്ക്,ഓരോ വസ്തുവിന്റേയും ഉത്ഭവസ്ഥാനം,പരിചാരകരുടേയും അന്തേവാസികളുടേയും എണ്ണം,വരവുചെലവ്,കൃഷിസംബന്ധമായി ഉണ്ടായ പ്രശ്നങ്ങളും അവയ്ക്ക് ചെയ്ത പ്രതിവിധിയും പരിഹാരവും,നിലം തരിശിടാതെ കൃഷിയോഗ്യമാക്കുന്നതിനുള്ള മാർഗ്ഗങ്ങൾ- ഇങ്ങനെ സകലകാര്യവും വൈദികപാഠശാലയിലെന്നപോലെ ബുദ്ധമതവിഹാരത്തിലും ചെയ്യുന്നത് ഐചിങ്ങ് രേഖപ്പെടുത്തുന്നു.കൃഷിക്ക് ഉഴുന്നതും വിതക്കുന്നതും സമൂഹത്തിനാവുമ്പോൾ പുണ്യവും അവനവനാവുമ്പോള് പാപവുമാണെന്ന് എല്ലാ ഗുരുകുലങ്ങളും വിശ്വസിച്ചു. നളന്ദയിൽ നൂറ്റാണ്ടുകൾക്ക് മുമ്പ് രാജവംശം കൊടുത്ത 20 ഗ്രാമങ്ങളാണ് കുട്ടികൾക്കും അന്തേവാസികൾക്കും അതിഥികൾക്കുമുള്ള സൌജന്യഭക്ഷണം കൊടുത്തിരുന്നത്. ഈ ബ്രഹ്മദേയം ബ്രാഹ്മണവൈദികപാഠശാലകൾക്ക് കൊടുത്തിരുന്നപോലെയായിരുന്നു.സമൂഹത്തിന് വിദ്യാഭ്യാസവും ഉപജീവനമാർഗ്ഗവും കൊടുക്കുന്നതിന് രാജാവും പ്രജകളും സഹകരിച്ച് ചെയ്തിരുന്ന സംവിധാനമായിരുന്നു.

ബ്രാഹ്മണരും ബുദ്ധഭിക്ഷുക്കളും വിത്തുവിതച്ചിരുന്നു. ഉഴുന്നത് അവരായിരുന്നില്ല. ഉഴവുചാലിൽ ജന്തുക്കള് അരയുമെന്ന് ഭയന്നാണ് ഇത്. അഹിംസാധർമ്മം പിഴക്കാതിരിക്കാനാണ്. അതിനാൽ അവർക്ക് സേവനമായി ഗ്രാമവാസികള് അത് ചെയ്തുകൊടുക്കുന്നു. അതുകൊണ്ട് സംഘം(ക്ഷേത്രം) ആറിലൊന്ന് വിളവിനേ അർഹമാകുന്നുള്ളു.ബാക്കി പണിയെടുത്തവർക്കാണ്.ബ്രാഹ്മണരും രാജാവും ക്ഷേത്രവും സംഘവുമെല്ലാം വയലും കലപ്പയും വിത്തും കാളയും ജലസേചനവും മൂലധനമായി കൊടുക്കുന്നു.ഗ്രാമവാസികൾ അവകൊണ്ട് വിളവുണ്ടാക്കി ക്ഷേത്രത്തിനും ഗുരുകുലങ്ങൾക്കും രാജാവിനും  ചില ഭാഗം കൊടുത്ത് ബാക്കി തങ്ങളെടുക്കുന്നു.രാജാവും ക്ഷേത്രവും ഉപയോഗിച്ച് ബാക്കിവന്നത് സൂക്ഷിച്ച് ക്ഷാമമോ വെള്ളപ്പൊക്കമോ യുദ്ധക്കെടുതിയോ വന്നാൽ ഗ്രാമീണർക്ക് കൊടുക്കുന്നു.ഗ്രാമീണർക്ക് സൌജന്യവിദ്യാഭ്യാസവും തൊഴിൽപരിശീലനവും കൊടുക്കുകയും ചെയ്യുന്നു.  ഹ്യൂയാൻസാങിന്റെ ശിഷ്യനായ മഹായാനപ്രദീപൻ താമ്രപർണ്ണിവിഹാരത്തിന്റെ ഗുരുവായപ്പോള് അദ്ദേഹത്തിന്  വിളവിന്റെ മൂന്നിലൊന്ന് ഗ്രാമീണര് കൊടുത്തിരുന്നു. ചില സംഘാരാമങ്ങളില് കൂലിക്ക് ആളെ വെച്ച് കൃഷി നടത്തിയിരുന്നത് സാധാരണനിയമത്തിന് വിപരീതമായ അപൂർവ്വസംഭവമായിരുന്നു എന്ന് ഐചിങ്ങ്.ഗീത പറയുന്ന നിഷ്കാമകർമ്മമാണ് കൃഷി,വ്യാപാരങ്ങളിലെല്ലാം ഇന്ത്യ സ്വീകരിച്ച പൊതുനിയമം. വൈദികഇന്ത്യയിലെ സഹകരണാടിസ്ഥാനത്തിലുള്ള കൃഷി ബുദ്ധമതകാലത്തും നിലനിന്നു. കുലസംഘത്തലവൻ(രാജാവായാലും) സ്വീകരിക്കുന്ന സമ്മാനങ്ങളൊന്നും വ്യക്തിക്കല്ല, സമൂഹത്തിനാണ്. 18ആം നൂറ്റാണ്ടിൽ ബ്രിട്ടീഷ് ഗവർമ്മെണ്ട് മാറ്റംവരെ വ്യക്തിക്കല്ല, സമൂഹത്തിനാണ് പൊതുസ്വത്തവകാശം. നദികളും പ്രകൃതിയും ഭൂമിയും സമൂഹത്തിന്റെ സ്വത്താണ്. അതിനെ ആരും നശിപ്പിക്കയോ മലിനമാക്കുകയോ ചെയ്യരുതെന്ന് എല്ലാവരും അറിയുക മാത്രമല്ല , അത് പാലിക്കുകയും ചെയ്തിരുന്നു.(ഇന്നത്തെ സ്ഥിതി ആലോചിക്കുക. നമ്മുടെ വിദ്യാഭ്യാസനയത്തിന്റെ മാറ്റം മനസ്സിലാവും)ഭൂമിദേവിയെ അമ്മ ഹാരീതിയെന്ന നാഗമായും ശ്രീദേവിയായും പത്മാവതിയായും സമൂഹത്തിന്റെ ഐശ്വര്യമായും എല്ലാവരും പൂജിച്ചു. ബുദ്ധമതവിദ്യാലയങ്ങൾ പലതും ദാനം ചെയ്യുന്ന കൂട്ടത്തില് കിട്ടുന്ന പുസ്തകങ്ങളെ ബുദ്ധമതഗ്രന്ഥങ്ങളല്ലെന്നു പറഞ്ഞ് വിൽക്കുന്ന സമ്പ്രദായം പിൽക്കാലവിഹാരങ്ങളിലുണ്ടായി. ഇങ്ങനെ വിറ്റ പുസ്തകങ്ങളെ സഞ്ചാരികള് വഴി വിദേശികൾക്ക് കിട്ടി. ഐചിങ് ഇന്ത്യയിൽവെച്ച് 3 ചൈനക്കാരെ കണ്ടു.താമ്രലിപ്തിയിൽ 12 വർഷം താമസിച്ച മഹായാനപ്രദീവനും, ജിനപ്രഭയുടേയും രത്നസിംഹന്റേയും ശിഷ്യനായി നളന്ദയിലുണ്ടായിരുന്ന(649 എഡി)ഹെയിൻ ചോവും,നാഗപട്ടണത്തിലേക്ക് വന്ന് നളന്ദയും മഹാബോധിയും തിലദയും സന്ദർശിച്ച പ്രജ്ഞാദേവനെന്ന വൂഹിങ്ങുമാണ് അവര്.തിലദയിൽ ധർമ്മകീർത്തിയുടേയും ജിനന്റേയും ശിഷ്യരിൽനിന്ന് ഹേതുവിദ്യ പഠിച്ചു. നളന്ദയിൽനിന്ന് 6 യോജന കിഴക്ക് വെട്ടാണ് അദ്ദേഹവും ഐചിങ്ങും തങ്ങളുടെ യാത്ര വേറെ വഴിക്കാക്കി പിരിഞ്ഞത്.വടക്കുനിന്ന് ധാരാളം മംഗോളിയക്കാരും ഇന്ത്യയിലേക്ക് ശാസ്ത്രം പഠിക്കാനെത്തിയിരുന്നു എന്ന് ഐചിങ്ങ്.

ഹ്യൂയാങ്സാങിന്റെ കാലത്ത് നളന്ദക്ക് 100 ഗ്രാമമേ ഉള്ളു. 27 വർഷം കഴിഞ്ഞ് ഐചിങ് വരുമ്പോൾ, 200 ഗ്രാമങ്ങളുണ്ട്. അരിയും വെണ്ണയും പാലും മറ്റ് അവശ്യവസ്തുക്കളും ഗ്രാമീണരാണ് വിദ്യാലയങ്ങൾക്ക് കൊടുത്തിരുന്നത്. ഇവ ശേഖരിച്ച് വിദ്യാലയത്തിലെത്തിക്കുന്നതിന് 200 കുലസംഘത്തലവന്മാരായ സ്ഥവിര(ഗൃഹസ്ഥ)രുണ്ടായിരുന്നു. ഹ്യൂയൻസാങ് എഴുതിയിരിക്കുന്നത് ഹർഷനുശേഷം ഭരിച്ച പൂർണ്ണവർമ്മനെന്ന രാജാവ് 80 അടി ഉയരമുള്ള ഒരു

ബുദ്ധപ്രതിമയും അത് സംരക്ഷിക്കാനുള്ള ക്ഷേത്രസമുച്ചയവും നളന്ദക്ക് കൊടുത്തു എന്നാണ്.6 ഘട്ടമായാണ് ഈ ക്ഷേത്രം നിർമ്മിച്ചത്.പടിഞ്ഞാറൻതീരത്തെ വലഭിസർവ്വകലാശാലയിലെ വൈസ് ചാൻസലറും രാജാവുമായ ബാലവർമ്മന്റെ പുത്രനായിരുന്നു ഇദ്ദേഹമെന്നും കാണ്ന്നു. ബാലവർമ്മനുശേഷം പൂർണ്ണവർമ്മന് നളന്ദയുടെ വൈസ്ചാൻസലറായി. എച്.ഹേറസ് എഴുതിയത് പൂർണ്ണവർമ്മന് ഒരു മൌഖാരിയായിരിക്കാമെന്നാണ്.( (JBORS X1V p 18) എന്നാൽ ബാലവർമ്മന് നളന്ദയുടെ നടത്തിപ്പിനായി ഗൌഡരാജാക്കന്മാരോട് സഹായം ചോദിച്ചതായും ആ സഹായത്തിനു പകരം അവർക്ക് നളന്ദയുടെ വൈസ്ചാൻസലർഷിപ്പ് വിട്ടുകൊടുക്കേണ്ടിവന്നതായും രേഖയുണ്ട്. ഇപ്രകാരം നളന്ദ വലഭിയൂണിവേഴ്സിറ്റിയിൽനിന്ന് വംഗദേശക്കാർക്ക് കിട്ടിയ ശേഷമാണ് അത് അധഃപതിക്കാനാരംഭിച്ചത്.

**നളന്ദയും ലിഖിതങ്ങളും**

നളന്ദയുടെ ഒരു സീലിൽ സുരേശ്വരവർമ്മന്റെ വംശവൃക്ഷം രേഖപ്പെടുത്തിയിട്ടുണ്ട്. (Arch S Annual Report 1917-18).മാൾവരാജാവ് യശോധർമ്മദേവന്റെ മന്ത്രി മലാദന്റെ ദാനങ്ങളെ മാന്ദസോർലിഖിതം പരാമർശിക്കുന്നു.(Modern Review sep pp 307;Ep Indica p 41, H.Heerananadasasthri) ധർമ്മപാലദേവന്റെ താമ്രപത്രലിഖിതം(Bengal Ach SR 1926-27)ദേവപാലനെന്ന നാമം കൊത്തിയ താമ്രവസ്തുക്കള്,സുവർണ്ണദ്വീപിലെ(സുമാത്ര) ബലപുത്രദേവന്റെ സമ്മാനങ്ങൾ, ബാരവർമ്മന്റെ ആവശ്യപ്രകാരം ഗൌഡദേശത്തെ ദേവപാലദേവന്റെ 5 ഗ്രാമദാനം(Ep Indica XV11 310-327) വല്ലഭവംശത്തെ പുറത്താക്കി നളന്ദയിലെ വീരദേവനെന്ന പണ്ഡിതനെ ദേവപാലൻ വൈസ്ചാൻസലറാക്കിയ ഗോശ്രാവലിഖിതം(Ind Ant XV11)വാഗീശ്വരീവിഗ്രഹത്തിലെ ഗോപാല 2 എന്ന നാമം(JASB Ns 1V 105), വിഗ്രഹപാലന്റെ പുത്രൻ മഹീപാലന്റെ ആറാം ഭരണവർഷത്തികല്യാണമിത്രചിന്താമണിയെന്ന പണ്ഡിതന്റെ അഷ്ടലാഹസ്രകപ്രജ്ഞാപാരമിതം പകർത്തിയെഴുതൽ,രാമപാലന്റേയും ഗോവിന്ദപാലന്റേയും കാലത്ത് അതെ ഗ്രന്ഥം പകർത്തിയെഴുതല്, കുഴിച്ചെടുത്ത ഒരു സ്തൂപത്തിൽ 10ആം നൂറ്റാണ്ടിൽ മഗധയെ ജയിച്ച ഗുർജ്ജരപ്രതിഹാരരാജാവ് മഹേന്ദ്രഹലദേവന്റെ നാമം((Arc SR 1924 5 pp 86).

**നളന്ദയിലെ വിദ്യാഭ്യാസസ്ഥാപനത്തിന്റെ നടത്തിപ്പും അതിനുള്ള വരവും**

ഹ്യയാൻസാങിന്റെ കാലത്തെ നളന്ദയിലെ വരവ് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.100 ഗ്രാമങ്ങളാണ് ഇതിനായി കരമൊഴിവായി കൊടുത്തിരുന്നത്.

1. 200 ജംബീരപ്പഴം
2. 20 അടയ്ക്ക
3. ഒരു ഔൺസ് കർപ്പൂരം
4. മഗധയിൽ പ്രത്യേകം കൃഷി ചെയ്യപ്പെട്ട മഹാശാലിനെല്ല് (ഗുരുവിനും രാജാവിനും വേണ്ടി)
5. 20 ജാതിക്ക
6. വെണ്ണ(എന്നും കുട്ടികൾക്ക് ബുദ്ധി വർദ്ധിക്കാനായി കൊടുത്തിരുന്നു)
7. ഓരോരുത്തർക്കും മൂന്നുഔടം എണ്ണ

ഐചിങ് കാലതത്3000 കുട്ടികളും ഗുരുക്കന്മാരും അതിഥികളും പരിചാരകരും ഉണ്ടായിരുന്നു. 200 ഗ്രാമ ങ്ങളാണ് അവർക്ക് വേണ്ടതെല്ലാം എത്തിച്ചിരുന്നത്.ദൈനന്ദിനകാര്യങ്ങൾക്കായി പ്രയത്നിക്കേ ണ്ടിവന്നാല് ഗുരുവിനും വിദ്യാർത്ഥിക്കും പഠിപ്പിലുള്ള ശ്രദ്ധ കുറയുമെന്ന് വിചാരിച്ചാണ് എല്ലാവർക്കും സൌജന്യഭക്ഷണം കൊടുത്തിരുന്നതെന്ന് ഐചിങ്.ഇത് അന്നത്തെ കാലത്ത് മറ്റൊരു രാജ്യവും ചിന്തിക്കപോലും ചെയ്യാത്ത ഒരുകാര്യമാണെന്ന് അദ്ദേഹം പറയുന്നുണ്ട്.സ്വന്തം നാട്ടിലെ വിദ്യാർത്ഥികളെ മാത്രമല്ല വിദേശരാജ്യങ്ങ ളിലെ വിദ്യാർത്ഥികളേയും ഈ വിദ്യാഭ്യാസപദ്ധതിയിൽസൌജന്യമായിത്തന്നെ പഠിപ്പിച്ചിരുന്നു. ഇതും ഇന്നത്തെ

യൂണിവേഴ്സിറ്റികൾപോലും ചെയ്യാത്ത സേവനമാണ്.ചൈന,മംഗോളിയ, കൊറിയ, തക്കാര, തിബത്ത് മുതലായ സ്ഥലങ്ങളിലെ വിദ്യാർത്ഥികള് ഐചിങ്ങ് കാലത്ത് നളന്ദയില് പഠിച്ചിരുന്നു.(വളഭിയി ലാണെങ്കിൽ റോം,ഗ്രീസ്,അറബ് രാഷ്ട്രങ്ങളിലെ സഞ്ചാരികളാണ് വന്ന് പഠിച്ച് പോയിരുന്നത്. വാസ്കോ ഡഗാമ വന്ന് യൂറോപ്യഭരണം വന്നതോടെ മാത്രമാണ് ഈ വിദ്യാഭ്യാസപദ്ധതി പൂർണ്ണമായും നശിച്ചത്.) പ്രവേശനപരീക്ഷക്ക് ഇരുന്നവരിൽ 20ശതമാനമാണ് നളന്ദയിലേക്ക് പ്രവേശനം കിട്ടിയിരുന്നത്. എന്നിട്ടും 10000 കുട്ടികളാണ് ഹ്യുയാൻസാങ് കാലത്ത് നളന്ദയില് പഠിച്ചിരുന്നത്. നളന്ദയിൽനിന്ന് പഠിച്ചുപോയ വരും നളന്ദയോട്ടു ബന്ധപ്പെട്ടവരുമായ വിദ്യാർത്ഥികളെ വിദേശത്തുപോലും ബഹുമാനിച്ചിരുന്നു. അവർക്ക് എവിടേയും ഉന്നതസ്ഥാനം ലഭിച്ചിരുന്നു.

വൃത്തിസൂത്രം 15ആം വയസ്സിൽ പഠിക്കാനാരംഭിച്ച്,20ആം വയസ്സിൽ മുഴുമിച്ച ഒരു കുട്ടിക്ക് വളഭിയിലും നളന്ദയിലും ഫിലോസഫി പഠിക്കാനുള്ള യോഗ്യ ഉണ്ടായിരുന്നു. ഇത് ബിരുദാനന്തരബിരുദത്തിനാണെന്ന് ഐചിങ് പറയുന്നു.ബ്രഹ്മചാരികളും മാണവരും അതിന്നുമുമ്പേ വരും.നളന്ദയിലും വളഭിയിലും പഠിച്ച സ്ത്രീപുരുഷന്മാർ ഇന്ത്യയിലെ മാതൃകകളായിരുന്നു. ഹ്യുയാൻസാങ് വരുന്നകാലത്ത് നളന്ദ സ്ഥാപിച്ചിട്ട് 700 വർഷം കഴിഞ്ഞിരുന്നു. (ബിസി രണ്ടാം നൂറ്റാണ്ട്)ഒരുകുട്ടിപോലും പഠനത്തിലോ സദാചാരജീവിതത്തിലോ ഒരു കറുത്ത കുത്ത് അത്രയും കാലം ഉണ്ടാക്കിയിരുന്നില്ല.അവിടെ വന്നുപഠിച്ചവരെല്ലാം ബുദ്ധധർമ്മമായ അഹിംസ പാലിച്ചിരുന്നു.

നളന്ദ ബുദ്ധിസ്റ്റ് യൂണിവേഴ്സിറ്റിയാണെന്ന് ഫാഹിയാൻ പറഞ്ഞിട്ടില്ല. ആ മൌനം അർത്ഥവത്താണ്.നളന്ദ ഹ്യുയാൻസിങിന് 700 വർഷം മുമ്പ് ഉണ്ടെന്നുവരികിൽ,മൂഷകവംശത്തിലെ വല്ലഭന്മാരുടെ ചരിത്രത്തില് പറയുന്നതുപോലെ വല്ലഭന്റെ വംശതിലകങ്ങളായ ഭവനന്ദി,ശിവനന്ദിമാരാണ് നളന്ദ സ്ഥാപിച്ചതെങ്കിൽ, ഹ്യുയാൻസാങ് അവിടെനിന്ന് വിജയിച്ച് പോയവരെല്ലാം ബുദ്ധിസ്റ്റുകളാണെന്ന് പറയുമ്പോൾ, ഫാഹിയാൻ നളന്ദ ബുദ്ധിസ്റ്റ് യൂണിവേഴ്സിറ്റിയാണെന്ന് പറയാതിരിക്കുമ്പോള്,ഐചിങ്ങ് കാലത്ത് ആർക്കും സ്വാഭിപ്രാ യം പറയാനും ചർച്ചക്കും സൌകര്യമുണ്ടെന്നും അതേസമയം സദാചാരപരമായ ജീവിതമാണ് പ്രധാനമെന്ന് യൂണിവേഴ്സിറ്റിനിയമം അനുശാസിച്ചിരുന്നുവെങ്കിൽ- 27 വർഷമേ ഹ്യുയാൻസിങിന്റെ വരവും ഐചിങ്ങിന്റെ വരവും തമ്മിലുള്ളു എന്നും ഫാഹിയാനും ഹയാൻസാങും കൂടി 200 വർഷം വ്യത്യാസമുണ്ട് എന്നതിനാല് , ഫാഹിയാന്റെ മൌനം ഐചിങിന്റെ അഭിപ്രായം ഇവ ഒത്തുപോകുന്നതും അത് ഹ്യുയാൻസാങിന്റെ അഭിപ്രായത്തോട്ടു ചേരുന്നില്ലെന്നും കാണാതെ പോകരുത്.

10000 അന്തേവാസികളില് 1510 പേര് ഗുരുനാഥന്മാരായിരുന്നു.എല്ലാവരിലും ഉപരി ശീലഭദ്രനായിരുന്നു. സർവ്വശാസ്ത്ര,സർവ്വസൂത്രപാരംഗതനായ സർവ്വജ്ഞനായിരുന്നു.ശീലം കൊണ്ടും ശീലഭദ്രനായിരുന്നു. വയോവൃദ്ധനായ അദ്ദേഹമാണ് ഹ്യുയാൻസാങ് വരുമ്പോഴത്തെ ഗുരു. സർവ്വജ്ഞപദം ലഭിക്കണമെങ്കില് വേദമുൾപ്പെടെ സർവ്വവും അറിയമം. ഇതുതന്നെ നളന്ദ ബുദ്ധിസം മാത്രം പഠിപ്പിക്കുന്ന സ്ഥലമായിരുന്നില്ല എന്ന് തെളിയിക്കുന്നു.അഹിംസാധർമ്മം പാലിക്കുന്ന എല്ലാവരും ബുദ്ധമതക്കാരാണെന്ന് വിചാരിച്ച ഹ്യുയാൻസാങ് നളന്ദയുടെ കോസ്മോപോളിറ്റൻ വിദ്യാഭ്യാസരീതി ഐചിങിനെപ്പോലെ മനസ്സിലാക്കി യിരുന്നില്ല എന്ന് അർത്ഥം

എന്നും 100 പ്രഭാഷണം (ക്ലാസ്) നളന്ദയിൽ ഉണ്ടായിരുന്നു.. എത്ര ഗുരുക്കന്മാരുണ്ടോ അത്ര ചർച്ചാ യോഗങ്ങളും ഉണ്ടായിരുന്നു.100 കുട്ടികളുള്ള 100 ഗ്രൂപ്പിന് 100 ക്ലാസുകളിലാണ് പ്രഭാഷണം സംഘടിപ്പി ച്ചിരുന്നത്.ഒരേ വിഷയം പഠിക്കുന്ന കുട്ടികൾക്കായി ചർച്ചായോഗം ഒരു ഉപാദ്ധ്യായന്റെ കീഴില് സംഘടിപ്പിച്ചിരുന്നു. ഇന്റർഡിസിപ്ലിനറി സമീപനമായിരുന്നു ഉണ്ടായിരുന്നത്. ഭക്ഷണത്തിനും ഉറക്കത്തിനുമുള്ള സമയമൊഴികെ എല്ലാ ഡിപ്പാർമെന്റും സദാ സജീവമായിരുന്നു.100 വിഷയം പഠിപ്പിക്കുന്ന 100 ഡിപ്പാർട്ട്മെന്റ് വേണം. കൂടാതെ പ്രായോഗികപരിശാലനശാലകളും.

ഹ്യുയാൻസാങ് തന്നെ നാലുവേദവും വേദാംഗവും 18 വിദ്യയും ഹേതുവിദ്യയും ശബ്ദവിദ്യയും ചികിത്സാവിദ്യയും മന്ത്രശാസ്ത്രവും സാംഖ്യവും യോഗവും(ശീലഭദ്രൻ യോഗാചാര്യനായിരുന്നു)ന്യായവും സംസ്കൃതവ്യാകരണവും ജ്യോതിഷവും കാവ്യാലങ്കാരങ്ങളും പുരാണേതിഹാസങ്ങളും ധർമ്മശാസ്ത്രവും കൂടാതെ ബുദ്ധന്റെ ധർമ്മ ശാസ്ത്രവും

നളന്ദയിൽ പാഠ്യവിഷയമായിരുന്നു എന്നാണ് പറഞ്ഞിട്ടുള്ളത്. അപ്പോളതെങ്ങനെ ബുദ്ധിസറ്റ് യൂണിവേഴ്സിറ്റി മാത്രമാവും.

നളന്ദ മഹായാനികനായ ഹ്യുയാൻസിങിനും ഹീനയാനികനായ ഐചിങിനും ഒരുപോലെ വിദ്യ കൊടുത്തു. രണ്ടുപേരും സംസ്കൃതവ്യാകരണവും ബ്രാഹ്മണരുടെ ഗ്രന്ഥങ്ങളും പഠിക്കാന് ശ്രമിച്ചു. ആയുർവ്വേദം തനിക്ക് ശരിയാവില്ല എന്നുപറഞ്ഞ് അത് മുഴുവനാക്കിയില്ല ഐചിങ്.പടിഞ്ഞാറൻതീരത്തെ വലഭിയിലും ഇതേ രീതിയാണ് പഠനത്തിന്. അതായത് ഒരു കേന്ദ്രീകൃതമായ പോളിസിയുണ്ട് ഇവിടത്തെ വിദ്യാഭ്യാസസമ്പ്രദാ യത്തിന്.

ശീലഭദ്രനുമുമ്പ് ധർമ്മപാലനും ധർമ്മപാലനുമുമ്പ് ചന്ദ്രപാലനുമായിരുന്നു നളന്ദ വൈസ്ചാൻസലർമാര്. ഹർഷന് 4 പണ്ഡിതരെ നളന്ദയിൽനിന്ന് ഒറീസയിലേക്ക് അയച്ചിരുന്നു.സാഗരമതി, പ്രജ്ഞാരശ്മി, സിംഹ രശ്മി ,ഹ്യുയാൻസാങ്. ഒരിക്കൽ ആസാമിലെ കുമാരഭാസ്കരവർമ്മന് ഹ്യുയാൻസിങിനെ ആസാമിലേക്ക് അയച്ചുതരാനായി ശീലഭദ്രനോട് ആവശ്യപ്പെട്ടിരുന്നു.രണ്ടുപ്രാവശ്യം സന്ദേശമയച്ചിട്ടും മറുപടി കിട്ടിയില്ല. അപ്പോളദ്ദേഹം ദൂതനെ അയച്ച് ഉടനെ അയക്കാത്തപക്ഷം നളന്ദ ആക്രമിച്ച് തകർക്കുമെന്ന് ഭീഷണിപ്പെ ടുത്തി. അങ്ങനെ ഹ്യുയാൻസാങിനെ ആസാമിലേക്ക് അയച്ചു.അതിന് മറുപടിയായി ഹർഷന് അയച്ച എഴുത്തില് സഞ്ചാരിയെ ഉടനെ തിരിച്ചയക്കാത്തപക്ഷം നിന്റെ തല പോകുമെന്നായിരുന്നു. ഡോ.ഡി.ബി. സ്പൂണർ ഭാസ്കൂവർമ്മന്റെ സീല് നളന്ദയില് കണ്ടെടുത്തു. .(K.N.Deekshith JBORS 1920.pp 131).

സർവ്വജ്ഞനും ഇന്ത്യയിലെ മാതൃകാപുരുഷനുമായി ജീവിച്ച ശീലഭദ്രന് തന്റെ ജീവിതം കൊണ്ട് ,ചില സന്ദേശങ്ങൾ കൊടുത്തിരുന്നു.ഒരു വിഷയം പഠിക്കുമ്പോൾ അതിനെ ആഴത്തില് പഠിക്കണം, വെറുതെ ബാഹ്യമായി പഠിച്ചാൽ പോര.ഇപ്രകാരം ഒന്നല്ല, നിരവധി വിഷയങ്ങളെ ആഴത്തിൽ പഠിക്കണം. ആഴ ത്തിലുള്ള പഠനം ഒരു മാർഗ്ഗമാണ്. സർവ്വജ്ഞപദം അങ്ങനെ നിരവധി വിഷയങ്ങളെ ആഴത്തില് പഠിച്ച് അവസാനം നമ്മള് എത്തിച്ചേരുന്ന പദവും. അത് പതുക്കെ കാലമെടുത്ത് നാം എത്തിച്ചേരുന്ന സ്ഥാനമാണ്.

ഒരു സർവ്വജ്ഞനെ സ്വാഗതം ചെയ്യാനായി വരുന്നവർ,കൊടികളും കുടകളും ഗന്ധവും പുഷ്പവും നൃത്തവും സംഗീതവുമായി ജാഥയായി വരുന്നു.സർവ്വജ്ഞനായ ഗുരുവിനെ അത്തരം സംഘം അനുഗമിക്കുന്നു.ഇത്തരം ജാഥാചിത്രങ്ങൾ പല ക്ഷേത്രശില്പങ്ങളിലും കാണാം.ഈ പരിവാരങ്ങളുടെ ഭാഷയും സിംബലുകളായി കാണാം.ചില സൈന്ധവസീലുകളിലും ഇത്തരം ജാഥകളെ അനുസ്മരിപ്പിക്കുന്ന സിംബലുകളുണ്ട്.ഒരു വിഷയത്തിൽ ജ്ഞാനം ലഭിച്ചയാൾക്കും ഇത്തരം സമ്മാനവും ഗ്രാമവും രാജാവ് കൊടുക്കും.അദ്ദേഹത്തെ ഗ്രാമവാസികളുടെ മുമ്പിൽ വിശി ഷ്ടസ്ഥാനത്തിരുത്തി, ഘണ്ടാമണി മുഴങ്ങുമ്പോൾ, കർമ്മദാതാവ് ഘോഷിക്കുന്നു. ഹ്യുയാൻസാങിന് നീതിസാരനെന്ന് ബിരുദം നൽകി ഈ ഹാളിലേക്ക് കൊണ്ടുപോയി, നീതിശാസ്ത്രം പഠിച്ചതിനുള്ള രാജകീയ ചിഹ്നങ്ങളാണ് കൊടുത്ത ത്.അദ്ദേഹം വിദേശിയാണെന്ന് വേർതിരിവ് കാണിച്ചില്ല. വലഭിയിലും യഹൂദർക്കോ അറബികൾക്കോ വിദേശി എന്ന വ്യത്യാസം കാണിക്കാതെയാണ് ചിഹ്നങ്ങളും അവകാശങ്ങളും കൊടുത്തത്. വിദേശിയായ പണ്ഡിതനെ 20 വിദ്വാന്മാരുടെ അകമ്പടിയോടെ രാജസഭയിലേക്ക് കൊണ്ടുപോകും. വൈസ്ചാ ൻസലര് ഏതു രാജ്യക്കാരനാ ണെന്നുംഎന്തപഠിക്കാനാണ് വന്നതെന്നും ചോദിക്കും. ഹ്യുയാൻസാങ് ചൈനക്കാ രനാണെന്നും യോഗശാസ്ത്രം പഠിക്കാനാണ് വന്നതെ ന്നും പറഞ്ഞു. ആദ്യം ബാലാദിത്യവിഹാരത്തിൽ ബുധഭദ്രനെന്ന വൃദ്ധസന്യാസിയുടെ മേൽനോട്ടത്തിലാണ് താമസിപ്പിച്ചത്.താമസവും ഭക്ഷണവും വസ്ത്രവും സൌജന്യമാണ്. സഞ്ച രിക്കാനായി ഒരാനയും സഹായി ക്കാനായി 2 പരിചാരകരും കൊടുത്തു. പരിചാരകരിലൊരാൾ മാണവകനും മറ്റേ ആള് ബ്രഹ്മചാരിയുമാ യിരുന്നു എന്ന് ഹ്യുയാൻസാങ്.രണ്ടുപേരും ബ്രഹ്മചര്യം കർശനമായി പാലിക്കുന്നവ രാണെന്നും എഴുതുന്നു. ആവശ്യമായ പാത്രമുണ്ടാക്കാനായി 2 കുശവന്മാരേയും കൊടുത്തിരുന്നു. നളന്ദയിലെ ഗുരുക്കന്മാർ രഥത്തി ലോ ആനപ്പുറത്തോ പല്ലക്കിലോ ആണ് കുതിരപ്പുറത്തല്ല സഞ്ചരിക്കാറെന്ന് സഞ്ചാരി എഴുതുന്നു.കുലപ തിയാണ് ഏറ്റവും ഉയർന്ന പദവി. കുലപതിയെന്നാൽ 10000 കുട്ടികള് പഠിക്കുന്നത് അദ്ദേഹത്തിന്റെ കീഴിലാണ് .
മുനീനാം ദശസഹസ്രം യോ അന്നദാനേന പോഷണാത് അദ്ധ്യാപയതി വിപ്രർഷി അസൌകുലപതി സ്മൃതാ എന്ന

സ്തുതിവചനം കൊണ്ട് പറയുന്ന കുലസംഘത്തലവന്റെ പദവിയാണ് ഇവിടെ ശീലഭദ്രനും ഉള്ളത്.പുരാണത്തിലെ കണ്വനും കുലപതിയായിരുന്നു.

തൊട്ടടുത്ത വിക്രമശില യൂണിവേഴ്സിറ്റിയിൽ ഒരു വിഷയം പഠിച്ച ആൾക്ക് പണ്ഡിതപദവിയാണ്. നളന്ദയിൽ, ഒരു വിഷയം പഠിച്ച ആൾഒരു വിഹാരത്തിന്റെ മേൽനോട്ടം വഹിക്കും.മഴക്കാലത്ത് നല്ലമുറികിട്ടാന് ഈ ബിരുദം പ്രയോജനപ്പെടും.സ്ഥവിരന് പണ്ഡിതനേക്കാളും മികച്ച മുറി കൊടുക്കും.പുതുതായി ചേർന്ന ആൾക്ക് അത്രനല്ല മുറികിട്ടില്ല.ഇത് ആരും വ്യക്തിപരമായി ഉണ്ടാക്കിയതല്ല,ഭിക്ഷുസംഘത്തിന്റെ നിയമമാണ്. എല്ലാ വരും അത് അനുസരിക്കുന്നു. ഐചിങിന്റെ അഭിപ്രായത്തിൽ ഈ നിയമം വളരെ ഡെമോക്രാറ്റിക്ക് ആണ്. ധനമുള്ളവരുടെ അഹങ്കാരം ഇത് കുറയ്ക്കുന്നു. കൂടുതൽ വിദ്യാഭ്യാസയോഗ്യതയുള്ളവരെയാണ് ബഹുമാനി ക്കുന്നത്,ധനവാന്മാരെയല്ല. എല്ലാവരും പണ്ഡിതരാവാനുള്ള ഒരു പ്രചോദനമാണത്.

തിബത്തൻ റെക്കോഡുകൾപ്രകാരം നളന്ദയിലെ വായനശാലഃ-ഗ്രന്ഥശാലക്ക് ധർമ്മഖഞ്ജനാവെന്നായിരുന്നു പേർ.അതിൽ 3 വലിയ വീടുകളുണ്ട്.രത്നസാഗരം,രത്നോദധി, രത്നരഞ്ജകം എന്ന് പേരുകൾ. രത്നസാഗര ത്തിന് 9 നിലയുണ്ട്.പ്രജ്ഞാപാരമിതസൂത്രവും സമാജഗുഹ്യമെന്ന തന്ത്രശാസ്ത്രഗ്രന്ഥവും ഈ കെട്ടിടത്തിലാ ണ് ഉണ്ടായിരുന്നത്.ഒരിക്കൽ തുരുഷ്കന്മാരുടെ ആക്രമണത്തില് നളന്ദ നശിപ്പിക്കപ്പെട്ടു.പിന്നീട് ഋഷി മുദിതഭദ്രനാണ് പുനരുദ്ധരി ച്ചത്.അതിനുഷേഷം മഗധരാജാവിന്റെ മന്ത്രി കുക്കുടസിദ്ധൻ ഇവിടെ ക്ഷേത്രം പണിയിച്ചു.ചോളരാജ്യത്തെ രണ്ടു തീർത്ഥികര് ഇവിടെ വന്നപ്പോള് കുറച്ച് വികൃതിക്കുട്ടികള് അവരുടെ മേല് വെള്ളം തെറിപ്പിച്ചു.അവർ 12 വർഷം സൂര്യനെ തപം ചെയ്ത്,അഗ്നിഷ്ടോമവും യജ്ഞും കൊണ്ട് ശക്തി സംഭരിച്ച്,ഹോമകുണ്ഡത്തിൽനിന്ന് തീയും പൊടിയും ചൊരിഞ്ഞ് രത്നോദധി മുഴുവനും ചാമ്പലാക്കി.

തിബത്തിലെ രാജാവ് സ്രോങ്-തെൻ-ഗാംബോ (630എഡി)തന്റെ മന്ത്രി തോന്മിയെ നളന്ദയിലെ പണ്ഡിത ർക്ക് ധാരാളം സ്വർണ്ണം സമ്മാനമായി കൊടുത്ത് അവരെ തന്റെ നാട്ടിലേക്ക് പഠിപ്പിക്കാനായി കൂട്ടിക്കൊണ്ടു വരാനയച്ചു.ബ്രാഹ്മണനായ ലിപിദത്തനിൽനിന്ന് തോന്മി സംസ്കൃതഭാഷയും വേദവും പഠിച്ചു.നളന്ദയിലെ ദേവവിദ്സിംഹൻ അദ്ദേഹത്തിന് ബ്രാഹ്മണരുടേയും ബുദ്ധമതക്കാരുടേയും സാഹിത്യം പഠിപ്പിച്ചു.അദ്ദേഹം നളന്ദയിലുള്ള കാലത്താണ് ഹ്യുയാൻസാങിന്റെ സന്ദർശനം. മറ്റൊരു തിബത്തൻരാജാവ് തി-സ്രോങ്-ദെൻ-സ്ഥാൻ(743-789എഡി)ഉദ്യാനത്തിലെ പത്മസംഭവനേയും ഗൌഡദേശത്തെ ശാന്തരക്ഷിതനേയും ക്ഷണിച്ചുവരുത്തി.അന്ന് നളന്ദയുടെ കുലപതി ശാന്തരക്ഷിതനാണ്.അദ്ദേഹത്തിന് ചൈനയിലെ ഒരു പണ്ടിതനെ വാദത്തിൽ തോല്പിക്കാനായില്ല. അതിനാൽ നളന്ദയിലെ തന്ത്രപീഠത്തിലെ മായാവാദത്തില് വിദഗ്ധനായ (മായാ വാദത്തിലാണ് ശാന്തരക്ഷിതൻ പരാജയപ്പെട്ടത്) കമലശീലനെ വിളിച്ചുവരുത്തി.(ഇത് എഡി 750ലുണ്ടായി) .കമ ലശീലൻ വിജയിച്ചു.രാജാവ് ചൈനീസ് പണ്ഡിതനെ രാജ്യത്തുനിന്ന് പുറത്താക്കി.

ഇത്തരം റെക്കോഡുകളിൽനിന്ന് വിദേശത്തുള്ള രാജാക്കന്മാരും പണ്ഡിതരും ഇന്ത്യയിലെ വിജ്ഞാനത്തിന്റെ വിത്തുകൾ തങ്ങളുടെ രാജ്യത്തും വിതക്കാനും വളർത്താനും ഉത്സുകരായിരുന്നു എന്നാണ്.ഐചിങിനുശേഷം തോന്മി, ഹ്യൻചിയു,തൌ ഹി,ഹ്യൂലിയു,താങ്, താവോ സിങ്,ആര്യവർമ്മൻ,ബുദ്ധധാമൻ എന്നിവര് നളന്ദയിലെത്തി.ഏഴാം നൂറ്റാണ്ടിൽത്തന്നെ രണ്ടു ബുദ്ധഭിക്ഷുക്കള് (ഔകോങ്, കീ യേ)ചൈനയിൽനിന്ന് വന്നു. നളന്ദയിലെ പണ്ഡിതന്മാർ ചൈനീസ്.തിബത്തൻഭാഷകള് പഠിച്ച് സംസ്കൃതഗ്രന്ഥങ്ങള് ആ ഭാഷകളിലേക്ക് പരിഭാഷപ്പെടുത്തിക്കൊടുത്ത് അവരെ സഹായിച്ചു.

തിബത്തൻഭാഷയിലേക്കുള്ള പരിഭാഷകള് താഴെ കൊടുക്കുന്നു.ചൈനീസ്ഭാഷയിലേക്ക് പരിഭാഷപ്പെടുത്തയവ തന്നെയാണ് പലപുസ്തകങ്ങളും എന്ന് കാണുക.

1. ആര്യദേവൻ( 4ആം നൂറ്റാണ്ട് എഡി)..മാദ്ധ്യമികബ്രഹ്മഗാഥാനാമം എഴുതിയത് ജംബൂദ്വീപത്തിലെ രാജാവായ ശംഭ ഹിക്ലിൻ ഗി റിഗ്യാൽപോ അഥവാ ഉദയി ശത് വാഹനനെന്ന ശുകാചാര്യന്റെ

നിർദ്ദേശപ്രകാരമാണ്. എഡി 980ൽ ജനിച്ച ആചാര്യ ദീപാങ്കരശ്രീ ജ്ഞാനനനാണ് ഈ ഗ്രന്ഥം തിബത്തിലേക്ക് തർജ്ജമ ചെയ്തത്.

2. ശീലഭദ്രന്റെ ആര്യബുദ്ധഭൂമിഭാഷ്യം (ത്രിപിടകം)
3. ശീലഭദ്രനുമുമ്പ് നളന്ദയിലെ കുലപതിയായിരുന്ന ധർമ്മപാലന്റെ വ്യാകരണഗ്രന്ഥമായ വർണ്ണസൂത്ര വൃത്തിനാമം മഹാചാര്യ ചന്ദ്രഗോസ്വാമിയുടെ വ്യാഖ്യാനമാണ്.ഇതും മറ്റ് നാല് ഗ്രന്ഥങ്ങളും ധർമ്മപാലന് തിബത്തൻഭാഷയിലേക്ക് മൊഴിമാറ്റി.
   ആലംബനപ്രത്യയധ്യാനശാസ്ത്രവ്യാഖ്യാന-
   വിദ്യാമാത്രസിദ്ധിശാസ്ത്രവ്യാഖ്യാനാ
   ശതശാസ്ത്രവൈപുല്യവ്യാഖ്യാന
   വലിതത്വസംഗ്രഹം
4. ചന്ദ്രഗോസ്വാമി 60 സംസ്കൃതഗ്രന്ഥങ്ങളുടെ കർത്താവാണ്. ബംഗാളിലെ വരേന്ദ്രഗ്രാമത്തിലാണ് ജനനം. നളന്ദ യൂണിവേഴ്സിറ്റിയിൽ അശോകന്റേയും സ്ഥിരമതിയുടേയും ശിഷ്യനായിരുന്നു.തെക്കേഇന്ത്യ മുഴുവനും ചുറ്റിയ അദ്ദേഹം അവിടെവെച്ചാണ് പാണിനീയത്തിന് വ്യാഖ്യാനമെഴുതിയത്.ചന്ദ്രകീർത്തിയാണ് അദ്ദേഹത്തെ നളന്ദയിലേക്ക് പരിചയപ്പെടുത്തിയത്.മൂന്നു രഥങ്ങളോടുകൂടിയ ഒരു ജാഥ ഇതിന്നായി ചന്ദ്രകീർത്തി നയിച്ചു. ഹർഷപുത്രനായ ശീലന്റെ സമകാലീനനായിരുന്നു.
5. എട്ടാം നൂറ്റാണ്ടിലെ ശാന്തരക്ഷിതന്. എഡി 749ൽ ഇദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരമാണ് തിബത്തിലെ രാജാവ് അവിടെ ആദ്യത്തെ ബുദ്ധവിഹാരം ഉണ്ടാക്കിയത്.മഗധയിലെ ഒദന്തപുരി വിഹാരത്തിന്റെ മാതൃകയിലാണ് അത് നിർമ്മിച്ചത്.അതിന്റെ ആദ്യകുലപതി ശാന്തരക്ഷിതനായിരുന്നു.13 വർഷം കഴിഞ്ഞ് 762ൽ അദ്ദേഹം സമാധിയടഞ്ഞു.വാദന്യായവൃത്തിവിപഞ്ചീതന്ത്രം, തത്വസംഗ്രഹം ഇവയാണ് അദ്ദേഹത്തിന്റെ പുസ്തകങ്ങൾ.
6. പത്മസംഭവൻ 747ലാണ് തിബത്തിലെത്തിയത്.താന്ത്രികബുദ്ധമതം ആദ്യമായി തിബത്തിലെത്തിച്ചത് അദ്ദേഹമാണ്.അദ്ദേഹത്തിന്റേത് താന്ത്രികയോഗാചാരസമ്പ്രദായമാണ്. സമയപഞ്ചശിഖയാണ് പ്രധാനഗ്രന്ഥം.
7. തന്ത്രവിദ്യയെ ജനകീയമാക്കിയത് കമലശീലനാണ്
8. സ്ഥിരമതി സംസ്കൃതവും തിബത്തൻഭാഷയും ഒരുപോലെ കൈകാര്യം ചെയ്തിരുന്നു.സംസ്കൃതവ്യാകരണത്തിൽ സമർത്തനായ അദ്ദേഹത്തിന്റേത് കലാപശാഖയായിരുന്നു.നളന്ദയിലെ താരാഭട്ടാരികാക്ഷേത്രത്തിലായിരുന്നു താമസം. അദ്ദേഹം നിരവധി സംസ്കൃതഗ്രന്ഥങ്ങള് തിബത്തൻഭാഷയിലേക്കാക്കി.
9. ബുദ്ധകീർത്തി തിബത്തൻഭാഷയില് സമർത്ഥനായിരുന്നു.തന്ത്രവിദ്യാപണ്ഡിതനായിരുന്നു.വിക്രമശിലയിൽ അഭയങ്കരഗുപ്തന്റെ സഹപാഠിയായിരുന്നു.അവിടെനിന്ന് നളന്ദയിലെത്തിയഅദ്ദേഹത്തെ തിബത്തിലേക്ക് അയച്ചു
10. ത്രിപിടകത്തിന് കാറ്റലോഗ് ഉണ്ടാക്കാനായി തിബത്തിലേക്ക് സംഘമായി 5 പണ്ഡിതരാണ് നളന്ദയിൽനിന്ന് പോയത്. കുമാരശ്രീ 1 (സംസ്കൃതത്തിൽ ഒരു ബുദ്ധമതഗ്രന്ഥമെഴുതി),കുമാരശ്രീ 2,കർണ്ണപതി (മഹായാന ലക്ഷണസമുച്ചയം തർജ്ജമ),കർണ്ണശ്രീയും സൂര്യധ്വജനും (രണ്ടു പുസ്തകം ഒരുമിച്ച് പരിഭാഷപ്പെടുത്തി).
11. കർമ്മസിദ്ധാന്തം രചിച്ച സുമതിസേനന്.

ചൈനയിൽ ജോലി ചെയ്തവരായി രേഖപ്പെടുത്തിയ നളന്ദയിലെ ഗുരുക്കന്മാർ:-

- കുമാരജീവനും പരമാർത്ഥനും (5ആം നൂറ്റാണ്ട്)
- ശുഭകരസിംഹൻ (8ആം നൂറ്റാണ്ട്)മരണംവരം ചൈനയിൽത്തന്നെ നിന്നു. അദ്ദേഹത്തിന്റെ 4 ഗ്രന്ഥം ചൈനീസിലേക്ക് മൊഴിമാറ്റിയിട്ടുണ്ട്.

- ധർമ്മദേവൻ(10ആം നൂറ്റാണ്ട്).സോങ് രാജവംശം(960-1127)അദ്ദേഹത്തെ ക്ഷണിച്ചു. 981 വരെയുള്ള കാലത്ത് 46 പുസ്തകം പരിഭാഷ ചെയ്തു.(തന്ത്രം, വസുധാരാധാരിണി,ബുദ്ധഹൃദയധാരിണി മുതലായവ)19 വർഷം കൊണ്ട് പിന്നെയും 72 പുസ്തകം പരിഭാഷ ചെയ്തു.മഹായാനക്കാരുടെ സുഖവതിവ്യൂഹത്തിന്റെ പരിഭാഷ പ്രസിദ്ധമായിരുന്നു
- പൌ-തോ-കി-തോ (നളന്ദക്ഷേത്രത്തിലെ ശ്രമണനെന്ന് ചൈനക്കാർവിളിക്കുന്ന വ്യക്തി ) നിരവധി ഗ്രന്ഥം രാജാവിന് സമ്മാനിച്ചു. ഹ്യുയാൻസാങിനും ഐചിങിനുമിടയില് ചൈനയിൽനിന്നും ജപ്പാനിൽനിന്നും കൊറിയയിൽനിന്നുമായി നളന്ദയിലേക്ക് വന്നു എന്ന് ഐചിങ്.ചിലർ താമ്രലിപ്തി വഴി സമുദ്രമാർഗ്ഗവും മറ്റു ചിലർ ഖോട്ടാൻ,തിബത്ത്,നേപ്പാൾ വഴി കരമാർഗ്ഗവുമാണ് വന്നത്.ജ്ഞാനത്തിനു വേണ്ടി മാത്രമാണ് അവർ വന്നത്.
- ഹ്യുയാൻ ചാവോ തിബത്ത് വഴിവന്ന് ജലന്ധരത്തിലെത്തി.അവിടെനിന്ന് സൂത്രവും വിനയവും പഠിച്ച് നളന്ദയിലേക്ക് ഉപരിപഠനത്തിന് വന്നു.ഷിൻക്വോങ് സ്കൂളിലാണ് താമസിച്ചത്.അദ്ദേഹത്തിന്റെ ഒരു സഹപാഠി ലങ്കയിൽനിന്നായിരുന്നു.അദ്ദേഹം യോഗശാസ്ത്രത്തിന്റെ ഒരു ഗ്രന്ഥം കൊടുത്തു. 664ൽ ഇന്ത്യയിലേക്ക് വീണ്ടും വന്നപ്പോൾ അദ്ദേഹം ഐചിങിനെ കണ്ടു.
- താവോ ഹി മഹായാനം പഠിക്കാനാണ് വന്നത്.അദ്ദേഹം ഇന്ത്യൻ നാമമായ ശ്രീദേവനെന്ന് പേരു സ്വീകരിച്ചു.നളന്ദയിലെ ലൈബ്രറിയിലേക്ക് 400 ചൈനീസ് സൂത്രങ്ങളും ശാസ്ത്രങ്ങളും ദാനം ചെയ്തു. ഐചിങ് അദ്ദേഹത്തെ കണ്ടില്ല,പക്ഷേ അദ്ദേഹം താമസിച്ച മുറി കണ്ടു.
- കൊറിയയിലെ ആര്യവർമ്മന് എഡി 638ലാണ് ചാംഗനിൽനിന്ന് നളന്ദയിലെത്തിയത്. അഭിധമ്മവും വിനയവും പഠിച്ച്, സൂത്രങ്ങൾ പകർത്തിയെഴുതി. 70ആം വയസ്സിൽ നളന്ദയിൽത്തന്നെ നിര്യാതനായി.
- തുക്കരദേശത്തെ ബോധിധർമ്മനെ താന് നളന്ദയില് വെച്ച് കണ്ടു എന്ന് ഐചിങ് എഴുതുന്നു. അദ്ദേഹത്തിന്റെ വളരെ വലിയ ശരീരവും കായബലവും ഐചിങിനെ അത്ഭുതപ്പെടുത്തി. തുക്കരദേശം ദോഗ്രതാഴ്വരയാവാം
- താവോ ഷിങ് നളന്ദയിലെത്ത് സംസ്കൃതനാമമായ ചന്ദ്രദേവനെന്ന പേര് സ്വീകരിച്ചു.എഡി 649ലാണ് ഇന്ത്യയിലെത്തിയത്.
- നീതിശാസ്ത്രനിപുണനായിരുന്നു കൊറിയയിലെ ഹ്യയി യ്യേഹ് നളന്ദയിൽവെച്ച് 0ആം വയസ്സിലാണ് മരിച്ചത്. അദ്ദേഹമെഴുതിയ ചില സംസ്കൃതഗ്രന്ഥങ്ങള് നളന്ദയില് സൂക്ഷിച്ചിരുന്നു. നളന്ദയിലെ ചില ചൈനീസ് പരിഭാഷാഗ്രന്ഥങ്ങൾ പഠിക്കുമ്പോള് ഐചിങ് താഴെ ഇപ്രകാരം കണ്ടു:- ഇത് കൊറിയയിലെ പുരോഹിതനായ ഹ്യയി യ്യേഹ് എഴുതിയതാണ്.
- താങ് മഹായാനഭിക്ഷുവായിരുന്നു.സമുദ്രമാർഗ്ഗമാണ് ഇന്ത്യയിലെത്തിയത്.താമ്രലിപ്തിയിൽനിന്ന് സംസ്കൃതം പഠിപ്പിച്ചു. അതിനുശേഷം ഉപരിപഠനത്തിന് നളന്ദയിലേക്ക് അയച്ചു.
- .താവോ ലിൻ എന്ന ശീലപ്രഭയും സമുദ്രമാർഗ്ഗം വന്നു. നളന്ദയിൽനിന്ന് കോശം പഠിച്ചു.
- ഹ്യയി താ കങ്ഹൌവിലെ ഭിക്ഷുവായിരുന്നു.സമുദ്രമാർഗ്ഗം ഇന്ത്യയിലെത്തിയ അദ്ദേഹവും 10 വർഷം നളന്ദയിലെ വിദ്യാർത്ഥിയായിരുന്നു.
- വൌ കിങ് നളന്ദയിൽനിന്ന് യോഗശാസ്ത്രവും കോശവും പഠിച്ചു.സമാധി പ്രാപിച്ചതും നളന്ദയിലാണ്.

ഗുണമതിയും സ്ഥിരമതിയും ഒരേ സമയം നളന്ദയിലേയും വലഭിയിലേയും ആചാര്യന്മാരായിരുന്നു.നളന്യിൽ അവർക്ക് വളരെ പ്രധാനമായ സ്ഥാനമുണ്ടായിരുന്നു. ചരിത്രകാരന്മാർക്ക് ഇവരുടെ കാലം നിശ്ചയിക്കാനായിട്ടില്ല.ചിലർ ഇവർ ആറാം നൂറ്റാണ്ടിലാണ് ജീവിച്ചതെന്ന് പറയുന്നുണ്ടെങ്കിലും അതിന് തെളിവൊന്നും ഇല്ല.ധാരാസേനന്റെ വലഭിശാസനം സ്ഥിരമതിയെ വലഭിവിഹാരസ്ഥാപകനെന്ന് പറയുന്നു. (Ind Anti V1 12) ഇത് സംവത് 269 അഥവാ ഗുപ്തസംവത്തിലാണെങ്കിൽ എഡി 558 എന്ന് കരുതാം.വലഭിവിഹാരസ്ഥാപകൻ ശാസനം പുറപ്പെടുവിച്ച

രാജാവിന്റെ സമകാലീനനാവണമെന്നില്ല. പൂർവ്വികനാവാം.സ്ഥിരമതി വസുബന്ധുവിന്റെ ശിഷ്യനാണെങ്കിൽ ആറാം നൂറ്റാണ്ടിലാവണമെന്ന വാദവും ശരിയാവില്ല.ദിന്നാഗന്റേയും വസുബന്ധുവിന്റേയും ശങ്കാരാചാര്യരുടെയും കാലം ഇപ്പോള് നിർണ്ണയിച്ചിട്ടുള്ളതിൽനിന്ന് എത്രയോ മുമ്പാണെന്ന് എപ്പിഗ്രാഫിക്ക് തെളിവുണ്ട്(ശങ്കരനാരായണൻ എസ്).

കാഞ്ചിയിലെ ധർമ്മപാലനും ഗജൈയിലെ പത്മസംഭവനും നളന്ദയിലാണ് പഠിച്ചത്.സമതതയിലെ രാജാവിന്റെ മകനായ ശീലഭദ്രൻ ബ്രാഹ്മണനായിരുന്നു.സംസാരം ത്യജിച്ചവനായിരുന്നു.വീരഭദ്രൻ നഗരഹാരത്തിൽനിന്നാമ് നളന്ദയിലെത്തിയത്. ഇത് ജലാലാബാദിനടുത്താണെന്ന് കരുതുന്നു.

ഇതെല്ലാം വെച്ചുനോക്കിയാൽ ദേശീയവും അന്തർദ്ദേശീയവുമായ തലത്തിലുള്ള വിദ്യാഭ്യാസകേന്ദ്രമായിരുന്നു എന്നും വിവിധവിഷയങ്ങളെ സമന്വയിച്ച അവിടുത്തെ വിദ്യാഭ്യാസം കൊണ്ട് ഇന്നത്തെ യൂണിവേഴ്സിറ്റികള് എത്തിപ്പെടാന് യത്നിക്കുന്ന രീതിയിലുള്ള ഒരു വിദ്യാകേന്ദ്രമായി പണ്ടേ ഇന്ത്യയിലെ നളന്ദ പോലുള്ള സ്ഥാപനങ്ങൾ എത്തിക്കഴി ഞ്ഞിരുന്നു എന്നും മനസ്സിലാക്കാം.ഇപ്രകാരം ഒരു സെക്കുലർ വിദ്യാഭ്യാസം മോഡേണ് യൂണിവേഴ്സിറ്റികളെ ലജ്ജി പ്പിക്കുമാറ് ഇവിടെ നടപ്പിലായിക്കഴിഞ്ഞിരുന്നു എന്നതുതന്നെ ഇവിടത്തെ ഗുരുക്കന്മാരുടെ അറിവിനും സമന്വയശീ ലത്തിനും ഉദാഹരണമാണ്. ഒരു വ്യക്തിയെ ജ്ഞാനവും സദാചാരവും ശാന്തിയുമുള്ള ഉത്തമനായി ലോകസമാധാന ധർമ്മസ്ഥാപകനായി, ലോകപൌരനായി എങ്ങനെ വാർത്തെടുക്കാമെന്ന് ആ ഗുരുക്കന്മാരാമ് ലോകത്തെ പഠിപ്പിച്ചത്.ഹരപ്പസൈന്ധവകാലത്തെ വജ്രായന,തന്ത്രായന,കാലചക്രജ്ഞാനം പത്താം നൂറ്റാണ്ടിലെ ഇന്ത്യയിലും ഒരു നവോത്ഥാനം ആർജ്ജിക്കയും അക്കാലത്തെ നളന്ദയില് ഓരോ ധ്യാനിബുദ്ധനും അവനവന്റെ ശക്തിയോടും സാധനയോടും(യോഗമാർഗ്ഗം) കൂടി ഉയർത്തെഴുനേൽക്കയും ചെയ്തു.മൂന്നാം നൂറ്റാണ്ടിലെ ഗുഹ്യവിചാരതന്ത്രത്തിലും മഞ്ജുശ്രീമൂലകല്പത്തിലും ശതവാഹന,ഗുപ്തകാലത്തെ വിഷ്ണു,ശിവ,ശക്തിമാരുടെ അടയാളങ്ങളിലും കാണുന്നതുപോലെ അവ ചരിത്രാതീതകാലം മുതൽ മൂന്നാം നൂറ്റാണ്ടുവരെ പ്രബലവും ജനസമ്മതി നേടിയവയുമായിരുന്നു.നളന്ദയിൽ അവ പത്താംനൂറ്റാണ്ടിലാണ് പ്രബലമായത്.അക്കാലത്തുമാത്രമാണ് ധ്യാനിബുദ്ധന്മാരേയും അവരുടെ ശക്തിയേയുമ നളന്ദ നിർവ്വചിക്കുന്നത്.

| ധ്യാനിബുദ്ധൻ | ശക്തി |
|---|---|
| 1. അക്ഷോഭ്യബുദ്ധൻ | ദേവാശാരതി |
| 2. വൈരോചനബുദ്ധൻ | മോഹരതി |
| 3. രത്നകേതു | ഈർഷാരതി |
| 4. അമിതാഭൻ | രാഗരതി |
| 5. അമോഘവജ്രൻ | വജ്രരതി |

ഇന്ത്യയിലെ ക്ഷേത്രങ്ങൾക്കുള്ളതുപോലെ നാലുവശവും നാലു കവാടം(ദ്വാരാപുരി) യൂണിവേഴ്സിറ്റിക്ക് ഉണ്ടായിരുന്നു. ഇത് ഹരപ്പസൈന്ധവകാലത്തെ നഗരവാസ്തുപോലെയാണ്.ഓരോന്നിലും ദ്വാരപാലകരും ഉണ്ടായിരുന്നു.ദ്വാരപാ ലകരുടെ നാമം യമാന്തകൻ,പ്രജ്ഞാന്തകൻ,പത്മാന്തകൻ,വിഘ്നാന്തകൻ ഇങ്ങനെയാണ്.മഞ്ജുശ്രീ ,അപരാജിതന്, ജംബാല നെന്നീ ഉപദേവതമാരുണ്ടായിരുന്നു. ഇവരെ ഗുഹ്യസമാജമെന്ന്( സമൂഹത്തിന്റെ നിഗൂഢശക്തി) വിളിച്ചിരു ന്നു.ഓരോ ദേവതയെ സാധന ചെയ്യുന്നതു കൊണ്ടും കിട്ടുന്ന സിദ്ധികളെ താന്ത്രികഗ്രന്ഥങ്ങൾ വിവരിക്കുന്നു.കറുപ്പും വെളുപ്പും നിറ മുള്ള നിരവധി ശിലാവിഗ്രഹങ്ങൾ ,ചെമ്പും വെങ്കലവും കൊണ്ടുള്ള വിഗ്രഹങ്ങൾ എന്നിവ നളന്ദയി ൽനിന്ന് ലഭിച്ചത് ഇത്തരമുള്ള താന്ത്രികദേവതാരാധനയുടെ അടയാളമാണ്. എല്ലാ ആരാധനാസമ്പ്രദായക്കാരു ടേയും വിഗ്രഹങ്ങൾ നിരവധി ലഭിച്ചത് ഇവിടത്തെ കോസ്മോപോളിറ്റന് സമ്പ്രദായമാണ് കാണിക്കുന്നത്.(ബുദ്ധമതം മാത്രമല്ല). കേരള ത്തിലും ക്ഷേത്രങ്ങളിലെല്ലാം ഈ യൂണിവേഴ്സിറ്റി സമ്പ്രദായത്തിലുള്ള സാധനയാണെന്ന് ദേവതാ, ഉപദേവതാസ്ഥാന ങ്ങളും വിഗ്രഹങ്ങളും കാണിക്കുന്നു. ഓരോ ഗുരുകുലത്തിന്റേയും സ്പെഷ്യാലിറ്റിയും നിയമവും സമ്പ്ര ദായവുമനുസരിച്ച് ഗുരുവും ശിഷ്യന്മാരും ഇത്തരം സാധന അനുഷ്ഠിച്ചു.താര,അവലോകിതേശ്വരൻ,ഹാരീതി,ബുദ്ധൻ,

ബോധിസത്വൻ, പഴയകാലത്തെ ഗുരുക്കന്മാരുടെ പ്രതിമകൾ,ചൈത്യം, സ്തൂപം ഇവയെല്ലാം ആരാധിക്കപ്പെട്ടു. ഇതെല്ലാം ഓരോ ഗുരുവിന്റേയും അദ്ദേഹത്തിന്റെ ശിഷ്യരുടേയും പൂജയാണ്. എല്ലാവരും ഒരേ ദേവതയെയല്ല,ഒരേ വിഗ്രഹത്തേയുമല്ല പൂജിച്ചിരുന്നതെന്ന് ഐചിങ്ങ് എഴുതിയിട്ടുണ്ട്.18 കൈകളോടെ, നിരവധി ആഭരണങ്ങളോടെ ചുറ്റും പ്രഭാമണ്ഡലമുള്ള താര, വിഷ്ണുഭാഗവതത്തിൽ പറയപ്പെടുന്ന പ്രജ്ഞാപാരമിത, വസുധാവിഗ്രഹം(ഭൂദേവി) ഇവ നളന്ദയിൽനിന്നു കിട്ടിയ വിഗ്രഹങ്ങളില് എടുത്തു പറയേണ്ടവയാണ്.ഇന്ദ്രനെന്ന വജ്രപാണിബുദ്ധന്റെ വിഗ്രഹങ്ങളും കിട്ടി. അദ്ദേഹത്തിന്റെ വ്യൂഹത്തിലാണ് ,അക്ഷോഭ്യബുദ്ധനും പെടുന്നത്. അക്ഷോഭ്യബുദ്ധന് വജ്രപാണിയുടെ പിതാവ് അഥവാ പൂർവ്വീകന്റെ സ്ഥാനമാണ് വ്യൂഹത്തിലുള്ളത്. മഞ്ജുശ്രീക്ക് മഞ്ജുവര എന്നും പേരുണ്ട്.യമാന്തകൻ കാലചക്രായനദേവതയാണ്. 3 മുഖവും പുറത്തേക്ക് ഇറിച്ച നാവും ദംഷ്ട്രയും കംഭയും കപാലമാലയും(മുണ്ഡമാല)യും ധരിച്ച് മഹിഷവാഹനനായി വരുന്ന അദ്ദേഹം തെക്കേ ദ്വാരാപുരിയുടെ ദ്വാരപാലകനാണ്. അപരാജിതയുടെ കാലിനടിയിലാണ് ഗണേശനുള്ളത്. ഇന്ദ്രനും ബ്രഹ്മാവും അവളുടെ സഹചാരികളാണ്. കോടിശ്രീ അഥവാ വജ്രശാരദ കയ്യിൽ വജ്രം ധരിച്ച് താമരപ്പൂവിലിരിക്കുന്നു. വിദ്യ എന്ന വൈദികസരസ്വതിയെ അവൾ പ്രതിനിധീകരിക്കുന്നു. വിഷ്ണു,ശിവ, ബലരാമ,വസുദേവ,ഗണേശ,സൂര്യ,പാർവ്വതി,ഗംഗാ,സരസ്വതിവിഗ്രഹങ്ങളും നളന്ദഖനനത്തിൽ കിട്ടി. ഇവരെല്ലാം ആരാധിക്കപ്പെട്ടിരുന്നു ഈ വിദ്യാപീഠത്തിൽ.

നടുവിലെ അങ്കണത്തിൽ വെച്ച ബുദ്ധപ്രതിമക്കുമുന്നില് എല്ലാ അന്തേവാസികളും ഒത്തുകൂടുന്നു. അഭിഷേകത്തിനുശേഷം സുന്ദരമായ പ്രാർത്ഥനാഗീതം പാടി വിഗ്രഹത്തെ ഗർഭഗൃഹത്തിലേക്കുതന്നെ എടുത്തുകൊണ്ടുപോകുന്നു എന്ന് സഞ്ചാരി എഴുതുന്നു. ഇത് എല്ലാ ക്ഷേത്രങ്ങളിലുമുള്ള ഉത്സവമൂർത്തി എഴുന്നള്ളിപ്പും പൂജയുമാണ്.കർമ്മാദാനന്റെ നേതൃത്വത്തിലാണ് ഇതെന്ന് ഹ്യാൻസാങ്ങും ഐചിങ്ങും ഒരേപോലെ എഴുതുന്നു.ഒരു ശ്ലോകമോ സൂത്രമോ ചൊല്ലി സ്തൂപത്തേയോ 3 പ്രാവശ്യം പ്രദക്ഷിണം വെക്കുന്നത് താമ്രലിപ്തിയിലും നളന്ദയിലും അവര് കണ്ടു. വൈദികഗുരുകുലത്തിൽ വൈദികസൂക്തവും ബുദ്ധമതക്കാരുടെ ഗുരുകുലത്തില് അശ്വഘോഷന്റെ ശ്ലോകവുമാണ് ഉപയോഗിച്ചിരുന്നത്. നളന്ദയിൽ ഈ ചടങ്ങ് ഓരോ ഗുരുവിന്റെ കീഴിലും താമ്രലിപ്തിയില് എല്ലാവർക്കും പൊതുവായുമാണ് ചടങ്ങ്.രണ്ടിടത്തും പുരോഹിതൻ കൊളുത്തിയ കർപ്പൂരവുമായി വന്ന് പൂക്കള് എല്ലാവർക്കും പ്രസാദമായി കൊടുക്കുന്നത് ഐചിങ്ങ് കണ്ടു. വലുതും ചെറുതുമായ എല്ലാ ക്ഷേത്രാധിഷ്ഠിതവിദ്യാലയങ്ങളിലും ഇന്ന് ഇത് നടക്കുന്നു . അതായത് ഇന്ന് നാം ക്ഷേത്രാചാരമായി കാണുന്ന ചടങ്ങ് ഇന്ത്യയിലെ വിദ്യാലയങ്ങളിലെല്ലാം ആദ്യകാലം മുതലേ ഉണ്ടായിരുന്നു . ചില ഗുരുക്കന്മാർ ഗണ്ഡകുടി അഥവാ ഗർഭഗൃഹത്തിലിരുന്ന് മാനസപൂജ ചെയ്യുകയേ ഉള്ളു. പബ്ലിക്ക് ചടങ്ങിലൊന്നും പങ്കെടുക്കില്ല.ചിലർ ചെറിയ സംഘങ്ങളായി വന്ന് ദണ്ഡനമസ്കാരം ചെയ്യുന്നു. വിഗ്രഹാരാധന യോഗസാധനക്കുള്ള ഒരു ഉപായമായിരുന്നു. ശ്രദ്ധയോടെ നിരാകാരമായ ഒന്നിനെ ധ്യാനിക്കാനുള്ള വിഷമം ഇതുകൊണ്ട് ഒഴിവാക്കാം. ശ്രദ്ധ, ഗ്രഹണശക്തി, ഓർമ്മശക്തി, വിവേകശക്തി ഇവ ലഭിക്കാനായി ഇന്ത്യയിലെ വിദ്യാഭ്യാസവിചക്ഷണരുണ്ടാക്കിയ പ്രയോഗികപരിശീലനമാണ് വിദ്യാലയങ്ങളിലെ വിഗ്രഹാരാധന. നളന്ദയുടെ കാലത്ത് ജാവയിലും വിഗ്രഹാരാധനയുണ്ട്.ജാവയിലെ വാസ്തുവും വിഗ്രഹങ്ങളും ഈ വിദ്യാഭ്യാസസമ്പ്രദായം അന്തർദ്ദേശീയതലത്തിലേക്ക് എത്രമാത്രം വ്യാപിച്ചിരുന്നു എന്നതിന് തെളിവാണ്.

തുടർച്ചയായി ഇന്ത്യയിലുണ്ടായ വിദ്യാഭ്യാസസമ്പ്രദായത്തെ നമുക്ക് മൂന്നു ഘട്ടങ്ങളായി തിരിക്കാം.

1. പ്രീവേദിക്ക്-വേദിക്ക് കാലം. സിന്ധുസരസ്വതിസംസ്കാരകാലത്ത് ഉണ്ടായിരുന്ന വിദ്യാഭ്യാസത്തിന്റെ തെളിവ് പുരാവസ്തുഗവേഷകരാണ് നമുക്ക് മനസ്സിലാക്കിത്തന്നത്. 7000 ബിസി മുതലേ ഉള്ള മഹാഗൃഹസംസ്കാരം, 3500 ബിസി മുതലേ ഉള്ള ദ്വാരകാപുരിയുടെ ഖനനം, അപ്രകാരം കിട്ടിയ വസ്തുക്കളുടെ തെർമോലൂമിനൻസ് പഠനവും കാലഗണനയും( മണിപ്പൂർ, ഓക്സ്ഫോഡ് യൂണിവേഴ്സിറ്റികളും,ജെർമ്മനി ഹോനോവറും നടത്തിയത്) കാണിക്കുന്നത് ബിസി 31000 മുതല് 7500 വരെയുള്ള കാലത്ത്തന്നെ ഇന്ത്യയിൽ ഒരു സംസ്കാരം നിലനിന്നിരുന്നു എന്നാണ്. കാംബേ ഉൾക്കടലിലെ മഹാനഗരം കടലില് 9 കിമീ താഴെയാണ്.40 മീറ്ററ് താഴെ കാണുന്നതാണ് ദ്വാരകയെന്ന് വിചാരിക്കുന്നു. രൈവതകമനുവിന്റെ കുശസ്ഥലിയും കൃഷ്ണന്റെ ദ്വാരകയും അവിടെത്തന്നെയാണ് കടലിൽതാഴ്ന്നത് എന്ന് മഹാഭാരതം

പറയുന്നു.രണ്ടും തുറമുഖനഗരങ്ങളായിരുന്നു എന്നും. ഇന്ത്യയുടെ പടിഞ്ാറൻതീരം അന്നേ വിദ്യാസ്ഥാനവും തുറമുഖവുമാണ്.

2. വിഗ്രഹങ്ങളുടെ സമൃദ്ധി വെച്ച് നോക്കിയാൽ വിഗ്രഹാരാധന (മഹായാനയോഗസമ്പ്രദായം) സിന്ധുസര സ്വതികാലത്തേ ഇന്ത്യയിലുണ്ട്.അന്നുമുതൽ ശതവാഹന-സംഘം കാലത്തും ആദ്യകാലബുദ്ധമതത്തിലും വിഗ്രഹാരാധന ഉണ്ട്.അഥവാ ക്ഷേത്രാധിഷ്ഠിതമായ ശ്രദ്ധാപൂർവ്വമായ ധ്യാനധാരണസമാധിയോഗവും പഠനവും നടക്കുന്നുണ്ട്.
3. ഇതിന്റെ ഒരു തുടർച്ച മാത്രമാണ് നളന്ദയിലെ പത്താം നൂറ്റാണ്ടിലെ മഹായാനികളുടെ വിഗ്രഹാരാധന. എന്ന താന്ത്രികമഹായാനം

ഇന്ത്യാഉപഭൂഖണ്ഡത്തിലെ മനുഷ്യജീവികളുടെ മൂന്നംഘട്ടത്തിലെ വിദ്യാഭ്യാസത്തിലും ഈ സമ്പ്രദായം തുടർച്ചയായി കാണുന്നത് ഇത് ഇവിടെത്തന്നെയുണ്ടായി ഘട്ടംഘട്ടമായി വികസിച്ചുവന്ന സമ്പ്രദായമാണെന്ന് തെളിയുന്നു.ഓരോ പന്ത്രണ്ട വർഷത്തിലും ചക്രവർത്തിയേയും കർണ്ണധാരനെന്നും പെരുംപടകുമുത്തരയനെന്നും വിളിക്കുന്ന മഹാനാവിക നേയും അവരോധിക്കുന്ന ചടങ്ങ് നടന്നിരുന്നു.ബൃഹസ്പതിവർഷമായ 12 കൊല്ലത്തിലൊരിക്കലുള്ള ഈ സാമൂഹ്യരാ ഷ്ട്രീയസാംസ്കാരികചടങ്ങ് ഒരു തെരഞ്ഞെടുപ്പാണ്,ജനാധിപത്യത്തിന്റെ ലക്ഷണമാണ്. പന്ത്രണ്ടുവർഷത്തിലൊരിക്ക ൽ വൈദികവും അവൈദികവുമായ ആശയങ്ങളെ പ്രതിപാദിച്ചുകൊണ്ട് ഗുരുക്കന്മാര് നടത്തുന്ന വാദപ്രതിവാദങ്ങളെ ചൈനീസ്,തിബത്തൻ ക്രോണിക്കിലുകളും രേഖപ്പെടുത്തുന്നു. ഇങ്ങനെയുള്ള മഹാമഘങ്ങൾ, ചക്രവർത്തിയെ അവരോ ധിക്കൽ മാത്രമല്ല എന്ന് ഇതിൽനിന്ന് മനസ്സിലാക്കണം.ബൌദ്ധികമായ അറിവും പ്രായോഗികപരിചയവും മാറ്റുരച്ച് നോക്കുന്ന വേദികളാണവ.12 വർഷത്തിലൊരിക്കലുള്ള സംവാദവാദപ്രതിവാദങ്ങളില് ബുദ്ധമതപണ്ഡിതന്മാര് പരാജ യപ്പെട്ടുവെങ്കിൽ അത് ധ്വംസനമല്ല, ജനാധിപത്യറിപ്പബ്ലിക്കൻ രീതിയിലുള്ള ജനവിധിയാണ് എന്ന് ചരിത്രകാരന്മാരും മനസ്സിലാക്കണം.

ചരിത്രപരവും പുരാവസ്തുഗവേഷണപരവും സാഹിത്യപരവുമായി നോക്കിയാൽ ഇന്ത്യ വളരെ കാലം മുമ്പുതന്നെ ഉന്ന തമായ വിദ്യാഭ്യാസനിലവാരത്തിലെത്തിയിരുന്നു. ഇപ്പോളത് പലകാരണങ്ങളാൽ നമുക്ക് കൈമോശം വന്നിരിക്ക യാണ്. ഒരു സ്വയംപരിശോധന നടത്തി, പഴയ സമ്പ്രദായത്തിലെ നന്മകളെ സ്വീകരിച്ചും പുതിയ സമ്പ്രദായത്തിലെ ടെക്നോളജിക്കലായ വശങ്ങളെ സമന്വയിപ്പിച്ചും നമുക്ക് ഭാവിവിദ്യാഭ്യാസസമ്പ്രദായം രൂപപ്പെടുത്തേണ്ടതുണ്ട്.

**മറ്റു യൂണിവേഴ്സിറ്റികൾ:-**

താരാനാഥന്റെ അഭിപ്രായത്തിൽ ധർമ്മപാലന്റെ കാലത്ത് ധീമാന് വരേന്ദ്രനെന്ന ശില്പിയും അദ്ദേഹത്തിന്റെ പുത്രന് ഭിത്ത്പാലോ(ഭിത്തപാലൻ)വും ജീവിച്ചിരുന്നു.അവർ വിഗ്രഹനിർമ്മാണത്തില് പ്രശസ്തരായിരുന്നു.ഉരുക്കിയ ലോഹം കൊണ്ടുള്ള വിഗ്രഹങ്ങളും മനോഹരമായ ചിതേരങ്ങളും അവരുണ്ടാക്കിയിരുന്നു.അവരുടെ കല ഇന്ത്യയിൽ മുമ്പു ജീവി ച്ചിരുന്ന നാഗവർഗ്ഗത്തിന്റെ കലയായിരുന്നു. കിഴക്കൻദേശങ്ങളിലെ ശില്പി,ചിത്രകാരന്മാരെല്ലാം ഇവരുടെ സന്തതിപ രമ്പരകളാണ്.മഗധയിലെ ഇവരുടെ സന്തതിപരമ്പരകളെ ചിത്രവേലകരെന്ന് വിളിച്ചു. മിഥില(നേപ്പാൾ)യിലെ പാ ണി കിഴക്കൻതീരത്തെ പാണിയായിരുന്നില്ല, അവർ ഇന്ത്യയുടെ പടിഞ്ഞാറന് തീരത്തെ പാണിയാണ് സ്വീകരിച്ച ത്.പിൽക്കാലത്താണ് കിഴക്കും പടിഞ്ഞാറും ഇന്ത്യയിലെ ചിത്രകലയുടെ സമന്വയമായ പാണി നേപ്പാളം സ്വീകരിച്ചത്. വീണ്ടും വളരെക്കാലം കഴിഞ്ഞ് അവരുടെ പാണി കിഴക്കൻപാണിയായി മാറി (താരാനാഥൻ പേജ് 180) നാഗ,ഓവിയ, കാരുവംശജരായ ഈ തെന്നിന്ത്യക്കാരാണ് വടക്കേ ഇന്ത്യയിലേയും നേപ്പാളിലേയും ചിത്രകല,വിഗ്രഹനിർമ്മാണം ഇവ പോഷിപ്പിച്ചത്.വംഗരാജാക്കന്മാരുടെ നാമത്തോട് പലപ്പോഴും പാലനാമം ചേരുന്നത് കാണാം.പാലന്മാർ നള ന്ദയിലെ വാസ്തുകലയുടെ വക്താക്കളും പോഷകരുമായിരുന്നു.പക്ഷേ വലഭിയായിരുന്നു നളന്ദയുടെ വൈസ് ചാൻസ ലറുടെ സ്ഥാനം. പാലരാജാക്കന്മാര് അവരെ അവിടെനിന്ന് പുറത്താക്കി.ശ്രീവിജയന്റെ മലായ് ലിഖിതം(തലാങ് തോ വോ എഡി 684) നളന്ദ മഹായാനബുദ്ധിസത്തിന്റെ ശൈലിയിലാണ്.ഇത് അക്കാലത്തിന് എത്രയോ മുമ്പേ നളന്ദയി ൽ നിലവിലുണ്ടായിരുന്ന യോഗാചാരപാണിയിലെ തന്ത്രായനശൈലിയാണെന്ന് എം.ജി.ഗോഎഡസ് തെളിയിച്ചിട്ടു

ണ്ട്. നളന്ദക്കുമുമ്പും നളന്ദയുടെ കാലത്തും ഇന്ത്യയിലെ പടിഞ്ഞാറന് കടലോരത്ത് ഉണ്ടായിരുന്ന ഏറ്റവും പഴയ യൂണിവേഴ്സിറ്റി വലഭിയാണ്.

വലഭി:- നളന്ദ യൂണിവേഴ്സിറ്റിയുടെ സ്ഥാപകരായ വളഭിയൂണിവേഴ്സിറ്റി അതിന്റെ വൈസ്ചാനസലറുമായിരുന്നു. എഡി 475-775 വരെ മൈത്രകരാജാക്കന്മാരുടെ തലസ്ഥാനം വളഭിയായിരുന്നു (pp 585 Ancient Indian Education. രാധാകുമുദ് മുക്കർജ്ജി.) ധ്രുവരാജാവ് ഒന്നാമന്റെ പെങ്ങളുടെ മകളായ ഒരു ദ്ദരാജകുമാരി ഒരു ആദ്യകാലവിഹാരം നിർമ്മിച്ചുകൊടുത്തിരുന്നു. വലഭി ഗുഹസേനന്റെ പേരക്കുട്ടിയാണ് ഇവർ.( IA 1V 174).ദ്ദ ,ദൊദ്ദ എന്നത് കർണ്ണാടക രാജ്യത്തെ രാജകുടുംബത്തിന്റെ പേരാണെന്ന് ശ്രദ്ധിക്കുക. എഡി 580ൽ ധാരാസേനനെന്ന രാജാവ് ശ്രീബപ്പപാദ (ശ്രീഭട്ടപാദ)വിഹാരം എന്ന വിഹാരം നിർമ്മിച്ചുകൊടുത്തിരുന്നു.ധാരാസേനന്റെ വിഹാരദാനത്തിന് വളരെ കാലം മുമ്പേ ആചാര്യ സ്ഥിരമതിയുടെ കീഴിൽ വലഭി പ്രവർത്തിച്ചിരുന്നു. ഭട്ടാന്ത(ബദന്ത)വേദാന്തപണ്ഡിതനായിരുന്നു അദ്ദേഹം.ഹ്യൂയാൻസാങ് വരുമ്പോള് 100 സംഘവിഹാരങ്ങളും 6000 അന്തേവാസികളും വലഭിയിലുണ്ട്.2 വർഷമെങ്കിലും വലഭിയിലും നളന്ദയിലും പഠിക്കാതെ ആരകും ഇന്ത്യാഉപഭൂഖണ്ഡത്തിലെ ഉപരിപഠനം പൂർത്തിയാക്കുന്നില്ലെന്നാണ് ഐചിങ് പറയുന്നത്.സാദ്ധ്യവും അസാദ്ധ്യവുമായ സകലവും വലഭിയിൽ ചർച്ചചെയ്യപ്പെട്ടിരുന്നു. വലഭിയിൽനിന്ന് പണ്ഡിതനെന്ന് സർട്ടിഫിക്കറ്റ് കിട്ടിയ ആരും തന്നെ പ്രസിദ്ധനാകാതിരുന്നിട്ടില്ല.

സദ്ധർമ്മസ്യ പുസ്തകോപചയാർത്ഥം (ഗുഹസേനൻ. 1 . എഡി 559ലെ ശാസനം) വലഭിയിലെ പുസ്തകശാലക്കുള്ള ദാനമാണ്.വലഭിയിൽ പഠിച്ച കുട്ടികള് രാജ്യമെങ്ങും സഞ്ചരിച്ച് രാജാക്കന്മാരിടേയും ഗുരുക്കന്മാരുടേയും സഭകളില് തങ്ങളുടെ പാണ്ഡിത്യം തെളിയ്ച്ച് പ്രസിദ്ധി നേടിയിരുന്നു.ശ്രീശങ്കരാചാര്യരും പടിഞ്ഞാറൻതീരത്തെ വലഭിസർവ്വകലാശാലയുടെ സംഭാവനയാണെന്ന് ഓർക്കണം.വേദവേദാംഗങ്ങളും വിവിധകലാശാസ്ത്രാദികളിലുള്ള പ്രായോഗിക പരിചയവും വലഭിയിൽ കൊടുത്തിരുന്നു. നളന്ദയും വലഭിയും തമ്മിലുള്ള വ്യത്യാസം ബുദ്ധമതത്തിന്റെ സിലബസ്സിലാണ്.വലഭിയിൽ സമ്മതീയഹീനയാനമാണ് പഠിപ്പിക്കുന്നത്.അതാണ് ഏറ്റവും പുരാതനം. നളന്ദയിലാകട്ടെ, മഹായാനബുദ്ധമതത്തിനാണ് മുൻതൂക്കം. രണ്ടും പഠിക്കണമെന്നുള്ളവർക്ക് രണ്ടും പഠിക്കാന് വലഭിയിലും നളന്ദയിലും സാധിക്കും. വേദവേദാംഗങ്ങളെല്ലാം രണ്ടിടത്തും പഠിക്കണം. ഈ അറിവ് നമുക്ക് തരുന്നത് ഹ്യൂയാൻസാങിന്റെ ഗ്രന്ഥങ്ങളാണ്.ഐചിങിന്റെ കാലത്തും വലഭിയിൽ ഹീനയാനസമ്മതീയർക്കാണ് പ്രാമുഖ്യം.ഹ്യൂയാൻസാങ് സമ്മതീയഹീനയാനക്കാരെ 12 സ്ഥലത്താണ് കണ്ടത്.

1. അഹിഛത്രം
2. സങ്കാശ്യം
3. കന്യാകുബ്ജം
4. വാരാണസി
5. കപിലവസ്തു
6. മോൺഗിര്
7. മാൽവ
8. വലഭി
9. അനന്തപുരം
10. പീഠശില(പൈത്താൻ)
11. സിന്ധു
12. ആഹാത്തു(അബന്ധുദേശം)സിന്ധിലെ

കഥാസരിത് സാഗരത്തിലെ ഒരു കഥയുണ്ട്.വസുദത്തനെന്ന ബ്രാഹ്മണന് പുത്രനായ വിഷ്ണുദത്തനെ 16 വയസ്സായപ്പോൾ(പൂർണ്ണഷോഡശവത്സര)വലഭിപുരത്തിലേക്ക് വിദ്യ അഭ്യസിക്കാനയച്ചു.(വിദ്യാപ്രാപ്തയേ). ഗംഗാതീരത്തെ അന്തർവ്വേദീമംഗലത്തിലെ പീഠശിലാനിവാസി(പൈത്താൻ)യായിരുന്നു അദ്ദേഹം. എന്നിട്ടും അടുത്തുള്ള വാരാണസി

യിലേക്കോ നളന്ദയിലേക്കോ അല്ല,വലഭിയിലേക്കാണ് കുട്ടിയെ അയച്ചത്.വടക്കേമലബാറിലെ വലഭിപുരം അഥവാ വലഭിപത്തനം വളരെ പ്രസിദ്ധമായ വിദ്യാകേന്ദ്രമായിരുന്നു.രാധാകുമുജ് മുക്കർജി എഴുതുന്നു,നിർഭാഗ്യവശാല് നമുക്ക് ആ പ്രസിദ്ധമയാ വിദ്യാകേന്ദ്രത്തെകുറിച്ച് വളരെയൊന്നും അറിയില്ല എന്ന് (രാധാകുമുദ് മുക്കർജ്.പേജ് 586).

മൂഷകവംശകാവ്യമെന്ന സംസ്കൃതഗ്രന്ഥത്തിൽ ഈ സർവ്വകലാശാലയിലെ വൈസ് ചാൻസലർമാരെ കുറിച്ച് ധാരാളം പറഞ്ഞിട്ടുണ്ട്.കാശ്മീരത്തിലെ രാജതരംഗിണിയേക്കാളും  പഴയതാണ് അതുലന്റെ ഈ ചരിത്രഗ്രന്ഥം.വലഭിയിലെ വലഭന്റേയും ശ്രീകണ്ഠന്റേയും സദസ്യനായിരുന്ന ഈ മഹാകവി. പരശുരാമൻ പടിഞ്ഞാറൻതീരത്തിന്റെ ഭരണം മൂഷകവംശത്തെ ഏല്പിച്ച കാലം മുതലേ അവരാണ് ഈ യൂണിവേഴ്സിറ്റിയുടെ വൈസ് ചാൻസലർമാർ.വലഭ വംശക്കാരാണ് ആചാര്യ അചലനും ഗുണമതിയും സ്ഥിരമതിയുമെല്ലാം. അചലനെ മിളിന്ദപന്ന(ബിസി രണ്ടാം നൂറ്റാണ്ട്) പരാമർശിച്ചിട്ടുണ്ട്.മിളിന്ദപന്നക്ക് അനേകം നൂറ്റാണ്ടുമുമ്പാണ് അചലന്റെ കാലം .(അദ്ദേഹമാണ് അജന്താഗുഹകളുടെ നിർമ്മാണത്തിന് കാരണക്കാരൻ).ശ്രീവല്ലഭരാജവംശത്തിന്റെ കഥയാണ് വലഭി യൂണിവേഴ്സിറ്റിയുടെ കഥയും. രാജരാജചോഴനുശേഷം സാമൂതിരിയും പോർച്ചുഗീസുകാരും നളിപ്പിക്കയും പിന്നെ ബ്രിട്ടീഷുഭരണകാലത്ത് വിദ്യാഭ്യാസ സമ്പ്രദായം മുഴുവനായി തുടച്ചുനീക്കപ്പെട്ടുകയും ചെയ്ത വലഭിസർവ്വകലാശാല കേരളത്തിന്റെ അഭിമാനമായിരുന്നു. വ്യാപാരവും ഗതാഗതമാർഗ്ഗങ്ങളും വിദേശികൾക്ക് കീഴടങ്ങിയതോടെ സൊജന്യഗുരുകുലവിദ്യാഭ്യാസം മാത്രമല്ല, സ്വന്തം ഭാഷയും വിദ്യാഭ്യാസവും ആചാരവും ആരാധനാസ്വാതന്ത്ര്യവും എല്ലാം പോയ ഒരു നാടിന്റെ കഥയാണത്.

മലയാളത്തിന്റെ വലഭവംശത്തിന്റെ കാന്തളൂർശാലയും കർണ്ണാടകത്തിലേയും ശ്രീലങ്കയിലേയും വല്ലഭവംശവും രാജരാജൻ നശിപ്പിച്ചു. അന്ന് അതിന്റെ ദുഃഖം രാജരാജനു പറഞ്ഞുകൊടുക്കാനായി സഭയിൽ ഒരാളെ ഉണ്ടായിരുന്നുള്ളു ,നപ്പൈ ചെല്ലൈയാര് എന്ന കവയിത്രി. ചെല്ലിയൻ,ചെല്ലൈയാർ മുതലായ പദങ്ങള് ചെല്ലൂരെന്ന പെരുംചെല്ലൂർ ഗ്രാമത്തെ കുറിക്കുന്നു. വലഭി യൂണിവേഴ്സിറ്റിയുടെ പഴയ സ്ഥാനമാണ്  പെരുംചെല്ലൂർ. മൂന്നാം സംഘകാലത്ത് പാണ്ഡ്യന്റെ കപാടപുരം നശിച്ചപ്പോൾ പുതിയ യൂണിവേഴ്സിറ്റി സ്ഥാപിച്ച വന്തേരി ചെല്ലിയനും ഈ വിദ്യാപീഠത്തിന്റെ സൃഷ്ടിയും പുനർസ്രഷ്ടാവുമാണ്.

**വിക്രമശില:-** ഗംഗാതീരത്തെ ഒരു കുന്നിന്റെ മുകളിൽ, മഗധയുടെ ഉത്തരഭാഗത്താണ് വിക്രമശില യൂണിവേഴ്സിറ്റി .ധർമ്മപാലനാണ് ഇതിന്റെ സ്ഥാപകനെന്നതുകൊണ്ട് വലഭിയേക്കാളും നളന്ദയേക്കാളും പുതിയതാണ്. ബാരാഗാവോവിന് അടുത്തുള്ള ശിലാവോ ആണ് വിക്രമശില എന്ന് കണ്ണിങ്ങാം.ബഗൽപൂരിലെ സുൽത്താന് ഗഞ്ച് ആണെന്ന് ഡോ. എസ്.സി വിദ്യാഭൂഷൺ. കോൽഗോങിനടുത്ത് ബഗൽപൂരിലെ പത്ഥാരഘട്ടയാണെന്ന്  എന് എൽ ഡേ. നളന്ദക്കും ഒദന്തപുരിക്കുമിടയിൽ ഒരു നേർരേഖ വരച്ചാൽ, നളന്ദയിൽനിന്ന് 15 നാഴിക ദൂരെ ഹൽസഗഞ്ചിലെ കേയൂർ ആണെന്ന് എ.ആർ ബാനർജി.വലിയ ഒറ്റ മര്യാദ(ചുറ്റുമതിൽ)യുടെ അകത്ത് 53 ചെറിയ ക്ഷേത്രങ്ങൾ വ്യക്തിപരമായ ആരാധനക്കും 54 വലിയക്ഷേത്രം പബ്ലിക്ക് ഉപയോഗത്തിനും ഇവയുടെ നടുവിലായി വളരെ വലിയഒന്നുമായി ആകെ 108 ക്ഷേത്രങ്ങളുടെ സമുച്ചയമായിരുന്നു വിക്രമശില.ഓരോന്നിലും ഓരോരുത്തർവീതം 10 ആചാര്യന്മാരുണ്ടായിരുന്നു.ഇവരെക്കൂടാതെ ആചാര്യന്മാരെന്നുവിളിക്കുന്ന ആറുപേരും കൂടി ഇവിടെ ഉണ്ടായിരുന്നു. അവർ പഠിപ്പിക്കുന്നവരായിരുന്നില്ല.ഭക്ഷണം കൊടുക്കൽ, അറ്റകുറ്റപ്പണികളും നിർമ്മാണപ്രവർത്തനങ്ങളും, ഭരണകാര്യം അഥവാ അഡ്മിനിസ്ട്രേഷൻ,ക്ഷേത്രത്തിലെ അമ്പലപ്രാവുകളുടെ സംരക്ഷണം,പരിചാരകരുടെ നിയമനം ഇവയായിരുന്നു അവരുടെ പണി. ആകെ 114 ആചാര്യന്മാരാണ് അങ്ങനെ ഉണ്ടായിരുന്നത്.രേഖകൾപ്രകാരം നാല് സാധാരണസംസാരികളുടെ ദൈനന്ദിനചെലവാണ് ഈ 114 ആചാര്യന്മാരുടേയും ദൈനന്ദിനചെലവ്.വളരെ ലളിതവും മിതവുമായ ജീവിതമായിരുന്നു ഇവരുടേതെന്ന് ഈ കണക്ക് ചൂണ്ടിക്കാട്ടുന്നു. വലഭിക്കും നളന്ദക്കും വലഭിവംശമായിരുന്നു വൈസ്ചാൻസലർ. ധർമ്മപാലന് നളന്ദയെ വിക്രമശിലയുടെ കീഴിലാക്കി താന് രണ്ടിന്റേയും വൈസ്ചാൻസലറായി.വിക്രമസിലയിലെ പണ്ഡിതർ നളന്ദയിലെ പണ്ഡിതരേയും ധർമ്മപാലന് രണ്ടു പണ്ഡിതസഭയേയും ഭരിച്ചു. ദീപങ്കരനും അഭയങ്കരഗുപ്തനും രണ്ടു സഭയിലും പഠിപ്പിച്ചു. വലഭിയിലും നളന്ദയിലും പരസ്പരം വിദ്യാർത്ഥികളും ആചാര്യരും എക്സേ്ചഞ്ച് ചെയ്യുന്ന പ്രോഗ്രാം ഉമ്ടായിരുന്നു. ഇത് പിന്നീട് വലഭി,നളന്ദ,വിക്രമശില യൂണിവേഴ്സിറി്റികളിലേക്ക് വ്യാപിച്ചു.

വിക്രമശിലയിൽ 6 കോളേജുകളും മദ്ധ്യത്തിലായി ഒരു സഭാമണ്ഡപവും നിർമ്മിച്ചിരുന്നു.സഭാമണ്ഡപത്തിലെ ആറു വാതിലുകൾ ആറു കോളേജുകളിലേക്ക് തുറന്നിരുന്നു.പ്രാസാദച്ചുമരുകളിൽ മനോഹരശില്പങ്ങളും ചിത്രങ്ങളുമുണ്ടായിരുന്നു.പ്രധാനകവാടത്തിന്റെ വലത്തുവശം നാഗാർജ്ജുനന്റേയും ഇടത്തുവശം അതിസന്റേയും ശില്പങ്ങളുണ്ടായിരുന്നു.( S.C.Das Indian pandits of Tibet.JBTS 1.1.2)ഓരോ കോളേജിലും പഴയ ആചാര്യന്മാരുടേയും പണ്ഡിതന്മാരുടേയും അതാതു വിഷയത്തിലെ പൂർവ്വികരുടേയും ശില്പങ്ങളും ചിത്രങ്ങളും ഉണ്ടായിരുന്നു.ഓരോ വാതിലിലേയും ദ്വാരപാലകരെ ദ്വാരപണ്ഡിതരെന്നാണ് പറഞ്ഞിരുന്നത്. അവരാണ് ഓരോ വിദ്യാർത്ഥിയും പ്രവേശനത്തിന് യോഗ്യരാണോ അല്ലയോ എന്ന് നിശ്ചയിക്കുന്നത്.എഡി 955-983ൽ ചനകന്റെ ഭരണകാലത്ത് ദ്വാരപാലകര് ഇവരായിരുന്നു.

1. കിഴക്കേ ഗോപുരം രത്നാകരശാന്തി
2. പടിഞ്ഞാറേ ഗോപരം കാശിയിൽനിന്നുള്ള വാഗീശ്വരകീർത്തി
3. വടക്കേ ഗോപുരം നരോപ്പ
4. തെക്കേ ഗോപുരം കേരളത്തിലെ വലഭിയിൽനിന്നുള്ള പ്രജ്ഞാകരമതി
5. ആദ്യത്തെ പ്രധാനഗോപുരം കാശ്മീരിൽനിന്നുള്ള രത്നവജ്ര
6. രണ്ടാമത്തെ പ്രധാനഗോപുരം. ഗൌഡദേശത്തിലെ ജ്ഞാനശ്രീമിത്രൻ.

ധർമ്മപാലന്റെ  കാലത്ത് കുലപതി ബുധജ്ഞാനപദനാണ്.1034-38ൽ ദീപാങ്കരനെന്ന ശ്രീജ്ഞാനഅതിസനാണ്. അദ്ദേഹത്തിന്റെ കീഴിൽ സ്ഥവിര രത്നാകരനാണ് വിഹാരം മുഴുവനും നോക്കി നടത്തുന്നത്.( History of Indian logic.pp 519-20എസ് .സി.വിജയഭൂഷണ.). വിക്രമശിലയിലെ ചില പണ്ഡിതരെപ്പറ്റി തിബത്തിലെ രേഖകളിൽനിന്ന് നമുക്ക് അറിവു കിട്ടിയിട്ടുണ്ട്.ആചാര്യ ജ്ഞാനപാദൻ സിംഹപാദശിഷ്യനായിരുന്നു.സിംഹപാദനുശേഷം അദ്ദേഹം ധർമ്മപാലന്റെ പുരോഹിതനായി.അദ്ദേഹമാണ് വിക്രമശിലയുടെ ധർമ്മാചാര്യൻ.മന്ത്രവജ്രാചാര്യ എന്ന പുതിയ ധർമ്മം അദ്ദേഹം അവിടെ ഏർപ്പെടുത്തി.അദ്ദേഹം എഴുതിയ 9 തന്ത്രഗ്രന്ഥങ്ങളും ഇന്ത്യയില് കിട്ടാനില്ല, തിബത്തിൽ അവ സൂക്ഷിച്ചിട്ടുണ്ട്.

വൈരോചനരക്ഷിതൻ പത്മസംഭവന്റെ ശിഷ്യനാണ്.തിബത്തിലിരുന്നുകൊണ്ട് നിരവധി സംസ്കൃതഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചു . ബോധിസത്വചര്യാവതാരപഞ്ചിക,രത്നവാദചക്രം ഇവ അവയിൽ പെടുന്നു.നിരവധി തന്ത്രഗ്രന്ഥങ്ങൾ അദ്ദേഹം തിബത്തന് ഭാഷയിലേക്ക് പരിഭാഷപ്പെടുത്തി.വിനയസംഗ്രഹം, ശുക്ലവജ്രയോഗിനീ സാധന,  അഥവാ പ്രജ്ഞാപാരമിതാഹൃദയസാധന മുതലായവ.ക്രി-സ്രോങ്-ഇഡേയ്-ബത്സൻ അഥവാ കൃഷ്ണന് ഇടയവത്സൻ എന്ന രാജാവിന്റെ കാലത്ത് എഡി 750ൽ ഗുരു പത്മസംഭവന്റെ കൂടെയാണ് തിബത്തിലെത്തിയത്. മഹാചാര്യപദവി വൈരോചനനുണ്ടായിരുന്നു.

വരേന്ദ്രത്തിലാണ് ജടാരി ജനിച്ചത്.ബംഗാളിലെ പാലരാജാക്കന്മാരുടെ ബന്ധുവും സാമന്തനുമായിരുന്നു. സനാതനെന്ന രാജാവിന്റെ ഗുരുവും ഉപദേശകനുമായ ബ്രാഹ്മണൻ ഗർഭപാദന്റെ മകനായിരുന്നു.മഹീപാലനാണ് (എഡി 899-940)അദ്ദേഹത്തെ പണ്ഡിതബിരുദം നൽകി ആദരിച്ചത്.അദ്ദേഹത്തിൽനിന്ന് തന്ത്രവും സൂത്രവും പഠിച്ചശഷമാണ് രത്നാകരശാന്തിക്ക് എഡി 983ൽ ദ്വാരപണ്ഡിതനെന്ന സ്ഥാനം കിട്ടിയത്.ജടാരി  ദീപാങ്കരഅതിസന്റേയും ഗുരുവായിരുന്നു.പ്രജ്ഞാകരമതി നിരവധി സംസ്കൃതഗ്രന്ഥങ്ങളും രണ്ട് തിബത്തൻ പുസ്തകങ്ങളും എഴുതി.രത്നാകരശാന്തി ഒദന്തപുരത്തുവെച്ച് സർവ്വാസ്തിവാദം പഠിച്ചു.പിന്നീട് വിക്രമശിലയിൽ ജടാരിയുടെ ശിഷ്യനായി.ശ്രീലങ്കയിലെ രാജാവിന്റെ ക്ഷണപ്രകാരം അവിടെ പോയി ഒരു പ്രഭാഷണപരമ്പര നടത്തി.13 സംസ്കൃതപുസ്തകമെഴുതി. വജ്രഭൈരവഗണചക്രനാമം,ശ്രീശവരാഹസ്യാനിബന്ധരഹസ്യം,പ്രദീപനാമം മുതലായവ ജനപ്രീതി നേടിയ ഗ്രന്ഥങ്ങളാണ്. ഗൌഡദേശത്തെ ശ്രാവകസ്കൂളിൽനിന്നാണ് ജ്ഞാനശ്രീമിത്രന്റെ വരവ്.പിന്നീട് മഹായാനവും പഠിച്ചു.നിരവധി സംസ്കൃതഗ്രന്ഥങ്ങൾ രചിച്ചു.പ്രമാണവിനിശ്ചയടീക,തർക്കഭാഷ ഇവ പ്രസിദ്ധമായി.കാശ്മീരിലെ രത്നവജ്രൻ മന്ത്രശാസ്ത്രം,സൂത്രം ഇവ പഠിച്ചിരുന്നു.പിൽക്കാലത്ത് ബുദ്ധധർമ്മവും പഠിച്ചു.അദ്ദേഹം 36 വർഷം വിദ്യാർത്ഥിയായിരുന്നു.പിന്നീട് മഗധ സന്ദർശിച്ചു.  അവിടെയാണ് വജ്രാസനം(ബോധഗയ)ഉള്ളത്.പിന്നെയും വിക്രമശിലയിലെ വിദ്യാർത്ഥിയായി പണ്ഡിതപ

ദവി നേടി.പിന്നീട് ദ്വാരപണ്ഡിതനായി. കാശ്മീരിലെത്തി അവിടെയുണ്ടായിരുന്ന ചോളരാജ്യത്തെ തീർത്ഥികരുമായി വാദപ്രതിവാദത്തിൽ ജയിച്ചു. ഉദ്യാനത്തിലും സംവാദം നടത്തി.തിബത്തിലെത്തി അവിടത്തെ ഭാഷപഠിച്ച് 14 പുസ്തകം ആ ഭാഷയിലേക്ക് പരിഭാഷ ചെയ്തു. മഹാമായാസാധന,ശ്രീഹേരുകസാധനാനാമം,ശ്രീഅക്ഷോഭ്യവജ്രസാധന ഇവ ഉള്പ്പെടുന്നു. ഇവയെല്ലാം താന്ത്രികഗ്രന്ഥങ്ങളാണ്.വാഗീശ്വരകീർത്തിയുടെ ഉപാസനാമൂർത്തി താരാദേവിയായിരുന്നു. മൃത്യുഭഞ്ജനോപദേശമെന്ന സംസ്കൃതഗ്രന്ഥം അദ്ദേഹത്തിന്റേതാണ്.ദീപാങ്കരനാണ് അദ്ദേഹത്തെ തിബത്തിലേക്ക് പരിചയപ്പെടുത്തിയത്.ദീപാങ്കരശ്രീജ്ഞാനനെന്ന ആചാര്യ അതസനാണ് വിദേശങ്ങളിൽ വളരെയേറെ സഞ്ചരിച്ച ഇന്ത്യയിലെ ഗുരു. എഡി 980ൽ ഗൌഡരാജകുടുംബത്തിലാണ് ജനനം. കൃഷ്ണഗിരിയിൽ വെച്ച് സർവ്വസ്വവും ത്യജിച്ച് രാഹുലഗുപ്തന്റെ ശിഷ്യനായി.പത്തൊമ്പതാം വയസ്സിൽ ഒദന്തപുരിവിഹാരത്തില് വെച്ച് മഹാസാംഘിക ആചാര്യ ശീലഭദ്രനിൽനിന്ന് ദൈവവ്രതം എടുത്തു. അന്നുമുതൽ ദീപാങ്കരശ്രീജ്ഞാനനെന്ന നാമത്തിലാണ് അറിയുന്നത്.31ആം വയസ്സിൽ ആചാര്യ ധർമ്മരക്ഷിതനിൽനിന്ന് പരമപദം ലഭിച്ചു.വൈശേഷികം,തന്ത്രം,ഹീനയാനം, മഹായാനം മുതലായ വിഷയങ്ങളിലെല്ലാം അപാരപാണ്ഡിത്യം നേടി.വിദ്യാഭ്യാസത്തിനുശേഷം സമുദ്രമാർഗ്ഗം സുവർണ്ണദ്വീപത്തിലേക്ക് പോയ അദ്ദേഹം പെഗുവിലെ താത്തൌവിലെത്തി.അവിടെവെച്ച് ആചാര്യ ചന്ദ്രകീർത്തിയെ കണ്ടു. ചന്ദ്രകീർത്തി അദ്ദേഹത്തെ രഹസ്യജ്ഞാനത്തിലേക്ക് ഉപനയനം ചെയ്യിച്ചു. അവിടെ 12 വർഷം പഠിച്ചശേഷം ശ്രീലങ്ക വഴി ഇന്ത്യയിലേക്ക്മടങ്ങി. ബോധിഗയയിലെ വജ്രാസനത്തിൽവെച്ച് നിരവധി തീർത്ഥികരെ വാദത്തില് നേരിട്ട് ജയിച്ചു.മഗധയിലേയും ഗൌഡദേശത്തിലേയും ബുദ്ധമതക്കാരുടെയെല്ലാം നേതാവായി തെരഞ്ഞെടുക്കപ്പെട്ടു. നയപാലനെന്ന രാജാവ് അദ്ദേഹത്തെ വിക്രമശിലയുടെ കുലപതിയാക്കി.തിബത്തിലെ ചുൻ ചുബ് രാജാവ് തിബത്തൻബുദ്ധമതത്തിലേക്ക് വർഷങ്ങളായി കടന്നുചെന്ന കുറ്റങ്ങളും തെറ്റുകളും തീർക്കാനായി അദ്ദേഹത്തോട് അപേക്ഷിച്ചു. ഇതിനായി വന്ന ദൂതന്മാരോട് ആദ്യം ഇന്ത്യയുടെ വിദ്യാഭ്യാസഭാഷയായ സംസ്കൃതം പഠിക്കാനാണ് ആചാര്യൻ ആവശ്യപ്പെട്ടത്.സംസ്കൃതം പഠിച്ചശേഷം ദീപങ്കരനെ കാണാനുള്ള അവസരം അവർക്ക് കിട്ടി. അദ്ദേഹം അവരോട് പറഞ്ഞു:- ഞാനിപ്പോള് വളരെ വൃദ്ധനാണ്. വളരെയധികം വിഹാരങ്ങളില് പഠിപ്പിക്കാനോ മേൽനോട്ടം നടത്താനോ ഉള്ള അവസ്ഥയിലല്ല. എന്റെ കർമ്മം അവസാനിക്കാറായി. എനിക്ക് ഇപ്പോൾ തിബത്തിലേക്ക് വരാനാവില്ല. ഭിക്ഷു സംഘത്തിന്റെ തലവൻ തിബത്തിലെ ഭിക്ഷു നാഗ് തിഷോ ആയിരുന്നു. അദ്ദേഹത്തിന് നിരാശയായി. പക്ഷേ ദൈവഹിതമാകാം അന്ന് രാത്രി ദീപാങ്കരന് താരാദേവി ദർശനം കൊടുത്ത് തിബത്തിലേക്കുള്ള ക്ഷണം സ്വീകരിക്കാനാവശ്യപ്പെട്ടു.രത്നശ്രീ,കലകശ്രീ(നേപ്പാളിലെ)വൈരോചനനെന്നിവർ വിലക്കിയിട്ടും ദേവിയുടെ ഇഷ്ടം അനുസരിക്കാന് അദ്ദേഹം തയ്യാറായി. അപ്പോൾ അദ്ദേഹത്തിന്റെ ശിഷ്യരും പോകാനൊരുങ്ങി.തിബത്തിലേക്ക് പോകാനിഷ്ടമില്ലെങ്കിലും ഗുരുവിനെ പിരിയാനവർക്ക് മനസ്സുണ്ടായില്ല.പണ്ഡിതഭൂമിഗർഭ, ഭിക്ഷു നാഗ് തിഷോ,ഗ്യാത്സൺ ഭൂമിസംഘ, വീര്യചന്ദ്രനെന്നിവരും സംഘത്തിലുണ്ടായിരുന്നു.മിത്രവിഹാരം വരെ അവരും അനുഗമിച്ചു.300 കുതിരപ്പടയാളികളുടെ അകമ്പടിയോടും വാദ്യഘോഷങ്ങളോടും രാജസന്നിധിയിലേക്ക് അദ്ദേഹത്തെ ആനയിച്ചു.തിബത്തൻ ബുദ്ധമതത്തിലെ എല്ലാ തെറ്റും അദ്ദേഹം പരിഹരിച്ചു. ഇന്ന് നാം വിളിക്കുന്ന തിബത്തിലെ ലാമായിസം അദ്ദേഹമാണ് അവിടെ സ്ഥാപിച്ചത്. അദ്ദേഹത്തിന്റെ ശിഷ്യൻ ബ്രോം തോണ് ആദ്യലാമവംശസ്ഥാപകനായി. അദ്ദേഹം 13 വർഷം (1040-1053)തിബത്തിൽ കർമ്മം അനുഷ്ഠിച്ച് തന്റെ 73ആം വയസ്സിൽ ലാസക്കടുത്ത് നേത്തനില് നിര്യാതനായി. തിബത്തിലെ വജ്രയാനബുദ്ധമതത്തിലെ 200 പുസ്തകം രചിച്ചത് അദ്ദേഹമാണ്.കൂടാതെ 22 സംസ്കൃതപുസ്തകങ്ങളെ തിബത്തൻഭാഷയിലേക്ക് തർജ്ജമ ചെയ്തു.

തിബത്തിലെ ഭിക്ഷു നാഗ് ത്ഷോയുടെ വിക്രമശിലയിലെ അനുഭവങ്ങള് വിക്രമശിലയിലെ യൂണിവേഴ്സിറ്റിയുടെ പ്രവർത്തനത്തിന്റെ ഏകദേശരൂപം തരുന്നു.സന്ധ്യക്കാണ് അദ്ദേഹം വിക്രമശിലയിലെത്തിയത്.സന്ധ്യക്ക് വിക്രമശിലയിലെ ഗോപുരവാതിലെല്ലാം അടക്കും,ആർക്കും പ്രവേശനമില്ല.പ്രധാനഗോപുരത്തിനടുത്തുള്ള ധർമ്മശാലയിലാണ് അദ്ദേഹത്തെ താമസിപ്പിച്ചത്. രാവിലെ വിക്രമശിലയിലെ അന്തേവാസിയായ ഒരു തിബത്തൻ ഭിക്ഷു ഗോപുരവാതില് തുറന്ന് അതിഥിയെ തിബത്തുകാർക്കായി മാത്രം ഉള്ള താമസസ്ഥലത്തേക്ക് കൊണ്ടുപോയി.ഓരോ ദേശത്തുനിന്ന് വരുന്നവർക്കും വെവ്വേറെ താമസസ്ഥലമാണ് ഉണ്ടായിരുന്നത്.തിബത്തൻ സ്ഥാനത്തെ അന്നത്തെ സീനിയര് ഭിക്ഷു ഗ്യാത്സണായിരുന്നു.സ്ഥവിരരത്നാകരന്റെ ശിഷ്യനായി ചേരാനാണ് അദ്ദേഹം പുതിയ അതിഥിയെ ഉപദേശിച്ചത്.ദീപാങ്കരനാണ് ഏറ്റവും വലിയ പണ്ഡിതനെന്നും എന്നാൽ ദീപാങ്കരനും രത്നാകരനും ഒരേ ഗുരുകുലത്തില് ഒരേ

ഗുരുവിന്റെ (ജടാരി)ശിഷ്യരായിരുന്നു എന്നും ജടാരിയുടെ ശിഷ്യഗണത്തില് രത്നാകരന് ദീപാങ്കരനേക്കാളും സീനിയറാണെന്നും അതിനാൽ അതേ ഗുരുപരമ്പരയിലേക്ക് ചേരണമെന്നും ഉപദേശിച്ചു.അതിസൻ അറിവില് മാത്രമല്ല സദാചാരജീവിതത്തിലും വളരെ ഉന്നതനാണെന്നും തിബത്തുകാരനാണ് എന്ന ഒറ്റ കാരണം പറഞ്ഞ് തനിക്ക് ശുപാർശ ചെയ്യാനാവില്ലെന്നും ഗ്യാത്സണ് പറഞ്ഞു.പഠനത്തിലും ഗ്രാഹ്യശക്തിയിലും പാണ്ഡിത്യത്തിലും സദാചാരജീവിതത്തിലും ഉന്നതി പുലർത്താതെ, വെറുതേ ശുപാർശയുമായി ചെന്നാല് ഇന്ത്യയിലെ യൂണിവേഴ്സിറ്റി കളിലൊന്നും പ്രവേശനം കിട്ടില്ലെന്നും അദ്ദേഹം പറഞ്ഞുകൊടുത്തു.

പിറ്റേന്ന് 8000 ആളുകള് പങ്കെടുത്ത പണ്ഡിതസഭയിലേക്ക് അദ്ദേഹത്തെ കൊണ്ടുപോയി.സഭാദ്ധ്യക്ഷൻ വിദ്യാ കോകിലനായിരുന്നു.പ്രധാനപണ്ഡിതർക്കെല്ലാം സ്ഥിരം സ്ഥാനം നിശ്ചയിക്കപ്പെട്ടിരുന്നു.വിക്രമശിലയിലെ പണ്ഡിതസഭയുടെ വൈസ്ചാൻസലറായ മഗധരാജാവിന് ഉയർന്ന സിംഹാസനം ഉണ്ടായിരുന്നു. എന്നിട്ടും അദ്ദേഹം കടന്നുവന്നപ്പോള് ഒരാളും-വിദ്യാർത്ഥികളും കൂടി-എഴുനേറ്റുനിന്നില്ല എന്നത് പുതിയ അതിഥിക്ക് അത്ഭുതമായി. അതേ സമയം വളരെ വൃദ്ധനായ പണ്ഡിതഭിക്ഷു വീരവജ്രൻ സഭയിലേക്ക് കടന്നുവന്നപ്പോള് രാജാവടക്കം എല്ലാവരും എഴുനേല്ക്കുകയും ചെയ്തു.അവസാനം കടന്നുവന്നത് അതിസനാണ്. വലിയ താക്കോൽക്കൂട്ടം അദ്ദേഹത്തിന്റെ അരയിലുണ്ടായിരുന്നു.വിഹാരങ്ങളും വിദ്യാലയങ്ങളും ഭണ്ഡാരങ്ങളും പത്തായങ്ങളും കലവറകളും അദ്ദേഹത്തിന്റെ നിയന്ത്രണത്തിലായിരുന്നു.(ഇതിൽനിന്ന് പണ്ഡിതസഭയിലെ മൂന്നു പ്രധാനികളുടെ സ്ഥാനവും പ്രവൃത്തിയും മനസ്സിലാക്കാം.പണ്ഡിതവൃദ്ധനാണ് ഗുരു.രാജാവാണ് രക്ഷാധികാരി.രാജബന്ധുവും വൈശ്യനുമാണ് എല്ലാകാര്യവും നോക്കിനടത്തുക. ഇവർ മൂന്നുപേരും പണ്ഡിതരാവണം.

പിറ്റേന്ന് അതിസന്റെ വിഹാരത്തിലേക്ക് കൊണ്ടുപോയി.അപ്പോൾ അതിസന് എല്ലാവർക്കും അന്നദാനം ചെയ്യുക യായിരുന്നു.ദരിദ്രനായ ഒരു ഭിക്ഷുബാലൻ കൂടുതല് ചോറു ചോദിച്ച് അതിസന്റെ പിന്നാലെ ഓടുന്നത് അദ്ദേഹം കണ്ടു. നാഥാ അതിസ്സാ, ബത്തോനാ ബത്തോനാ എന്ന് കുട്ടി വിളിച്ചുപറയുന്നുണ്ടായിരുന്നു.അതിസ്സൻ എത്രമാത്രം സ്നേഹ ത്തോടെയാണ് അവന്ന് വിളമ്പിക്കൊടുക്കുന്നതെന്ന് അതിഥി ശ്രദ്ധിച്ചു.സഭയിൽ എല്ലാവരും ആദരിക്കുന്നവനും വളരെയേറെ പരീക്ഷകൾക്കുശേഷം മാത്രം വിദ്യാർത്ഥികൾക്ക് ഗുരുവായി ലഭിക്കുന്നവനുമായ അതിസനെ തെരുവി ലെ കുട്ടിക്കുപോലും എപ്പോഴും വിളിക്കാമെന്നും കാണാമെന്നും അദ്ദേഹത്തിന് മനസ്സിലായി.വല്ലാത്ത ഒരാദരവ് അദ്ദേഹത്തിന് തോന്നി. വളരെ വിഷമിച്ച് നാട്ടും വീടും വിട്ട് വിദ്യക്കായി മാത്രം എത്തിയ അതിഥിയെ അതിസന് അനുമോദിച്ചു.1 മാസം കൊണ്ട് താനിപ്പോളേറ്റ ചുമതലയെല്ലാം തീർത്ത് തിബത്തിലേക്ക് വരാമെന്നും പറഞ്ഞു.തന്റെ താക്കോൽക്കൂട്ടമെല്ലാം ഉചിതമായ കൈകളിലേക്ക് കൈമാറേണ്ടതുണ്ടായിരുന്നു.

അതിസനുമൊത്ത യാത്രയിൽ നാഗ് –തിസോ 30 കാളമേല് 60 ഭാണ്ഡം കെട്ടികൊണ്ടുപോയി.പോകുംവഴി വജ്രാ സനവും മിത്രവിഹാരവും അതിസൻ സന്ദർശിച്ചു.യാത്രാവേളയിൽ നളന്ദയില് ഗ്യാത്സണ് പനി പിടിച്ച് കിടക്കുക യാണ്. അദ്ദേഹം വിക്രമശിലയിലേക്ക് പല്ലക്കിലാണ് വന്നത്.അതിസന് സമ്മാനമായി തിബത്തിലെ രാജാവ് വളരെയധികം സ്വർണ്ണം കൊടുത്തയച്ചിരുന്നു. അതിസൻ അതിനെ നാലായി ഭാഗിച്ചു.ഒരുഭാഗം തന്റെ ഗുരുക്ക ന്മാർക്കും വിക്രമശിലയിലെ എല്ലാ ആചാര്യന്മാർക്കും കൊടുത്തു.ഒരുഭാഗം ഒരു ട്രസ്റ്റാക്കി എല്ലാ ഭിക്ഷുക്കൾക്കും പ്രയോജനപ്പെടുത്താനായി രത്നാകരനെ ഏല്പിച്ചു.മൂന്നാമത്തെ ഭാഗം ജനങ്ങളുടെ ആത്മീയവികാസത്തിനായി പ്രയോജനപ്പെടുത്താന് വജ്രസേനനെ ഏല്പിച്ചു.നാലാമത്തെ ഭാഗം മഗധയിലെ രാജാവിന് മറ്റു വിഭാഗക്കാർക്കും ജനങ്ങൾക്കും പ്രയോജനകരമായി ഉപയോഗപ്പെടുത്താനായി കൊടുത്തു.നിഷ്കാമകർമ്മയോഗിയായി തനിക്ക് വേണ്ടി ഒരു പണം പോലും അതിൽനിന്ന് എടുത്തില്ല.

തിബത്തിലെത്തിയ അതിസന് തിബത്തിലെ ദേശീയപാനീയം കൊടുത്ത് ആദരിച്ചു.അദ്ദേഹം അത് ആദ്യമായി കാണുകയായിരുന്നു.തിബത്തിലെ ഭിക്ഷു അദ്ദേഹത്തോടു പറഞ്ഞു:- ഗുരോ, ഇത് തിബത്തിൽ ചാ എന്നു വിളിക്കുന്ന പാനീയമാണ്.ഞങ്ങൾ ആ ചെടി തിന്നുന്നില്ല.അതിന്റെ ഇല ഉപ്പും വെണ്ണയും ചേർത്ത് തിളച്ചവെള്ളത്തില് ചേർത്തിളക്കി സൂപ്പുപോലെ കുടിക്കുന്നു.ഔഷധവീര്യമുണ്ട്.( .(Budhist Texts society journal Part 1 1893. pp27).

തിബത്തിലെ ചാ ആണ്  നമ്മുടെ ചായ.വീര്യസിംഹനാണ് അതിസനെ സംസാരമനോനിർണ്ണയാനീകാരനാമ സംഗീതിയും കായവാക്യചിത്തസുപ്രതിഷ്ഠാനാമവും  തിബത്തൻഭാഷയിലേക്ക് മൊഴിമാറ്റം ചെയ്യുന്നതില് സഹായിച്ചത്.ഗൌഡദേശത്തിലെ അഭയങ്കരഗുപ്തൻ 5 വിദ്യ പഠിച്ചു. മഗധയിലെ രാമപാലൻ അദ്ദേഹത്തെ രാജപുരോഹിതനായി അവരോധിച്ചു.രാമപാലന്റെ 13ആം ഭരണവർഷത്തില് (എഡി 1114)മുനിമതാലങ്കാരം എന്ന പുസ്തകം എഴുതി. അക്കാലത്ത് വിക്രമശിലയിൽ 3000 അന്തേവാസികളുണ്ട്.വജ്രാസനത്തിൽ 1000,ഒദന്തപുരിയിൽ 1000 ..മഹോത്സവത്തിൽ മഹായാനികളും ശ്രാവകരുമായി 10000 പേര് പങ്കെടുത്തിരുന്നു.മറ്റുള്ളവര് 5000 പേരും. 40 മഹായാനികൾക്കും 200 ശ്രാവകർക്കും രാമപാലൻതന്നെ വജ്രാസനത്തിൽ(ബോധഗയ)സൌജന്യഭക്ഷണം കൊടുക്കും.ശ്രാവകന്മാരും അഭയങ്കരഗുപ്തനെ ആദരിച്ചിരുന്നു.  കിഴക്കേ ഇന്ത്യയിലെ ശുഭശ്രീ എന്ന രാജാവിന്റെ പുത്രനാണ് അഭയങ്കരഗുപ്തനെ സംരക്ഷിച്ചിരുന്നത്.മഗധയിലെ ആദ്യത്തെ തുരുഷ്കആക്രമണത്തിന്റെ ദൃക്സാക്ഷിയായിരുന്നു അദ്ദേഹം. സംസ്കൃതപുസ്തകങ്ങളെഴുതുകയും  തിബത്തൻഭാഷയിലേക്ക് പരിഭാഷപ്പെടുത്തുകയും ചെയ്തു.27 സംസ്കൃതപുസ്തകങ്ങളെഴുതി. പരിഭാഷകളിൽ ഏഴെണ്ണം  മഹാകാലനേയും മഹാകാലാന്തരത്തേയും സാധന ചെയ്യാനുള്ളതാണ്.തന്ത്രവിദ്യയിൽ അദ്വിതീയനായിരുന്നു.ആര്യമഹാപണ്ഡിതനെന്ന് വിളിക്കപ്പെട്ടിരുന്നു.

ഒറീസയിലെ തഥാഗതരക്ഷിതൻ കുലത്തൊഴിൽകൊണ്ട് കായസ്ഥനായിരുന്നു. പൂർവ്വികരെല്ലാം ആയുര്വ്വേദനിപുണരായിരുന്നു.വിക്രമശിലയിൽവെച്ച് മഹാപണ്ഡിതനെന്ന ബിരുദം കിട്ടി അവിടെത്തന്നെ ഉപാദ്ധ്യായനായി.നിരവധി താന്ത്രിക് പുസ്തകങ്ങളെഴുതി.സ്വന്തം പുസ്തകങ്ങളും മറ്റുള്ളവരുടെ സംസ്കൃതകൃതികളും തമിഴിലേക്ക് മൊഴിമാറ്റി. രത്നകീർത്തി ജീവിതത്തിന്റെ വിവിധഘട്ടങ്ങളില് പണ്ഡിതനും ഉപാദ്ധ്യായനും മഹാപണ്ഡിതനും ആയി അറിയപ്പെട്ടു. ധർമ്മവിനിശ്ചയപ്രകരണനാമത്തിന്റെ കർത്താവാണ്. നിരവധി ഗ്രന്ഥങ്ങളെഴുതുകയും മൊഴിമാറ്റുകയും ചെയ്തു.മഞ്ജുശ്രീയും നിരവധി ഗ്രന്ഥങ്ങൾ മൊഴിമാറ്റി. അദ്ദേഹത്തിന്റെ ഉപാസനാമൂർത്തി താരയായിരുന്നു.തിബത്തിൽ ജനിച്ച ധർമ്മകീർത്തി സംസ്കൃതം പഠിക്കാനായി വിക്രമശിലയിലേക്ക് വന്നു.പത്മസംഭവന്റെ സമയപഞ്ച തിബത്തിലേക്ക് മൊഴിമാറ്റി. നിരവധി സംസ്കൃതഗ്രന്ഥങ്ങൾ പരിഭാഷ ചെയ്തു.കാശ്മീരിലെ ശാക്യശ്രീഭദ്ര നീതിശാസ്ത്രത്തിലും തർക്കശാസ്ത്രത്തിലും വിദഗ്ധനായിരുന്നു.മുസ്ലീം അക്രമകാരികള് വിക്രമശിലയെ നശിപ്പിച്ചതിന് ദൃക്സാക്ഷിയായിരുന്നു അദ്ദേഹം.തബക്കാദി നാസരി(Tabakkaad-i-Naasri   . Raverty 1.552)ഇങ്ങനെ എഴുതിः- ഞങ്ങളുടെ യോദ്ധാക്കള് വിക്രമശിലയിലെ എല്ലാവരേയും കൊന്നു. അവിടെ കുറെയധി കം പുസ്തകങ്ങൾ കണ്ടു.ഈ പുസ്തകങ്ങളിൽ എന്താണെന്ന് ചോദിച്ചതിന് ഗ്രാമീണർ  ഈ കോട്ടയും നഗരവും ഒരു പാഠശാലയാണെന്നും അതിനെ വിഹാരമെന്നു വിളിക്കുന്നു എന്നും പറഞ്ഞു. തല മുണ്ഡനം ചെയ്ത ഹിന്ദുക്കളെയെല്ലാം കൊന്നു. അവരെല്ലാം അഥർവ്വവേദികളും ഭൃഗുഗോത്രക്കാരുമായിരുന്നു.പക്ഷേ , ശാക്യശ്രീഭദ്രൻ രക്ഷപ്പെട്ടു. അദ്ദേഹം ജഗദ്ദല എന്ന പുതിയ യൂണിവേഴ്സിറ്റി ഉണ്ടാക്കുകയും തിബത്തിലെത്തി അവിടെ പഠിപ്പിക്കുകയും ചെയ്തു.

**ജഗദ്ദലः-** രാമചരിതപ്രകാരം വംഗദേശരാജാവ് രാമപാലന് മഗധയിലേയും രാജാവായിരുന്നു( 1054-1130)ഗംഗയുടേയും കരതോയയുടേയും കരയിലുള്ള വരേന്ദ്രയിൽ രാമവതിനഗരവും ജഗദ്ദലവിഹാരവും അക്കാലത്താണ് ഉണ്ടാക്കിയത്.1203 വരെ അത് നടന്നുപോയി.1203ലെ മുസ്ലീം ആക്രമത്തിലാണ് നശിച്ചുപോയത്.അവിടത്തെ നാലു ഗുരുക്കന്മാർ പ്രസിദ്ധരായിരുന്നു.വിഭൂതിചന്ദ്രൻ ജ്ഞാനചക്ഷുനാമത്തിന്റെ കർത്താവാണ്.ജ്ഞാനചക്ഷുസാധന നിരവധി ഗുരുപരമ്പരകളിൽനിന്ന് കിട്ടുന്നതാണ്. വിഭൂതിചന്ദ്രന് ശാക്യശ്രീഭദ്രനിൽനിന്നാണ് ലഭിച്ചത് മഹാപണ്ഡിതബിരുദം അദ്ദേഹത്തിനുണ്ടായിരുന്നു..തിബത്തിൽ കുറേ കാലം താമസിച്ച് നിരവധി സംസ്കൃതഗ്രന്ഥങ്ങള് മൊഴിമാറ്റി. ദാനശീലന് പണ്ഡിതനും മഹാപണ്ഡിതനും ഉപാദ്ധ്യായനും ആചാര്യനുമായിരുന്നു.സംസ്കൃതവും തിബത്തൻ ഭാഷയും അറിയാവുന്ന അദ്ദേഹം 54 സംസ്കൃതഗ്രന്ഥങ്ങളെ തിബത്തിലേക്ക് മൊഴിമാറ്റി. ദീപാങ്കരനേയും അഭയങ്കരഗുപ്തനേയും പോലെ തിബത്തിൽ അദ്ദേഹം ആദരിക്കപ്പെട്ടു. ശാക്യശ്രീയുടെ ഗുരുവായ ശുഭകരൻ സിദ്ധൈകവീരതന്ത്രത്തിന്റെ കർത്താവാണ്.ഈ ഗ്രന്ഥം പിന്നീട് തിബത്തൻ ഭാഷയിലേക്ക് പരിഭാഷപ്പെടുത്തി. മോക്ഷകരഗുപ്തന് തർക്കഭാഷ രചിച്ചു. ഭിക്ഷുവും മഹാപണ്ഡിതനുമായിരുന്നു.തർക്കഭാഷയുടെ തിബത്തന് പരിഭാഷ ഉണ്ട്.

**ഒദന്തപുരം വിഹാരഃ-** അഭയങ്കരഗുപ്തകാലത്ത് 1000 അന്തേവാസികളുണ്ടായിരുന്നു.ബംഗാളിലെ ഛത്തർപൂരിലെ പ്രഭാകരൻ അവിടെ വസിച്ചിരുന്നു. മഗധയിൽ പാലരാജവംശം പ്രബലമാവുംമുമ്പേ ഈ യൂണിവേഴ്സിറ്റി നിലവിലുണ്ട്. പാലരാജവംശത്തിന് വൈദികവും ബൌദ്ധികവും ബ്രാഹ്മണവുമായ നല്ല ഒരു ലൈബ്രറി അവിടെ ഉണ്ടാക്കാനുള്ള ആഗ്രഹമുണ്ടായിരുന്നു..എഡി 749ൽ തിബത്തിലെ രാജാവ് ക്രിസ്രോങ് ദ്യൂത്സന് ഗുരു ശാന്തരക്ഷിതന്റെ അഭിപ്രായപ്രകാരം തിബത്തിലുണ്ടാക്കിയ യൂണിവേഴ്സിറ്റി ഒദന്തപുരിയുടെ മാതൃകയിലാണ്.

**മിഥിലഃ-**ജനകന്റേയും യാജ്ഞവസ്ക്യന്റേയും കാലത്തേ ഉള്ള വളരെ പഴയ യൂണിവേഴ്സിറ്റിയാണ് മിഥില. ഇന്ത്യമുഴുവനും കുരുപാഞ്ചാലദേശത്തും പ്രസിദ്ധമായിരുന്നു.പണ്ഡിതസഭക്ക് വിദേഹമെന്ന് പേരുണ്ടായിരുന്നു.രാമായണകാലത്തും മഹാഭാരതകാലത്തും ബുദ്ധന്റെ കാലത്തും തുടർച്ചയായി ഈ പണ്ഡിതസഭയും വിദ്യാപീഠവും നിലനിന്നു.ഈ സഭ എഡി 1097ലും ഉണ്ടായിരുന്നു.ബംഗാളിൽ അന്ന് വിജയദേവനാണ് ഭരിക്കുന്നത്. മിഥിലയിലാകട്ടെ, കർണ്ണാടകത്തിലെ വലഭിയിലെ നാന്യദേവനും. സിമറോൺകോട്ടഗേറ്റിലെ ലിഖിതത്തിലാണ് ഇത് കാണുന്നത്. ദ്യോപാര വിജയദേവന്റെ ലിഖിതപ്രകാരം വിജയസേനനെന്ന വിജയദേവനാണ് ആദ്യമായി മിഥിലയെ  വലഭി,കർണ്ണാടക ഗുരുപരമ്പരയിൽനിന്ന് പിടിച്ചെടുക്കുന്നത്. എന്നാൽ നാന്യദേവന്റെ പുത്രനായ ഗംഗദേവന് അത് തിരിച്ചുപിടിക്കയും 1150-1395 വരെ കർണ്ണാടകവലഭിവംശം തന്നെ അതു നടത്തുകയും ചെയ്തു.1350-1515 വരെ കാമേശ്വരവംശം മിഥില ഭരിച്ചു. അക്ബർ ചക്രവർത്തി മിഥില പിടിച്ച് അതിനെ മഹേശ്വരതാക്കുറിന് കൊടുത്തു.  ആ വംശമാണ് പിന്നെ മിഥില ഭരിച്ചത്.കാമേശ്വരവംശകാലത്ത് ജഗദ്ധാരപണ്ഡിതൻ,ഭഗവദ് ഗീത, ദേവീമാഹാത്മ്യം,മേഘദൂതം, മാലതീമാധവം, ഗീതാഗോവിന്ദം ഇവയ്ക്ക് ഭാഷ്യം രചിച്ചു.രസികസർവ്വസ്വസംഗീതസർവ്വസ്വമെന്ന കാമശാസ്ത്രകൃതിയും അദ്ദേഹം രചിച്ചിട്ടുണ്ട്.വൈഷ്ണവസമ്പ്രദായത്തിലുള്ള ബംഗാളികവികൾക്ക് വഴികാട്ടിയായി വിദ്യാപതി എന്ന മൈഥിലികവി ജീവിച്ചിരുന്നു.12- 15 നൂറ്റാണ്ടുവരെ മിഥില ന്യായശാസ്ത്രത്തിന്റെ കേന്ദ്രമായി തുടർന്നു.ഹേതുവിദ്യാപണ്ഡിതരായ ഗംഗേശനും വർദ്ധമാനനും പക്ഷധാരനും അവിടെ ഉണ്ടായിരുന്നു.ഗംഗേശഉപാദ്ധ്യായന്റെ തത്വചിന്താമണി നവ്യന്യായത്തിന് വഴിയൊരുക്കി.അതിന് 300 പേജുണ്ടായിരുന്നു  300 വർഷം കൊണ്ട് അതിന് 1000000 പേജ് ഭാഷ്യമുണ്ടായി. 1093- 1150 വരെയാണ് ഗംഗേശന് ജീവിച്ചത്.ആനന്ദസൂരിയും അമരചന്ദ്രസൂരിയും അദ്ദേഹത്തിന്റെ സമകാലീനരായിരുന്നു.ന്യായശാസ്ത്രസംബന്ധമായി 8 പുസ്തകം രചിച്ച വർദ്ധമാനന് ( 1250)അദ്ദേഹത്തിന്റെ പുത്രനായിരുന്നു.

1275ലെ മിഥിലയിലെ പ്രശസ്തപണ്ഡിതൻ പക്ഷധരമിശ്രനാണ്. ഒരു പക്ഷം (15 ദിനം) നീണ്ടുനിന്ന സംവാദത്തിൽ ജയിച്ചതുകൊണ്ട് കിട്ടിയ പേരാണത്.അദ്ദേഹത്തിന്റെ ഗുരുകുലം തുടർന്നുനടത്തിയത് മരുമകനും ശിഷ്യനുമായ വസുദേവമിശ്രനാണ്. ഈ വംശത്തിലാണ് മഹേശതാക്കുറ ജനിച്ചത്.അദ്ദേഹത്തിന്റെ ശിഷ്യനായ രഘുനന്ദനദാസരായ പ്രസിദ്ധതാർക്കികനും ന്യായശാസ്ത്രകാരനുമായിരുന്നു. ഇന്ത്യ മുഴുവനും ഒരു ദിഗ്വിജയസംവാദയാത്ര നടത്താനായി അക്ബർ അദ്ദേഹത്തെ നിയോഗിച്ചു. അതിൽ സന്തുഷ്ടനായി മിഥില മുഴുവനും അദ്ദേഹത്തിന് കൊടുക്കുകയും ചെയ്തു. അദ്ദേഹം അത് തന്റെ ഗുരു മഹേശതാക്കുറയ്ക്ക് സമ്മാനിച്ചു.അങ്ങനെയാണ് ദർബംഗ വംശസ്ഥാപകനായ മഹേശ്വരതാക്കുർ മിഥിലവിദ്യാപീഠത്തിന്റെ കുലപതിയായത്. അദ്ദേഹത്തിനു ശേഷം നാം സ്മൃതിശാസ്ത്രങ്ങളും ന്യായവൈശേഷികങ്ങളും  എഴുതിയ ശങ്കരമിശ്രനും പ്രശസ്തനായ വാചസ്പതിമിശ്രനും അവിടെ ഉണ്ടായി.കാമേശ്വരരാജവംശത്തിന്റെ ഭൈരവനെന്നും രാമഭദ്രനെന്നും പേരുള്ള രാജാക്കന്മാരുടെ പണ്ഡിതസഭയിലെ പരിഷദ് തലവനായിരുന്നു വാചസ്പതിമിശ്രൻ.ന്യായശാസ്ത്രത്തിലും സ്മൃതികളിലും അദ്വിതീയനായിരുന്നു. ന്യായസൂത്രധാര, ഖണ്ഡനഖണ്ഡനാധാരം,അനുമാനഖണ്ഡടീക,നീതിചിന്താമണി , യോഗസൂത്രത്തിനുള്ള വ്യാസഭാഷ്യത്തിന്റെ ഭാഷ്യമായ തത്വവൈശാരദി എന്നിങ്ങനെ നിരവധി രചനകളുണ്ട്.1450ൽ ഇന്ത്യയാകെ വിശ്രുതനായിരുന്നു.മിശരുമിശ്ര(1475) വൈശേഷികത്തിന് പദാർത്ഥചന്ദ്രഭാഷ്യം എഴുതി.ഈ പുസ്തകത്തെക്കുറിച്ച് വിവാദമുണ്ട്. ഇത് ആദ്യം എഴുതിയത് ഭൈരവസിംഹനെന്ന രാജാവിന്റെ സഹോദരനായ  ചന്ദ്രസിംഹന്റെ ഭാര്യ ലച്ചിമാദേവിയാണ്.  അത് മിശരുമിശ്രൻ എടുക്കുകയാണ് ചെയ്തത്.

ശലാകാപരീക്ഷ കഴിഞ്ഞേ മിഥിലയിലെ യൂണിവേഴ്സിറ്റിയിലേക്ക് പ്രവേശനം കിട്ടുകയുള്ളൂ.ശലാകകൊണ്ട് തുളയുണ്ടാക്കി അതിലൂടെ നൂലിട്ടുകെട്ടിയ ഗ്രന്ഥം ഉപയോഗിക്കുന്നതിനാലാണ് ശലാകാപരീക്ഷ എന്ന് പേർ. പുസ്തകം പകുത്ത് ഏതു പേജ് കിട്ടിയാലും അതിന്റെ ഓരോ പദവും വ്യാഖ്യാനിക്കണം.ഒരു പുസ്തകത്തിന്റെ ഓരോ അക്ഷരവും പദവും വാക്യവും വ്യാഖ്യാനിക്കുന്നവനേ മിഥിലയുടെ പ്രവേശനകവാടം തുറന്നുകൊടുക്കുകയുള്ളൂ . ഈ യോഗ്യതാനിർണ്ണയം യാജ്ഞവല്ക്യന്റെ കാലത്ത് അദ്ദേഹം നിശ്ചയിച്ചതാണ്.ഗ്രന്ഥം പകുത്ത് വ്യാഖ്യാനിക്കുന്ന രീതി കേരളത്തിലെ വലഭിയൂണിവേഴ്സിറ്റിയും ചെയ്തിരുന്നു.ബിരുദാനന്തരപഠനത്തിന്റെ യോഗ്യതാപരീക്ഷണവും ഇങ്ങനെ ചെയ്തിരുന്നു. .(Man Mohan Chakravarthy.History of Mithila and history of Navyanyaya; .Satheesh Chandra Vidyabhooshana .History of Indian logic)

നവദ്വീപം.-ഭാഗീരഥി,സാലങ്കി(ജാലങ്കി)ഇവയുടെ സംഗമസ്ഥാനത്താണ് നവദ്വീപം.ഹൂഗ്ലിഭാഗത്ത് ഗംഗക്ക് സരസ്വതി എന്നും പേരുണ്ട്.സരസ്വതിയുടെ സപ്തഗ്രാമങ്ങളുംസാലങ്കിനദിയുടെദിശയിലുള്ള കിഴക്കെബംഗാളും കൂടിയ പ്രദേശത്തിന്റെ നാഭി (നാഡിർ)അഥവാ കേന്ദ്രമാണ് നവദ്വീപം.കൃഷ്ണനഗറിലെ സുവർണ്ണവിഹാരത്തിൽനിന്നു കിട്ടിയ ലിഖിതം എത്രമാത്രം പ്രാധാന്യം പാലരാജാക്കന്മാർ ഈ യൂണിവേഴ്സിറ്റിക്ക് കൊടുത്തിരുന്നു എന്ന് തെളിയിക്കുന്നു. 1063-1106 വരെ ഈ വിദ്യാകേന്ദ്രം ശക്തമായിരുന്നു. ഗൌഡരാജാവ് ലക്ഷ്മണസേനന്റെ കാലത്ത് ഇത് അദ്ദേഹത്തിന്റെ തലസ്ഥാനമായിരുന്നു.ലക്ഷ്മണസേനന്റെ സഭയിൽ (1106-1138)ഹലായുധനെന്ന മഹാമന്ത്രിയുണ്ടായിരുന്നു. ബ്രാഹ്മണസർവ്വസ്വം,സ്മൃതിസർവ്വസ്വം ,മീമാംസാസർവ്വസ്വം,ന്യായസർവ്വസ്വം മുതലായ ഗ്രന്ഥങ്ങളെഴുതിയ അദ്ദേഹം വളരെ പണ്ഡിതനും പ്രസിദ്ധനുമായിരുന്നു.അദ്ദേഹത്തിന്റെ ജ്യേഷ്ഠനെഴുതിയ പശുപതിപദ്ധതി ബംഗാളിൽ വളരെ പ്രസിദ്ധമായിരുന്നു.ഗീതാഗോവിന്ദകർത്താവായ ജയദേവകവി നവദ്വീപത്തിലാണ് ജനിച്ചത്.അക്കാലത്ത് നവദ്വീപസഭയില് കവി ധോയി (പവനദൂതം എഴുതിയ കവി),ഭാഷാപണ്ഡിതനായ ഉമാപതി,സ്മൃതിവിവേകം എഴുതിയവനും ധർമ്മന്യായങ്ങളിൽ പണ്ഡിതനുമായ ശൂലപാണി ഇവരുണ്ടായിരുന്നു. ഭക്ത്യാർ ഖിൽജിയുടെ ആക്രമണത്തെ തുടർന്ന് ലക്ഷ്മണസേനൻ കിഴക്കേ ബംഗാളിലേക്ക് പലായനം ചെയ്തതോടെ (1197) ആ വംശത്തിന്റെ ഭരണവും അവസാനിച്ചു.1198-1757 വരെ ബംഗാളിലെ മുസ്ലീം ഭരണാധികാരികൾ നവദ്വീപത്തെ ഹിന്ദുവിദ്യാകേന്ദ്രമായി നിർത്താന് പരിശ്രമിച്ചു.നളന്ദയും വിക്രമശിലയും തകർത്ത ശേഷം ഇനി വിദ്യാലയങ്ങളൊന്നും തകർക്കുകയില്ലെന്ന് അവര് തീരുമാനിച്ചു.

മിഥിലയിലേക്ക് പ്രവേശനം കിട്ടിയ കുട്ടിക്ക് അവിടെ പഠിക്കാമെന്നല്ലാതെ ,പുസ്തകങ്ങളൊന്നും പുറത്തുകൊണ്ടുപോകാൻ പാടില്ലെന്നാണ് പണ്ടുകാലം മുതലേ നിയമം.അതിനാൽ രഘുനാഥശിരോമണിയുടെ കീഴില് നവദ്വീപം സ്വന്തമായി ന്യായശാസ്ത്രം പഠിപ്പിക്കാനൊരുങ്ങി.വാസുദേവസാർവ്വഭൌമനുശേഷം (1450-1525) ഈ നവന്യായശാസ്ത്രം ആരംഭിച്ചു. അദ്ദേഹം നവദ്വീപത്തിലാണ് ജനിച്ചത്.വ്യാകരണം,കാവ്യം,നീതി ഇവ അഛനിൽനിന്ന് പഠിച്ചു.25 വയസ്സില് ന്യായവും തർക്കവും പഠിക്കാന് മിഥിലയിലെത്തി.100 ഗ്രന്ഥദലം (100 പേജ്)അദ്ദേഹം വ്യാഖ്യാനിച്ചു.ശലാകാപരീക്ഷയിലെ വിജയശേഷം ഗുരുവിൽനിന്ന് സാർവ്വഭൌമബിരുദം നേടി.തത്വചിന്താമണിയും കുസുമാഞ്ജലിയുടെ കാവ്യഭാഗവും അദ്ദേഹം കാണാപ്പാഠം പഠിച്ചു.മസ്തിഷ്കത്തിൽ കോപ്പി എടുത്ത് കാശിയിലെത്തി വേദാന്തം പഠിച്ചു.തലയിൽ ശേഖരിച്ചതെല്ലാം എഴുതിവെച്ച് പുതിയ ഗ്രന്ഥം രചിച്ച് നവദ്വീപത്തിൽ നവന്യായഗുരുകുലം തുടങ്ങി. ആദ്യത്തെ ശിഷ്യന് രഘുനാഥനായിരുന്നു. രഘുനാഥനെ മിഥിലയിലേക്ക് അയച്ചു.തർക്കത്തില് തന്റെ ഗുരുനാഥനെ മിഥിലയിൽവെച്ച് തോല്പിച്ചു, അങ്ങനെ മിഥിലക്ക് നവന്യായത്തിലുള്ള കുത്തക നശിപ്പിച്ചു.നവദ്വീപത്തിൽ പോയാലും ന്യായശാസ്ത്രത്തിലെ ഉന്നതബിരുദം കിട്ടുമെന്ന് പണ്ഡിതലോകം അംഗീകരിച്ചു.നവദ്വീപത്തിലെ അദ്ധ്യാപകനാവണമെങ്കിൽ സ്വതന്ത്രമായ ഒരു കൃതി ആ വിഷയത്തിൽ രചിക്കണം, അത് പഠിപ്പിക്കാനാവണം,പണ്ഡിതസഭയിൽ വിദഗ്ദ്ധമായി തർക്കവും ന്യായവും നയിക്കാനാവണം. ജനകകാലം മുതലേ മിഥിലയിലെ പണ്ഡിതർക്ക് ഇതെല്ലാം ഉണ്ടായിരുന്നു.വലഭിയിലും അങ്ങനെയായിരുന്നു. നവദ്വീപവും ഇത് പിന്തുടർന്നു.

നവദ്വീപത്തിലെ പ്രസിദ്ധപണ്ഡിതർ:-മധുരാനാഥൻ അഥവാ മാധുരി(1570),രാമഭദ്രൻ(1680) അദ്ദേഹത്തിന്റെ ഗുരുകുലത്തിലെ ജയരാമൻ,ന്യായപഞ്ചാനനൻ,ജഗദീശതർക്കാലങ്കാരൻ(ശബ്ദശക്തിപ്രകാശികാകർത്താവ്), കിഴക്കേ ബംഗാളിലെ ബോഗ്രജില്ലയിലെ ലക്ഷ്മീശഗ്രാമത്തിലെ ഗദാധരഭട്ടാചാര്യ(1650),അദ്ദേഹം നവദ്വീപത്തിലെ ഹരിരാമതർക്കവാഗീശന്റെ ഗുരുകുലത്തിലെ അന്തേവാസിയായിരുന്നു.ഗുരുവിന്റെ കാലശേഷം അദ്ദേഹം ഗുരുകുല ത്തിന്റെ ആചാര്യനായി.താർക്കികരുടെ രാജകുമാരനായി അറിയപ്പെട്ടു.ഗദാധാരിഹരിരാമതർക്കസിദ്ധാന്തമെന്ന നവന്യായഗ്രന്ഥം രചിച്ചു.(1730).രാമനാരായണതർക്കപഞ്ചാനനൻ, (1760),ബൂണോ രാമനാഥ(1770. ബ്യൂണോ വനം വനത്തിലെ ഗുരുകുലം അദ്ദേഹത്തിന് ഉണ്ടായിരുന്നു.) കൃഷ്ണകാന്തവിദ്യാവാഗീശ(1780), അങ്കരതർക്കവാഗീശ(1800) ശിവനാഥവിദ്യാവാചസ്പതി(1810.ബൻസ്ബേറിയയിലെ ജഗന്നാഥതർക്കപഞ്ചാനനനോട് സംവാദത്തില് ജയിച്ചു) കാശിനാഥചൂഡാമണി(1820) ദണ്ഡി(1830) ശ്രീരാമശിരോമണി( പദാർത്ഥതത്വകർത്താവ്) ഇവരെല്ലാം നവദ്വീപ ത്തിലാണ് പഠിച്ചത്.

16ആം നൂറ്റാണ്ടിലും സ്മൃതികാരനായ രഘുനാന്ദന്റെ ഗുരുകുലം ഉണ്ടായിരുന്നു.ഇവിടെ പഠിച്ച് പ്രസിദ്ധരായ പണ്ഡിത സ്മാർത്തരാണ് ശ്രീകൃഷ്ണസാർവ്വഭൌമ,ശ്രീകൃഷ്ണതർക്കാലങ്കാര, ഗോപാലന്യായലങ്കാര,രാമാനന്ദവാചസ്പതി, വീരേശ്വ രന്യായപഞ്ചാനന,കൃഷ്ണകാന്തവിദ്യാവാഗീശ,മധുരാനാഥപദരത്ന എന്നിവർ.കൃഷ്ണാനന്ദആഗമവാഗീശൻ സ്ഥാപിച്ച തന്ത്രവിദ്യാപീഠം നവദ്വീപം യൂണിവേഴ്സിറ്റിയിലെ പ്രസിദ്ധമായ വകുപ്പുകളിലൊന്നായിരുന്നു.1718ൽ രാമരുദ്രവിദ്യാനിധി ഒരു ജ്യോതിഷവിദ്യാഗുരുകുലം സ്ഥാപിച്ചു.ജ്യോതിഷസാരസംഗ്രഹം എഴുതി.മുർഷിദാബാദിലെ നവാബിനും ബംഗാളി ലെ ഈസ്റ്റ് ഇന്ത്യാ കമ്പനിക്കും വാർഷികകലണ്ടറുണ്ടാക്കിയത് ഇവിടെയാണ്.നാഡിയയിലെ 3 ഗുരുകുലങ്ങള് ബിരുദാനന്തരപഠനത്തിനുമാത്രമായിരുന്നു. വൈദികരീതിയില് മനഃപാഠമാക്കുകയും ചർച്ചകളും സംവാദവും തർക്കവും നടത്തുകയും ചെയ്യാനുള്ള പരിശീലനം കുട്ടികൾക്ക് ഉണ്ടായിരുന്നു.ബൃഹദാരണ്യകത്തിൽ ഉള്ളപോലെ ഒരാള് ഒരു പ്രശ്നം ഉന്നയിക്കുക, ഉത്തരം പറയുക, സഭ മുഴുവനും അതിൽ പങ്കെടുക്കുക എന്ന രീതിയായിരുന്നു.രണ്ടു ഗുരുക്കന്മാരും വിദ്യാർത്ഥികളും പങ്കെടുക്കുന്ന ഇത്തരം സംവാദത്തില് കുട്ടികൾക്ക് സ്വയം ചിന്തിക്കാനും സംവദിക്കാനും ഉള്ള സ്വാതന്ത്ര്യം കിട്ടിയിരു്നനു.ഇത് അവരുടെ കഴിവുകളെ വർദ്ധിപ്പിച്ചിരുന്നു.

ഇപ്രകാരം വൈദികകാലം മുതൽ ചരിത്രകാലം വരെ ഇന്ത്യയിലെ വിദ്യാഭ്യാസപദ്ധതി എല്ലാ വിധത്തിലും കുട്ടികളുടെ സർവ്വതോമുഖമായ പ്രതിഭയെ പോഷിപ്പിച്ചിരുന്നു. ഉത്തമരായ പൌരന്മാരെ സൃഷ്ടിച്ചിരുന്നു. വിദ്യാഭ്യാസഭാഷയായ സംസ്കൃതത്തിൽനിന്ന് പ്രാദേശികഭാഷയിലേക്കും വിദേശഭാഷയിലേക്കും മൊഴിമാറ്റി ലോകത്തിനു മുഴുവനും ഗുരുക്കന്മാ രായി ഇവിടത്തെ ഗുരുക്കന്മാര് മാറിയിരുന്നു. ഇപ്പോഴും പ്രാദേശികഭാഷകളിലേക്ക് സംസ്കൃതഗ്രന്ഥങ്ങളെ മൊഴിമാറ്റു ന്നത് വളരെ ആവശ്യമാണ്. ഇന്ത്യയിലെ കൃഷി,വിദ്യാഭ്യാസം ഇവയുടെ ചരിത്രം പറയുന്ന ഈ പുസ്തകത്തിന്റെ ആവശ്യവും പ്രസക്തിയും അതുതന്നെയാണ്. നാം നമ്മളെ അറിയേണ്ടതുണ്ട്. അതിന് ചരിത്രത്തെ അറിയണം.